അന്തർ ഭാരതീയ പുസ്തകമാല

# തോല്പിക്കപ്പെട്ട മനുഷ്യൻ

ബലിവാഡ കാന്തറാവു

വിവർത്തനം

കെ.എൻ. ദാമോദരൻ നായർ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ

# അവതാരിക

കാവ്യങ്ങൾക്കുപുറമെ, ഭാവനാസൃഷ്ടികളായ വിശിഷ്ട സാഹിത്യവും, പ്രായേണ ഗദ്യകഥകളുടെ രൂപം കൈക്കൊള്ളുന്നു. വൃത്തബന്ധങ്ങളും, ആലങ്കാരികരീതിയും ഉപേക്ഷിച്ച്, കഥനചാതുര്യത്തിനും, സ്വഭാവചിത്രീകരണത്തിനും പ്രാമുഖ്യം നൽകുമ്പോൾ ഭാവനാസൃഷ്ടികളായ ഈ കൃതികൾ നോവലുകളായി തീരുന്നു. പുരാതന മനുഷ്യർ, ജീവിതവൃത്തിക്കുവേണ്ടി ചാതുര്യത്തോടെ കഥകൾ പറഞ്ഞുവന്ന രീതി, പരിഷ്കരിച്ചു രൂപം പ്രാപിച്ചതാണ് നോവൽ.

പരേതനായ ശ്രീ കോകണ്ട വെങ്കിടരത്നം പന്തലുവിന്റെ 'മഹാശ്വേത്' (1864), ശ്രീ ഗോപാലകൃഷ്ണം ശെട്ടിയുടെ 'രംഗരാജുചരിത്ര' (1872) എന്നിവയുടെ കാലത്ത് എഴുതപ്പെട്ടതാണെങ്കിലും, കന്ദുകൂരി വീരേശലിംഗമുപന്തുലുജിയുടെ 'രാജശേഖരചരിത്രമു' ആണ് തെലുങ്കുഭാഷയിലെ ആദ്യനോവലായി പരിഗണിക്കപ്പെടുന്നത്. എന്തെന്നാൽ, 'വിക്കാർ ഓഫ് വേക്ഫീൽഡി'നെ അനുകരിച്ച് രചിക്കപ്പെട്ടിട്ടുള്ള അതിൽ നോവലിന്റെ ലക്ഷണങ്ങൾ ധാരാളമായുണ്ട്. അക്കാലത്തെ സാമുദായിക സ്ഥിതിയുടെ ഒരു ദൂരദർശിനിയെന്ന് അതിനെ വിവരിക്കുന്നത് ശരിയായിരിക്കും. തെലുങ്കുഭാഷയിലെ സാമുദായിക നോവലിന്റെ പിതാവെന്ന നിലയിൽ പ്രതിഷ്ഠനേടിയ കന്ദുകൂരി, പ്രമുഖനായ മനുഷ്യ സ്നേഹവാദിയായിരുന്നു. ആന്ധ്രാജനതയുടെ ഉറങ്ങിക്കിടക്കുന്ന ചേതനയെ തന്റെ നോവലുകൾ മുഖേന ഉണർത്തുവാൻ ശ്രീ ചലമിന്* കഴിഞ്ഞിട്ടില്ലെന്നിരിക്കെ കന്ദുകൂരി അതിൽ വമ്പിച്ച വിജയം വരിച്ചു.

'ആന്ധ്രാസ്കോട്ട്' എന്നറിയപ്പെടുന്ന, വിശ്രുതനായ ചില കമർത്തി ലക്ഷ്മീനരസിംഹം അന്തരീക്ഷം സൃഷ്ടിക്കുന്നതിൽ സ്കോട്ട്, മേഡോൻ ടെയ്ലർ, ഡിക്കൻസ് എന്നിവരേക്കാൾ മേലേക്കിടയിലാണ്. ഇദ്ദേഹത്തിന്റെ പ്രയത്നഫലമായി, തെലുങ്കു നോവലിൽ സംഭാഷണ ചതുരതയും, നാടകീയതയും ഒത്തു

---

* ശരത്തിനെപ്പോലെ, സാമൂഹ്യവിപ്ലവത്തിന് ഹേതുഭൂതമായ അനേകം തെലുങ്കു നോവലുകൾ ഇദ്ദേഹം രചിച്ചിട്ടുണ്ട്.

ചേർന്നിരിക്കുന്നു. കല്പനാവൈഭവം, വിഷയ ഗാംഭീര്യം, പരിഹാസപാടവം തുടങ്ങിയവ ഇദ്ദേഹത്തിന്റെ നോവലുകളെ അലങ്കരിക്കുന്നു.

ആന്ധ്രാപ്രചാരിണി ഗ്രന്ഥമാലയുടെ പ്രത്യേക പ്രോത്സാഹന ഫലമായി, തർജ്ജമചെയ്യപ്പെട്ട നോവലുകൾക്കു പുറമേ, കുറ്റാന്വേഷണം, സാമൂഹികം, ചരിത്രം എന്നീ വിഭാഗങ്ങളിൽപ്പെട്ട നോവലുകളും, വേണ്ടുവോളം ഉണ്ടായിട്ടുണ്ട്. ഇതേ സമയം, 'വിജ്ഞാനചന്ദ്രികാമണ്ഡലി', ഭോഗരാജുനാരായണമൂർത്തി രചിച്ച 'ഹമലാദേവി' പ്രകാശനം ചെയ്തതോടൊപ്പം മറ്റനേകം നോവലുകളും പ്രസിദ്ധപ്പെടുത്തി ഈ വഴിക്ക് അതി മഹത്തായ പ്രവർത്തനം നടത്തിയിരിക്കുന്നു. "അസ്തമയമു", "ആംഗ്ളരാജ്യസ്ഥാപനമു", "ധരണികോട്" തുടങ്ങിയ നോവലുകൾ പ്രസിദ്ധപ്പെടുത്തി ഖ്യാതി നേടിയ ഭോഗരാജു "ആന്ധ്രാരാഷ്ട്രമു" എന്ന പേരിൽ ശാസ്ത്രസംബന്ധിയും ഭാവനാപ്രധാനവുമായ ഒരു നോവൽ രചിച്ച അപൂർവയശസ്സ് സമ്പാദിച്ചു.

ഭാരതത്തിന്റെ സ്വാതന്ത്ര്യസമരപ്രക്ഷോഭണഫലമായി ഉണ്ടായ സമകാലിക ചരിത്ര നോവലുകളിൽ, ശ്രീ അക്കിരാജു രചിച്ച "ടിപ്പുസുൽത്താനു", ശ്രീ വെങ്കിടേശ്വര ശാസ്ത്രി രചിച്ച "റായചൂരു യുദ്ധമു", ശ്രീ രാഘവചന്ദ്രയ്യ രചിച്ച "വിജയനഗര സാമ്രാജ്യമു", ശ്രീ വെങ്കടപാർവതീശ്വര കവിദ്വയം രചിച്ച "പ്രമദാവനമു" ശ്രീ പേലാൽ സുബ്ബറാവ് രചിച്ച "റാണി സംയുക്ത" തുടങ്ങിയവ പ്രത്യേകം പരാമർശം അർഹിക്കുന്നു. ചരിത്രപരവും സാമുദായികവും ആയ ശ്രദ്ധേയനോവലുകളിൽ ഒന്ന്, വെങ്കടപാർവതീശ്വരകവികളുടെ നാല് നോവലുകളിൽ പെട്ട "മാതൃമന്ദിരമു" ആകുന്നു. ഹരിജനങ്ങളുടെ ക്ഷേത്രപ്രവേശം, മദ്യനിരോധനം തുടങ്ങിയ വിഷയങ്ങളെ ഗാന്ധിയൻ ആദർശങ്ങളുടെ അടിസ്ഥാനത്തിൽ ജനങ്ങളുടെ മുമ്പാകെ ഈ നോവൽ അവതരിപ്പിച്ചിരിക്കുന്നു. ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തോടെ നവമായി ആവിർഭവിച്ച സാമൂഹ്യ ചൈതന്യം കാരണം, ചരിത്രനോവലുകൾക്കുള്ള മഹത്വവും പ്രഭാവവും തെല്ലൊന്നു മന്ദവും ദുർബലവും ആയിത്തീർന്നു.

ആധുനിക നോവലുകൾ ഉണ്ടാകാൻ തുടങ്ങിയ ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ തന്നെ, "ആന്ധ്രപ്രചാരിണി ഗ്രന്ഥമാല", "വിജ്ഞാനചന്ദ്രികാമണ്ഡലി", "വേഗുച്ചുക്കഗ്രന്ഥമാല",

"സരസ്വതിഗ്രന്ഥമണ്ഡലി", "ആന്ധ്രാഭാഷാഭിവർധനിസംഘമു", "സാധനാസമിതി" തുടങ്ങിയ സ്ഥാപനങ്ങളും ബംഗാളി, കന്നഡ നോവൽ തർജമകളും പത്രമാസികകളും എല്ലാം ചേർന്ന് നോവൽ പ്രസ്ഥാനത്തിന്റെ വളർച്ചയിൽ വലിയ പങ്കു വഹിച്ചു. രാഷ്ട്രീയ രംഗത്ത് മഹാത്മാഗാന്ധിയുടെ ശുഭാഗമനത്തോടു കൂടി, ആന്ധ്ര നോവൽ സാഹിത്യരംഗം ക്രമേണ ചുരുങ്ങാൻ തുടങ്ങി.

തെലുങ്കിലെ കവി ചക്രവർത്തിയായ ശ്രീ വിശ്വനാഥസത്യ നാരായണൻ രചിച്ച "ഏകവീര" ഇതിന് ഒരു അപവാദമാണ്. അക്കാലം തെലുങ്കിലെ ആധുനിക നോവൽ സാഹിത്യം പ്രാരംഭ ദശയിൽ തന്നെ സ്ഥിതിചെയ്തിരുന്നതാണ് ഈ അപവാദത്തിന് പ്രധാന കാരണം. പരിവർത്തനകാലത്തെ നോവലുകളിൽ വന്നിട്ടുള്ള ദോഷരഹിത സാഹിത്യമൂല്യമുള്ള പ്രണയാലാപങ്ങൾ മുഖേന നമ്മുടെ സഹാനുഭൂതി ഉണർത്തി നമ്മെ വിവശരാക്കുന്ന വളരെയേറെ പ്രമുഖ സന്ദർഭങ്ങൾ ഈ നോവലുകളിലൂടെ പ്രസരിച്ചിട്ടുണ്ട്.

ബംഗാളിന്റെ ഉദ്ധാരണത്തെയും മറ്റും സ്മരിച്ചുകൊണ്ട്, വന്ദേമാതരം – വന്ദേരാജ്യമിനോടൊപ്പം (നമ്മുടെ തന്നെ ഭരണമാണ്) ആരംഭിച്ച രാഷ്ട്രീയപ്രക്ഷോഭണം, നാലു നൂറ്റാണ്ടുകളിലെ തെലുങ്കു സാഹിത്യത്തിന്റെ രൂപം തന്നെ മാറ്റിക്കളഞ്ഞു. ആ മഹാ പ്രസ്ഥാനത്തിന്റെ പ്രവർത്തകരായിരുന്ന ധിഷണാശാലികളുടെ ഭഗീരഥപ്രയത്നഫലമായി പ്രവഹിച്ച സാരസ്വത മന്ദാകിനി, "ആന്ധ്രോമമു" എന്ന പേരിൽ പ്രഖ്യാതമായിത്തീർന്നു. നദികളെല്ലാം സമുദ്രാഭിമുഖമായി പ്രവഹിക്കുന്നതുപോലെ ആന്ധ്രത്വവും ദേശോൻമുഖമായ ദേശീയാഭിമതവും ദേശാലങ്കാരവും ആയി ഭവിച്ചു. ആ പ്രസ്ഥാനത്തിന്റെ ഫലമായി ശ്രീ ഗുർജാഡ് അപ്പാറാവ്, ശ്രീരായപ്രോലു സുബ്ബാറാവ്, ശ്രീ വിശ്വനാഥ സത്യ നാരായണൻ എന്നിങ്ങനെ എത്രയോ കവികൾ ദേശീയ സങ്കല്പ പൂർത്തീകരണത്തിനായി ഉത്തമകാവ്യങ്ങൾ രചിക്കുകയുണ്ടായി. അതോടൊപ്പം, ഇക്കാലത്ത് ദേശീയവും സാംസ്കാരികവും ആയ ഭാവനകൾ കോർത്തിണക്കിയ അനേകം നോവലുകളും പ്രസിദ്ധീകരിക്കപ്പെട്ടു.

തെലുങ്കിലെ ആദ്യത്തെ സാംസ്കാരിക നോവലായി വിശ്വനാഥ സത്യനാരായണയുടെ "വേയിപഡഗലു" പ്രസിദ്ധീകരിക്കപ്പെട്ടു. ഇത്

പിന്നീട് 'സഹസ്രഫൺ' എന്ന പേരിൽ ഹിന്ദിയിലേയ്ക്ക് വിവർത്തനം ചെയ്യുകയുണ്ടായി. തെലുങ്കു നോവൽ സാഹിത്യ രംഗത്ത്, ഈ നോവലിന് പ്രധാന സ്ഥാനമുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിലെ മോക്ഷോൻമുഖ ഭാരതീയ സാംസ്കാരിക നോവലിന്റെ മറ്റൊരു പേരാണ് "വേയിപഡഗലു".

"ഹിമബിന്ദു" മുഖേന, പരേതനായ അഡവിബാപിരാജു, തെലുങ്കു നോവൽ രംഗത്ത് ഒരു പുതിയ പന്ഥാവ് സൃഷ്ടിച്ചു. 'ഹിമബിന്ദു'വിന്റെ സ്വാധീനം ഒരു വഴിക്ക് സാഹിത്യത്തിൽ പ്രസരിച്ചപ്പോൾ, മറ്റൊരു വഴിക്ക് ചിത്രകലയിലും അത് അനശ്വരമായ മുദ്ര പതിക്കുകയുണ്ടായി. ശ്രീ ബാപിരാജുവിന്റെ "നാരായണറാവു" വിൽ, ആധുനിക ആന്ധ്രാസാംസ്കാരിക ജീവിതത്തിന്റെ പൂർവാർദ്ധത്തിലെ ഭാവനാത്മകചിത്രം രേഖപ്പെടുത്തിയിരിക്കുന്നു. ബാപിരാജുവിന്റെ നോവലുകൾ, ഗദ്യകാവ്യസമീപത്തിൽ എത്തി .നിൽക്കുമ്പോൾ, വിശ്വനാഥന്റെ നോവലുകൾ മത പ്രബോധക കാവ്യങ്ങളിൽ സ്ഥാനം പിടിച്ചിരിക്കുന്നു.

ശ്രീ ഉന്നവലക്ഷ്മീനാരായൺ രചിച്ച 'മാലപ്പള്ളി'യിൽ, ആ കാലഘട്ടത്തിലെ പുരോഗമനാത്മകചിന്തകളെ എതിർക്കുന്ന പിന്തിരിപ്പൻ സാമുദായിക സ്ഥിതികളേയും, ആചാരങ്ങളേയും അത്യന്തം സജീവമായി രേഖപ്പെടുത്തിയിട്ടുണ്ട്. നമ്മുടെ സമുദായത്തിലെ ജാതിമതവ്യവസ്ഥകളെ വിശകലനം ചെയ്തുകൊണ്ട്, ശ്രീ ലക്ഷ്മീനാരായൺ അഭിപ്രായപ്പെട്ടിട്ടുള്ളത്, പ്രസ്തുത വ്യവസ്ഥകൾ ഹരിജനങ്ങളെ ചൂഷണം ചെയ്യുന്നു എന്നാണ്. ഈയിടെയായി, അദ്ദേഹത്തിന്റെ ഈ നോവൽ സാമ്പത്തികവും അധികാരപരവും ആയ നിലവാരത്തിലും ചർച്ചചെയ്യപ്പെടുവാൻ തുടങ്ങിയിട്ടുണ്ട്. ധനികർ നിർധനരെ ചൂഷണം ചെയ്യുന്നത്, അധികാരം കൈവശമുള്ളവർ അധികാരം കൈവശമില്ലാത്തവരെ ചൂഷണം ചെയ്യുന്നതായി പറയപ്പെടുന്നു. അതുപോലെ ഇല്ലാത്തവർ ഉള്ളവരെ ചൂഷണം ചെയ്യുന്നതിനെ സോഷ്യലിസം എന്നു പറയാനും തുടങ്ങിയിരിക്കുന്നു. കാര്യം എന്തുമാകട്ടെ, 'ഏകവീര', 'വേയിപഡഗലു', 'നാരായണറാവു' തുടങ്ങിയ നോവലുകൾക്കു ശേഷം, ആധുനിക ആന്ധ്രാനോവലുകളുടെ വളർച്ചയുടെ മാർഗത്തിൽ ഉണ്ടായ ഒരു പുതിയ ചുവടുവയ്പാണ് 'മാലപ്പള്ളി'. ഇതോടെ ഒരു പുതിയ ഉണർവ് ഉളവായിരിക്കുന്നു. സംസ്കാരമുള്ളവരുടെ

വ്യാവഹാരിക ഭാഷയെ അവലംബമാക്കിയിട്ടുള്ള ഇത്, ഭാഷാ സംബന്ധമായ പ്രശ്നങ്ങൾക്ക് ഒരു തീർപ്പുണ്ടാക്കുകയും ചെയ്തിരിക്കുന്നു.

ശ്രീ വിശ്വനാഥൻ രചിച്ച 'ചെലിയലികട്ട'യെപ്പറ്റി ഇവിടെ അല്പം പ്രതിപാദിക്കേണ്ടിയിരിക്കുന്നു. 'വ്യക്തിസ്വാതന്ത്ര്യദുരർഥബാധക' മായ ഈ നോവൽ, തെലുങ്കു നോവൽ രംഗത്ത്, രണ്ടു മുഖ്യ വൈശിഷ്ട്യങ്ങൾ ദൃഢീകരിച്ചു. ആദ്യത്തേത്, സീതാരാമയ്യയെപ്പോലുള്ള പ്രതിനായക (ആന്റിഹീറോ)ന്റെ സൃഷ്ടിയും, രണ്ടാമത്തേത് രത്നാവലിയെപ്പോലുള്ള ബുദ്ധിമതിയായ നായികയുടെ രൂപ സംവിധാനവും ആണ്. ഇതു മുഖേന, സാഹിത്യത്തിൽ പഴയ മാമൂലനുസരിച്ച് നായക സങ്കല്പത്തിലും ശൃംഗാരനായികാ കല്പനയിലും ഒരു വിപ്ളവം വരുത്തിയിരിക്കുകയാണ് ഗ്രന്ഥകാരൻ. ഇപ്രകാരം പ്രതിനായകന് പ്രാധാന്യം നൽകിക്കൊണ്ട് (ആന്റീ ഹീറോ തീം) രചിക്കപ്പെട്ട 'അസമർഥുനി ജീവയാത്ര', 'അല്പജീവി' തുടങ്ങിയുള്ള അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങൾ എത്രയോ നോവലുകളുടെ നിർമിതിക്ക് വഴികാട്ടിയായിത്തീർന്നിട്ടുണ്ട്. യഥാർഥത്തിൽ പ്രവൃത്തിയുടെ മഹത്വത്തെപ്പറ്റി ഇത്രമാത്രമേ പറയാനുള്ളൂ. പദവി മറച്ചുവെച്ചുള്ള പ്രവൃത്തി പദവി മറച്ചുവയ്ക്കാത്ത പ്രവൃത്തിയെക്കാൾ ശ്രേഷ്ഠമാകുന്നു.

തെലുങ്കുനോവൽ രംഗത്ത് വിഭിന്ന സിദ്ധാന്തങ്ങളുടെയും, ശാഖകളുടെയും ബീജാവാപം ദേശീയപ്രസ്ഥാനാരംഭത്തിന് വളരെ മുമ്പു കഴിഞ്ഞതിനുശേഷം മാത്രമാണ്, അവ മുളച്ച്, കഥാസംയോജനം, സംഭവവിന്യാസം, ശൈലീവൈശിഷ്ട്യം, ശില്പസൗഷ്ഠവം തുടങ്ങി അനേകം ഗുണങ്ങൾ ചേർന്ന് നോവൽ പ്രസ്ഥാനമായി പുഷ്ടിപ്പെട്ടത്. ഇപ്പറഞ്ഞ എല്ലാ സവിശേഷതകളും ഒത്തുചേർന്ന ശ്രീ ബുച്ചിബാബുവിന്റെ 'ചിവരകുമിഗിലേദി', ശ്രീ ദേവ്ജീയുടെ 'കാലാതീതവ്യക്തുലു' തുടങ്ങിയ ആത്മനിഷ്ഠ നോവലുകളിൽ, മനശ്ശാസ്ത്രത്തിന്റെ മൃദുല ശോഭയും നിഗൂഹനം ചെയ്യപ്പെട്ടിരിക്കുന്നു. തനി സോഷ്യലിസ്റ്റും സ്വാതന്ത്ര്യപ്രിയനും വ്യക്തിവാദിയും ആയ നോവലിസ്റ്റ് എന്ന് പ്രസിദ്ധനായ ശ്രീ ഗോപീചന്ദ്രന്റെ 'അസമർഥുനി ജീവയാത്ര', കേവലമൊരു മനശ്ശാസ്ത്ര നോവലല്ല. പ്രതിനായകേതിവൃത്തത്തെ ആധാരമാക്കിയുള്ള ഈ നോവലിൽ വിവേകവൈശിഷ്ട്യ വാദത്തിന്റെയും, മാർക്സിസത്തി

ന്റെയും,ദൈനം ദിന ജീവിതത്തിലെ ആവശ്യങ്ങളും അഭാവങ്ങളും തമ്മിൽ വേണ്ടിവരുന്ന വിട്ടുവീഴ്ചയുടെയും സുന്ദര നിരൂപണങ്ങൾ കാണാം. ഈ നോവലിലെ നായകനായ സീതാരാമറാവ്, വൈയക്തിക ആദർശങ്ങളും സാമുദായികാദർശങ്ങളും തമ്മിലുള്ള സംഘർഷത്തിന്റെ നാടകോചിത ചിത്രീകരണമാണ്. സംഭാഷണ ത്തിലൂടെ സംഭവങ്ങൾ ഇണക്കിച്ചേർക്കലും നിപുണമായി കഥാ ഗതിയെ നയിക്കലും ആണ് ഗോപീചന്ദ്രന്റെ ശില്പ സാമർഥ്യ ത്തിന്റെ സവിശേഷത!

തെലുങ്കിലെ മന:ശ്ശാസ്ത്ര നോവലുകളുടെ മാർഗത്തിലെ നാഴികക്കല്ലാണ് 'ചിവരകുമിഗിലേദി' എന്നു പറയാം. ഒരു ആത്മ തത്വജ്ഞനാണ് ഈ നോവലിലെ നായകനായ ദയാനിധി. ലൈംഗിക വിഷയങ്ങളിൽ ഒരു തരം ഭാവസങ്കീർണതയും സംശ്ളിഷ്ട സങ്കൽപവും ഒത്തിണങ്ങിയ ഇയാൾ മാംസ നിബദ്ധ മായ ദൗർബല്യത്തെ തോൽപിച്ച് ആത്മനിയന്ത്രണം വഴി ഒരു സർവസംഗപരിത്യാഗിയുടെ നിലയിലേക്കുയർന്ന് നായകനായി പ്രതിഷ്ഠ നേടുകയാണ് ചെയ്യുന്നത്. ഇപ്രകാരം ജീവിതത്തിൽ ഒരു വിശിഷ്ട (അതോ വിചിത്രമോ?) കാഴ്ചപ്പാട് സൃഷ്ടിക്കുവാൻ യത്നിക്കുന്നതിനിടയിൽ അയാളുടെ അസ്തിത്വം തന്നെ ചിതറി പ്പോയി. സമുദായ പരിഷ്കരണത്തിനു മുമ്പ് വ്യക്തിയുടെ ആത്മപരിഷ്കരണം സാധിക്കേണ്ടത് ആവശ്യമാണെന്ന സങ്ക ൽപം ഈ ദശകത്തിലെ സാമുദായിക നോവലുകളെ, മനശ്ശാസ്ത്ര നോവലുകളുടെ മാർഗത്തിലേക്കു തിരിച്ചുവിട്ടു. അങ്ങനെ തെലുങ്കിലെ നോവൽ പ്രവാഹത്തിന്റെ ഗതി, വീരേശലിംഗമുവിന്റെ സാമൂഹികതയിൽ നിന്ന് മാറി ഒഴുകി ഗോപീചന്ദിന്റെയും ബുചിബാബുവിന്റെയും മാനസികാപഗ്രഥനത്തിന്റെ നേർക്ക്, തടസ്സമില്ലാതെ പ്രവഹിക്കാൻ തുടങ്ങി.

ദേശീയ പ്രസ്ഥാനത്തിനും മിസ്റ്റിക്ക് പ്രസ്ഥാനത്തിനും ശേഷം വന്ന പുരോഗമന സാഹിത്യ പ്രസ്ഥാനത്തെപ്പറ്റി പ്രത്യേക മായി എടുത്തുപറയേണ്ടിയിരിക്കുന്നു. മാർക്സിസ്റ്റ് സാമ്പത്തിക സിദ്ധാന്തങ്ങളുടെ അടിസ്ഥാനത്തിൽ, അന്തർദേശീയ വ്യാപ്തി യോടുകൂടി പ്രചരിച്ച മഹത്തായ വിപ്ളവ സാഹിത്യപ്രസ്ഥാന ത്തിന്റെ അംഗമെന്ന നിലയ്ക്ക്, ആന്ധ്രയിൽ കുതിച്ചൊഴുകിയ പുരോഗമനാത്മക നോവൽ പ്രവാഹം അക്കാലത്തെ രാഷ്ട്രീയവും

സാമുദായികവും ആയ രംഗങ്ങളിൽ ഉണ്ടായ വിവിധ നീക്ക ങ്ങളുടെയും പരിതസ്ഥിതികളുടെയും ദർപ്പണമായി ഭവിച്ചു. ഈ വഴിക്കുള്ള നോവലുകളിൽ ഡോക്ടർ ജി. വി. കൃഷ്ണാറാവ്ജിയുടെ സാമൂഹ്യ രാഷ്ട്രീയ ഉപഹാസാത്മക ബൗദ്ധികമായ 'കീലുബൊ മ്മലു'വും, രാചകോണ്ഡ വിശ്വനാഥശാസ്ത്രിയുടെയും ബലിവാഡ കാന്തറാവുവിന്റെയും സ്വഭാവ പ്രധാന നോവലുകളായ "അല്പ ജീവിയും" "ഗോഡമീദബൊമ്മ"യും കോടവടിംഗടി കുടുംബ റാവുവിന്റെ "വേദരിനമനുഷ്യലു"വും മുഖ്യമായി പരിഗണിക്ക പ്പെടണം. ഇവയെല്ലാം നവനവോന്മേഷമുള്ള ഭാവഭംഗിയും അഭിവ്യഞ്ജനക്ഷമതയും തികഞ്ഞ യുഗചിത്ത വൃത്തികളെ പ്രതിബിംബിപ്പിക്കുന്ന രചനകളാണ്.

തെലംഗാനയിൽ നിസാമിന്റെ ഭരണത്തിനെതിരായി ഒരു ബഹു മുഖതീവ്രസമരം നടക്കുന്നുണ്ടായിരുന്നു. ഇതിന് സാഹിത്യാത്മ കമായ പിന്തുണ നൽകിക്കൊണ്ട്, 'പുലുല സത്യാഗ്രഹമു', 'രഥചക്രാലു', 'ഓനമാലു', 'ദവാനലം', 'മൃത്യുഞ്ജയലു', 'സിംഹ ഗർജനം', 'കത്തുലവംതേന', 'പ്രജലമനിഷി', 'യുഗസന്ധി', 'വെല്ലു വലേപുചിക്പുല്ലലു' തുടങ്ങിയ അനേകം നോവലുകൾ രചിക്ക പ്പെട്ടു. ഈ നോവലുകളെല്ലാം അക്കാലത്തെ സാമുദായികവും രാഷ്ട്രീയവുമായ പരിതസ്ഥിതികളുടെ സജീവ ചിത്രങ്ങളടങ്ങിയ അതി വിപ്ളവകൃതികളാണ്; സമൂഹത്തെയാകെ വിപ്ളവാഭി മുഖമായി ഉത്തേജിപ്പിച്ചുവിടുന്ന കൃതികൾ.

ആധുനിക സാഹിത്യം ശാസ്ത്രീയ ബോധത്താൽ കൂടുതൽ ജീവസ്സുറ്റതായിത്തീർന്നിരിക്കുന്നു. ശാസ്ത്രം, ആധ്യാത്മികതയെ അതിഭൗതികതയിൽ കൊണ്ടുചെന്നെത്തിച്ചിരിക്കുന്നു. അതിനാൽ ഇന്നത്തെ യുവതലമുറയിലെ സമകാലീനനോവലുകൾ, അതി ഭാവുകത ഉപേക്ഷിച്ച് വിശ്ളേഷണാത്മകവും ബൗദ്ധികവും ആയി ത്തീർന്നിരിക്കുകയാണ്. ഇതിന്റെ ഫലമായി മാനസികാപഗ്രഥന പരവും, മനോബല പ്രധാനവും, മാനസികരോഗസംബന്ധവും ആയ അനേകം നോവലുകൾ ഉണ്ടായി. ഇവയെല്ലാം ശാസ്ത്ര നോവൽ കാലഘട്ടത്തിലെ ശുക്രനക്ഷത്രങ്ങളാണ്. ഇവയുടെ കാര്യത്തിൽ അച്ചടി യന്ത്രങ്ങളും ഗ്രന്ഥശാലകളും ആകാശ വാണിയും അഭൂതപൂർവമായ സഹകരണം നൽകിയിരിക്കുന്നു.

കഴിഞ്ഞ ദശകം വരെ സമഗ്രചൈതന്യ സമ്പന്നമായ ഒരു നോവലും തെലുങ്കിൽ ഉണ്ടായിട്ടില്ലെങ്കിലും സർവശ്രീ ബുചി ബാബു, ഗോപീചന്ദ്, ശ്രീദേവി, രാചകോണ്ഡ വിശ്വനാഥശാസ്ത്രി, ജി. വി. കൃഷ്ണാറാവ് തുടങ്ങിയവരുടെ നോവലുകളിലെ ബഹുമുഖ ചൈതന്യം തീർച്ചയായും നമ്മെ ചിലപ്പോഴൊക്കെ ഉത്തേജിത രാക്കുന്നുണ്ട്.

ശ്രീ ബലിവാഡകാന്തറാവ് എഴുതിയ 'പുണ്യഭൂമി' (1969) ഭാവി ഭാരതത്തെ സംബന്ധിച്ചിടത്തോളം പ്രത്യാശാഭരിതമായ നോവ ലാണ്. അദ്ദേഹത്തിന്റെ 'ഗോഡമീദബൊമ്മ', 'ദഗാപഡിന തമ്മുഡു' എന്നീ നോവലുകൾ, സാമൂഹ്യം, സാംസ്കാരികം, മാനസികാപ ഗ്രഥനപരം എന്നീ ഗുണത്രയം സമന്വയിക്കപ്പെട്ടതും, ജീവിത സത്യ ങ്ങളെ സുശക്തമായി പ്രതിപാദിക്കുന്നതും ആകുന്നു.

'ഗോഡമീദബൊമ്മ'യിലെ കഥാപാത്രമായ ഭദ്രം, രംഗയ്യനായുഡു വിന്റെ ഏക പുത്രനാണ്. ദുരാഗ്രഹിയും അഹങ്കാരിയുമാണവൻ. നായുഡുവിന്റെ പുത്രഭാര്യയാണ് പാർവതി. ഉൽകൃഷ്ട ഗുണങ്ങ ളുള്ള അവൾ സ്ത്രീയുടെ വെളിച്ചമാണ് വീട്ടിന്റെ വെളിച്ചമെന്ന് വിശ്വസിക്കുന്നു. ഭാര്യയ്ക്ക് ഭർത്താവ് നാഥനോ, സഹോദരനോ എന്നു കൂടെക്കൂടെ ചോദിച്ച് വേദനിപ്പിക്കുമ്പോഴൊക്കെ, ശാന്ത മായും അടക്കത്തോടുകൂടിയും പെരുമാറുന്ന പാർവതിയുടെ രീതി അനുപമമാണ്. പാർവതിക്ക് സഹോദരതുല്യനാണ് രാമം. റോഡിലും പൊളിഞ്ഞ ഭിത്തിയിലും ആരോ കരികൊണ്ടു വരച്ചിട്ട ചിത്രങ്ങളിലെ ഗൂഢാർഥം അയാൾ ഹൃദയംഗമമായി ആസ്വദി ക്കുന്നു. സഹോദരിയുടെ സുഖത്തിനും സന്തോഷത്തിനും വേണ്ടി അയാൾ, ശാന്തവും അടക്കമുള്ളതും ത്യാഗമയവും ഉദാരവും ആയ പെരുമാറ്റത്താൽ അളിയനു തുല്യമായ ഭദ്രമിന്റെ ഹൃദയ പരിവർത്തനം വരുത്തുകയും, ചീത്തയും ദൃഢമല്ലാത്തതും ആയ അയാളുടെ സ്വഭാവത്തെ നല്ലതും ദൃഢവും ആക്കി മാറ്റുകയും ചെയ്യുന്നു. യഥാർഥത്തിൽ രാമമിന്റെ ഈ യത്നമാണ് നോവലിന്റെ ജീവൻ. അത് അത്യന്തരമണീയമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. രംഗയ്യനായുഡുജിയുടെ ശവസംസ്കാരകർമം ഭദ്രമിനെക്കൊണ്ട് വിധിപോലെ ചെയ്യിച്ചിട്ട്, സ്വന്തം സഹോദരി തുല്യയായ പാർവതി യുടെ ഹൃദയത്തിൽ ആനന്ദവിഷാദങ്ങളുടെ ഏറ്റിറക്കങ്ങൾ സൃഷ്ടിച്ചുകൊണ്ട്, ഒടുവിൽ എന്നെന്നേക്കുമായി രാമം ആ വീട്ടിൽ

നിന്ന് വിട്ടുപോകുന്നതോടെ നോവൽ അവസാനിക്കുന്നു. പ്രാചീന പരമ്പരകളുടെ മൂല്യങ്ങൾ നല്ലവണ്ണം ഗ്രഹിച്ചിട്ടുള്ള രംഗയ്യായെ പ്പോലുള്ള മുതിർന്നവരും യുഗാന്തരങ്ങളിലെ ചൈതന്യത്തെ ഉൾക്കൊണ്ട് അതിന് അനുസൃതമായ ത്യാഗപൂർണമായ ജീവിതം നയിക്കുന്ന രാമമിനെപ്പോലുള്ള യുവാക്കളും സമൂഹത്തിന്റെ ശാശ്വതസിദ്ധികളാണ്. ആഖ്യാനശിൽപ്പം, പാത്രങ്ങളെ പ്രവേശി പ്പിക്കുന്ന രീതി, സ്വഭാവ ചിത്രീകരണ സാമർഥ്യം തുടങ്ങിയവയാൽ ഈ നോവൽ അത്യന്തപ്രശസ്തമായി തീർന്നിരിക്കുന്നു. ഇതിന്റെ ഒരു സംക്ഷേപവും 1974–ൽ പ്രസിദ്ധീകരിക്കുകയുണ്ടായി.

കാന്താറാവുജിയുടെ 'ഇദേ സ്വർഗം ഇദേ നരകം' എന്ന നോവൽ, 'ഗിരാ അനയന – നയനബിനബാനി' എന്ന പേരിൽ, ഡാക്ടർ ഐ. പാണ്ഡുരംഗറാവു ഹിന്ദിയിലേക്കു വിവർത്തനം ചെയ്തിട്ടുണ്ട്. ശ്രീ ജി. സത്യറാവു ഇംഗ്ളീഷിലേക്കും ഇതു പരിഭാഷപ്പെടുത്തി. ജീവിതത്തിൽ അനേകം കഷ്ടവും ദുഃഖവും അനുഭവിക്കുന്ന വനും, സമുദായത്തിൽ നിന്നുള്ള അപമാനത്തിനു പാത്രമായ വനും, ജൻമാന്ധനും ആയ കാന്തമിന്റെ എണ്ണമറ്റ ദുഃഖങ്ങളുടെ കരുണകഥ ഇതിൽ അതി സൂക്ഷ്മമായി വിവരിച്ചിരിക്കുന്നു. ക്ലേശങ്ങളുടെയും അപമാനങ്ങളുടെയും മധ്യത്തിലും ഇതിലെ നായകൻ ഹതാശനോ നിരാശനോ ആകുന്നില്ല, തന്റെ ജീവിതം വ്യർഥമാണെന്ന് ഒരിക്കലും കരുതുന്നില്ല. ശൈശവം മുതൽക്കു തന്നെ, സമുദായത്തിന് തന്റെ ജീവിതം സാർഥകവും വിലപ്പെട്ടതും ആയിത്തീരണമെന്ന് അതിയായി ആഗ്രഹിക്കുന്നു. ബുച്ചി എന്ന ദാസിയുടെയും മഞ്ജുള എന്ന അപ്പച്ചിയുടെയും സ്നേഹവാത്സല്യ ങ്ങളുടെ നനവുതട്ടി വളർന്നു വന്ന കാന്തം ഒടുവിൽ ഒരു പ്രഖ്യാത ഗായകനായിത്തീരുകയും കല്യാണി എന്ന ഒരു മൂകകന്യകയെ കല്യാണം കഴിക്കുകയും ചെയ്തു. അയാൾ തന്റെ വിധി[illegible]പ്പറ്റി ആലോചിച്ച് പരിഭ്രാന്തനാകുന്നു. സ്വർഗത്തെ നരകമായും നരക ത്തെ സ്വർഗമായും സങ്കല്പിക്കാൻ കഴിയുന്ന മനുഷ്യന്റെ [illegible]ജീവ ചിത്രീകരണമാണ് ഈ നോവൽ. ഗ്രന്ഥകാരന്റെ പ്രഖ്യാതമായ മറ്റു നോവലുകളിൽ 'പ്രവാഹം', 'ഇദ്ദോരി', 'പുണ്യഭൂമി', 'സംപംഗി', 'നാലുഗുമഞ്ചാലു' തുടങ്ങിയവ ശ്രദ്ധേയങ്ങളാകുന്നു. ഇവയിൽ 'പുണ്യഭൂമി'ക്ക് ആന്ധ്രപ്രദേശ് സാഹിത്യ അക്കാദമിയുടെ സമ്മാനം (1972) ലഭിച്ചിട്ടുണ്ട്. സംപംഗി, ആകാശവാണിയുടെ

ഹൈദരാബാദ് സ്റ്റേഷൻ നാടകമാക്കി അവതരിപ്പിക്കുകയുണ്ടായി.

'ദഗാപഡിന തമ്മുഡു' എന്ന നോവൽ ഗ്രന്ഥകാരന്റെ സർവോൽകൃഷ്ടമായ കൃതിയാകുന്നു. തെലുങ്കിലെ വിഖ്യാത പുരോഗമനാത്മക കവിയായ ശ്രീശ്രീയുടെ കവിതാ സമാഹാരമായ 'മഹാപ്രസ്ഥാൻ' നോവലിസ്റ്റിലുളവാക്കിയ ഗാഢമായ പ്രഭാവത്തിന്റെ പരിണതഫലമാണ് ഈ പുസ്തകത്തിന്റെ നാമകരണം. മഹത്തായ ഒരു മംഗളാദർശത്തിന്റെ രൂപം ഗ്രന്ഥകർത്താവ് ഈ നോവലിൽ ചിത്രീകരിച്ചിട്ടുണ്ട്. ഇതിലെ ജീവിത ചിത്രണക്രമത്തിൽ, സ്വാഭാവികത അധികമായിപ്പോയിട്ടുണ്ടെങ്കിലും, യാഥാർഥ്യാടിസ്ഥാനത്തിലുള്ള സ്വാഭാവിക കഥാ സാഹിത്യത്തെ സാധാരണയായി വികൃതമാക്കുന്ന ദോഷങ്ങൾ ഇതിലില്ല. ശത്രുവിനെ നിരായുധനാക്കാൻ ശക്തിയുള്ള നിഷ്കളങ്കമായ ഗ്രാമീണ പരിസ്ഥിതികളുടെ നിർമല മഹത്വത്തെയും സ്പർധാവർധകവും കൃത്രിമവഞ്ചനാത്മകവുമായ നാഗരിക പരിതസ്ഥിതികളെയും താരതമ്യപ്പെടുത്തി വേർതിരിക്കുകയും നിരൂപണം നടത്തുകയും ചെയ്യുന്ന സന്ദർഭങ്ങൾ ഇതിലുണ്ട്. ഇന്നത്തെ കുടില ഭരണ സമ്പ്രദായങ്ങളുടെ ഫലമായി, അന്യോന്യം സുഖവും സന്തോഷവും പകർന്നിരുന്ന ഗ്രാമങ്ങളിലെ ജീവിത വ്യവസ്ഥയ്ക്ക് ഏറ്റ ആഘാതം മൂലം, മാസശമ്പളം കിട്ടുന്ന ഉദ്യോഗമെന്ന മരീചിക തേടി നഗരങ്ങളുടെ പിന്നാലെ ഗതികെട്ടു പായുന്ന ഗ്രാമീണരുടെ പരവശത, അത്യന്തം മർമസ്പൃക്കായി ഇതിൽ ചിത്രീകരിച്ചിട്ടുണ്ട്. പാരമ്പര്യ ജീവിതത്തൊഴിലുകളുടെ തകർച്ചമൂലമുള്ള സാമൂഹ്യവും, സാമ്പത്തികവും ആയ വിഘടനകളെ അടിസ്ഥാനമാക്കിയുള്ളതാണ് കാന്തറാവുവിന്റെ മിക്ക നോവലുകളുടെയും ഇതിവൃത്തം. ഇതിലേയ്ക്ക് പ്രധാന ഉദാഹരണങ്ങളായി, അദ്ദേഹത്തിന്റെ 'ഗോധൂമിദബൊമ്മ', 'ദഗാപഡിനതമ്മുഡു', 'പുണ്യഭൂമി' മുതലായവ ചൂണ്ടിക്കാണിക്കാവുന്നതാണ്. നല്ലൊരു ചെറുകഥാകൃത്തുമാണ് കാന്തറാവു. മദ്യപാനം തുടങ്ങിയ ദുർനടപടികളെ ഇല്ലായ്മ ചെയ്യുന്നതിന്, പരിഷ്കരണ ദൃഷ്ടി ഉപേക്ഷിച്ചിട്ട് ഗവണ്മെന്റിനെ ശരണം പ്രാപിക്കുന്നതിലെ അല്പത്വത്തെ നിരൂപണം ചെയ്യുന്ന, അദ്ദേഹത്തിന്റെ "ദോംഗുലു" (കള്ളൻ) എന്ന കഥ വളരെ പ്രസിദ്ധമാണ്.

ആധുനിക ഭാരതത്തിൽ അതിവേഗം വർധിച്ചുകൊണ്ടിരിക്കുന്ന വ്യാവസായികോന്നതി, രാഷ്ട്രീയ ചൈതന്യത്തിന്റെ വികാസം, 1945–നോടടുത്ത് സെമിന്ദാരി സമ്പ്രദായത്തിലുണ്ടായ വിഘടന തുടങ്ങിയവയുടെ പ്രഭാവത്താൽ ആന്ധ്രപ്രദേശത്തെ ഗ്രാമീണ ജീവിതക്രമത്തിൽ ഉളവായ അനിവാര്യമായ വിഷമതകളുടെ ഏകോപിതരൂപം നാമം ധരിച്ചതാണ് "ഗംഗാധരിൻ തമ്മുഡു".

ഈ നോവലിലെ നായകനായ പുല്ലയ്യ ആരംഭത്തിൽ സുഖമായി ജീവിച്ചുവന്നയാളാണെങ്കിലും, ഗ്രാമീണ ജീവിതത്തിൽ പുതുതായി വന്നു ചേർന്ന വഞ്ചനാത്മകമായ രാഷ്ട്രീയത്തിന് ഇരയായിത്തീരുകയാൽ വിവശനായി ഭവിക്കുന്നു. പുല്ലയ്യ വാസ്തവത്തിൽ ഇടത്തരക്കാരനായ കർഷകനായിരുന്നു. പരിശ്രമിച്ച് ന്യായമായ രീതിയിൽ ജീവിതം നയിക്കുക എന്നത് സ്വന്തം ആദർശമായി അയാൾ സ്വീകരിച്ചു. എന്നാൽ, ഇന്നാട്ടിൽ ഇത്തരം ആദർശങ്ങളുടെ അർഥമില്ലായ്മയെ നോവൽ നിരൂപണം ചെയ്യുന്നു: പുല്ലയ്യായുടെ ചുറ്റുപാടുകൾ, അയാളുടെ സ്വഭാവത്തകർച്ചയ്ക്കും പതനത്തിനും, ആദർശങ്ങളിൽ നിന്നും വഴുതിപ്പോകലിനും, കാരണമായിത്തീരുന്നു. അങ്ങിനെ പുല്ലയ്യ ഇക്കാലത്തെ സാമുദായികവും രാഷ്ട്രീയവും ആയ അസമത്വങ്ങളുടെ ഇരയായി ഭവിച്ചിട്ട് നിരാശ്രയരും ജോലിയില്ലാത്തവരും ഭിക്ഷക്കാരും ആയ എണ്ണമറ്റ ഗ്രാമനഗര ജനങ്ങളുടെ പ്രതീകമായി ഭവിക്കുന്നു. അതോടൊപ്പംതന്നെ, ഗ്രാമങ്ങളിലെ ക്ഷുദ്രമായ രാഷ്ട്രീയത്തിന്റെ വിഷപ്പല്ലുകൾ പാടേ പിഴുതുകളയുന്നതിനുതകുന്ന ഒരു സാഹിത്യായുധമായും ഈ നോവൽ തീർന്നിട്ടുണ്ട്.

പഞ്ചഭൂതങ്ങൾ സ്വധർമ്മമനുസരിച്ച് സദാ ചലിച്ചുകൊണ്ടിരിക്കുന്നു. പാഞ്ചഭൗതികമാണ് ശരീരം. അതായത്, ശരീരത്തെ വഹിക്കുന്ന പ്രാണി, സ്വധർമത്തിന് വിപരീതമായി പ്രവർത്തിക്കുന്ന മാത്രയിൽ, ഈ ഭൂമിയിലെ ഒരു ശക്തിക്കും അതിനെ രക്ഷിക്കാൻ കഴിയാതെ വരുന്നു. അധർമപ്രവൃത്തികൾകൊണ്ട് തങ്ങളുടെ മാനത്തിനും ജീവനും ഹാനി വരുത്തുന്ന ആത്മവഞ്ചനയെ ജയിക്കാൻ കഴിഞ്ഞെന്നു വരാം. എന്നാൽ ലോകത്തെ വഞ്ചിക്കുന്നതിൽ ഒരിക്കലും വിജയിക്കുകയില്ല. പുല്ലയ്യായുടെ ചങ്ങാതിയായ കള്ളൻ കഥാന്ത്യത്തിൽ അയാൾക്ക് ഈ തത്വം മനസ്സിലാക്കിക്കൊടുക്കുകയാണ് ചെയ്യുന്നത്. ചിരന്തനമായ ഈ

സത്യത്തിൽ ഈ നോവലിസ്റ്റിനും സുദൃഢമായ വിശ്വാസമുണ്ട്. ഇദ്ദേഹത്തിന്റെ മിക്കവാറും എല്ലാ നോവലുകളിലും ഈ ആശയം ആവർത്തിച്ചിരിക്കുന്നതിന് കാര്യമിതാണ്. ശ്രേഷ്ഠമായ നൈതിക മൂല്യങ്ങളെ അടിസ്ഥാനമാക്കാത്ത ഒരു സാഹിത്യത്തിനും, കാലത്തെ ജയിച്ചു നിൽക്കുന്ന സാഹിത്യത്തിൽ സ്ഥാനം ലഭിക്കുകയില്ല. അതുകൊണ്ടാണ്, ഗ്രന്ഥകാരൻ, തന്റെ ഈ നോവലിൽ, അനുസ്യൂതമായ ലോകമംഗളഭാവനയോടുകൂടി, ഒരു പൂർണ മനുഷ്യന്റെ വളർച്ചയെ സങ്കല്പിച്ചിട്ടുള്ളത്. അതുകൊണ്ടു തന്നെയാണ് ഈ നോവലിലെ നായകനായ പുല്ലയ്യ അവസാനം നിത്യ ചഞ്ചലമായ സാമ്പത്തിക രാഷ്ട്രീയ സിദ്ധാന്തങ്ങളിൽ നിന്ന് ഉയർന്ന് നിന്ന് നമ്മുടെ ആദരവിന് പാത്രീഭവിച്ചിട്ടുള്ളത്.

മനുഷ്യന്റെ നേർക്ക്, പ്രകൃതിയുടെ ചിരന്തന സഹാനുഭൂതി ഉണ്ടാകണമെന്ന ഉദ്ദേശ്യത്തിലാണെന്നു തോന്നുന്നു, ഗ്രന്ഥകർത്താവ്, ഈ നോവലിൽ ആഭ്യന്തര പ്രകൃതിയെ വർണിക്കുന്നതോടൊപ്പം തന്നെ ബാഹ്യ പ്രകൃതിയെയും വർണിച്ചിട്ടുള്ളത്. പ്രകൃതിയിൽ നിന്നുള്ള മനുഷ്യന്റെ നിഷ്കാസനം, ധർമത്തിൽ നിന്നുള്ള നിഷ്കാസനമായി പുല്ലയ്യയുടെ കാര്യത്തിൽ ചൂണ്ടിക്കാണിച്ചിരിക്കുന്നത്, ഗ്രന്ഥകർത്താവിന്റെ ഈ ആശയത്തെ ഉൾക്കൊള്ളിക്കലാണ്.

നോവലിന്റെ ആരംഭത്തിൽ, നായകനായ പുല്ലയ്യായെ കരകവിഞ്ഞൊഴുകുന്ന നദിയോട് ഉപമിക്കുന്ന പക്ഷം, നായികയായ നീലിയെ അതിന്റെ രണ്ടു കരകളായി കരുതാം. സിംഹക്കുട്ടിയായ പുല്ലയ്യ കഥാന്ത്യത്തിൽ ആട്ടിൻ കുട്ടിയായിത്തീരുന്നു. കർഷകന്റെ മകളായ നീലി, ദേവസ്ത്രീക്കു തുല്യയായും. പുല്ലയ്യ അവസാനം ഒഴുക്കുമുട്ടി നിരുദ്ധാവേശനായി ഭവിക്കുമ്പോൾ, കളകളം പൊഴിച്ചൊഴുകിയിരുന്ന നീലി നിറഞ്ഞൊഴുകുന്ന അഗാധമായ നദിയായിത്തീരുകയാണ് ചെയ്യുന്നത്. ഭാര്യാഭർത്താക്കൻമാർ തങ്ങളുടെ പാവനമായ വൈവാഹിക ജീവിതത്തിൽ പരസ്പരം പോരായ്മകൾ പരിഹരിച്ചുകൊണ്ട് അവയെ പരിപൂർണമാക്കുന്നതു പോലെ തോന്നുന്നു. അക്ഷരാഭ്യാസമില്ലാത്തവളെങ്കിലും ഉന്നത സംസ്കാരമുള്ള നീലി മൃദുഭാഷിണിയാണ്, ഉദാരമതിയാണ്. ഈ നോവലിലെ എല്ലാ സജീവ പാത്രങ്ങളിലും വച്ച് പ്രമുഖസ്ഥാനം നീലിക്കാണ്. യഥാർഥത്തിൽ അവൾ, ആന്ധ്രയിലെ ആദർശ

ഗ്രാമീണ വനിതകളിൽ ഏറ്റവും ഉത്തമയായവളുടെ സാകാര പ്രതിമയാണ്.

കൃഷിപ്പണി ചെയ്ത് നിത്യവൃത്തിക്ക് വകയുണ്ടാക്കുകയും, ഭാര്യയായ നീലിയുടെ രാഗഭാവങ്ങളിൽ ചൂടേറ്റി ജീവിതം കഴിച്ചു കൂട്ടുകയും ചെയ്തു പോന്ന പുല്ലയ്യായുടെ മനസ്സിൽ നടവിദ്യയിൽ അച്ഛനെയും ജയിക്കുന്ന ഒരു പുത്രനുണ്ടാകണമെന്ന തീവ്രമായ ആഗ്രഹം ജനിക്കുന്നു. തന്റെ മകൻ, സരളമായ പെരുമാറ്റംകൊണ്ട് കള്ളൻമാരെ പിടിക്കുന്ന രാജകുമാരനാകണമെന്നും അയാൾ ആഗ്രഹിക്കുന്നു. ഭാഗ്യത്തിന്, പുല്ലയ്യായ്ക്ക് അങ്ങനെതന്നെയുള്ള ഒരു മകൻ ഉണ്ടാകുന്നു. പുല്ലയ്യ, തന്റെ അച്ഛന്റെ പേരായ 'മല്ലു' എന്ന പേര് മകന് ഇടുന്നു.

ജീവിതത്തിൽ എപ്പോഴും പുരോഗതിയല്ല ഉള്ളത്. സുഖം മാത്രമല്ല കിട്ടുന്നത്. ചിലപ്പോൾ പിന്നോക്കം പോക്കുണ്ട്. ദുഃഖവും ഉണ്ടാകും. പുല്ലയ്യായുടെ ജീവിതത്തിലും ഇരുൾ നിറഞ്ഞ ഒരു തിരിവുണ്ടാകുന്നു. എന്നാൽ, അതുണ്ടാകുന്നത് ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിക്കുന്നതോടെയാണെന്നതാണ് പരിഹാസ്യമായ കാര്യം. രാഷ്ട്രീയത്തിന്റെ കുടിലവും 'കുത്സിതവും ആയ കാപട്യവും തന്ത്രവും ഗ്രാമത്തിലെ പരിശുദ്ധമായ കാലാവസ്ഥയെ കലുഷിതവും ദൂഷിതവും ആയി മാറ്റുന്നു. നോക്കുന്നിടത്തൊക്കെ ക്ഷാമവും പട്ടിണി മരണവും. റേഷനിങ് എന്ന വ്യാജേന സർക്കാരുദ്യോഗസ്ഥൻമാർ ധാന്യം പൂഴ്ത്തിവയ്ക്കുകയും കരിഞ്ചന്ത നടത്തുകയും ചെയ്യുന്നു. ധാന്യമില്ലുകളും ഹോട്ടലുകളും തുറന്നതിന്റെ ഫലമായി തൊഴിലില്ലായ്മയും അസന്തുഷ്ടിയും! ഭാരതത്തിനു സ്വാതന്ത്ര്യം ലഭിച്ചതിൽ പിന്നെ കാണാൻ തുടങ്ങിയ പട്ടണങ്ങളിലെ പെരുമാറ്റരീതിയും സംസ്കാരവും പുല്ലയ്യായുടെ നവിരി എന്ന ഗ്രാമത്തിലും എത്തിച്ചേർന്നു. വേല ചെയ്തു വയർ നിറയ്ക്കണമെന്നു മാത്രം അറിയുന്ന ബോധശൂന്യനായ പുല്ലയ്യായ്ക്ക് ഈ പുതിയ കാലാവസ്ഥ ശ്വാസംമുട്ടലുണ്ടാക്കുന്നു. ഇതു ന്യായത്തിന്റെയും ധർമത്തിന്റെയും കാലമല്ലെന്നും, ഇവിടെ പണം മാത്രമേ മാനിക്കപ്പെടുന്നുള്ളു എന്നും മനസ്സിലാക്കാൻ അയാൾക്ക് അധികസമയം വേണ്ടിവരുന്നില്ല.

കടക്കാരന്റെ ഇരുമ്പുവലയിൽ നിന്ന് രക്ഷപ്പെടണമെന്ന് കരുതി പുല്ലയ്യ തന്റെ ഭൂമി തീറു കൊടുത്തിട്ട് പട്ടണത്തിൽ പോകുന്നു.

എന്നാൽ കിണറ്റിൽ വീഴാതിരിക്കാൻ നടത്തിയ യത്നത്തിൽ അഗാധഗർത്തത്തിൽ വീണുപോയ ഒരുവന്റെ അനുഭവമായിരുന്നു പുല്ലയ്യായ്ക്ക് പട്ടണത്തിലേക്കുള്ള പോക്ക്. കുടുംബത്തെ സംരക്ഷിക്കാൻ വേണ്ടി നടത്തിയ യത്നത്തിൽ അയാൾക്ക് കള്ളനായിത്തീരേണ്ടിവന്നു. അയാളിൽ നിന്ന് ഒരു നിമിഷംപോലും വേർതിരിഞ്ഞോ ദൂരെയോ പാർക്കാൻ കഴിയാത്ത അയാളുടെ പുത്രൻ തന്നെയാണ് അയാളെ പിടിക്കാനുള്ള അപ്രതീക്ഷിത ഉപകരണമായിത്തീരുന്നത്. അങ്ങിനെ തന്റെ മകൻ കള്ളൻമാരെ പിടിക്കുന്ന 'രാജപുത്ര'നായി തീരണമെന്ന അയാളുടെ ആഗ്രഹം, പ്രതിലോമഗതിയിലാണെങ്കിലും സഫലമായി.

ഗ്രാമം ഉപേക്ഷിച്ച്, നഗരജീവിതത്തിലേക്ക് ആകർഷിക്കപ്പെട്ടത് വലിയൊരു കുറ്റമായിപ്പോയി. നഗരത്തിലേക്ക് കടന്നതോടുകൂടി അയാളുടെ അധഃപതനത്തിന്റെ ഗതിവേഗം വർധിച്ചു.

നവിരിയിലെ ഗ്രാമദേവതയുടെ പേര് നീലമ്മ എന്നാണ്. ആ ദേവിയുടെ പേരുള്ള നായികയായ നീലിയെ കർമവാദതത്വത്തിന്റെ പ്രതിരൂപമാക്കിയത് സമഞ്ജസമായിരിക്കുന്നു. നീലിയുടെ മന ശ്ശാന്തി, ക്ഷമ, ഔദാര്യം, സേവനോത്സുകത തുടങ്ങിയ കോമ ളവും ഉദാത്തവും ആയ നിരവധി പെരുമാറ്റങ്ങളെ അനേകം ചാണ ക്കല്ലുകളിൽ ഉരച്ചു പരീക്ഷിച്ചു നോക്കി അവളെ മഹാകാവ്യ ത്തിലെ നായികയ്ക്കു തുല്യമാക്കിയിരിക്കുന്നു. ക്ഷാമവും വറു തിയും ബാധിച്ച ദിവസങ്ങളിലും അവൾ ദൃഢവും ഇളക്കമില്ലാത്ത തുമായ പ്രതിമ കണക്കെ തന്റെ ജീവതാദർശങ്ങളെ സഫലവും, സാർഥകവുമാക്കുന്നു. ഭർത്താവ് കഠിന ജയിൽ ശിക്ഷയ്ക്ക് വിധേയനാകുമ്പോഴും, തൽഫലമായി അവൾ തന്നെ ആപത്തിന്റെ അത്യഗാധതയിൽ പെടുമ്പോഴും, അവളുടെ സംയമശീലത്തിനും ഔദാര്യത്തിനും ഇളക്കം തട്ടുന്നില്ല. ഹിതാഹിതങ്ങളുടെ വില അവളുടെ ദൃഷ്ടിയിൽ സൂര്യചന്ദ്രൻമാരെപ്പോലെ സ്ഥിരവും അനശ്വരവുമാണ്.

ഒരു വശത്ത് ഭർത്താവിന്റെ കഠിന ജയിൽ ശിക്ഷ. മറുവശത്ത് രണ്ടു സന്താനങ്ങളുടെ വിശപ്പിന്റെ അഗ്നി ശമിപ്പിക്കുവാൻ ഒന്നും ചെയ്യാൻ കഴിയാത്ത ഭാര്യയുടെ നിസ്സഹായത! ഇതിനുപുറമെ ഗർഭസ്ഥശിശുവിനെ ഓർത്തുള്ള വൈവശ്യം! തലചായ്ക്കാൻ പോലും ഇടമില്ല. ധൈര്യം പകരാൻ ഉറ്റവരാരുമില്ല. കൊടുക്കാനേ

എന്നും പഠിച്ചിട്ടുള്ളൂ. വാങ്ങാൻ ഒരിക്കലും പഠിച്ചിട്ടില്ല. ആ നിലയ്ക്ക് ഇപ്പോൾ, തെരുവിലിറങ്ങി തെണ്ടുകയല്ലാതെ മറ്റു വഴിയൊന്നുമില്ലെന്നു വന്നിരിക്കുകയാണ്. ഈ സമയം ഉയർന്നു വരുന്ന ചോദ്യമാണിത്. അവളുടെ ഈ ദയനീയ സ്ഥിതിക്ക് ആരാണ് ഉത്തരവാദി ? നാമോ, മറ്റേതെങ്കിലും സമുദായമോ? അതോ, വയറ്റിലെ തീ കെടുത്താൻ വേണ്ടി മാനവും ജീവനും പണയം വച്ച് വിറയ്ക്കുന്ന കൈകളോടെ, ഒരു ഉരുള കക്കുന്നവന് ഏറ്റവും കഠിന ശിക്ഷ നൽകുകയും, മറുവശത്ത് സമ്പന്നനായിരുന്നിട്ടും സദാ ആയിരക്കണക്കിനും കോടിക്കണക്കിനും ലാഘവബുദ്ധിയോടെ അപഹരിക്കുന്ന ജനസേവകനും ജനനേതാവിനും ബഹുമതി നൽകുകയും ചെയ്യുന്ന നമ്മുടെ സാമുദായിക സിദ്ധാന്തങ്ങളോ? നമ്മുടെ നീതിശാസ്ത്രമോ? അതോ, നാനാവിധ മുദ്രാവാക്യങ്ങൾകൊണ്ട് തൃപ്തിപ്പെടുന്ന നമ്മുടെ ഭരണ വ്യവസ്ഥയോ? അതോ മറ്റുവല്ലവരുമോ? ഇതിന് ഉത്തരം പറയാൻ ആരോട് ആവശ്യപ്പെടും? ഇതിന് ആരെ കുറ്റക്കാരനാക്കും?

ആന്ധ്രപ്രദേശത്തെ സംബന്ധിക്കുന്ന ഈ നോവലിന്റെ പേര് മാറ്റിയിടുന്ന പക്ഷം ഇത് ഭാരതത്തിലെ ഏതു പ്രദേശത്തിന്റെയും മുക്കിന്റെയും മൂലയുടെയും കഥയായിത്തീരും. യഥാർഥത്തിൽ ഈ നോവൽ ഭാരതത്തിലെ വാക്കിനും പ്രവൃത്തിക്കും തമ്മിലുള്ള അകലത്തിന്റെ സ്പഷ്ടമായ സങ്കേതമാണ്.

ഈ നോവൽ രണ്ടു ഭാഗമുള്ള വിത്താണ്. പ്രകൃതിയിൽ നിന്നുള്ള മനുഷ്യന്റെ നീക്കത്തിന്റെ ദൂരം വർധിപ്പിക്കുകയാണ് ഒരു ഭാഗം ചെയ്യുന്നത്. രണ്ടാമത്തെ ഭാഗമാകട്ടെ, സ്വാർഥത്തെ രാഷ്ട്രോദ്ധാരണത്തിന്റെ ശത്രുവായി പ്രഖ്യാപിക്കുന്നു. സ്വന്തം ഗ്രാമത്തിലുള്ളവരുടെ മുന്നിൽ പുല്ലയ്യ തന്റെ നിർഭയത്വം പ്രകടിപ്പിച്ച ഒരവസരമുണ്ടായിരുന്നു. ഒരു പ്രകാരത്തിൽ അയാളുടെ സത്യാഗ്രഹമായിരുന്നു ഇത്. മൃഗീയ ശക്തിയെക്കാൾ അധികമായിരുന്നു നൈതികശക്തി. ഈ അന്തർ ബോധത്തെ ആദരിച്ചു കൊണ്ടുതന്നെ അയാളെ രൂപപ്പെടുത്തിയ കാന്താറാവുജി തീർച്ചയായും കൃതകൃത്യനാണ്.

ക്ഷുരകൻ രാമുഡു, അന്ധനായ വെങ്കണ്ണ, പീസാ, രജുവാ, സുരമ്മ, ആദേമ്മാ ദീദി, ചന്ദ്രയ്യ, വൃദ്ധൻ തുടങ്ങിയ ജീവിക്കുന്ന കഥാപാത്രങ്ങളെ മാധ്യമമാക്കി, നോവലിന്റെ ചൈതന്യം ശക്തി

പ്പെടുത്തുന്നതിൽ ഗ്രന്ഥകർത്താവിനു പ്രതീക്ഷയിൽ കവിഞ്ഞ വിജയം സിദ്ധിച്ചിരിക്കുന്നു. ആന്ധ്രപ്രദേശിലെ ശ്രീകാകുളം ജില്ലയിലെ ഗ്രാമീണജീവിതവും വിശാഖപട്ടണത്തെ നാഗരിക ജീവിതവും ഈ നോവലിന്റെ ആദ്യം മുതൽ അവസാനം വരെ അത്യന്തം ഹൃദയസ്പൃക്കായി വിവരിച്ചിരിക്കുന്നു.

നേരത്തെ പ്രസ്താവിച്ച നോവലിസ്റ്റുകളെല്ലാം കഴിഞ്ഞ തലമുറയിൽപ്പെട്ടവരാണ്. ഇവരിൽ പകുതിപ്പേരും കഥാവശേഷരായിത്തീർന്നിരിക്കുന്നു. അവരിനി വീണ്ടും വരികയില്ല. തെലുങ്കിലെ സരസ്വതീക്ഷേത്രം വളക്കൂറുള്ളതുതന്നെ. അവിടെ അനേകം സാധകൻമാർ സാധനാനിരതരായി കഴിയുന്നു. ഇവരിൽ നാഗരാജുവിന്റെ പേർ എടുത്തുപറയേണ്ടിയിരിക്കുന്നു. അദ്ദേഹത്തിന്റെ 'ത്രാഗുബോത്ത്' (കുടിയൻ) എന്ന ലഘുനോവൽ, മനുഷ്യമനസ്സിലെ ചേതനാരശ്മികളെ അത്യന്തം സജീവമായും സഫലമായും ചിത്രീകരിക്കുന്നതാണ്.

ഇന്ത്യയുടെ മേൽ ചൈനയും പാകിസ്ഥാനും നടത്തിയ ആക്രമണങ്ങൾ, അതിനു മുമ്പായി ആന്ധ്രയും തെലംഗാനയും വേർതിരിക്കുന്നതിനു നടന്ന പ്രക്ഷോഭണങ്ങൾ (1969–1972) എന്നിവയെ അടിസ്ഥാനമാക്കിയുള്ള ഹൃദയസ്പർശിയായ തെലുങ്കു നോവലുകൾ പ്രകാശനം ചെയ്യപ്പെട്ടു കഴിഞ്ഞിട്ടില്ല. ഏതെങ്കിലും പ്രക്ഷോഭണത്തിന്റെ കാവ്യാത്മകത, നോവലുകളിൽ വേഗത്തിൽ അഭിവ്യഞ്ജിക്കുകയില്ല. കഴിഞ്ഞ രണ്ടു പതിറ്റാണ്ടുകളായ് തെലുങ്കിലെ നോവൽ സാഹിത്യ പ്രവാഹം അത്ര ശക്തമല്ല. അതിന്റെ വേഗം കുറവും, എണ്ണം കൂടുതലും ആകുന്നു. എണ്ണം കൂടി; വേഗത അഥവാ ഗുണം കുറഞ്ഞു. സാധാരണക്കാരായ നോവൽ വായനക്കാർ എണ്ണക്കൂടുതൽ കൊണ്ട് സന്തോഷിക്കുന്നു. വിദ്യാർഥികൾക്ക് ആവശ്യമായ ചിന്താ ഗൗരവവും ശില്പഭംഗിയും അവർ അത്ര കാര്യമാക്കുന്നില്ല. തൻമൂലം നോവലിസ്റ്റുകളുടെ ചിന്താപരവും ശില്പാത്മകവുമായ ചേതനയ്ക്കും ഉന്നം തെറ്റിപ്പോയി. അത്തരം നോവലുകളുടെ ആംശിക പ്രയോജനത്തെപ്പറ്റി നേരത്തെ പറഞ്ഞു. ഏതാനും സ്ത്രീകളും ഈ വഴിക്ക് വളരെ ജാഗ്രതയോടെ മുന്നേറിക്കൊണ്ടിരിക്കുകയാണ്.

തെലുങ്കിലെ ഏതാനും ഗ്രന്ഥകർത്രിമാർ, സ്ത്രീകളുടെ പ്രശ്നങ്ങളുടെ പരിധിവിട്ടുയർന്ന് മനുഷ്യജീവിതത്തിന്റെ വ്യാപ്തിയും,

വൈവിധ്യവും കലർന്ന വിഷയങ്ങൾ അവതരിപ്പിക്കാൻ യത്നിച്ചിട്ടുണ്ടെന്നതു തീർച്ച തന്നെ. 'ബലിപീഠം', 'സമത', 'മട്ടിമനിഷി' തുടങ്ങിയ ഉത്തമ നോവലുകൾ ഇതിനു ദൃഷ്ടാന്തമാണ്. സമാന്യജനജീവിതത്തിൽ നിന്നുള്ള കഥാബീജം തെരഞ്ഞെടുക്കാനുള്ള പാടവം, സൂക്ഷ്മതയോടെയുള്ള സ്വഭാവ ചിത്രീകരണ സാമർത്ഥ്യം, സൂക്ഷ്മമായി വിവേചനം നടത്താനുള്ള ഹൃദയസ്പർശിയായ കഴിവ്, ഭാവനാശക്തിയുടെ വർണ്ണഭംഗിയിൽ ശ്രദ്ധ, കാന്താസമ്മിതമായ ഉപദേശകൗശലം തുടങ്ങി, നോവലുകൾക്കു വേണ്ട നാനാ ഗുണങ്ങളാൽ സമ്പന്നരായ അനേകം എഴുത്തുകാരികൾ തെലുങ്കിലെ നോവൽ സാഹിത്യത്തെ പുഷ്ടിപ്പെടുത്തി വരുന്നുണ്ട്. എന്നാൽ അവർക്കെല്ലാം ഔന്നത്യം ലഭിച്ചിട്ടില്ല. റഷ്യൻ കൃതികളെ അനുകരിച്ചുള്ള (റിലേനോവൽ) നോവലുകളും ഈയിടെയായി രചിച്ചുവരുന്നു. ഇവയിലധികവും ചലച്ചിത്ര കഥകളായിത്തീർന്നുകൊണ്ടിരിക്കുകയാണ്.

ആകെക്കൂടി നോക്കിയാൽ തെലുങ്കു നോവലിന്റെ ഭാവി ഉജ്വലമാണ്. ബലിവാഡകാന്തറാവുജിയുടേതു പോലുള്ള നോവലുകൾ അവയുടെ ആന്തരിക സൗന്ദര്യവും ബാഹ്യവൈവിധ്യവും വച്ചു നോക്കിയാൽ, തെലുങ്കിലെ ഭാവി നോവലുകളുടെ വികാസത്തെ പ്രകാശമാനമാക്കുന്നതിൽ ഏറ്റവും സഹായകമാകുമെന്ന് ചുരുക്കിപ്പറയാം.

ഡാ. ബി.വി. കുടുംബറാവു

# 1

പരിഷ്കൃതനായ ഒരു വ്യക്തി ഒരു ദിവസം ജപ്പാനിലെ ഹിരോഷിമ നഗരത്തിന്റെ ഒത്തനടുക്ക് ഒരു അണുബോംബെറിഞ്ഞു. അന്നുതന്നെ, രാത്രിസമയം, ആന്ധ്രപ്രദേശത്തിന്റെ വടക്കുഭാഗത്തുള്ള വംശധാരാനദിക്കരയിലുള്ള നവിരി ഗ്രാമത്തിൽ അപരിഷ്കൃതനായ ഒരു മനുഷ്യൻ പതിനയ്യായിരം ഗ്രാമീണരെ കിടുകിടാ വിറപ്പിക്കുകയായിരുന്നു.

ആ വ്യക്തിയുടെ സംസ്കാരം, ആ അണുബോംബ് വല്ല കടലിലും വീണുപോകാതെ നോക്കുകയും, അതിനെ നഗരത്തിന്റെ മുകളിൽത്തന്നെ വീഴ്ത്തുകയും, ആ നഗരത്തിലെ രണ്ടു ലക്ഷത്തിമുപ്പത്തിയെണ്ണായിരം പേരെ കൊന്നു തള്ളുകയും, മൂവായിരത്തിമുന്നൂറ് ഏക്കർ ഭൂമി ഊഷരമാക്കുകയും നാല്പത്തിയെണ്ണായിരം കെട്ടിടങ്ങൾ മണ്ണിൽ ലയിപ്പിക്കുകയും ചെയ്തു.

ഈ വ്യക്തിയുടെ സംസ്കാരമില്ലായ്മ, ഗ്രാമത്തിലെ ആയിരക്കണക്കിന് ഗ്രാമീണരിൽ ഭയം ജനിപ്പിച്ച് അവരെക്കൊണ്ടു നീലമ്മാദേവിയെ ആരാധിപ്പിച്ചു.

വംശധാരാനദിയുടെ കരയിലെ മേച്ചിൽ സ്ഥലത്ത് സ്ഥിതി ചെയ്യുന്ന നീലമ്മയുടെ കോവിലിൽ അന്നു രാത്രി ദേവിയുടെ ആവേശം പൂണ്ട രാമുഭഗത് അലറി അട്ടഹസിച്ച് ഭൂമിയും ആകാശവും ഒന്നാക്കിത്തീർക്കുകയായിരുന്നു.

ഉന്തിനിൽക്കുന്ന മൂക്കും, നീണ്ട താടിയും, ചപ്രത്തലമുടിയും കൊമ്പുകൾ കണക്കെ അടുക്കും ക്രമവും ഇല്ലാതെ ഗംഗയും യമുനയും പോലുള്ള മേൽമീശയും, ഒട്ടിയ കവിൾത്തടങ്ങളും, കറുത്ത് ഒരേ നിരപ്പിലുള്ള ശരീരവും ആണ് അയാളുടേത്. ദേഹത്ത് ഒരു കൊച്ചുമുണ്ടല്ലാതെ മറ്റു വസ്ത്രങ്ങളൊന്നുമില്ല.

ആ ഗ്രാമീണ ജനങ്ങളിൽ വളരെപ്പേർ രാമുഭഗത്തിന്റെ മുന്നിൽ തലകുനിച്ചു പിടിച്ചിരിക്കുന്നു. കുറെപ്പേർ അയാളുടെ പാദങ്ങളിൽ തലതല്ലുന്നു. ഇതെല്ലാം കണ്ട് മൂക്കും പുരികവും ചുളിക്കുന്ന കുറേപ്പേരുണ്ട്.

തന്റെ പാദങ്ങളിലിട്ടു തല്ലുന്ന ആ നെറ്റികളേതെല്ലാമെന്ന് രാമുഭഗത് മനസ്സിലാക്കുന്നുണ്ട്. ഒരു കാലത്ത് അവിടൊക്കെ ക്ഷുരകൻ രാമു എന്ന പേരുകേട്ടിരുന്നവൻ തന്നെയാണ് ഈ രാമുഭഗത്.

അക്കാലത്ത് തന്റെ മകന് പണമുണ്ടാക്കാൻ വേണ്ടിപ്പോലും, തന്ന ത്താൻ ക്ഷൗരപ്പെട്ടിയും തൂക്കി വീടുതോറും നടക്കുകയും മുടി വടിക്കുകയും ചെയ്യുമായിരുന്നു. അച്ഛനെപ്പോലെ തല ചിര യ്ക്കാനോ താടിവടിച്ചു ചുരണ്ടിക്കളയാനോ മകൻ പഠിച്ചിരുന്നില്ല. നെഞ്ചത്ത് തട്ടിക്കൊണ്ട്, രമുവാ മകനെപ്പറ്റി പറയുമായിരുന്നു. അവൻ പട്ടണങ്ങളിലെ ബാബുമാരുടെ പോലും ക്രോപ്പിങ് ചെയ്യു മെന്ന്. ഒഴിവുകിട്ടുമ്പോഴൊക്കെ രമുവാ ഗ്രാമത്തിലെ പട്വാരിയെ സേവിച്ച്, അവിടെ നിന്നു കിട്ടുന്ന ഒരു മുറിചുരുട്ടോ ഒരു പിടി ചോളമോ വാങ്ങുമായിരുന്നു.

ഒരു ദിവസം പട്വാരിയുടെ വീട്ടിൽ ഒരു പുതിയ റവന്യൂ ഇൻസ്പെക്ടർ വന്നു. ഇങ്ങനെ ആരെങ്കിലും വരുമ്പോൾ അവരുടെ കാൽ തിരുമ്മേണ്ടതും മാലിശ് തടവേണ്ടതും മറ്റും രമുവായുടെ ജോലിയാണ്. · അവസാനത്തെ ശ്വാസം പോകുന്നതുവരെ, ഇത്തരം ജോലികളൊക്കെ സന്തോഷത്തോടെ താൻ ചെയ്യുമെന്ന് അയാൾ നിശ്ചയിച്ചിരുന്നു. എന്നാൽ ഇപ്രാവശ്യം അയാൾക്കു തോന്നി, ആ ഉദ്യോഗസ്ഥന്റെ വരവോടു കൂടി തന്റെ ജീവിതത്തിലും ഏതോ ഒരു പുതിയ ഗ്രഹനില വന്നു ചേർന്നിരിക്കുന്നു എന്ന്. അന്ന് രമുവായുടെ ആരോഗ്യം കുറച്ചു മോശമായിരുന്നു. 'തടവുന്നോ ഇല്ലയോ, പറയെടാ' എന്നിങ്ങനെ ഇൻസ്പെക്ടർ തട്ടിക്കേറി. രമുവ വിനയപൂർവം കൈകൂപ്പി പറഞ്ഞു. ശരീരത്തിന് നല്ല സുഖമില്ലെന്ന്. ഇത് കേട്ടപ്പോൾ ആഫീസർക്ക് കഠിനമായ ദേഷ്യം വന്നു. അയാൾ തട്ടിക്കയറി. കള്ളവും ഇല്ലാത്തതും പറയുകയും താൻ പറയുന്നത് അനുസരിക്കാതിരി ക്കുകയും ചെയ്താൽ ജയിൽ കയറ്റുമെന്ന് ഭയപ്പെടുത്തി. അയാളുടെ കാലു തിരുമ്മിക്കൊടുത്തുകൊണ്ടു തന്നെ അന്ന് രമുവാ ഉള്ളാലെ ഒന്നു നിശ്ചയിച്ചു.

ആ സമയം മുതൽ രമുവായുടെ മനസ്സിൽ വൈരാഗ്യം ഉദിച്ചു. അയാൾ നേരെ നീലമ്മയുടെ കോവിലിൽ പോയി ഇരിപ്പായി. ഒരി ക്കൽ അയാൾക്ക് ഇങ്ങനെയും തോന്നി. ഞാൻ അയാളേക്കാൾ വലിയ ഉദ്യോഗസ്ഥനായിരുന്നെങ്കിലോ, അയാളെ കൊണ്ട് എന്റെ കാലുതിരുമ്മിക്കുമായിരുന്നു! വളരെ കഷ്ടപ്പെട്ട് കാലുതിരുമ്മിയാൽ കൂടി ആ ഉദ്യോഗസ്ഥൻ ഒരു ചില്ലിക്കാശു പോലും തരാത്ത കാര്യം അയാളോർത്തു. ഹൃദയം ഇളകിമറിയുന്നതിനിടയിൽ അജ്ഞാത

മായ പ്രേരണയാൽ, അയാൾ ദേവിക്കു മുമ്പിൽ കൈകൂപ്പി പ്രാർഥിച്ചു. 'അമ്മേ! എന്റെ ഹൃദയം കത്തുന്നേ! എന്റെ പീഡ എന്തെന്നു മനസ്സിലാക്കി എന്നോടു ദയ കാട്ടണമേ! ഈ ക്ഷുരകൻ രമുവായ്ക്ക് അവിടുത്തെ ഹൃദയത്തിൽ ശകലം ഇടം തരണമേ!' അയാൾ ദേവിയുടെ മുമ്പിൽ പ്രാർഥിക്കുകയൊക്കെ ചെയ്തെങ്കിലും ചോദിക്കണമെന്നുദ്ദേശിച്ച വരം ചോദിക്കാൻ മറന്നു പോയി.

അക്കാലത്ത് ആ അമ്പലത്തിന്റെ ചുവരുകൾ കറുത്തിരുണ്ടു കഴിഞ്ഞിരുന്നു. കല്ലുകൊണ്ടുണ്ടാക്കിയ കട്ടിള ഉണ്ടായിരുന്നു. പക്ഷേ വാതിൽ ഉണ്ടായിരുന്നില്ല. അമ്പലത്തിനകത്ത് ഒരു വേദിയിൽ മരം കൊണ്ടുണ്ടാക്കിയ നാലു വിഗ്രഹങ്ങൾ വരിയായി നിർത്തിയിരുന്നു. നടുവിലെ രണ്ടു വിഗ്രഹങ്ങളിൽ ഒന്ന് നീലമ്മാ ദേവിയുടെയും മറ്റേത് ദേവിയുടെ സഹോദരനായ ഏറണ്ണയുടെയും ആണ്, ശേഷിച്ച രണ്ടും ദേവിയുടെ സഹോദരിമാരുടെ. ആ വഴിക്കു പോകുന്നവർ ഒരു പ്രാവശ്യം കൈകൂപ്പിയിട്ട് കടന്നു പോകും. അതല്ലാതെ ഏതെങ്കിലും ഉത്സവമോ ആഘോഷമോ ഒന്നും ഉണ്ടായിരുന്നില്ല. ആ അമ്പലം എന്നു പണിതു എന്ന് രമുവായുടെ അച്ഛനുപോലും അറിഞ്ഞു കൂടാ. രമുവായ്ക്ക് ഇത്രമാത്രം അറിയാം. അച്ഛന് ആ ദേവിയോട് വലിയ ഭക്തിയായി രുന്നു. അയാൾക്കും ദേവിയോടുള്ള ഭക്തി കുറവായിരുന്നില്ല.

ആലോചിച്ച് ആലോചിച്ച് രമുവായ്ക്ക് ദേവിയോട് വളരെ ദയ തോന്നി. അമ്പലമാകെ പൊടിയും ചിലന്തിവലയുമാണ്. അയാൾ വേഗം വീട്ടിലേക്കോടി. ചൂലു കൊണ്ടുവന്ന് എല്ലാം വൃത്തിയാക്കി. ചിലന്തിവലയൊക്കെ നീക്കി. അപ്പോൾ അയാൾക്കു തോന്നി വിഗ്രഹങ്ങൾക്ക് ചായമടിച്ചാൽ എത്ര നന്നായിരിക്കുമെന്ന്. ചുമരുകൾ വെള്ള തേച്ചിരുന്നെങ്കിൽ...... ഒരു പല്ലക്കുണ്ടായിരു ന്നെങ്കിൽ...... തപ്പു കൊട്ടിന്റെ ഡപ് ഡപ് നാദത്തോടു കൂടി ദേവിയെ എഴുന്നെള്ളിക്കാമായിരുന്നു, അയാൾ വിചാരിച്ചു. തന്നെ ക്കൊണ്ടാവുമോ! പണമുണ്ടായിരുന്നെങ്കിൽ എല്ലാം ചെയ്യിക്കാ മായിരുന്നു. വരുമാനം മുഴുവനും എടുത്തിട്ടും വീട്ടിലുള്ളവർക്കു വയർ നിറയ്ക്കാൻ പോലും തികയുന്നില്ല.

ഗ്രാമത്തിലുള്ളവരോടു പറഞ്ഞാലോ! മൂന്നു നാലു പേരോടു പറഞ്ഞു നോക്കി. എന്നാൽ അവരത് കേട്ടെന്നു തന്നെ ഭാവിച്ചില്ല. ചിലർ അയാളെ കളിയാക്കി. ഇങ്ങനെയൊരു പതിവ് അപ്പൂപ്പൻ

മാരുടെയും, അവരുടെ അച്ഛൻമാരുടെയും കാലത്തു പോലും ഉണ്ടായിരുന്നില്ലെന്ന് ചിലർ പറഞ്ഞു. ഇപ്പോൾ പുതിയ പതിവു വല്ലതും തുടങ്ങിയാൽ എന്താപത്താണു വരുന്നതെന്നാർക്കറിയാം! ഒരു കിഴവി പറഞ്ഞു. "ദേവിക്ക് പ്രാർഥനയും നേർച്ചയും മാത്രമേ ഇഷ്ടമാകൂ. പൂജയും മറ്റും തുടങ്ങിയാൽ അവർ കോപിക്കും."

അവർ പറഞ്ഞതൊന്നും രമുവായ്ക്കു ബോധ്യമായില്ല. ദിവസം ചെല്ലുന്തോറും നീലമ്മയോടുള്ള അയാളുടെ ഭക്തി കൂടിവന്നതേയുള്ളു. ചില ദിവസങ്ങളിൽ, രാത്രി വളരെ ഇരുട്ടുന്നതുവരെ അയാൾ അവിടെ ഇരുന്നു. ചില രാത്രികളിൽ അമ്പലത്തിൽ അയാൾ കൊച്ചു വിളക്കു കൊളുത്തിവച്ചു. പിന്നെ കൈകൂപ്പി നേരം വെളുക്കുംവരെ കുത്തിയിരിക്കുകയും ചെയ്തു. ഇതിനിടയിൽ റവന്യൂ ഇൻസ്പെക്ടർ ആ ഗ്രാമത്തിൽ രണ്ടു തവണ വന്നു. പക്ഷേ, അയാൾ രാമുവായോട് കാലു തിരുമ്മുവാൻ പറഞ്ഞില്ല. ദേവി തന്റെ പ്രാർഥന തീർച്ചയായും കേട്ടുവെന്ന് രമുവായ്ക്ക് വിശ്വാസമായി.

പതുക്കെപ്പതുക്കെ രമുവായുടെ താടി വളർന്ന് അയാളുടെ കണ്ണുകളിൽ അസാധാരണമായ മാദകത്വം പരന്നു. ദിവസവും അയാൾ സമീപമുള്ള നദിയിൽ ചെന്ന് ഒന്ന് മുങ്ങും. പിന്നെ അവിടെ നിന്ന് നേരെ അമ്പലത്തിൽ ചെന്ന് ദേവിയുടെ അടുത്തിരിക്കും. ഒടിഞ്ഞുമുറിഞ്ഞ വാക്കുകൾ ഉപയോഗിച്ച് അയാൾ സദാ എന്തോ പിറുപിറുത്തു കൊണ്ടിരുന്നു. ക്ഷൗരം ചെയ്യാൻ ആരെങ്കിലും ആവശ്യപ്പെട്ടാൽ അയാൾ സംശയം കൂടാതെ പറയും: "ഇന്നെന്റെ വ്രതമാണ്. ക്ഷൗരപ്പെട്ടി തൊട്ടാൽ ദേവി മാതാവ് കോപിക്കും". ഭക്തി ആവേശിക്കുമ്പോൾ രണ്ടു മൂന്നു തവണ ഉച്ചത്തിൽ പറയുന്ന രീതിയും അയാൾ പഠിച്ചു. ഒന്നു രണ്ടു ദിവസം അടുത്ത ഗ്രാമത്തിൽ പോയി പരിചയമുള്ള ആരുടെയോ സഹായത്തോടെ ചിട്ടയൊപ്പിച്ചു വേഷം കെട്ടാൻ പഠിക്കുകയും ദേവീക്ഷേത്രത്തിൽ വന്ന് അതു പരിശീലിച്ചുറപ്പിക്കുകയും ചെയ്തു. അതോടൊപ്പം, വിശേഷപ്പെട്ട രീതിയിൽ സ്വരലയങ്ങളോടെ സംസാരിക്കുവാനും അയാൾ ശീലിച്ചു.

ഒരു ദിവസം പ്രഭാതമാകുന്നതേയുള്ളു. അപ്പോൾ പ്രകാശം പരക്കുന്നതിനോടൊപ്പം നീലമ്മ രമുവാ ക്ഷുരകന്റെ തലയിൽ കയറി എന്ന വാർത്തയും പരന്നു. ഗ്രാമത്തിലെ പ്രായമേറിയ

വല്യമ്മമാർ പറഞ്ഞു. "ദാ നോക്കൂ, ദേവിയുടെ വീരാവതാരം! അതാ കാണൂ ദേവിയുടെ രുദ്രരൂപം! അതേ, അതേ". അവരുടെ വിളിച്ചു പറയലിനോട് ചേർന്ന് മറ്റു പലരും വിളിച്ചുപറഞ്ഞു. "അതേ; അതേ, അതു തന്നെ. കഴിഞ്ഞ രണ്ടു മൂന്നു മാസമായി അയാൾ അമ്പലം വിട്ടുപോയിട്ടില്ല. ദേവിയെ ഉപാസിക്കുക തന്നെയായി രുന്നു. ഇതാ ഒടുവിൽ ദേവി അയാളിൽ സന്തോഷിച്ചിരിക്കുന്നു. അയാളുടെ തലയിൽ കയറിയിരിക്കുന്നു. രമുവാ ധന്യനായി".

പകൽ രമുവായുടെ ഭക്തി ഇരട്ടിയായും രാത്രിയിൽ നാലിരട്ടിയായും വർധിച്ചു. ഭക്തിയിൽ ലയിക്കുമ്പോൾ അംഗചലന സാമർഥ്യവും കൂടി വന്നു! ഇതോടൊപ്പം രമുവായുടെ മനസ്സിലു ണ്ടായിരുന്ന അഭിലാഷങ്ങളും സാധിച്ചു. അമ്പലത്തിന്റെ ഭിത്തി യൊക്കെ വെള്ളവലിച്ചു. വിഗ്രഹത്തിന്റെ എഴുന്നള്ളത്തിന് പല്ല ക്കായി..... ഒന്നൊന്നായി എല്ലാം വന്നു ചേർന്നു. അതു മുതൽ ഗ്രാമത്തിലെ ജനങ്ങൾ ക്ഷുരകൻ രമുവാ എന്നു വിളിക്കാതായി. രമുവാ ഭഗത് എന്നായി അയാളുടെ പേർ. അവർ അയാളെ അത്യധികം ആദരിക്കാൻ തുടങ്ങി. ഈയിടെയായി റവന്യൂ ഇൻസ്പെക്ടറോ മറ്റേതെങ്കിലും ഉദ്യോഗസ്ഥനോ കാലുതിരുമ്മാൻ വിളിച്ചാൽ, യാതൊരു സങ്കോചവും കൂടാതെ അയാൾ പറയും, "ഇപ്പോൾ വരാൻ ഒക്കുകയില്ല". ഏതെങ്കിലും ഉദ്യോഗസ്ഥർ അയാളെ തട്ടിക്കേറാനും പേടിപ്പിക്കാനും ചെന്നാൽ, ഗ്രാമവാസി കളെല്ലാം ചേർന്ന് അതിനെ എതിർത്തിരുന്നു. ഭഗത്തിനെ കൊണ്ട് ഈ ഹീന പ്രവൃത്തി ചെയ്യിക്കാൻ ഞങ്ങൾ ആരെയും അനുവദിക്കുകയില്ല എന്ന് അവർ പറയുമായിരുന്നു. ആ ഗ്രാമീ ണരുടെ ദൃഷ്ടിയിൽ രമുവാ ക്ഷുരകൻ രമുവാ അല്ലാതായി. ഇപ്പോൾ, അയാൾ ഭഗത്തായി. ഒരു വേദാന്തിയായി. ഇങ്ങനെ, രമുവാ അവർക്കെല്ലാം ആരാധ്യനായിത്തീർന്നു.

അയൽഗ്രാമങ്ങളിൽ കോളറാ പടർന്നു പടിച്ചിരിക്കുന്നു എന്നു കേട്ടപ്പോൾ അടങ്ങിയിരിക്കാൻ രമുവായ്ക്കു കഴിഞ്ഞില്ല. അതു കൊണ്ടാണ് അയാളിന്ന്, തന്റെ ശബ്ദം വളരെ ഉയർത്തിയത്.

അമ്പലത്തിൽ വിളക്ക് കത്തുന്നു. ഒരു ചെറിയ തളികയിൽ നിന്ന് ഗുൽഗുലു ധൂമം ഉയരുന്നുണ്ട്. ഗ്രാമത്തലവൻ, അയാളുടെ ഭാര്യ, അംശം അധികാരി പിന്നെ മൂന്നു നാലു വൃദ്ധൻമാർ ഇവ രൊക്കെ അമ്പലത്തിനുള്ളിൽ ഇരിക്കുന്നു. വെളിയിൽ, എല്ലാം

നോക്കിക്കൊണ്ട് വലിയവരും ചെറിയവരും ആയ വളരെപ്പേർ നിൽക്കുന്നു.

രാമുഭഗത് വളരെ നേരമായി കണ്ണടച്ച് കുത്തിയിരിക്കുകയാണ്. പെട്ടെന്ന് ഹുങ്കാര ശബ്ദം പുറപ്പെടുവിച്ചിട്ട് ശക്തിയിൽ ശ്വാസം പിടിക്കാൻ തുടങ്ങി. അയാൾ ചര്മ്മം പടിഞ്ഞിരിക്കയായിരുന്നു. അതുകൊണ്ടായിരിക്കണം അയാളുടെ ശരീരം ഇളകാതെയിരുന്നത്. എന്നാൽ അയാളുടെ തൊണ്ടയിൽ നിന്ന് ഒരു കഠോര ശബ്ദം പുറപ്പെട്ടു. അതിനു ശേഷം അയാൾ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. "ഭക്തജനങ്ങളേ!" പിന്നെ നീട്ടി രാഗവിസ്താരം നടത്തുന്ന രീതിയിൽ പറയാൻ തുടങ്ങി. "ഭക്തന്മാരെ ഓ! ദേവഗണങ്ങൾ ഈ ഗ്രാമത്തിലുള്ളവരോട് പിണങ്ങിയിരിക്കുന്നു............ ഹായ്............ എടാ!............ അവരുടെ ദൂതൻമാർ ഇവരെ തിന്നാൻ തുടങ്ങിയിരിക്കുന്നേ...ഏ...എനിക്ക് എത്രനാൾ ഈ ഗ്രാമത്തെ സൂക്ഷിച്ചു രക്ഷിക്കാൻ കഴിയും, വിഴുങ്ങുകയാണ്............ഏ............... എത്രനാൾ എനിക്കിവരെ രക്ഷിച്ചു കൊണ്ടു ചുറ്റി നടക്കാൻ കഴിയും....ഉം............ ഭക്തജനങ്ങളേ! ഓ ഇപ്പോഴെങ്കിലും ബോധം ഉണ്ടാകട്ടേ.....ഏ.... അല്ലാത്തപക്ഷം ഗ്രാമമായ ഗ്രാമമെല്ലാം വേരോടെ നശിക്കും. ഉം............ ചെകുത്താൻമാർ ഇവരെ തിന്നുകളയും ഉം............ ഈ ആപത്തിൽ നിന്ന് രക്ഷിക്കണേ....ഏ...ഏ."

ആന പോലെ തടിച്ച ഗ്രാമമുഖ്യൻ രാമു ഭഗത്തിന്റെ പാദങ്ങളിൽ വീണ് അപേക്ഷിച്ചു. "ഹേ ദേവീ! അമ്മേ! അവിടുന്നാണല്ലോ ഈ ഗ്രാമത്തെ എന്നും രക്ഷിച്ചു വരുന്നത്. അവിടുന്നില്ലെങ്കിൽ പിന്നെ ആരുണ്ട് ഈ ഗ്രാമത്തെ രക്ഷിക്കാൻ?"

ആകാശം പിളരുമാറ് രാമു ഭഗത്തിന്റെ ഒച്ച കേൾക്കുമാറായി. "പാവം ഭക്തരേ! ഓ...ഞാൻ വിചാരിച്ചാൽ ഈ ലോകം മുഴുവൻ ഞൊടിയിടയിൽ കത്തി ഭസ്മമാകും. ഈ സമുദ്രം ഉണങ്ങി വരണ്ടു പോകും. ഉം......... ഇവിടെ നിൽക്കുന്ന സൂര്യൻ അവിടെ ഉദിക്കും. ഉം......... മനസ്സിലായോ...ഓ"

"നേരാണമ്മേ! നേരാണ്! അവിടുത്തെ ഈ കുഞ്ഞുങ്ങളോട് ദയ കാട്ടണേ" വയസ്സൻ നായുഡു പറഞ്ഞു. രാമു ഭഗത് നിമിഷനേരം ചിരിച്ചു. പിന്നെ പറഞ്ഞു "എടാ കുഞ്ഞുങ്ങളേ! എന്റെ കുഞ്ഞുങ്ങളോടാണ് എനിക്ക് കൂടുതൽ വാത്സല്യം. അവർക്കെന്തെങ്കിലും സംഭവിച്ചാൽ എന്റെ ഹൃദയം ദഹിക്കും. അവരെ

ഒരെറുമ്പു കടിച്ചാൽ മതി എനിക്കു മനസ്സമാധാനമില്ലാതെ യാകുന്നു. എന്റെ വശത്ത്, എന്റെ ആങ്ങള ഏറണ്ണ ഉണ്ട്. സഹോദരിമാരായ ഞങ്ങൾക്കുള്ള ഒറ്റ ആങ്ങളയാണ്. അവന്റെ കയ്യിൽ എന്തു വച്ചുകൊടുത്താലും അവനതു തിന്നും. എന്റെ കാര്യം കള, പക്ഷേ അവനെ വിചാരിക്ക്. ഇത്രനാളും നിങ്ങളെല്ലാം മിണ്ടാതിരുന്നു. അവരെല്ലാം ഓരോ ജോലിയിലാണ് എന്നു ഞാൻ അവനെ സമാധാനിപ്പിക്കുകയായിരുന്നു. വേഗം നേർച്ച കഴിച്ച് സന്തോഷിപ്പിക്കുവിൻ. അപ്പോൾ ചെകുത്താൻമാരെ ഓടിക്കാൻ അവനും എന്നെ സഹായിക്കും. എടാ കുഞ്ഞുങ്ങളേ! നേർച്ച കഴിച്ച് സന്തോഷിപ്പിക്കുവിൻ. നേർച്ച നടത്തി സന്തോഷി പ്പിക്കുവിൻ."

ആളുകൾ ഇതുവരെ ശ്വാസമടക്കിപ്പിടിച്ച് പരിഭ്രമിച്ച് കഴിയുക യായിരുന്നു. നീട്ടിവലിച്ചുള്ള രാഗവിസ്താരത്തോടെ രാമു ഭഗത് ആഗ്രഹം പ്രകടിപ്പിച്ചു കഴിഞ്ഞപ്പോൾ അവരുടെ ശ്വാസം നേരെയായി. അമ്മ ഭഗവതി, പിശാചുക്കളിൽ നിന്നു നമ്മെ തീർച്ചയായും രക്ഷിക്കും എന്ന് അവർ വിചാരിച്ചു. ആ അമ്മയെ നാമെല്ലാം ചേർന്ന് നേർച്ച കഴിച്ച് സമാധാനപ്പെടുത്തണം. അപ്പോൾ അമ്പലത്തിന്റെ പടിവാതുക്കൽ നിന്ന് ഗ്രാമത്തലവന്റെ ഉച്ചത്തിലുള്ള ഒച്ച കേൾക്കായി. "വരുന്ന വെളുത്തവാവിൻ നാൾ രാത്രി നാമെല്ലാം ചേർന്ന് അമ്മ ഭഗവതിയെ എഴുന്നെള്ളിക്കണം!"

"അതേ, അതേ, നിശ്ചയമായും എഴുന്നെള്ളിക്കണം!" എല്ലാവരും ചേർന്ന് സമ്മതിച്ചു.

## 2

വെളുത്ത വാവ് അടുത്തു വന്നപ്പോൾ ഗ്രാമവാസികളുടെ ഉത്സാഹം കരകവിഞ്ഞു. വാവിന് അഞ്ചു ദിവസമുള്ളപ്പോൾ ആളുകൾ, പനയോലക്കുട്ടകളിൽ കുറേശ്ശ മണ്ണിട്ട് അതിൽ അഞ്ചാറു ധാന്യം വിതറി, തണലിൽ കൊണ്ടു വച്ചു. സ്ത്രീകൾ മുടിയിൽ മുല്ലപ്പൂക്കൾ ചൂടി.

സന്ധ്യയ്ക്ക് രാമു ഭഗത് അമ്പലത്തിന്റെ പടിവാതിലിനടുത്തു വന്നു നിന്നു. അയാളുടെ കണ്ണുകളിൽ സന്തോഷം തിളങ്ങി നിന്നു. ആ നില്പിന് വല്ലാത്തൊരു ഗമയും! മുഖത്തു മഞ്ഞൾ പുരട്ടിയ

സ്ത്രീകൾ, സന്തോഷത്തോടെ, മഞ്ഞൾ വെള്ളം നിറച്ച കലശങ്ങളുമായി കുഴഞ്ഞാടി വന്ന്, ആ വെള്ളം രാമു ഭഗത്തിന്റെ പാദങ്ങളിൽ ചൊരിഞ്ഞു കൊണ്ടിരുന്നു.

ഭഗത് ഏറുകണ്ണിട്ടു നോക്കി. അനവധി സ്ത്രീകൾ തന്നെ നമസ്കരിക്കുന്നത് അയാൾ കണ്ടു. ഏതാനും നാൾ മുമ്പുവരെ, ഈ സ്ത്രീകളുടെ മുമ്പിലാണ്, താൻ ഒരു പിടി ചോളത്തിന് കൈകൾ നീട്ടി കെഞ്ചി യാചിച്ചിരുന്നതെന്ന് അയാൾ ഓർത്തു! അതാ നോക്കൂ ഗ്രാമത്തലവന്റെ ഭാര്യയുണ്ട്, നായുഡുവിന്റെ മകളുണ്ട്. എത്രയെത്ര സ്ത്രീകളാണ് തുടർച്ചയായി വന്ന് തന്റെ പാദങ്ങളിൽ മഞ്ഞൾ വെള്ളം ഒഴിച്ചുകൊണ്ടിരിക്കുന്നത്.

ആറ്റിനും അമ്പലത്തിനും മധ്യേയുള്ള വഴി നിറയെ തലയിൽ കലശം ഏറ്റിയ സ്ത്രീകൾ പൊയ്ക്കൊണ്ടിരുന്നു. പടിഞ്ഞാറു വശമുള്ള മലയിൽ നിന്ന് സൂര്യൻ എവിടെയോ പോയൊളിച്ചു.

മൂടുപടം നീക്കി മുകളിൽ ചന്ദ്രൻ പ്രത്യക്ഷപ്പെട്ടു. ശരത്കാല ചന്ദ്രിക ജനങ്ങളുടെ ദേഹമാകെ പുളകമണിയിക്കാൻ തുടങ്ങി. ഒരു വശത്ത് സ്ത്രീജനങ്ങളുടെ മധുരമായ കിണുങ്ങിക്കൊഞ്ചൽ; മറുവശത്ത് കളകളം പൊഴിച്ച് ഒഴുകുന്ന ഗംഗാമാതാവിനെ കാണുന്നവരുടെ സന്തോഷശബ്ദങ്ങൾ! ചുറ്റും സന്തോഷം തന്നെ; സന്തോഷം.

എല്ലാവരുടെയും ഊണു കഴിഞ്ഞു. അടുത്തുള്ള പട്ടണത്തിൽ നിന്ന് വാടകയ്ക്ക് കൊണ്ടുവന്ന പെട്രോമാക്സ് വിളക്കുകൾ പ്രശോഭിച്ചു. 'ത്ധനന ത്ധനന ത്ധൻ' എന്ന് തപ്പു കൊട്ടാരംഭിച്ചു. ലോകം മുഴുവൻ കുളിർനിലാവു പരത്തുന്ന ചന്ദ്രനെ, തപ്പു കൊട്ടിക്കൊട്ടി ഭ്രാന്തു പിടിപ്പിച്ച് ഓടിക്കുകയാണോ എന്നു തോന്നി.

രാവിലെ മുതൽ ഉപവാസമായിരുന്നു രാമു ഭഗത്തിന്. അയാൾ ദേവിമാരെ ഓരോരുത്തരെയായി കൊണ്ടുവന്ന് പല്ലക്കിൽ വച്ചു. ജനങ്ങളുടെ ഉത്സാഹം വീണ്ടും പതഞ്ഞു പൊങ്ങി. വാഴപ്പഴങ്ങളും പൂക്കളും പല്ലക്കിലേക്ക് എറിയപ്പെട്ടു. കമ്പിത്തിരികൾ പ്രകാശം ചൊരിഞ്ഞു. പല്ലക്കുകാർ പല്ലക്കു തോളിലേറ്റി.

പല നിറങ്ങൾ കൊണ്ടലങ്കരിച്ച വിഗ്രഹങ്ങൾ, പല്ലക്കിന്റെ രണ്ടു വശവും പുരട്ടിയ ചുവന്ന അരത്തം, രാമുഭഗത്തിന് ജനങ്ങൾ സമ്മാനിച്ച ഞാവൽപഴവർണത്തിലുള്ള മുണ്ടിന്റെ തെളിച്ചം, വെള്ളിനിലാവു പതിക്കയാൽ വെട്ടിത്തിളങ്ങുന്ന ദേവീക്ഷേത്രം

എല്ലാം ചേർന്ന് മഴവില്ലിന്റെ നിറങ്ങൾ ചിതറിയപ്പോൾ, അത് നോക്കിനിന്നവരുടെ കണ്ണുകുളിർത്തു.

ആളുകളുടെ മുഖം നിലാവുപോലെ പ്രകാശമാനമായി. ഗ്രാമമുഖ്യന്റെ മാതിരി രാമു ഭഗത് പല്ലക്കിന്റെ മുമ്പിലായി നില കൊണ്ടു.

ദേവീക്ഷേത്രത്തിനു സമീപം രണ്ടുകൊല്ലം മുമ്പുവരെ വളരെ വലിയ ഒരു തെങ്ങിൻ തോപ്പുണ്ടായിരുന്നു. 1940–ൽ ഉണ്ടായ വലിയൊരു കൊടുങ്കാറ്റ് നാലഞ്ചു തെങ്ങൊഴിച്ചു ബാക്കിയെല്ലാം നിലം പൊത്തിച്ചുകളഞ്ഞു. അവിടെയാണ് ഇന്ന് തപ്പുമേളം തകർക്കുന്നത്. കിഴവൻമാർക്കു പോലും ഉണർവ് കയറി. കൊച്ചു കുഞ്ഞുങ്ങൾ മുതിർന്നവരുടെ തോളിലിരുന്ന് മേള കണ്ടു. അയൽഗ്രാമങ്ങളിൽ നിന്നു വന്നു ചേർന്ന ബന്ധുമിത്രാദികൾ ഗ്രാമീണരുടെ ഉത്സാഹം ഇരട്ടിപ്പിച്ചു.

തപ്പുമേളം 'ഝനനഝനഝൻ' എന്ന് സാവധാനത്തിൽ മുഴങ്ങിക്കൊണ്ടിരുന്നു. അഞ്ചു വയസ്സുള്ള ഒരു ബാലൻ തുള്ളിച്ചാടാൻ തുടങ്ങി. തപ്പുമേളക്കാർ തുള്ളിയും ചാടിയും തപ്പുകൊട്ടാനും ആരംഭിച്ചു.

ഇതിനിടയിൽ ഒരാൾ വന്ന് 'ചമ്മക്ക്, ചരല്ലോ, ചമ്മക്ക്, ചരല്ലോ' എന്നു പറഞ്ഞു മേളക്കാർക്ക് വിഷമം ഉണ്ടാക്കി.

"ദാ വന്നു പോയി!" എന്ന് കാഴ്ചക്കാർക്ക് സംതൃപ്തി അനുഭവപ്പെട്ടു. വടിവൊത്തു വാർന്നുയർന്ന ശരീരമായിരുന്നു അയാളുടേത്. ഉടുമുണ്ട് അയാൾ ലംഗോട്ടിപോലെ മുറുക്കി കെട്ടിയിരുന്നു. അയാൾ മേൽമീശ മുറുക്കി മൈതാനത്തിൽ തുള്ളിച്ചാടി. കറുത്തുമിനുത്ത ശരീരം, നീണ്ട മൂക്ക്, അതിനു യോജിക്കും വിധം തുടുത്ത മുഖവും! പ്രകാശിക്കുന്ന കണ്ണുകൾ! കഴുത്തിലും കൈത്തണ്ടയിലും മിനുങ്ങുന്ന കറുത്ത ചരട്! ഇതെല്ലാം കൊണ്ട് തീർച്ചയാക്കാം അയാൾ ഗുസ്തിക്കാരുടെയും ഫയൽവാൻമാരുടെയും ആശാനാണെന്ന്. ഊന്നുകുറ്റി കണക്കെയുള്ള കൈകളും സ്തംഭം കണക്കെയുള്ള തുടകളും! ഇത്രയും കനത്ത ആ മനുഷ്യൻ ഒറ്റച്ചാട്ടം ചാടി ആകാശത്തിൽ ഉയർന്നു നിന്നു. അയാളുടെ ഓരോ കെട്ടും ഓരോ നാഡിയും അതിവേഗം ചലിച്ചുകൊണ്ടിരുന്നു. അയാളുടെ ചുരുണ്ട മുടികൾ കാറ്റിലാടി പിൻഭാഗത്തെ ചുംബിച്ചു കൊണ്ടിരുന്നു. മറ്റാരുമല്ല പുല്ലയ്യ ആയിരുന്നു അത്.

തപ്പുമേളക്കാർക്ക് ഒരിടത്തു തന്നെ നിൽക്കാൻ കഴിയാതെയായി. മുന്നോട്ടും പിന്നോട്ടും ഇളകിയാടി കിതയ്ക്കാൻ തുടങ്ങി.

"ഝനന–ഝനന–ഝൻ! ഝനന–ഝനന–ഝൻ!!" പുല്ലയ്യയുടെ കളിയുടെ താളത്തിനൊപ്പിച്ചു തപ്പുമേളം മുഴങ്ങിക്കൊണ്ടിരുന്നു. അടുത്തും അയലത്തും ഉള്ള അനേകം ഗ്രാമങ്ങളിലെ പേരുകേട്ട തപ്പുമേളക്കാരും പുല്ലയ്യായുടെ കളിക്കൊപ്പം കൊട്ടാൻ കഴിയാതെ നിർവീര്യരായിപ്പോയി. കളികണ്ടു നിന്നവർ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു കൊണ്ടിരുന്നു. "സഭാഷ് പുല്ലയ്യാ! സഭാഷ്!"

മേളക്കാർ വയ്ക്കോൽ എരിച്ച്, തപ്പു ചൂടുപിടിപ്പിച്ചു. എന്നിട്ടും പുല്ലയ്യായുടെ കളിക്കൊപ്പം കൊട്ടാൻ അവർക്കു കഴിയാതെ വന്നു. രണ്ടു തപ്പുകൾ പൊട്ടിപ്പോകുകയും ചെയ്തു.

കടുവയുടെ വേഷം കെട്ടി, മേളക്കാരുടെ താളത്തിനൊത്തു ചുവടുവച്ചിരുന്ന പുല്ലയ്യ പെട്ടെന്ന് നിന്നു പോയി. കാണികളുടെ സന്തോഷം അസ്തമിച്ചു. മേളക്കാരുടെ മുഖം സന്തോഷത്താൽ ശോഭിച്ചു. അവർ വിചാരിച്ചു, "ദാ ഒടുവിൽ പുല്ലയ്യാ ക്ഷീണിച്ചു തോറ്റു പോയി."

പുല്ലയ്യാ നാവടക്കി. അയാൾ ദേവിയെ പ്രണമിക്കാൻ വിട്ടു പോയിരുന്നു. എത്ര വലിയ തെറ്റാണയാൾ ചെയ്തത്! അയാൾ ഓടി ഓടി നീലമ്മാമാതാവിനടുത്തെത്തി ദണ്ഡനമസ്കാരം ചെയ്ത് രാമുഭഗത്തിന്റെ പാദങ്ങളിൽ തൊട്ടു. രാമുഭഗത്ത് മെല്ലെ പുഞ്ചിരിച്ചിട്ടു പറഞ്ഞു. "ഭേഷ് ! പുല്ലയ്യാ സഭാഷ്!!" പുല്ലയ്യാ ഒറ്റച്ചാട്ടം ചാടി. ആ ചാട്ടത്തോടൊപ്പം കുതിച്ച് പാഞ്ഞ് മൈതാനത്തിൽ എത്തുകയും ചെയ്തു. അയാളെക്കണ്ട് മേളക്കാർ അമ്പരന്നുപോയി. എങ്കിലും പെട്ടെന്നുതന്നെ അവർ മേളം ആരംഭിച്ചു. ശക്തിയറ്റു പോയതു പോലെ, മേളക്കാരുടെ കൈകൾ കുഴഞ്ഞാടിക്കൊണ്ടിരുന്നു. അവർ അന്യോന്യം ദുർബല ശബ്ദത്തിൽ സംസാരിച്ചു; "പുല്ലയ്യാ സാധാരണ കളിക്കാരനൊന്നുമല്ല. കിടയറ്റ മനുഷ്യനാണയാൾ. അയലത്തുള്ള ഗ്രാമങ്ങളിൽ അയാൾക്കൊപ്പം വേഷം കെട്ടാൻ കഴിയുന്ന ആരുണ്ട്? മഷിയിട്ടു നോക്കിയാൽ പോലും കാണുകയില്ല. ഇല്ല! തീരെ ഇല്ല."

ഇതു കേട്ടപ്പോൾ ഒരു വൃദ്ധൻ ഔദ്ധത്യത്തോടെ മീശ പിരിച്ചു. ഒരു ചെറുക്കൻ, പുല്ലയ്യായുടെ ശിഷ്യനാകുമെന്ന് അഹങ്കരിച്ചു കൊണ്ട് നെഞ്ചു വിരിച്ചു കാട്ടി.

പല്ലക്ക് ഗ്രാമത്തിലെ ഓരോ വീട്ടിന്റെ മുന്നിലും നിന്നു. സ്ത്രീകൾ തളികയിൽ ശർക്കര, വട, വാഴപ്പഴം മുതലായവ കൊണ്ടു വന്ന് മാതാവായ നീലമ്മയ്ക്ക് വഴിപാട് അർപ്പിച്ചു. ഓരോ വീട്ടിന്റെയും സ്ഥിതി അനുസരിച്ച്, രാമുഭഗത്, വഴിപാടിൽ നിന്ന് കുറച്ചോ കൂട്ടിയോ ഒരംശം എടുത്തിരുന്നു. ചില സ്ത്രീകൾ നേർച്ചയായി സാരിയും കൊടുത്തു.

പല്ലക്ക് ഗ്രാമമുഖ്യന്റെ വീട്ടിനു സമീപം ചെന്നപ്പോൾ കൂടുതൽ നേരം തങ്ങി. പുല്ലയ്യാ കൈയിൽ വടി പിടിച്ചുകൊണ്ട് ശക്തിയായി വട്ടം കറങ്ങാൻ തുടങ്ങി. "ഹമ്മക്ക് ഹല്ലോ! ഹമ്മക്ക് ഹല്ലോ!" എന്ന ഒച്ച ചെവി പൊട്ടുമാറ് മുഴങ്ങിക്കൊണ്ടിരുന്നു. കണ്ടറിയാൻ കഴിയാത്തവിധം, റോക്കറ്റിന്റെ വേഗതയിലാണ് വടി വീശിക്കറങ്ങിക്കൊണ്ടിരുന്നത്. തപ്പിന്റെ ഒച്ച ക്രമേണ തടസ്സപ്പെട്ടുകൊണ്ടിരുന്നു. ദാ തടസ്സപ്പെട്ടു! നിന്നുപോയി! വിയർപ്പിൽ കുളിച്ചിരുന്ന പുല്ലയ്യാ അട്ടഹസിച്ചു. കാണികൾ ഒരുമിച്ച് വിളിച്ചുപറഞ്ഞു; "ഭേഷ് പുല്ലയ്യാ ഭേഷ്!"

ഗ്രാമത്തലവന്റെ വീട്ടുമുറ്റത്ത് മാദകത്വം നിറഞ്ഞുനിന്ന യുവതികളിൽ വിവരിക്കാനാവാത്ത അനുഭൂതി പകർന്നു, പുല്ലയ്യായുടെ കളികൾ.

പല്ലക്ക് പിന്നെയും മുന്നോട്ടു നീങ്ങി. കാണികളും കൂടെ നടന്നു. ആ തെരുവിനടുത്തായി വീതിയുള്ള ഒരു റോഡുണ്ട്. കൽക്കത്തെയിൽ നിന്ന് മദ്രാസ്സിലേക്കു പോകുന്ന റോഡാണത്. റോഡിന്റെ അപ്പുറത്ത് പിന്നെയും രണ്ടു തെരുവുകളുണ്ട്. പല്ലക്ക് റോഡ് കടക്കുമ്പോൾ മേളക്കാർക്ക് ഒന്ന് ശ്വസിക്കാൻ ഇട കിട്ടി.

പുല്ലയ്യാ കുതിച്ചു ചാടിക്കൊണ്ട് റോഡിന്റെ പാർശ്വത്തിൽനിന്ന് മുന്നോട്ടു നീങ്ങി. അല്പം കഴിഞ്ഞ് അയാൾ വീണ്ടും വന്ന് നാലു പാടും ചുറ്റിക്കറങ്ങി. അടുത്തുള്ള ചന്തയിൽ നിന്നും മടങ്ങുന്ന കാളവണ്ടികൾ അന്ന് അവിടെ തങ്ങി. വണ്ടികളിൽ ഇരുന്ന നായുഡുമാർ ശ്രദ്ധയോടെ നോക്കിക്കൊണ്ടിരുന്നു. ഇതിനിടയിൽ ഒരു കൊച്ചുകുട്ടി രംഗത്തെത്തി. അവന്റെ മൂന്ന് പല്ല് പോയിട്ടുണ്ട്. തുടകളിൽ താളം പിടിച്ചുകൊണ്ട് അവൻ തുള്ളിച്ചാടി

ക്കൊണ്ടിരുന്നു. മേളക്കാരുടെ കൈകൾ ആകാശത്തിൽ നൃത്തം വച്ചു. സന്തോഷംകൊണ്ട് വാ പൊളിച്ചുപോയ ആ ബാലൻ, മേളക്കാരുടെ ഗതിയിലും വേഗത്തിൽ ചാടിക്കളിക്കാൻ തുടങ്ങി. അവന്റെ കവിൾത്തടം സന്തോഷം കൊണ്ട് വികസിച്ചു. ലംഗോട്ടി സ്ഥാനം തെറ്റി. ആ ബാലന് ആറു വയസ്സുപോലും ആയിട്ടില്ല. എങ്കിലും അവന്റെ ഉടൽ വേണ്ടപോലെ നീണ്ടു നിവർന്ന തായിരുന്നു. കാഴ്ചയിൽ നല്ല ഓമനത്തം. അവനെ കണ്ടപ്പോൾ കാണികൾക്കുള്ളിൽ സന്തോഷം നിറഞ്ഞു.

ശിഷ്യനെക്കണ്ടപ്പോൾ പുല്ലയ്യാ മനസ്സാലെ ഭേഷ് ഭേഷ് എന്ന് അഭിനന്ദിച്ചു. പെട്ടെന്ന് അയാൾ മൈതാനത്തിൽ ചാടിവീണ് ചുവടുവച്ച് കളിച്ചിട്ട് ഒരിടത്ത് തലകുത്തി നില്പായി. തപ്പുമേളം നിലച്ചു. മുകളിലോട്ട് നിൽക്കുന്ന പുല്ലയ്യായുടെ കാലിൽ, പനയിൽ എന്നപോലെ കുട്ടി അതിവേഗം കയറി. വണ്ടിക്കാരുൾപ്പെടെ ഇതെല്ലാം കണ്ടുനിന്നവർ അന്യോന്യം പറഞ്ഞുതുടങ്ങി "പുല്ലയ്യായ്ക്ക് ഉറച്ചു നില്ക്കാൻ സാധിക്കയില്ല— കൊച്ചന് കയറാനും സാധി ക്കയില്ല....... വഴുതിവീഴും— രണ്ടും ഒരുമിച്ചു വീഴും" പക്ഷെ എല്ലാവരും കണ്ടുനിൽക്കെ കുട്ടിയുടെ പിഞ്ചു കാലുകൾ പുല്ലയ്യാ യുടെ ദൃഢമായ കാലുകളിൽക്കൂടി കയറി മുകളിലെത്തി ഉറച്ചു നിന്നു.

നിശ്ശബ്ദത! ചുറ്റും തികഞ്ഞ നിശ്ശബ്ദത! കാണികളുടെ വായകൾ പൊളിച്ച പാടേ നിന്നു. കണ്ണുകളും തുറിച്ച് ചലനമില്ലാതെ നിന്നു പോയി.

വായുവിൽ ചൂളം വിളി ഉയർന്നു. കുട്ടി കൈകൾ കൊട്ടി ചിരിച്ചു കൊണ്ടിരുന്നു.

ഹാ ഹാ എന്നും സബാഷ്, സബാഷ് എന്നും ഉള്ള വിളികളാൽ അന്തരീക്ഷം മാറ്റൊലിക്കൊണ്ടു. ആളുകൾ ഇമ പൂട്ടാൻ മറന്നു പോയി. അവർ മൂക്കിൽ വിരൽ വച്ച് അത്ഭുതപ്പെട്ടു നിന്നു. പുല്ലയ്യാ ശ്വാസം പിടിച്ചു നിന്നു.

അനങ്ങാതെ സ്ഥിതിചെയ്യുന്ന ജലാശയത്തിൽ ചരൽ വന്നു വീണാൽ അതു കല്ലോലം ഉണ്ടാക്കുമല്ലോ. അതുപോലെ എവിടെന്നോ ചില വർത്തമാനങ്ങൾ പുല്ലയ്യായുടെ ചെവികളിൽ വന്നലച്ചു. "മറ്റാർക്കുണ്ട് ഇത്ര ധൈര്യം? ആരുടെ മുകളിൽ കയറിയോ, അയാളുടെ മകനാണ് അവൻ സംശയമില്ല."

അവനെ നോക്കിക്കാണുവാൻ പുല്ലയ്യായുടെ കണ്ണുകൾ കൊതിച്ചു. ആ മനുഷ്യനെ കാണണം. തീർച്ചയായും കാണണം! കുട്ടി ഇറങ്ങി. പെട്ടെന്ന് പുല്ലയ്യായുടെ കണ്ണുകൾ ഉയർന്നു! അടുത്തുള്ള വണ്ടിയിൽ നായുഡു നില്പുണ്ടായിരുന്നു. കിഴവനായിരുന്നെങ്കിലും അയാൾ കിഴവനായിരുന്നില്ല. വയസ്സുകൊണ്ട് വൃദ്ധൻ. പക്ഷേ ഉത്സാഹം കൊണ്ട് ചെറുപ്പക്കാരൻ. സന്തോഷലഹരിയിൽ വൃദ്ധൻ പല്ലില്ലാത്ത വായ് പിളർന്ന് ചിരിച്ചുതുടങ്ങി.

വണ്ടികൾ നീങ്ങി. ചാട്ടവാർ ഉപയോഗിച്ച് കാളകളെ നടത്തിക്കൊണ്ട് വൃദ്ധൻ പറഞ്ഞു "അവൻ സമർത്ഥനാണ്. അച്ഛനു പെരുമ ഉണ്ടാക്കുന്ന മകനാണവൻ."

വണ്ടിപോയി, പല്ലക്കും പോയി. ആളുകൾ പോയിത്തുടങ്ങി. പക്ഷേ പുല്ലയ്യ അനങ്ങിയില്ല. അയാൾ ആലോചിക്കാൻ തുടങ്ങി............

അതേ. മകൻ! എന്റെ മകൻ!! അതെ. എന്റെ മകൻ തന്നെ. എങ്ങനെ എന്റെ മകൻ അല്ലാതാകും? എനിക്കും മകൻ വേണം. മകൻ വേണം! എന്നെപ്പോലുള്ള മകൻ_വേണം!_

പ്രിയപ്പെട്ട.....ഓമനമകൻ....അവനും എന്നെപ്പോലെ ചുരുണ്ട തലമുടി വളർത്തും. പത്തു പേരുടെ മുമ്പിൽ മാന്യത നേടും..... ആരെയും പേടിക്കുകയില്ല.......... അവനെ ഞാൻ ഗുസ്തിക്കാരുടെ ഉസ്താദാക്കും. സംഭാഷണത്തിൽ ചതുരനാകും അവൻ.... വാക്കു പാലിക്കും. ചുറ്റുപാടുമുള്ള കൊള്ളക്കാരെ പിടികൂടി ശിക്ഷിക്കുന്ന രാജാവാകും അവൻ. രണ്ടുകൈകൾ കൊണ്ടും ദാനം ചെയ്യും... മണ്ണിൽ വിശ്വസിച്ച്, വിയർപ്പൊഴുക്കി നമ്മുടെ മാനം പാലിക്കും അവൻ!

അതേ, എന്റെ മകൻ! എന്റെ മകൻ!

# 3

ഭാര്യയെ സങ്കല്പിക്കുന്നതിനു മുമ്പുതന്നെ മകനെ സങ്കൽപിച്ചത് പുല്ലയ്യയ്ക്ക് നന്നായി തോന്നി. ആലോചിച്ച് ആലോചിച്ച് അയാൾ ആ വൃദ്ധന്റെ വാക്കുകൾ ഉരുവിടാൻ തുടങ്ങി. പെട്ടെന്ന് അയാൾക്ക് ഓർമ്മ വന്നു, പോത്തുകൾക്കു തീറ്റ കൊടുത്തില്ലെന്ന്.

വേഗം വീട്ടിൽ എത്താനായി അയാൾ റോഡിലേക്ക് നടന്നു. നാലുചുവടു മാറി റോഡിന്റെ വശത്തു തന്നെയാണ് ധാന്യക്കളം. അതിന്റെ എതിർവശത്ത് പടിഞ്ഞാറു ഭാഗത്താണ് മുരുകന്റെ വയൽ. പുല്ലയ്യ വയലിൽ കൂടി നടക്കുകയായിരുന്നു. അപ്പോൾ അയാൾ വീണ്ടും മകനെപ്പറ്റി ഓർത്തു. അതോടെ അയാൾ പോത്തിന്റെ കാര്യം മറന്നു.

അയാൾ നിന്നു പോയി. സമീപം നദിക്കര കാണാം. അതാ, നീലമ്മാ ദേവിയുടെ കോവിൽ! മുകളിൽ ചന്ദ്രൻ തെളിഞ്ഞു പ്രകാശിക്കുന്നു. മേഘം നിറം മങ്ങി നീങ്ങിക്കൊണ്ടിരിക്കുന്നു. നല്ല വെള്ളിപോലത്തെ നിലാവ് മൂന്ന് ഫർലാംഗുള്ള നദിയിലെ അണക്കെട്ട് നിലാവിൽ മുങ്ങി വെളുവെളാ തിളങ്ങുന്നു.

തണുത്ത കാറ്റിൽ അലയടിച്ചാടുന്ന ഇളം കതിർക്കുലകൾ നിറഞ്ഞ വയൽ പുല്ലയ്യായോട് കിന്നാരം പറയാനായി മുന്നോട്ടാഞ്ഞു. മനസ്സാലെ പുല്ലയ്യ പറഞ്ഞു, "ഇത് നമ്മുടെ ലച്മിയാണ്, ലച്മി!" കൈകൾ കൂപ്പി അയാൾ വന്ദിക്കുകയും ചെയ്തു. അവിടവിടെ കാറ്റിൽ ചില കതിരുകൾ, ഇളകിയാടിക്കൊണ്ടിരുന്നു. അതു കണ്ടപ്പോൾ, ആ നിശ്ശബ്ദതയിൽ ലക്ഷ്മീദേവിയുടെ കൈകളിലെ വളകൾ കിലുകിലെ കിലുങ്ങുകയാണെന്ന് പുല്ലയ്യായ്ക്കു തോന്നി.

ആ പച്ച വയലുകളിൽ സ്വർണം മുളയിട്ടു വരികയായിരുന്നു. ഗ്രാമത്തിലൊരിടത്തും പാലിനും നെയ്ക്കും പഞ്ഞമുണ്ടായിരുന്നില്ല. അകത്ത് കടകോലും മുറ്റത്ത് ചർക്കയും ചലിക്കാത്ത ഒരു വീടും ആ ഗ്രാമത്തിൽ ഇല്ലായിരുന്നു.

"ഇതാണ് എന്റെ ഗ്രാമം! ഇങ്ങിനെയാണ് എന്റെ ഗ്രാമം!" തന്റെ ഗ്രാമത്തിന്റെ മഹത്വം ഓർത്ത് പുല്ലയ്യ അറിയാതെ തുള്ളിപ്പോയി.

മേടത്തിൽ അനിഴം വരെ മഴ പെയ്താൽ ആവശ്യം പോലെ വിളവുകിട്ടും. രോഹിണിയിൽ മഴപെയ്താലും ധാരാളം നെല്ലുണ്ടാകും.

ഈ ഗ്രാമത്തോട് ഗംഗാമാതാവിന് വളരെ ദയവുണ്ട്. മലകളിൽ ഒരു പ്രാവശ്യം മഴപെയ്താൽ മതി നദിയിൽ ഒഴുക്കുണ്ടാകുകയും തോടുകൾ നിറയുകയും ചെയ്യും. വിളവ് ഒരിക്കലും കുറയാറില്ല. രണ്ടു വർഷം മുമ്പ് കൊയ്ത്തുദിവസങ്ങളിൽ ശക്തിയായ മഴപെയ്തതിനാൽ വിളവ് മോശമായിപ്പോയിരുന്നു. എന്നിട്ടും ഈ ഗ്രാമത്തിലുള്ളവർക്ക് ആരുടെ മുമ്പിലും കൈനീട്ടേണ്ടി വന്നില്ല. മറിച്ച്

ക്ഷാമം ബാധിച്ച ഗ്രാമങ്ങളിലെ ജനങ്ങളെ സഹായിക്കുകയും ചെയ്തു.

"ഇതാണെന്റെ ഗ്രാമം! ഇങ്ങനെയാണ് എന്റെ ഗ്രാമം." ഇങ്ങനെ ഓർത്തോർത്ത്, പുല്ലയ്യ വയലിലേക്കു തിരിഞ്ഞു നോക്കി. ചെറുതായി മാറിയ ചന്ദ്രൻ തൂങ്ങി നില്ക്കുന്നു. ഒരു കാറ്റ് വയലിലെ കതിരുകളെ ഇളക്കി. അതേ, തക്കസമയത്ത് വയലിൽ വിത്തു വിതച്ചു. അപ്പോൾ നിറയെ ധാന്യം കിട്ടാതിരിക്കുമോ? പെട്ടെന്ന് പുല്ലയ്യക്ക് സ്വന്തം കാര്യം ഓർമ്മവന്നു – തന്റെ മകന്റെ കാര്യം! എന്റെ മകനും എന്നെപ്പോലെ കറുത്തു ചുരുണ്ട മുടി വളർത്തും. കള്ളൻമാരെ പിടിച്ചു ശിക്ഷിക്കുന്ന രാജാവാകും. സമയത്തിനു വിതച്ച വിത്തും, സമയത്തിനു പിറന്ന മകനും— രണ്ടും ഒന്നു തന്നെ. തക്കസമയത്തു വിതയ്ക്കാത്ത വിത്തും, തക്ക സമയത്തു പിറക്കാത്ത മകനും—രണ്ടും ഉപകരിക്കുകയില്ല.

അപ്പോഴേക്കും അയ്യാളുടെ വിചാരഗതി മാറിപ്പോയി – ഭാര്യയില്ലാതെ മകൻ എങ്ങനെയുണ്ടാകും? ഭാര്യയെക്കാൾ വലുത് ആരോഗ്യമാണെന്നു വിശ്വസിച്ചിരുന്ന അയാൾ വിവാഹത്തെപ്പറ്റി ആലോചിച്ചിട്ടു തന്നെയില്ല.

ആലോചിച്ചു കൊണ്ട് പുല്ലയ്യ നടക്കുകയായിരുന്നു. പെട്ടെന്ന് എവിടെ നിന്നോ ഒരു മധുര ശബ്ദം കേട്ടു.

"അമ്പിളിമ്മാമാ, ഹേ അമ്പിളിമ്മാമാ"

പുല്ലയ്യായുടെ ശരീരമാകെ പെട്ടെന്നു പുളകിതമായി.

"കേൾക്കൂ കേൾക്കൂ അമ്പിളിമ്മാമാ! അമ്പിളിമ്മാമാ ഹേ അമ്പിളിമ്മാമാ!"

"ഹായ്, ഹായ്! ബഹു കേമം!" പുല്ലയ്യ ചുണ്ടു കടിച്ചു. കിന്നരി മാരെല്ലാം ചേർന്ന് സ്വരലഹരി ഒരുമിച്ച് ഒഴുക്കുകയാണോ എന്ന് അയാൾക്കു തോന്നി. "അമ്പിളിമ്മാമാ, ഹെയ് അമ്പിളിമ്മാമാ".

വീണ്ടും ഒറ്റയ്ക്കുള്ള ആ സുന്ദരസ്വരം – "കേൾക്കൂ, കേൾക്കൂ ഹെയ് അമ്പിളിമ്മാമാ!"—ആ സ്വരം തന്നെ വിളിക്കുകയാണോ എന്നു പുല്ലയ്യയ്ക്കു തോന്നി. ഓടിച്ചെന്ന് അവളുടെ കഴുത്തിൽ പിടിച്ച് അവളോടു ചേരുവാൻ അയാൾ ആഗ്രഹിച്ചു.

അയാൾ മാത്രമല്ല, ചന്ദ്രനും വിചാരലഹരിയിൽപെട്ട് നേരെ നീങ്ങുവാനാവാതെ ആടിയുലയുകയായിരുന്നു.

തെളിഞ്ഞു പ്രകാശിക്കുന്ന ചന്ദ്രൻ സന്തോഷത്താൽ വികസിച്ചുകൊണ്ടിരുന്നു.

"അമ്പിളിമ്മാമാ, ഹേ അമ്പിളിമ്മാമാ." എത്ര ശബ്ദങ്ങൾ ചേർന്നതാണെന്ന് അറിയില്ല! ഇതോടൊപ്പം കൈ കൊട്ടുന്നതും കേൾക്കായി.

മധുര ശബ്ദത്തിൽ വീണ്ടും മനോഹരമായ ആ രാഗം. "ഇത്ര നീളമുണ്ടേ അവന്റെ കൈകൾക്ക്. അമ്പിളിമ്മാമാ, ഹേ അമ്പിളിമ്മാമാ!"

"പരിപ്പുകുഴമ്പു വാങ്ങാൻ കിട്ടിയില്ല—അമ്പിളിമ്മാമാ ഹേ അമ്പിളിമ്മാമാ."

പുല്ലയ്യ കുതിച്ചോടി അമ്പലവും കടന്ന് നദിക്കരയിൽ എത്തി. അപ്പോഴും ആ മധുരരാഗം അയാളെ ബലാൽ അതിന്റെ നേർക്ക് വലിച്ചുകൊണ്ടിരുന്നു. അജ്ഞാതമായ ഏതോ അനുഭൂതി അയാളെ ഇക്കിളിപ്പെടുത്തിക്കൊണ്ടിരുന്നു.

നിലാവിനെ വിഴുങ്ങിക്കൊണ്ട് നദി കിഴോട്ട് ഒഴുകുകയാണ്. അതാ നദിയുടെ കരയിൽ ശാഖകൾ കുനിച്ചു നില്ക്കുന്ന പുളിമരം, മരത്തിന്റെ പാർശ്വത്തിൽ ഏതോ വണ്ടി, വണ്ടിയുടെ പാർശ്വത്തിൽ ഒരു കൊച്ചുമൈതാനം, ആ മൈതാനത്തിൽ – ആ മൈതാനത്തിലെ വെളിച്ചത്തിൽ വെള്ളസാരികൾ ധരിച്ച ഗ്രാമത്തിലെ മാദക യുവതികൾ !

നൃത്തഗാനങ്ങളിൽ മുഴുകിയ യുവതികളെ വെട്ടിത്തെളിഞ്ഞു കാണാമായിരുന്നു. പുല്ലയ്യ കള്ളനെപ്പോലെ പതുക്കെപ്പതുക്കെ നീങ്ങി അവർ കാണാതെ മരത്തിന്റെ ചുവട്ടിൽ വന്ന് ഒളിച്ചു നിന്നു. അവിടെ നിന്നു നോക്കിയപ്പോൾ, കണ്ണുകൊണ്ട് അവരെ വിഴുങ്ങിക്കളയാൻ തോന്നി. അയാൾ ആ യുവതികളുടെ ചേഷ്ടകളിൽ ലയിച്ചു ചേർന്നുപോയി.

ഒരു യുവതി, സഖിമാരുടെ ചുറ്റും കറങ്ങി എല്ലാവരിലും ആദ്യം പാടിയിരുന്നു. അവളുടെ എട്ടു കൂട്ടുകാരികളും താളം അടിച്ചു തുള്ളുകയും ചെയ്തിരുന്നു.

ആദ്യം പാടിയിരുന്നവളുടെ പേർ നീലമ്മ എന്നായിരുന്നു. ഗ്രാമത്തിലുള്ളവർ വിളിച്ചിരുന്നത് 'നീലി' എന്ന്.

നീലി, ഇളകിയിളകി ആടിപ്പാടി, മരത്തിനടുത്തെത്തുമ്പോഴൊക്കെ അദ്ഭുതകരമായ ഒരു ചൂട് തന്നെ എരിയിച്ചു കളയുന്നതു

പോലെ പുല്ലയ്യയ്ക്കു തോന്നി. ഞരമ്പുകളെല്ലാം ഉയർന്നു പൊങ്ങുന്നതായും! കൈനീട്ടി അവളെ തന്റടുത്തേയ്ക്കു പിടിച്ച് വലിച്ച് രണ്ടു കൈകളും കൊണ്ട് അവളെ ഞെക്കിയാലെന്താ എന്ന് അപ്പോൾ അയാൾക്ക് തോന്നും.

വെള്ളവസ്ത്രം, ശീതളചന്ദ്രിക, നിറഞ്ഞു തുളുമ്പുന്ന ശരീരം, കവിഞ്ഞൊഴുകുന്ന താരുണ്യം, കുളിർകാറ്റ്, മധുരഗാനാലാപന ലഹരി – എല്ലാം ചേർന്ന് പുല്ലയ്യായുടെ സിരകളിൽ തിരകളടിച്ചു.

ജാക്കറ്റുകളില്ലാത്ത യൗവനങ്ങൾ !

മുഖത്ത് മഞ്ഞൾ, കഴുത്തിൽ മാല ! അതാ, പാട്ടിന്റെ രണ്ടാമത്തെ ഭാഗം ആരംഭിച്ചു !

കേൾക്കൂ കേൾക്കൂ ഹേ അമ്പിളിമ്മാമാ !

അമ്പിളിമ്മാമാ, ഹേ അമ്പിളിമ്മാമാ

അവന്റെ കൈകളിത്ര നീണ്ടതാണേ ഹേ അമ്പിളിമ്മാമാ

സൂപ്പു വാങ്ങാൻ തരുന്നില്ല – ഹേ അമ്പിളിമ്മാമാ !"

പുല്ലയ്യാ തന്റെ കൈകൾ നോക്കി. അവയ്ക്കും നീളമുണ്ട്.

ഹായ്! അവളുടെ ഉന്നത താരുണ്യത്തിന്റെ അഴകു മുഴുവൻ അയാളുടെ നെഞ്ചിൽ വന്നു കൂട്ടിമുട്ടിയതുപോലെ തോന്നി ! അവളെ കണ്ടതും പുല്ലയ്യ ഭ്രാന്തനെപ്പോലെയായി! അതാ നീലി വീണ്ടും ആടാനും പാടാനും തുടങ്ങിയല്ലോ.

"അവന്റെ വയർ വലുതാണേ ഇത്ര വലുതാണേ അമ്പിളിമ്മാമാ ഹേ അമ്പിളിമ്മാമാ!"

കൈകൊട്ടൽ ! – കൈകൊട്ടലിനനുസരിച്ച ലയം; ലയത്തിനനുസൃതമായ ചുവടുവയ്പ്. നീലി, മരത്തിന് ഏറ്റവും അടുത്തുവന്നു. ആകാശത്തിന്റെ നിറമാണ് നീലിയ്ക്ക്. നിർദോഷമായ അവളുടെ മുഖത്ത് നിശ്ചലപ്രേമത്തിന്റെ ദിവ്യ സൗന്ദര്യം പ്രകാശിക്കുന്നു. അവൾ ശക്തിയിൽ പിന്നെയും താളമടിച്ചു.

"അവന്റെ കാൽകൾ ഇത്ര വലുതാണ് – അമ്പിളിമ്മാമാ ഹേ അമ്പിളിമ്മാമാ !

കോവണി വാങ്ങുന്നില്ലല്ലോ – അമ്പിളിമ്മാമാ

ഹേ അമ്പിളിമ്മാമാ !"

നീലിയുടെ ഉടൽ തിരുമ്മൽ, കണ്ണിളക്കൽ തുടങ്ങിയവ കണ്ടപ്പോൾ താൻ ലഹരിയിൽപൊടിഞ്ഞ് മരത്തോട് കെട്ടിപ്പിണഞ്ഞു പോയതായി പുല്ലയ്യായ്ക്കു തോന്നി.

"അവന്റെ പല്ലിത്രവലുതാണേ – അമ്പിളിമ്മാമാ ഹേ അമ്പിളി മ്മാമാ!

പരിപ്പുണ്ടാക്കാൻ തരുന്നില്ലേ——അമ്പിളിമ്മാമാ ഹേ അമ്പിളി മ്മാമാ!"

സഖികൾ നാലുപാടും ചുറ്റുകയായിരുന്നു. സ്വയം നിയന്ത്രി ക്കാൻ പുല്ലയ്യായ്ക്കു കഴിഞ്ഞില്ല – മനസ്സ് ചൊല്പടിക്ക് നില്ക്കാ തായി. തള്ളിവരുന്ന ആവേശത്താൽ, നീലിയെ കൈകൾക്കുള്ളി ലാക്കാൻ രണ്ടു പ്രാവശ്യം അയാൾ മുന്നോട്ടാഞ്ഞു. പക്ഷേ കൈകൾ പിന്നോക്കം വലിഞ്ഞു പോയി.

അപ്പോഴേക്കും പാട്ടിന്റെ അടുത്തഭാഗം കേൾക്കായി – "അവന്റെ പൊള്ളവായിലെ പല്ലെല്ലാം പകരം വച്ചതാണേ, അവന്റെ ഒഴിഞ്ഞ തലയോട്ടിമേൽ തിളങ്ങുന്ന തലപ്പാവാണേ !"

"അയ്യയ്യോ! അത്തരം പുരുഷനെ ഏതു പെൺകുട്ടി ഇഷ്ട പ്പെടും?" എട്ടു സഖിമാരും കിഴക്കോട്ട് ശർറോന്ന് പറന്നു കളഞ്ഞു. തെക്കോട്ടു നോക്കി നിന്ന നീലി തനിച്ചായിപ്പോയി.

നീലി നില്ക്കുന്നു! അതേ സത്യമായും നീലി നില്ക്കുന്നു തനിയേ. ഹായ് ഭേഷ്! നീലി തനിയെ നില്ക്കുന്നു! പുല്ലയ്യ വിചാരിച്ചു.

പിന്നിൽ നിന്നു വസ്ത്രത്തിൽ പിടിച്ചു അവളെ അയാളുടെ അടുത്തേക്ക് വലിച്ചു. നീലി ഞെട്ടിത്തിരിഞ്ഞു. അയാൾ അവളെ മരത്തിന്റെ നിഴലിലേക്ക് പിടിച്ച് വലിക്കാൻ തുടങ്ങി.

"കള്ളൻ !"

പുല്ലയ്യ അവളുടെ വായിൽ തുണി തിരുകിയിട്ട്, അവളെ വലിച്ചടുപ്പിച്ചു. പിന്നെ അവളുടെ വായോട് തന്റെ വായ് ചേർത്തു പിടിച്ചുകൊണ്ട് പറഞ്ഞു – "രാജകള്ളനാണ് ഞാൻ. നീ തന്നെ കണ്ടോ? നല്ലപോലെ നോക്കിക്കണ്ടോ."

"ഇല്ല, ഇല്ല – ഇതു നല്ലതല്ല. ഈശ്വരൻ കൂടി നിങ്ങൾക്കു മാപ്പു തരില്ല. വിടെന്നെ! വിട്!"

നീലി വിട്ടുപോകാൻ ശ്രമിച്ചു. പക്ഷേ പുല്ലയ്യ അവളെ വിട്ടില്ല. അവൾ വിളിച്ചു കരയാൻ ശ്രമിച്ചു. പക്ഷേ കഴിഞ്ഞില്ല. അവൾ കുതറിപ്പിടയ്ക്കാൻ തുടങ്ങി. കൈയും കാലും ഇട്ടടിച്ചുപിടച്ചു. പക്ഷേ, ഫലമുണ്ടായില്ല.

നീലിയുടെ മുടിക്കെട്ടഴിഞ്ഞുപോയി. അവളുടെ ശരീരം കുനിഞ്ഞുപോയി, ബോധം നശിക്കാൻ തുടങ്ങി.

പുല്ലയ്യ ഫൂൽക്കരിച്ചു; ചീറ്റി. നീലി അയാളെ കടിച്ചു പിടിവിടുവിച്ചിട്ട് ഓടി. കൈയിലെ മുറിവ് തടവിക്കൊണ്ട് പുല്ലയ്യ വിളിച്ചു പറഞ്ഞു.

"നിന്നെ ഞാൻ വിടുമോ?"

ഓടിപ്പോകുന്നതിനിടയിൽ നീലി പറഞ്ഞു

"നിങ്ങൾക്കു നാണമില്ലേ ?"

## 4

തല ആട്ടിക്കൊണ്ട് പുല്ലയ്യ നാലടി മുന്നോട്ട് വച്ചു. അയാൾ തിരിഞ്ഞു നോക്കി. നീലിയെ കാണാനില്ല. എങ്കിലും അയാൾക്കു തോന്നി നീലി അടുത്തു തന്നെ നില്പുണ്ടെന്ന്! അയാൾ ചുണ്ടു കടിച്ചു. 'എവിടെ പോയൊളിച്ചു' എന്നു പറഞ്ഞു കൊണ്ട് അയാൾ വീട്ടിലേക്ക് നടന്നു.

ഉടമസ്ഥന്റെ കാലടി ശബ്ദം കേട്ട് പോത്തുകൾ ആ വശത്തേക്ക് തലപൊക്കി. കയർ പൊട്ടിച്ച് ഉടമസ്ഥന്റെ അടുത്തേക്ക് പോകാൻ കൊതിക്കുകയായിരുന്നു അവ. പുല്ലയ്യ വീട്ടിന്റെ പിൻവശത്തേക്ക് ഓടിപ്പോയി, തുറുവിൽ നിന്ന് കുറച്ച് വയ്ക്കോൽ കൊണ്ടുവന്ന് അവയ്ക്കിട്ടുകൊടുത്തു. വിശന്നു പൊരിഞ്ഞ പോത്തുകൾ വൈയ്ക്കോൽ കണ്ടതും അതിന്റെ മേൽ ചാടിവീണു. പുല്ലയ്യ പോത്തുകളുടെ അടുത്ത് കുറച്ച് നേരം നിന്ന് അവയെ തടവി ആശ്വസിപ്പിച്ചു.

നാലുപാടും നിലാവ് പൊഴിയുന്നുണ്ടായിരുന്നു. അമറിക്കൊണ്ട് പോത്തുകൾ വയ്ക്കോൽ ചവച്ചരച്ചു കൊണ്ടിരുന്നു. ക്രമേണ തണുത്ത കാറ്റടിക്കാൻ തുടങ്ങി. മുറ്റത്ത് കട്ടിലിട്ട് പുല്ലയ്യ അതിലിരുന്നു. പിൻഭാഗത്ത് അരയാൽമരത്തിൽ കുരികിൽ പക്ഷികൾ ചിലച്ചു കൊണ്ടിരുന്നു.

"അമ്പിളിമാമ്മാ, ഹേ അമ്പിളിമ്മാമാ", പുല്ലയ്യായുടെ കാതുകളിൽ ആ പാട്ട് ഇപ്പോഴും മാറ്റൊലി കൊള്ളുകയാണ്. ചന്ദ്രനെ നോക്കുകയായിരുന്നു അയാളുടെ ദൃഷ്ടികൾ. അയാളുടെ ശരീരമാകെ, സമുദ്രത്തിലെന്നപോലെ അലയടിച്ചുയരുകയായിരുന്നു. നീലി

കമ്പളിപ്പിച്ചോടിപ്പോയിക്കളഞ്ഞു. കിളി കൈയിൽ നിന്നു പറന്നു പോയി !!!

പുല്ലയ്യ മീശപിരിച്ചു. അവളെ എന്റെ കൈയിൽ കിട്ടിയിട്ടില്ലെങ്കിൽ എന്റെ പേർ പുല്ലയ്യാ അല്ല, അയാൾ മനസ്സിൽ പറഞ്ഞു. ഞാൻ മല്ലു നായുഡുവിന്റെ മകനുമല്ല.

പോത്തുകൾ കിടന്നു. പുല്ലയ്യാ കട്ടിലെടുത്തു പടിവാതുക്കലിട്ടു. വയ്ക്കോൽ മേഞ്ഞ വീട് ഉഷ്ണമയമായിരുന്നു. ചന്ദ്രൻ തലയ്ക്കു നേരെ മുകളിലായി.

പുല്ലയ്യായ്ക്ക് ഉറക്കം വന്നില്ല. കാതുകളിൽ ഇപ്പോഴും തപ്പു മേളം മാറ്റൊലിക്കൊള്ളുന്നു. താൻ എത്ര മാറിപ്പോയെന്ന് അയാൾ ഓർത്തു. ഇന്നു പോത്തിന് തീറ്റ കൊടുക്കാൻ കൂടി മറന്നു പോയി. നീലമ്മ മാതാവിനു മുന്നിൽ തലകുനിക്കാനും മറന്നു. തനിക്കിന്ന് എന്തുപറ്റി?

ഇതിനു മുമ്പൊരിക്കലും അയാൾക്കിങ്ങനെ സംഭവിച്ചിട്ടില്ല. പെണ്ണുങ്ങളെ ഒഴിഞ്ഞു മാറിയേ അയാൾ നടന്നിട്ടുള്ളു. എന്നാൽ അയാളിന്ന് ഒരു പെണ്ണിന്റെ മുമ്പിൽ തല കുനിച്ചതെന്ത്? എന്തു കൊണ്ട് തോറ്റുപോയി?

ഛി, ഛി ! ഇതെന്തൊരു ജീവിതം? നാണമില്ലേ എന്നു ചോദിക്കാൻ ഒരു പെണ്ണിനിന്നു ധൈര്യമുണ്ടായി. മനസ്സു പിടച്ചും ക്ഷോഭിച്ചും അയാൾ കുറച്ചു നേരം കഴിച്ചു. ഹൃദയക്ഷോഭത്തോടെ പ്രഭാതമാകുന്നതും കാത്തു കിടന്നു. അങ്ങനെ കണ്ണടഞ്ഞു.

പ്രകാശമായപ്പോൾ പുല്ലയ്യ, തൂമ്പയും തോളിൽ വച്ച് വയൽ വരമ്പിൽ കൂടി നടക്കാൻ തുടങ്ങി. കിഴക്കിന്റെ നെറ്റിയിൽ പ്രകാശിച്ച സൂര്യന്റെ സ്വർണ വർണരശ്മികൾ പ്രകൃതിയുടെ പച്ചപ്പുതപ്പിൽ സ്വർണനിറം വിതറിക്കൊണ്ടിരുന്നു. വയലുകളിൽ ചിലയിടത്തുണ്ടായിരുന്ന വെള്ളം താഴ്ന്ന സ്ഥലങ്ങളിലേക്കൊഴുകി. അവിടെ കളകളം പൊഴിക്കുന്ന നദിയുടെ നേർത്ത സ്വരം കേൾക്കാം. ആ ഇളംവെയിലിൽ നെൽക്കതിരുകൾ കാറ്റിനൊപ്പം ആടി ഇളകിപ്പാടിക്കൊണ്ടിരുന്നു.

രണ്ടുവാര പൊക്കമുള്ള ഞാറ്, അതിൻമേൽ ഓരോ അടി നീളത്തിൽ നെൽക്കതിരുകൾ. ഇപ്രാവശ്യം രണ്ടിരട്ടി വിളവുണ്ടാകുമെന്ന് പുല്ലയ്യ വിചാരിച്ചു.

"ഈ വർഷം വെട്ടുക്കിളിയുടെ പേരുപോലും കേട്ടില്ല". അയൽ പാടത്തിലെ പീസാ പുല്ലയ്യായോടു വിളിച്ചുപറഞ്ഞു. നരസിംഹ ലുവിനെ ഗ്രാമത്തിലുള്ളവരെല്ലാം വിളിക്കുന്നത് പീസാ എന്നാണ്.

"വെട്ടുക്കിളിയോ? വയലിന്റെ അടുത്തെങ്ങാനും വന്നാൽ ചുട്ടു ഭസ്മമാക്കും." പുല്ലയ്യായുടെ വിളിച്ചുപറയൽ കേട്ട് വയൽ പോലും ഞെട്ടിവിറച്ചുപോയി. ഇതു പറഞ്ഞപ്പോഴേയ്ക്കും അടുത്തു എവി ടെയോ ഗുളു ഗുളു ശബ്ദം കേട്ടു. പുല്ലയ്യാ ചെന്ന് നോക്കിയ പ്പോഴുണ്ട്, വരമ്പിന്റെ പോടുകളിൽ കൂടി വെള്ളം പുറത്തേയ്ക്ക് ഒഴുകുന്നു. മണ്ണു കുഴച്ചുവച്ച് പുല്ലയ്യാ ദ്വാരമടച്ചു. വെള്ളം പുറ ത്തേയ്ക്കു പോകുന്നതു നിന്നു. അപ്പോഴേയ്ക്കും പീസാ പുല്ലയ്യാ യുടെ അടുത്തെത്തി. അയാൾ പറഞ്ഞു.

"എന്താടോ, ഇത്തവണ വരമ്പിൽ കിളുർത്ത പുല്ലു ചെത്താ ഞ്ഞത്?"

"ചെത്തിയതാണ്. പിന്നെയും കിളിർത്തു. കിളുർക്കട്ടെ, കിളുർ ക്കട്ടെ. ഗ്രാമത്തിലെ പശുക്കളുടെ ഭാഗ്യം. ഗ്രാമത്തിലെ മണ്ണ് പൊന്നല്ലേ വിളയിക്കുന്നത്, പൊന്ന്!"

പുല്ലയ്യാ പറഞ്ഞതുകേട്ട് പീസാ ചിരിച്ചു. വരുംതലമുറ ഈ ഗ്രാമത്തിന്റെ മഹത്വം ഓർത്ത് അഭിമാനിക്കും എന്ന് അയാൾ ഓർത്തു.

"താഴത്തെ പാടത്തു പോയില്ലേ?"

"പിന്നെ പോകാതെ? അവിടെ ഇപ്രാവശ്യത്തെ വിളവ് തകർപ്പനാണ്."

"പകിട പന്ത്രണ്ടാണ്. ഒന്നിന്റെ കുറവേയുള്ളു തനിക്കിപ്പോൾ".

"എനിക്കോ? എനിക്ക് എന്തിന്റെ കുറവ്? ആരാ പറയുന്നത് എനിക്ക് എന്തിന്റെയെങ്കിലും കുറവുണ്ടെന്ന്?"

"പട്ടണത്തിലെ ബാബുവിന്റെ രണ്ടേക്കർ ഭൂമി വാരത്തിന് കൃഷി ചെയ്യുന്നുണ്ട്. പരമ്പരയായി കിട്ടിയ കുടുംബം വക നിലവും അര യേക്കറിൽ കുറവല്ല. എന്നിട്ടും വയറാണ് ഭാര്യയെന്നു കരുതി എല്ലാം അതിൽ നിറയ്ക്കുകയാണല്ലോ ചെയ്യുന്നത്. ഉരുക്കു കൊണ്ടൊന്നുമുള്ളതല്ല നിന്റെ ശരീരം. അതെന്നും ഇതുപോലിരി ക്കയില്ല. എടോ ഉരുക്കിനും താങ്ങുവേണ്ടിവരുമെടോ. അതിന് ഒരിക്കലും തുരുമ്പുപിടിക്കില്ലെന്നോ! കൈയും കാലും അനങ്ങാ തെ ആകുമ്പോൾ ആരുടെയെങ്കിലും സഹായം വേണ്ടിവരും."

പതിവു പോലെ, പുല്ലയ്യാ.വിവാഹം കഴിക്കണമെന്ന് ഉപദേശിക്കുകയായിരുന്നു പീസാ. എന്നാൽ ഇപ്പോൾ പുല്ലയ്യാ അയാളെ വെറുപ്പോടെ നോക്കിയില്ല. ചിരിച്ചു തല താഴ്ത്തുക മാത്രം ചെയ്തു. മീശയുടെ രണ്ടു ഭാഗവും ഇളകിക്കൊണ്ടിരുന്നു. മുഖത്ത്, ചിരിയുടെ നേരിയ രേഖകൾ മിന്നിക്കൊണ്ടിരുന്നു. അയാളുടെ ആ നില കണ്ടാൽ തോന്നും നോക്കൂ എനിക്ക് അഞ്ചു പെൺമക്കളും ആറ് ആൺമക്കളും ഉണ്ടെന്ന് പറയുകയാണെന്ന്.

പീസാ മുണ്ട് ഞെറിഞ്ഞ് കയറ്റി അരക്കെട്ടിൽ തിരുകിയിരിക്കുകയായിരുന്നു. അതുകൊണ്ട് മിക്കവാറും നഗ്നമായിരുന്നു ശരീരം. തലയുടെ കീഴ്ഭാഗത്ത് മുടിയുള്ള ഭാഗം ചൊറിഞ്ഞു കൊണ്ട് അയാൾ പറഞ്ഞു "തനിക്കറിഞ്ഞുകൂടാ, ജപ്പാൻ ജയിച്ചിരുന്നെങ്കിൽ കുഞ്ഞുങ്ങളുടെ എണ്ണം പോലും കണക്കാക്കി ഭൂമി വീതിച്ചേനെ. എന്നാൽ മിനിയാന്ന് പട്ടണത്തിൽ നിന്നു വന്നവർ പറഞ്ഞത് ജപ്പാൻകാർ തോറ്റുപോയെന്നാണ്. എനിക്കു വിശ്വാസമാകുന്നില്ല. മുണ്ടൻമാരുടെ ബുദ്ധികൂർത്തതാണെന്നാ കേട്ടിട്ടുള്ളത്. അതുകൊണ്ട് അവർ വല്ല ജാലവിദ്യയോ, മന്ത്ര തന്ത്രമോ, ഒളിച്ചുകളിയോ നടത്തി വെള്ളക്കാരെ നിശ്ചയമായും തോല്പിക്കും, എന്നിട്ട് ഇവിടെ ഭരണം നടത്തും എന്നാണ് എന്റെ വിചാരം. കാര്യം അല്ലെങ്കിലും കുഴയുമെന്നാ തോന്നുന്നത്. കോംഗിരസ് (കോൺഗ്രസ്) കാർ വരുമത്രെ. അവരും ജപ്പാൻകാരെപ്പോലെ, കുഞ്ഞുങ്ങളുടെ പോലും എണ്ണം കണക്കാക്കി ഭൂമി വീതിക്കുമെന്നാ കേൾക്കുന്നത്."

പുല്ലയ്യാ ചിരിച്ചു. പട്ടണത്തിലെ വക്കീലിന്റെ പത്തേക്കർ നിലം പീസാ കൃഷി ചെയ്യാൻ തുടങ്ങീട്ട് പത്തുകൊല്ലം കഴിഞ്ഞു. രണ്ടു പ്രാവശ്യം വാരം കൊടുക്കാൻ പോലും കഴിഞ്ഞില്ല. വലിയ വരൾച്ച കാരണം വിഷമിച്ചു. വക്കീൽ വെറുതെയിരുന്നില്ല. അയാൾ പീസായെ കോടതി കേറ്റി. ഒടുവിൽ പീസയ്ക്ക് ജൻമ ഭൂമി വിറ്റിട്ട് വക്കീലിന്റെ കടം വീട്ടേണ്ടി വന്നു. കോടതി കേറിയും ഇറങ്ങിയും തന്റെ ബുദ്ധി തെളിഞ്ഞു എന്നാണ് പീസാ പറയുന്നത്. തനിക്ക് ലോകത്തിലെ സൂത്രപ്പണികളൊക്കെ മനസ്സിലായി. പുല്ലയ്യായുടെ പ്രായത്തിലുള്ള ഗ്രാമീണരെല്ലാം, പീസയുടെ ലോകപരിചയത്തെയും, അറിവിനെയും ബഹുമാനിച്ചിരുന്നു.

വീട്ടിലേക്കു പോകാമെന്ന് പുല്ലയ്യാ പീസയോട് പറഞ്ഞു. തനിക്ക് മുകളിലത്തെ പാടം നോക്കാനുണ്ടെന്നായിരുന്നു പീസാ യുടെ മറുപടി. ഒരു ചുവട് മുന്നോട്ട് വച്ചിട്ട് അയാൾ പുറകോട്ട് തിരിഞ്ഞു ചോദിച്ചു – "എടോ ഈ ഗാന്ധിമഹാത്മാവില്ലേ! രാജാവണദ്ദേഹം രാജാവ്! ഈശ്വരനു സമമാണ്."

"അതേ, അതേ അവിടുന്ന് ഈശ്വരൻ തന്നെയാണ്." പുല്ലയ്യാ സമ്മതിച്ചു.

"അദ്ദേഹം നിശ്ചയിച്ചുറച്ചിരിക്കുകയാണെന്നു കേട്ടു. കാൺ ഗിരസ്സുകാർ ഭരിക്കുന്നത് തീർച്ചയായും കാണാം. അവർ വന്നാൽ കൃഷി ചെയ്യുന്നവന്റെ ആയിരിക്കും ഭൂമി എന്ന് ആളുകൾ പറ യുന്നു. എടോ, പുല്ലീ! നമ്മുടെ ഗ്രാമത്തലവന് മുപ്പതേക്കർ ഭൂമി യുണ്ട്. ഒറ്റ മകനേ ഉള്ളു. മേലിൽ ഇതു നടപ്പില്ല. അയാളേക്കാൾ വലിയ കൃഷിക്കാരനാകണം എനിക്ക്. കാലം മാറിവരുന്നത് നമുക്ക് കാണാം. താനും ഗൃഹസ്ഥനാകണം. ഇനിയും അങ്ങിനെ ചെയ്യില്ലെങ്കിൽ ഒറ്റത്തടിയായിപ്പോകും."

മറുപടിയായി പുല്ലയ്യാ ചിരിച്ചതേ ഉള്ളു. മകനെപ്പറ്റി ഓർത്തുകൊണ്ട്, കാൽ നീട്ടി നീട്ടിവച്ച് വീട്ടിലേക്കു നടന്നു. എന്നാൽ വരമ്പിൽ കൂടി നടക്കുമ്പോൾ പെട്ടെന്നു നിന്നു പോയി. തന്റെ മകൻ തൂമ്പയും തോളിൽ വച്ച് തന്റെ മുമ്പേ പട്ടാളക്കാരന്റെ മാതിരി പോകുന്നതായും താൻ തന്റെ ആയിരം കണ്ണുകൾ കൊണ്ട് മകന്റെ സന്തോഷകരമായ ചേഷ്ടകൾ നോക്കിക്കൊണ്ടിരിക്കുന്ന തായും അയാൾക്കു തോന്നി.

"മകൻ! എന്റെ മകൻ! തോളിൽ കേറി കൊഞ്ചിക്കളിക്കാൻ കൊതിക്കുന്നവനും, കുതിച്ചുചാടി തലകുത്തി നിൽക്കുന്ന, എന്റെ കാൽകളിൽ കൂടി മുകളിൽ എത്തി കൈകൾ കൊണ്ട് താളമടിക്കു ന്നവനുമായ വീരപുത്രൻ! എന്റെ പുത്രൻ!__" ഇങ്ങിനെ ആലോ ചിച്ചാലോചിച്ച്, വരമ്പും പാമ്പിൻകാവും, റോഡും, മുരുകന്റെ വയലും അമ്പലവും പിന്നിട്ട് ആദേമ്മാച്ചേച്ചിയുടെ വീടിനു നേർക്കു നടന്നു.

ഗ്രാമക്കാർക്കെല്ലാം ചേച്ചിയാണ് ആദേമ്മാ. കാതിൽ തോടയും മൂക്കിൽ മൂക്കുത്തിയും. മുപ്പതാം വയസ്സിൽ അവരുടെ ശരീരവും കൊഴുത്തു മിനുങ്ങിയിരുന്നതാണ്. അന്ന് ഒരു മകളുണ്ടായിരുന്നു. കണ്ടാൽ ഇരുപതേ തോന്നിക്കുമായിരുന്നുള്ളു. തൊട്ടാൽ ചോര

തെറിക്കുംവിധം വളർന്നു മിനുത്ത തടി. ഭർത്താവ് ഒഴിഞ്ഞു പോയിരുന്നു. വേറെ വിവാഹം കഴിക്കാൻ പലരും ഉപദേശിച്ച താണ്. വലിയ വലിയ നായുഡുമാർ പോലും വിവാഹം കഴിക്കാൻ ആശിച്ചു ചെന്നു. പക്ഷേ അവർ തന്റെ തീരുമാനത്തിൽ ഉറച്ചു നിന്നു. അവളുടെ ഈ ഉറച്ച തീരുമാനം എത്രനാൾ നില്ക്കുമെന്ന് നമുക്കു കാണാം എന്നു ചിലർ വിചാരിച്ചു. ആണുങ്ങളുടെ കണ്ണിൽപ്പെടാതെ നാലുമതിൽക്കെട്ടിനകത്ത് കൈയും കെട്ടി എത്രനാൾ കഴിയുമെന്നു കാണാമല്ലോ?— പക്ഷേ അവർ തന്റെ ഏകപുത്രിയെ വിവാഹം കഴിപ്പിച്ച് മരുമകനെ വീട്ടു ഭരണം ഏല്പിച്ചു. മിച്ചമുള്ള സമ്പാദ്യവും അഭിമാനവും കൊണ്ട് ഗ്രാമ ത്തിലുള്ളവരുടെയെല്ലാം ചേച്ചിയായി. ഈ അൻപതാം വയസ്സിൽ, വേണ്ടവർക്കെല്ലാം തന്റെ ഉപദേശം നൽകിക്കൊണ്ട് എല്ലാവർക്കും രക്ഷാകേന്ദ്രമായി കഴിഞ്ഞു പോരുന്നു.

അവിടേക്കാണ് ഇന്ന് പുല്ലയ്യാ പോയത്. അവർ വരാന്തയി ലിരുന്ന് സാമ്പാറിന് വെണ്ടയ്ക്കാ നുറുക്കുകയായിരുന്നു. പുല്ലയ്യയെ കണ്ടയുടനെ അവർ മെല്ലെ ചിരിച്ചു – വന്നല്ലോ നമ്മുടെ നിത്യ ബ്രഹ്മചാരി എന്നു പറയുന്ന മട്ടിൽ.

പുല്ലയ്യാ ചേച്ചിയുടെ അടുത്ത് ചെന്നിരുന്നു. വെണ്ടയ്ക്കയിൽ നോക്കിക്കൊണ്ടു പറഞ്ഞു: "ചേച്ചീ എനിക്കൊരു കാര്യം പറയാനുണ്ടായിരുന്നു."

"വെണ്ടയ്ക്കാ മൂക്കും പോലെ മൂത്തല്ലോ. നമ്മുടെ ജാതിയിൽ ഇത്ര പ്രായമാകും വരെ ആരും കല്യാണം കഴിക്കാതെ ഇരുന്നിട്ടില്ല. വിവാഹക്കാലം കഴിഞ്ഞിട്ട് പറഞ്ഞിട്ട് എന്തു വിശേഷം. പോട്ടെ, എന്താ കാര്യം? ആരെങ്കിലുമായി വഴക്കുകൂടിയോ?"

വർത്തമാനം കേട്ട് പുല്ലയ്യാ നാണിച്ചു പോയി. പക്ഷേ പറ യാതെ നിവൃത്തിയില്ലായിരുന്നു. അയാളെന്തുചെയ്യും. ധൈര്യം അവലംബിച്ചു പറഞ്ഞു കൊടുത്തു—

"ആരോഗ്യം പോകുമെന്നു ഭയന്ന് ഇത്രനാളും വിവാഹം ചെയ്യാതെ കഴിച്ചു. എന്നാൽ—"

"എന്താ പറഞ്ഞത്? കല്യാണമോ? താൻ കല്യാണം കഴി ക്കുമോ? നന്നായി. കേട്ടത് എത്ര മധുരമായ വർത്തമാനം! താനും കല്യാണം കഴിച്ചാൽ...തനിക്കു കുഞ്ഞുങ്ങളുണ്ടായാൽ..."

അപ്പോഴും പുല്ലയ്യായ്ക്കു നാണമായിരുന്നു. തലകുനിച്ച് തുമ്പാകൊണ്ട് സാവധാനത്തിൽ നിലത്ത് തട്ടിക്കൊണ്ടിരുന്നു.

"അപ്പോൾ അനിയാ! സ്വർണം എത്ര ശേഖരിച്ചിട്ടുണ്ട്? നമ്മുടെ ജാതിമര്യാദ അനുസരിച്ച് ചെറുക്കന്റെ വീട്ടിൽ വച്ചു വേണം കല്യാണം നടത്താൻ. തന്റെ വീട്ടിൽ വരാൻ കൊതിക്കാത്ത പെണ്ണ് ഏതുണ്ട്?" ഇതു പറയുമ്പോൾ, അവരിൽ ശേഷിച്ചിരുന്ന തെളിച്ചം മുഴുവൻ മുഖത്തു പ്രത്യക്ഷപ്പെട്ടു. അവർ പിശ്ശാത്തി അരികിൽ വച്ച് സുഖമായി ഇരുന്നു. നോട്ടം പുല്ലയ്യായുടെ നേർക്കു തന്നെയായിരുന്നു. അടുത്ത വരാന്തയിൽ മകൾ ചർക്കാ തിരിച്ചുകൊണ്ടിരുന്നു. മാടുകെട്ടുകാരൻ അടുത്തുള്ള തുറുവിൽ നിന്ന് വയ്ക്കോൽ വലിച്ചുകൊണ്ടുപോയി.

"അപ്പോൾ കേൾക്കട്ടെ, സ്വർണം എത്ര ശേഖരിച്ചിട്ടുണ്ട്?" ചേച്ചി വീണ്ടും ചോദിച്ചു

"എവിടിരിക്കുന്നു ചേച്ചീ? നിങ്ങൾക്കറിഞ്ഞുകൂടേ? ആവശ്യമുള്ളത് ഭൂമിയുടെ ഉറപ്പിൽ വാങ്ങേണ്ടിയിരിക്കുന്നു."

"പോട്ടെ, അക്കാര്യം കളയൂ—"

രണ്ടും കല്പിച്ച് കാര്യം പറയുന്നതിന് അവസരം നോക്കുകയായിരുന്നു പുല്ലയ്യാ. തുമ്പാ താഴെ വച്ചിട്ടു പറഞ്ഞു –

"പക്ഷേ ചേച്ചീ, ഞാൻ തീരുമാനിച്ചു കഴിഞ്ഞു. നിങ്ങൾ പോയി ആ നീലിയോട്—" ചേച്ചി മൂക്കിൽ വിരൽ വച്ച് അദ്ഭുതപ്പെട്ട് ഇരുന്നു പോയി. കുറച്ചു നേരത്തേക്ക് അവർക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല. വ്യാകുലപ്പെട്ടിരുന്നു.

"എന്തുപറ്റി തനിക്ക്? മനഃപൂർവം മുള്ളിൽ കയറാൻ ആഗ്രഹിക്കുന്നതെന്ത്? തന്റടുത്തുവരാൻ കൊതിക്കാത്ത പെണ്ണ് ഏതുണ്ട്?"

"ചേച്ചീ! ഇനിയൊന്നും പറയരുത്. ഞാൻ നിശ്ചയിച്ചു കഴിഞ്ഞു എന്ന് ഞാൻ പറഞ്ഞില്ലേ?"

"നോക്ക്, ധൃതിപാടില്ല. നായുഡുവിന്റെ മകൾ നാരായണിക്ക് തന്നോട് സ്നേഹം തോന്നി തന്നെ ഭർത്താവായി ആഗ്രഹിച്ചു. താനതു തള്ളിക്കളഞ്ഞു. സന്തോഷത്തോടെ തങ്ങളുടെ മകളെ തനിക്കു തരാൻ ആഗ്രഹിക്കാത്ത ഏതു വലിയ വീട്ടുകാരുണ്ട് ഈ ഗ്രാമത്തിൽ? നോക്ക്, ഞാൻ പറയുന്നത് കേൾക്കൂ. ആ നീലിയുടെ കാര്യം വിട്ടുകളയൂ. അവൾ അത്ര വലിയ സുന്ദരിയാണോ? അതു

മാത്രമല്ല, അവളുടെ അമ്മവീട്ടിൽ നിന്ന് ഒന്നര രൂപയ്ക്കുള്ള സാധാരണ സാരി കൂടി കിട്ടുകയില്ല."

"ചേച്ചീ! ചേച്ചീ" പിന്നെ അയാളുടെ വായിൽ നിന്ന് വാക്കൊന്നും പുറത്തുവന്നില്ല.

"നോക്കൂ, അവൾക്ക് അങ്ങാടിയിൽ ഒരിടത്തും പോകാൻ സാധിക്കയില്ല. പിന്നെ, താൻ അവളൊന്നിച്ച് അമ്മായി അച്ഛന്റെ വീട്ടിൽ ചെന്നാൽ, എന്തെങ്കിലും സംസാരിക്കാൻ അവൾക്ക് മുന്നും പിന്നും ആരുമില്ല. അതു കൊണ്ട്, ഞാൻ പറയുന്നത് ഈ ധൃതികൂട്ടലൊന്നും പാടില്ലെന്നാണ്. പൊൻതളികയായാലും അരികു വേണമെന്നല്ലേ പറയുന്നത്. ഏതെങ്കിലും വീട്ടിൽ നിന്നും വിവാഹം കഴിക്ക്. തനിക്കും മുന്നിലും പിന്നിലും ആരുമില്ല. ചീത്തക്കാലത്ത് സഹായിക്കാനാരെങ്കിലും വേണ്ടേ?"

പുല്ലയ്യാ തലകുനിച്ചു.

എങ്കിലും അയാളുടെ കണ്ണിനു മുന്നിൽ നീലിയുടെ ആ രൂപം—യൗവനം നിറഞ്ഞു തുളുമ്പുന്ന നീലിയുടെ ആ മാറ്— ആ ആലിംഗനം ഇതൊക്കെയായിരുന്നു. ഓർത്തപ്പോൾ പുല്ലയ്യായുടെ ദേഹമാകെ പെട്ടെന്ന് കോൾമയിർ കൊണ്ടു. അയാൾ ചുണ്ടു കടിച്ചു. അയാളുടെ സ്മരണ അതിവേഗം പാഞ്ഞു!— നിന്നെ ഞാൻ എന്റെ കൈകളിൽ കെട്ടിയിട്ടില്ലെങ്കിൽ—അയാളുടെ വാതു വയ്പ്—നിങ്ങൾക്കു നാണമില്ലേ? ച്ഛരീ, ച്ഛരീ! തീരുമാനം തീരുമാനം തന്നെയാണ്. അതു പാലിക്കുകതന്നെ ചെയ്യും.

മുഖം ഉയർത്തിവിളിച്ചു, "ചേച്ചീ!" ചേച്ചി വിചാരിച്ചത് പുല്ലയ്യാ തന്റെ തീരുമാനം ഭേദപ്പെടുത്തി എന്നാണ്.

"ചേച്ചീ! മറ്റൊന്നും വേണ്ട. അവൾ സ്വന്തം കൈയും കാലും കൊണ്ടുവരുമല്ലോ. കൈയിനും കാലിനും കരുത്തുണ്ടെങ്കിൽ കൃഷിക്കാരന് പിന്നെന്തുവേണം?"

ചേച്ചി കോപിച്ചു പറഞ്ഞു : "ഞാൻ എന്തിനാണിതൊക്കെ പറയുന്നതെന്ന് തനിക്ക് മനസ്സിലാകുന്നില്ലേ ! അവൾക്ക് ആ കിഴവിയല്ലാതെ മറ്റാരുമില്ല. നാളെ അവളും പേരക്കുട്ടിയുടെ കൂടെ തന്റെ വീട്ടിൽ വരും. പെട്ടെന്ന് അവൾ കണ്ണടയ്ക്കുകയാണെങ്കിൽ താനെന്തു ചെയ്യും? തനിക്കു വരുമാനം എത്രയുണ്ട്? നാളെ തനിക്കും നാലഞ്ചു കൊച്ചുങ്ങളാകുമ്പോൾ താനെവിടെ പോകും? എത്രയോ വലിയ ആളുകൾ തന്നെ ഉറ്റു നോക്കിക്കഴിയുന്നു.

ലക്ഷ്മിയും തന്നെ തിരക്കി വരികയാണ്. അപ്പോൾ മന:പൂർവം അവളെ തൊഴിക്കുന്നതെന്തിന്?'

അല്പം ഗൗരവത്തോടെ പുല്ലയ്യാ പറഞ്ഞു. 'ചേച്ചീ ഈ ലോകത്തിൽ മനുഷ്യന്റെ കൂടെയുള്ളത് രണ്ടു കാര്യങ്ങൾ മാത്ര മാണ്. അവൻ പോകുമ്പോഴും അതു രണ്ടും മാത്രമേ കൂടെപ്പോകൂ. സൽപേരും ദുഷ്പേരും. അവയൊന്നിച്ച് ഞാൻ സുഖമായി ജീവിച്ചുകൊള്ളാം. ഈ വിവാഹത്തിന്റെ സകല ഉത്തര വാദിത്വവും ഞാൻ നിങ്ങൾക്കു വിടുന്നു.'

ചേച്ചി എഴുന്നേറ്റു പറഞ്ഞു : 'അനുജാ, ഈ ലോകത്തിൽ ഏതെങ്കിലും പ്രകാരത്തിൽ ജീവിക്കണം. ജൻമം നൽകി ഈ ലോകത്തിലേയ്ക്ക് അയയ്ക്കുന്നവൻ, കഞ്ഞിയോ വെള്ളമോ എന്തെങ്കിലും തരാതിരിക്കില്ല. ഏതെങ്കിലും വലിയ വീട്ടിലെ ജാമാതാവായിപ്പോയാൽ, നാലു പൈസ കൈയിലെടുക്കാൻ ഉണ്ടാകുമെന്നതുകൊണ്ടാണ് ഞാൻ ഇത്ര ശക്തിയായി പറഞ്ഞത്. ഇപ്പോൾ ആ നീലിയുടെ ഭാഗ്യമാണ് തെളിയുന്നത്. ഞാൻ ഇനിയും വാദിക്കുന്നത് തെറ്റാണ്. എനിക്ക് പ്രായക്കൂടുതലുണ്ട്. അതുകൊണ്ട് എല്ലാ ചുമതലകളും താൻ എന്നെ ചുമതല പ്പെടുത്തിയിരിക്കുകയാണ്. തനിക്കൊരു അമ്മയെപ്പോലെയാണു ഞാൻ. അതുകൊണ്ടാണ് ഇത്രയുമൊക്കെ പറഞ്ഞത്. വന്നപാട് ചന്തം എന്ന നില എനിക്കുവയ്യ. മനസ്സിലുള്ളതു തെളിച്ചു പറഞ്ഞു, താൻ തീർച്ചയായും അവളെത്തന്നെ കല്യാണം കഴി ക്കണം. അവൾ തന്റെ വീട്ടിൽ കാലുവയ്ക്കുന്നത് നല്ല സമയ ത്തായിക്കൂടായ്കയില്ല. അങ്ങിനെയായാൽ വീട്ടിന്റെ സ്ഥിതി തന്നെ മാറിപ്പോകും. ധന സമ്പത്തുകൾ ഇരട്ടിയും നാലിരട്ടിയും ആയി വർദ്ധിക്കും. ഞങ്ങളൊക്കെ തന്റെ നൻമ മാത്രമേ ആഗ്ര ഹിക്കൂ. ചീത്ത എന്തിനാഗ്രഹിക്കണം? ഞാൻ മകളെ ഇപ്പോൾ തന്നെ അങ്ങോട്ട് അയയ്ക്കുന്നുണ്ട്, കാര്യം പറയാൻ. ങാ അപ്പോൾ പൊന്നിന്റെ കാര്യം?'

'പൊന്ന് എവിടെയിരിക്കുന്നു' എന്ന മുഖഭാവം വരുത്തി മെല്ലെമെല്ലെ പുഞ്ചിരിച്ചുകൊണ്ടു ചേച്ചി പറഞ്ഞു – 'ആ കിഴവി പാവംതന്നെ. സംശയമില്ല, പക്ഷേ ജാതിയിൽ വളരെ കൂടിയ വരാണ്. പേരക്കിടാവിന്റെ വിവാഹക്കാര്യം അവളതുപടി അംഗീ കരിക്കുമോ? എന്തൊക്കെ അവൾ ചോദിക്കും? പോട്ടെ,

അക്കാര്യമെല്ലാം കളയൂ. താൻ വീട്ടിൽ പോകൂ. പോത്തുകളെ കുളിപ്പിക്കാനുമുണ്ട് ഇല്ലേ? കാര്യങ്ങളെല്ലാം ഞാൻ നോക്കിക്കൊള്ളാം."

പുല്ലയ്യായുടെ മുഖം തെളിഞ്ഞു. തിണ്ണയിൽ നിന്ന് അയാൾ എണീറ്റു. പിന്നെ തൂമ്പയും കൈയിൽ പിടിച്ച് സന്തോഷത്തോടെ ചൂളമടിച്ചുകൊണ്ട് നടന്നു പോയി.

പുല്ലയ്യായുടെ വിവാഹം നിശ്ചയിച്ചു. ഈ വിവാഹത്തെ ചൊല്ലി ആളുകൾ പലതും പറഞ്ഞു. ആ ഗ്രാമത്തിന്റെ ചരിത്രത്തിൽ ഇതൊരു വിശേഷസംഭവമായിരുന്നു.

സാധാരണക്കാരിയും ദരിദ്രയും ആയ ഒരു പെൺകുട്ടിയെ സുന്ദരനും അഭിമാനിയുമായ ഒരു കൊച്ചൻ വിവാഹം ചെയ്യാൻ പോകുന്നു. അയൽ ഗ്രാമങ്ങളിലുള്ള എത്രയോ പേർ തങ്ങളുടെ പെൺമക്കളെ അയാളെക്കൊണ്ട് കല്യാണം കഴിപ്പിക്കാൻ തയ്യാറായതാണ്. അതിൽ ഏതെങ്കിലും ഒന്ന് സ്വീകരിച്ചിരുന്നെങ്കിൽ, അയാൾക്കു ധാരാളം സ്വത്തും ഭൂമിയും കിട്ടിയേനെ. ഇപ്പോഴോ, രണ്ടു ഭാഗത്തേയും ചെലവു മുഴുവൻ താൻ തന്നെ ചെയ്യണമെന്ന അവസ്ഥയാണ് വന്നിരിക്കുന്നത്.

വിധിയുടെ ഗതി തടയാൻ ആർക്കു കഴിയുമെന്നു ചിലർ ചോദിച്ചു. പെണ്ണുങ്ങൾ കൂടിയിരുന്നു ചർക്ക തിരിക്കുമ്പോഴത്തെ കിന്നാരം പറച്ചിലിന്റെ വിഷയം ഈ കല്യാണം ആയിരുന്നു.

"എന്തൊക്കെയായാലും ആ സാധ്വിയുടെ ശാപം ഫലിക്കാതെ പോകുമോ?" ഒരു മധ്യവയസ്ക പറഞ്ഞു. മറ്റു സ്ത്രീകൾ സമ്മതഭാവത്തിൽ തലയാട്ടി.

ഈ സംഭവം ഒരു കഥപോലെ തലമുറ തലമുറയായി പറഞ്ഞുവരുന്നതാണ്. ഒരിക്കൽ, ഒരു നവദമ്പതികൾ ആ ഗ്രാമത്തിൽ എങ്ങോ പോവുകയായിരുന്നു. ഗ്രാമവാസികൾ അവരെ കണ്ട് കുടുകുടാ ചിരിക്കാൻ തുടങ്ങി. വിരൂപനും മുണ്ടനുമായിരുന്നു പുരുഷൻ. സുന്ദരിയും പൊക്കമുള്ളവളും ആയിരുന്നു സ്ത്രീ. ചേർച്ചയില്ലാത്ത വധൂവരൻമാരെ നോക്കി ഗ്രാമക്കാർ പരിഹസിച്ചു ചിരിച്ചപ്പോൾ, ആ സാധ്വി ശപിച്ചു. "ഈ ഗ്രാമത്തിലുള്ള പെൺകുട്ടികൾ ഈ ഗ്രാമത്തിലുള്ള ആൺകുട്ടികളെത്തന്നെ വിവാഹം കഴിക്കാൻ ഇടയാകട്ടെ." അതിൽ പിന്നെ ഇക്കാര്യം ഗ്രാമക്കാരുടെ ഉള്ളിൽ ഉറച്ചു പോയിരുന്നു. ആ വീട്ടി

ലുള്ള ചെറുക്കൻ ഈ വീട്ടിലെ പെണ്ണിനെയും, ഈ വീട്ടിലെ ചെറുക്കൻ ആ വീട്ടിലെ പെണ്ണിനെയും വിവാഹം കഴിക്കും എന്നായി നില. ആ ഗ്രാമത്തിലെ ഒരു പെണ്ണിനെയും വേറൊരു ഗ്രാമത്തിൽ വിവാഹം കഴിച്ചയച്ചിട്ടില്ല. അക്കാരണത്താൽ തന്നെയാണ്, നീലിയുടെ വിവാഹവും ആ ഗ്രാമത്തിൽ തന്നെ നടക്കുന്നതെന്ന് ആളുകൾ കരുതി.

നീലി വിവാഹത്തിനു സമ്മതിച്ചപ്പോൾ പുല്ലയ്യാ സന്തോഷം കൊണ്ടു തുള്ളിച്ചാടി. അയാൾ ഓർത്തു--അവളെന്നെ നാണം കെട്ടവനെന്നു വിളിച്ചു.--കടിച്ചു മുറിച്ചു ----ഒടുവിലിപ്പോൾ വിവാഹത്തിനു സമ്മതിച്ചിരിക്കുന്നു. നല്ല രസം തോന്നി. അവസാനം അവൾ തന്നെ തോറ്റു.---ഞാൻ പറഞ്ഞില്ലേ---അവളെ കൈയ്ക്കുള്ളിൽ കെട്ടിയിടുമെന്ന്---ഞാൻ ജയിച്ചു. അവളെ ഞാൻ അങ്ങിനെയൊന്നും വിടൂല---മീശ പിരിച്ചുകൊണ്ടു ചോദിക്കും ---പറ, ഇപ്പോൾ നാണമില്ലാത്തത് ആർക്കാ?---നിനക്കോ എനിക്കോ?---ദാ, ഉത്തരം പറയാനുള്ള സമയമായിരിക്കുന്നു. അയാൾ മെല്ലെ ചുണ്ടു കടിച്ചു.

പകൽ മുഴുവൻ അയാൾ അതുതന്നെ ഓർത്തു. അയാൾ വിചാരിച്ചു--ഛി, ഛി. എനിക്കങ്ങനെയൊന്നുമില്ല. ഇന്നു വായിൽ വെള്ളം നിറയുന്നു. എന്റെ മനസ്സു നിറയെ നീലിയാണ്, അവളുടെ മുമ്പിൽ ഞാൻ ഉരുകുകയില്ല---അവളുടെ ചെരിപ്പ് അവളുടെ തലയിൽ തന്നെ വയ്ക്കും---അവൾക്ക് വടിയുടെ സ്വാദ് നല്ലപോലെ മനസ്സിലാക്കിക്കൊടുക്കും. സന്തോഷം കയറി അയാളുടെ തലയ്ക്ക് ഇളക്കം തട്ടി. അയാളുടെ ആലോചന വീണ്ടും കറങ്ങിത്തിരിഞ്ഞു. 'ഹാ! എനിക്കും മകനുണ്ടാകും. എന്നെപ്പോലെയുള്ള---മകൻ. എന്റെ മണ്ണിൽ പൊന്നും വിളയും. എന്റെ മകൻ പൊന്നു കൊയ്യും---എന്റെ രാജപുത്രൻ!' അയാൾ പെട്ടെന്ന് തുള്ളിച്ചാടി.

വിവാഹ ദിവസമായി. വരന്റെ വീട്ടിനു സമീപം ഒരു വലിയ മണ്ഡപമുണ്ടാക്കി. ആദേമ്മയുടെ മേൽനോട്ടത്തിൽ ആളുകൾ അവരവരെ ചുമതലപ്പെടുത്തിയിട്ടുള്ള കാര്യങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നു. വിവാഹച്ചെലവിന് ആദേമ്മ, മരുമകനോട് ഇരുനൂറു രൂപാ വാങ്ങിയിരുന്നു. സ്വന്തം മേൽനോട്ടത്തിൽ വിവാഹച്ചടങ്ങുകൾ നടത്താൻ അവർ ആഗ്രഹിച്ചു. പുല്ലയ്യായുടെ വിവാഹം

നടക്കുന്നു എന്നു കേട്ട് വളരെ ദൂരെ നിന്നു പോലും ആളുകൾ വന്നെത്തി.

പല്ലില്ലാത്ത വല്യമ്മയായിരുന്നു നീലിയുടെ അമ്മൂമ്മ. മരണത്തിന്റെ പടിവാതുക്കൽ എത്തി നില്ക്കുകയാണവൾ. അമ്മൂമ്മയുടെ ചപ്രത്തലമുടിയിൽ നീലി എണ്ണപുരട്ടി. ഒരു സാരിയും ഉടുപ്പിച്ചു. കണ്ണുകളുടെ അന്ത്യദാഹം ശമിപ്പിക്കാനെന്നപോലെ വല്യമ്മ നാലുപാടും പകച്ചു നോക്കി. നാദസ്വരത്തിന്റെ മധുരനാദം അന്തരീക്ഷമാകെ മാറ്റൊലിക്കൊണ്ടു.

പേരക്കിടാവിനെപ്പോലെ തന്നെയായിരുന്നു ചെറുപ്പത്തിൽ ആ വല്യമ്മയും. ഭർത്താവ് മഹാകുടിയനായിരുന്നു. കുടിച്ചുകൊണ്ടേ മിക്കവാറും വീട്ടിൽ വരൂ. വന്നുകഴിഞ്ഞാൽ ഭാര്യയുടെ എല്ലു തല്ലിയൊടിക്കും. കമാ എന്നൊരക്ഷരം ശബ്ദിക്കുകയില്ല ആ പാവം. വീട്ടിലെ ആചാരച്ചരടു കൊണ്ട് ബന്ധിക്കപ്പെട്ടു കഴിഞ്ഞു അവൾ. യൗവനം മുഴുവൻ അവൾ ഭർത്താവിനായി സമർപ്പിച്ചു കഴിഞ്ഞിരുന്നു. അവൾക്കു മക്കളുണ്ടായി. പക്ഷേ പട്ടിണി കൊണ്ടും, രോഗം കൊണ്ടും, ഏങ്ങിയും വലിഞ്ഞും കഴിഞ്ഞിട്ട് ഒടുവിൽ മരണത്തിന്റെ വായിൽപ്പെട്ടുപോയി. അക്കാലങ്ങളെപ്പറ്റി ഓർക്കുമ്പോൾ കിഴവി ഇന്നും പേടിച്ചു വിറയ്ക്കും. ഹൃദയം തുടിച്ചു തുടിച്ച് ബോധം കെട്ടുവീണുപോവുകയും ചെയ്യും.

കൊമ്പുമുറിച്ച മരം പോലെയാണ് അവളുടെ ഇന്നത്തെ നില. എന്തെങ്കിലും അവൾക്കിന്നു ശേഷിച്ചിട്ടുണ്ടെങ്കിൽ പേരക്കിടാവായ നീലി മാത്രമാണ്. പേരക്കിടാവിനു സഹായമായിത്തീരണമെന്നു കരുതിയാണ് ഭഗവാൻ ഇന്നുവരെ തന്നെ ഭൂമിയിൽ ഇട്ടിരുന്നത് എന്ന് അവൾ വിചാരിച്ചു.

നാദസ്വരം വായന തുടർന്നു കൊണ്ടിരുന്നു. കിഴവി വരാന്തയിലിരുന്ന് വിവാഹമണ്ഡപത്തിലേക്ക് തന്നെ നോക്കുകയായിരുന്നു. വിവാഹം സംബന്ധിച്ച് രാവിലെ നടക്കേണ്ട ചടങ്ങുകളെല്ലാം കഴിഞ്ഞു.

ഉച്ചയ്ക്കു സദ്യയും നടന്നു. ജാമാതാവിന്റെ പിണക്കത്തോടൊപ്പമുള്ള അടുത്ത ചടങ്ങ് ആരംഭിച്ചു. വരൻ അടുത്തുള്ള പുളിമരത്തിൻമേൽ പോയിരുന്നു. തുണച്ചെറുക്കനും മരത്തിൽ കയറി. പുല്ലയ്യാ മരത്തിൽ നിന്നും കീഴോട്ടു നോക്കി. അതേ മരത്തിന്റെ കീഴിൽ വച്ചാണ് താൻ നീലിയുടെ സൗന്ദര്യം – യൗവനം നിറഞ്ഞു

തുളുമ്പുന്ന ഭാവഹാവങ്ങൾ കണ്ടത് – തിളങ്ങുന്ന അവളുടെ ശരീരത്തെ കൈകളാൽ വരിഞ്ഞു കെട്ടാൻ തുനിഞ്ഞത്.....അയാൾ ഓർത്തു. കൈയിലെ മുറിവിന്റെ പാട് അയാൾ നോക്കി.

"ഇനി എത്ര നേരം വേണം!" അയാൾ ആലോചിച്ചു.

സന്ധ്യയായിത്തുടങ്ങി. മേച്ചിൽസ്ഥലങ്ങളിൽ നിന്നു മാടുകൾ വീടുകളിലേക്കു മടങ്ങി വന്നു കൊണ്ടിരിക്കുന്നു. കടവിൽ നിന്നു വെള്ളം കോരിക്കൊണ്ടു പോകുന്ന സ്ത്രീകൾ കടന്നു പോകുന്ന തിനിടയിൽ പുല്ലയ്യായെ ഏറുകണ്ണിട്ടു നോക്കി കടന്നു പോയി. കുറച്ചു യുവതികൾ കുശുകുശുത്തു ചിരിച്ചുകൊണ്ടിരുന്നു. അവരെ കണ്ടപ്പോൾ പുല്ലയ്യാ ലജ്ജിച്ചുപോയി. അയാൾ പെൺകുട്ടികളെ പറ്റി എന്തൊക്കെയാണ് പറഞ്ഞിട്ടുള്ളത്. വിഷമാണെന്ന് കരുതി അവരുടെ അടുത്തുനിന്ന് അയാൾ ഓടിപ്പൊയ്ക്കളഞ്ഞിരുന്നു. എന്നാൽ ഇന്നയാൾക്ക് എന്തുപറ്റിപ്പോയി? ഒരു പെൺകുട്ടിയുടെ മുന്നിൽ അയാൾ തലകുനിച്ചു പോയി.

ആ പെൺകുട്ടികൾ തന്നെപ്പറ്റി തന്നെയാണ് പറയുന്നതെന്ന് അയാൾ വിചാരിച്ചു. ശരി – തന്നെപ്പറ്റിത്തന്നെ പറയട്ടെ — തന്റെ പന്തയം ജയിച്ചു – മീശയുള്ള പുരുഷനാണ് ഞാൻ.

പുഴ കളകളം പൊഴിച്ചൊഴുകിക്കൊണ്ടിരുന്നു. മരത്തടിയിലിരുന്നുകൊണ്ട് നദിയിലേക്കു നോക്കുകയായിരുന്നു പുല്ലയ്യ. പാലത്തിൽ കൂടി കാളവണ്ടികളും, ബസ്സുകളും, ആടുമാടുകളും മറ്റും വന്നും പോയുമിരുന്നു.

ഇതിനിടയിൽ, നാദസ്വരം അടുത്തു നിന്ന് കേൾക്കായി. അയാൾ വിചാരിച്ചു. അതാ, വരഘോഷയാത്ര എത്തിക്കഴിഞ്ഞു. ഇണങ്ങു ചെറുക്കൻ നിമിഷത്തിനുള്ളിൽ മരത്തിൽ നിന്നും ചാടിയിറങ്ങി.

പുല്ലയ്യാ, ഉടുപ്പും മുണ്ടും തലപ്പാവും നേരെയാക്കി. അനേകം സ്ത്രീകൾ കുരവയിട്ട് പുല്ലയ്യായുടെ നാലുപാടും വളഞ്ഞു. ഇവരിൽ പലരും, ബന്ധുവഴിക്ക് ജ്യേഷ്ഠത്തിയമ്മയുടെയും ഭാര്യാസഹോദരിയുടെയും സ്ഥാനമുള്ള ചാർച്ചക്കാരായിരുന്നു. പുല്ലയ്യാ തലകുനിച്ചു.

"തല പൊക്കെടോ. നാണിക്കുന്നതെന്തിന്? സ്ത്രീധനം കൊണ്ടു വന്നിട്ടുണ്ടോ എന്ന് ചോദിക്ക്" ഇണങ്ങു ചെറുക്കൻ പറഞ്ഞു കൊടുത്തു.

'ഒളിച്ചു കൊണ്ടുവന്നിട്ടുണ്ട്!' ഇതായിരുന്നു പെണ്ണുങ്ങളുടെ ഉത്തരം!

വാദ്യമേളം മുഴങ്ങിക്കൊണ്ടിരുന്നു. ഗ്രാമത്തിലെ വലുതും ചെറുതും ആയ സകലരും വിവാഹത്തിന് കൂടിയിട്ടുണ്ട്. ഇതുകണ്ട് പുല്ലയ്യാ കുറ്റിപോലെ നിന്നു പോയി. ഇതിനിടയിൽ ആരോ കൂടെ ചെല്ലാൻ പറഞ്ഞു. നോക്കിയപ്പോൾ, വിളിച്ചയാൾ അമ്മാവന്റെ സ്ഥാനമുള്ളയാളാണെന്ന് പുല്ലയ്യാക്കു മനസ്സിലായി. ശ്വശുരന്റെ നിലയ്ക്കാണ് അയാൾ വിളിച്ചത്. അയാൾ എണീറ്റു. അപ്പോൾ കുറെ പിള്ളേർ ആർത്തു വിളിച്ചു. 'അയാൾ ഇരിക്കയില്ല, അയാൾ ഇരിക്കയില്ല'. കുട്ടികളെ തടഞ്ഞു കൊണ്ട് ഏതാനും സ്ത്രീകൾ മധുരമായി പറഞ്ഞു. ' കൊള്ളാം! ഇരിക്കില്ലേ? എങ്കിൽ അതൊന്ന് കാണാമല്ലോ.'

സ്ത്രീകൾ പുല്ലയ്യായെ ബലമായി നിലത്തിരുത്തി. എന്നാൽ കുട്ടികൾ പുല്ലയ്യായുടെ മുഖം തിരിച്ച് സ്ത്രീകളോട് പറഞ്ഞു: 'ഓ! അയാൾ പിന്നെയും പിണക്കമായി. ഞങ്ങൾ തന്നെ ജയിച്ചു !' കുട്ടികൾ തങ്ങളുടെ ജയം സ്ഥാപിക്കാനെന്നപോലെ സന്തോഷം കൊണ്ടു തുള്ളിച്ചാടി.

'നിങ്ങൾ തോറ്റു പോയി !' എന്നു കുട്ടികൾ വിളിച്ചു പറഞ്ഞു. അതു കേട്ട സ്ത്രീകൾ ചിരിച്ചു കൊണ്ട് അന്യോന്യം നോക്കി.

ഇതിനിടയിൽ ഒരു യുവതി എഴുന്നേറ്റു. ബന്ധം വഴി പുല്ലയ്യായുടെ ജ്യേഷ്ഠഭാര്യയാണവൾ. വെളുത്ത നിറം, കൊഴുത്ത ശരീരം, ധൈര്യവും കരുത്തും പ്രകടിപ്പിക്കുന്ന കണ്ണുകൾ!

അവൾ നേരെ വരന്റെ അടുത്തു ചെന്നു നിന്നു. അവിടെ നിന്നിരുന്ന പിള്ളേരിൽ പലരും യുവത്വത്തിലേക്കു കടന്നവരും മീശ മുളച്ചു തുടങ്ങിയവരും ആയിരുന്നു. അവർ ആ യുവതിയുടെ നേർക്ക് ആർത്തിയോടെ നോക്കിക്കൊണ്ടിരുന്നു. അവർക്ക് ലഹരി കയറിയതു പോലെ തോന്നി. യുവതി പാടാൻ തുടങ്ങി. എല്ലാവരും വാ പൊളിച്ച്, കണ്ണു തുറിച്ച് ആ പാട്ടുകാരിയെത്തന്നെ നോക്കിയിരുന്നു.

'എടോ പറ! താനെന്താ ഗർവിച്ചിരിക്കുന്നേ?
–സവാരിക്കുതിരയെ കിട്ടാഞ്ഞിട്ടോ?
അവിടെക്കണ്ടോ ഞൊണ്ടിക്കഴുതയുണ്ടേ!
–അത്തർകുപ്പി കിട്ടാഞ്ഞിട്ടോ?

നോക്കൂ അവിടെ ഗോമൂത്രം വളരെ !
–വെറ്റിലച്ചുരുൾ കിട്ടാഞ്ഞിട്ടോ?
അതാ നോക്കൂ ആലില ഏറെ കിടപ്പുണ്ടേ!
–പാക്കുനുറുക്കും കിട്ടീല്ലെന്നോ?
നോക്കൂ അവിടെ പുളിങ്കുരു ഏറെ!
എണീരെടോ, കെറീച്ചിരിക്കാനെന്താ കാര്യം?

പാട്ടു തീർന്നു. എല്ലാവരും കൂടുകൂടാ ചിരിക്കുകയും പിറുപിറുക്കുകയും ആയിരുന്നു. അപ്പോഴേക്കും ആരോ വന്ന്, മുഹൂർത്തം ആയി എന്നും പുരോഹിതൻ വിളിക്കുന്നു എന്നും പറഞ്ഞു. എല്ലാവരും വിവാഹമണ്ഡപത്തിലേക്ക് നടന്നു. വിവാഹത്തിന് പിണങ്ങിയ വരനെ സമാധാനപ്പെടുത്തുവാൻ ശ്വശുരന്റെ ഭാഗത്തു നിന്നും ഒന്നും നൽകപ്പെട്ടില്ല. എന്നിട്ടും വരൻ സന്തോഷത്തോടെ അയാളുടെ കൂടെ കൂടി. മണ്ഡപത്തിന്റെ ഒരു വശത്ത് കലപ്പയും, മയിൽപ്പീലിയും മറുവശത്ത് അമ്മിക്കുഴവിയും മറ്റും വച്ചിരിക്കുന്നു. നാദസ്വര വായന തകർക്കുന്നു. കിഴവി വരാന്തയിലിരുന്ന് ഇതൊക്കെ കാണുകയാണ്.

ത്രിസന്ധ്യ ആയി, കോലാഹലവും സന്തോഷവും നിറഞ്ഞ അന്തരീക്ഷം. പെണ്ണുങ്ങളുടെ ഒച്ചയിൽ പുരുഷ ശബ്ദം ഒതുങ്ങിപ്പോയി. പുല്ലയ്യായുടെ കല്യാണം നടക്കുകയാണേ__ചുരുളൻ മുടിക്കാരനായ_അങ്ങിമുണ്ടനായ പുല്ലയ്യായുടെ വിവാഹം നടക്കുകയാണേ! അയാൾ എല്ലാവരുടെയും കണ്ണിലുണ്ണിയായിത്തീർന്നിരിക്കുന്നു!

ലഗ്നമായി. പുല്ലയ്യാ നീലിയുടെ കഴുത്തിൽ മംഗല്യസൂത്രം ബന്ധിച്ചു. വധൂവരൻമാരുടെ മേൽ അക്ഷതം അർപ്പിക്കപ്പെട്ടു. വരൻ വധുവിനെ ചരിഞ്ഞ ദൃഷ്ടികളോടെ നോക്കി.

നീലിയുടെ മുഖത്ത് മഞ്ഞൾ പുരട്ടിയിരിക്കുന്നു. ദേഹത്ത് പച്ച സാരി, കൈയിൽ വളകൾ, കാതിൽ ലോലാക്ക്, മൂക്കിൽ മൂക്കുത്തി, കഴുത്തിൽ മുത്തുമാല, കാലിൽ നൂപുരം, കാൽവിരലിൽ മിഞ്ചി, കണ്ണിൽ മഷി, നെറ്റിയിൽ പൊട്ട്! പുല്ലയ്യായുടെ ഹൃദയം ആനന്ദത്താൽ നൃത്തമാടി.

കിഴവി മന്ദഹസിച്ചുകൊണ്ടിരുന്നു. തന്റെ മേൽനോട്ടത്തിലുള്ള വിവാഹമൊക്കെ മംഗളമായിക്കഴിഞ്ഞല്ലോ എന്നാലോചിച്ച്

സന്തോഷിച്ചു ആദേമ്മ. കാണികളുടെ മുഖത്ത് പ്രത്യേകമായ പ്രസന്നത കാണായി.

പുരോഹിതൻ പഴം തൊലിച്ച് വരന്റെ കൈയിൽ കൊടുത്തു. വാദ്യഘോഷം നിലച്ചു. കാണികളുടെ കോലാഹലവും അടങ്ങി. ശരറാന്തലുകളിലെ വെളിച്ചം മണ്ഡപം ശോഭായമാനമാക്കി. പുരോഹിതന്റെ നിർദേശം അനുസരിച്ച് പകുതിപ്പഴം പുല്ലയ്യാ തിന്നു. പകുതി ഭാര്യയുടെ വായിൽ വച്ചു കൊടുത്തു. "ഇന്നു നിന്നെ ഞാൻ കല്യാണം കഴിച്ചിരിക്കുന്നു. അതിനാൽ ഇന്നു മുതൽ ഞാൻ എന്റെ വരുമാനത്തിൽ പകുതി നിനക്കു തരും." പിന്നെ നീലിയുടെ മുറയായി. അവളും പകുതിപ്പഴം തിന്നിട്ട് പകുതി ഭർത്താവിന്റെ വായിൽ വച്ചു കൊടുത്തു. പുരോഹിതൻ ചൊല്ലിക്കൊടുത്ത വാക്കുകൾ നാണം കലർന്ന സ്വരത്തിൽ അവൾ ഏറ്റു പറഞ്ഞു. "ഇന്നു, ഞാൻ അങ്ങയുടെ ഭാര്യയായി. അതു കൊണ്ട് ഇന്നുമുതൽ എന്റെ അച്ഛന്റെ വീട്ടിൽ നിന്നോ ബന്ധുക്കളിൽ നിന്നോ കിട്ടുന്ന ധനസമ്പത്തെല്ലാം, എനിക്കുള്ളതെല്ലാം, അങ്ങേയ്ക്കു സമർപ്പിക്കും."

ചടങ്ങുകളൊക്കെതീർന്നപ്പോൾ പീഠത്തിൽ നിന്നെഴുന്നേല്ക്കുവാൻ പുരോഹിതൻ വധൂവരൻമാരോടു പറഞ്ഞു. രണ്ടു പേരും എഴുന്നേറ്റു. പുല്ലയ്യായുടെ കാതുകളിൽ മുഴങ്ങിക്കൊണ്ടിരുന്നത് പുരോഹിതന്റെ വാക്കുകളായിരുന്നു. ആ വാക്കുകളിൽ ഒളിഞ്ഞു കിടക്കുന്ന അർത്ഥം അയാളുടെ മനസ്സിൽ സ്പന്ദനം ഉളവാക്കി. അയാൾ കണ്ണിമയ്ക്കാതെ ഭാര്യയെ നോക്കി. അജ്ഞാതവും പരിശുദ്ധവുമായ ഏതോ ഒരു ബന്ധത്തിൽപ്പെട്ടുപോയി എന്നയാൾക്കു തോന്നി. ഏതാനും മിനിറ്റുമുമ്പുള്ള നീലിയും ഇപ്പോഴത്തെ നീലിയും തമ്മിൽ വലിയ അന്തരമുള്ളതായി അയാൾക്കു മനസ്സിലായി. ഇപ്പോൾ അവൾ തനിക്കു പരിശുദ്ധിയുടെ മൂർത്തിയാണ്. മംഗല്യസൂത്രത്തിന്റെ പരിശുദ്ധമായ ബന്ധനത്തോടെ, തന്റെ വാതുവയ്പിന്റെയും, ആവേശത്തിന്റെയും ചൂട് കെട്ടുപോയി എന്നയാൾക്കു ബോധ്യമായി. അയാൾ ഭാര്യയെ ആദരവോടെ വീക്ഷിക്കാൻ തുടങ്ങി.

ഭാര്യാഭർത്താക്കൻമാരെ പല്ലക്കിലിരുത്തി ഗ്രാമത്തിൽ ഘോഷയാത്രയും നടന്നു.

# 6

നദിക്കരയിലെ കുതിരപ്പുല്ലിന്റെ പൂക്കൾ കാറ്റിൽ ഇളകിയാടി ക്കൊണ്ടിരിക്കുന്നു. വായിൽ പല്ലു തേയ്ക്കുന്ന കമ്പുമായി കടവത്ത് പാലത്തിലേക്ക് നോക്കി നില്ക്കുകയാണ് പുല്ലയ്യാ. പ്രഭാതത്തിലെ സുവർണ ശോഭയിൽ പാലം വെട്ടിത്തിളങ്ങുന്നു. കടവിൽ വെള്ളം കോരാൻ വന്ന പെണ്ണുങ്ങൾ പരസ്പരം വർത്ത മാനം പറയുകയും, ഇടയ്ക്കിടയ്ക്ക് ഒളികണ്ണിട്ട് പുല്ലയ്യായെ നോക്കുകയും ചെയ്യുന്നു. നദിയുടെ മറുകരയിലുള്ള പുൽത്തകിടി യിൽ പശുക്കൂട്ടങ്ങൾ മേയുന്നു.

പുല്ലയ്യാ വെള്ളത്തിലേക്കു നോക്കുകയാണെങ്കിലും അയാളുടെ ചിന്ത മുഴുവൻ നീലിയെപ്പറ്റിയാണ്. ഇന്നലത്തെ ഘോഷയാത്ര യിൽ, മിക്കവാറും മുഴുവൻ സമയവും നീലി തലകുനിച്ചിരിക്കുക യായിരുന്നു എന്ന് അയാളോർത്തു. ഒരിക്കൽ പോലും തല ഉയർ ത്തിയില്ല. ഒരിക്കലെങ്കിലും അവൾ തല ഉയർത്തി അഞ്ജന മെഴുതിയ കണ്ണുകൾ കൊണ്ടു തന്നെ നോക്കിയിരുന്നെങ്കിൽ എന്ന് അയാളോർത്തു. എന്നാൽ ലജ്ജയുടെ മറശ്ശീല രണ്ടുപേരെയും വേർപെടുത്തിക്കഴിഞ്ഞിരുന്നു.

പുല്ലയ്യാ കമ്പ് വലിച്ചെറിഞ്ഞ് കൈയും മുഖവും കഴുകി. കല്യാണവേഷം അഴിച്ചിരുന്നില്ല. വീട്ടിൽ ചെന്നാലുടൻ നീലിയുടെ കൈയിൽ പിടിക്കണം എന്നയാൾ ആലോചിച്ചു. എന്നാൽ വരാന്ത യിൽ ഇരിക്കുന്ന ആദമ്മയെ കണ്ടപ്പോൾ അയാളുടെ ആവേശം തണുത്തു പോയി.

പകൽ മുഴുവൻ അജ്ഞാതമായ എന്തോ ആവേശം പതഞ്ഞു പൊങ്ങുകയായിരുന്നു. അയാൾ വീട്ടിനു പുറത്തിറങ്ങിയതേയില്ല. അടുത്തോ അയലത്തോ ഉള്ള ആരെങ്കിലും വന്നാൽ അയാൾ വീട്ടിന്റെ ഏറ്റവും ഉള്ളിൽ പോയിരിക്കും. അങ്ങിനെയങ്ങിനെ കുറച്ചു സമയം നീങ്ങിപ്പോയി. എന്തെങ്കിലും കാര്യമായി നീലി പിൻഭാഗത്തു വന്നാൽ, പുല്ലയ്യാ അവളെ കടന്നു പിടിക്കാൻ ശ്രമിക്കും. പക്ഷേ കൈയിൽ കിട്ടി കിട്ടിയില്ല എന്നാകുമ്പോൾ കിളി ഫർ –ർ–ർ എന്നു പറന്നു കളയും. അവൾ പിന്നെയും പിന്നോട്ട് വന്നിരുന്നെങ്കിൽ പിടിച്ചെടുക്കാമായിരുന്നു. പക്ഷേ, വരാന്തയിൽ

കുത്തിയിരിക്കുന്ന ആദേമ്മയുടെ കണ്ണുകളിൽ നിന്നു രക്ഷപ്പെടുക പ്രയാസം.

ഉച്ചയ്ക്ക് വീട്ടിലുള്ളവരെല്ലാം ഉറക്കമായപ്പോൾ നീലി വീണ്ടും പിൻവശത്തുപോയി. ഇപ്രാവശ്യം താൻ അവളെ വിടുകയില്ലെന്ന് പുല്ലയ്യാ ആലോചിച്ചു. എപ്പോഴെന്നറിഞ്ഞില്ല നീലി അവിടെ നിന്ന് ഓടി വല്യമ്മയുടെ സമീപം പോയി ഒളിച്ചിരുപ്പായി. കിളിക്ക് പരിഹസിക്കാനും അറിയാം എന്ന് പുല്ലയ്യായ്ക്ക് ബോധ്യപ്പെട്ടു.

പുല്ലയ്യാ ചുണ്ടു നക്കി നക്കി ഒരു കടി വെച്ചുകൊടുത്തു. പന്തയം പന്തയം തന്നെയെന്ന് അയാൾ വിചാരിച്ചു. അതു പാലിച്ചേ ഒക്കൂ. മീശയുള്ള ഒരു പുരുഷനാണ് ഞാൻ. നാണം എനിക്കോ, അവൾക്കോ? അങ്ങിനെയങ്ങിനെ അവളെ വിടുകയില്ല.

ഇങ്ങനെ ആലോചിച്ചാലോചിച്ച് പകലവസാനിച്ചു. രാത്രിയിലെ ഊണും കഴിഞ്ഞു. ഭർത്തൃമതികളായ സ്ത്രീകൾ മധുരപലഹാരങ്ങൾ നിറച്ച തളികകൾ മുറിയിൽ കൊണ്ടു വച്ചു. അവിടെ കൂടിയിരുന്നവരിൽ അധികം പേരും സ്ത്രീകളായിരുന്നു. സർവത്ര കോലാഹലം തന്നെ. പുല്ലയ്യായെ നോക്കി അവരെല്ലാം ഫലിതങ്ങൾ പൊട്ടിച്ചു. അതെല്ലാം കേട്ട് ഊമയെപ്പോലെ ഒന്നും മിണ്ടാതെ പുല്ലയ്യാ മിഴിച്ചുനോക്കിയിരുന്നു.

ഇതിനിടയിൽ ഒരു സ്ത്രീ പുല്ലയ്യായുടെ അടുത്തുവന്നു. ചാർച്ചവഴിക്ക് അയാളുടെ അമ്മാവി ആണെന്നു തോന്നുന്നു. മുപ്പതു വയസ്സ്. കറുപ്പുനിറം. മൂന്നു കുഞ്ഞുങ്ങളുടെ അമ്മയാണ്, ഉറച്ച ശരീരം. അവൾ പുല്ലയ്യായുടെ കൈയിൽ ഒരു രൂപാ വച്ചു കൊടുത്തിട്ട് വരനെയും വധുവിനെയും കൈയ്ക്കുപിടിച്ച് മുറിക്കുള്ളിലേക്ക് കൊണ്ടുപോയി. മറ്റു സ്ത്രീകളും കൂടെ മുറിയിൽ എത്തി. വരനെയും വധുവിനെയും കട്ടിലിൽ ഇരുത്തിയിട്ട് എല്ലാ സ്ത്രീകളും ഒപ്പം ചിരിച്ചു, പിന്നെ അവരെല്ലാം നീലിയുടെ ചെവിയോട് വാ ചേർത്ത് സാവധാനത്തിൽ വളരെ നേരം എന്തോ പറഞ്ഞു.

പുല്ലയ്യാ തലകുനിച്ച് മിണ്ടാതിരിക്കുകയായിരുന്നു. ഒടുവിൽ സ്ത്രീകളെല്ലാം മുറിയിൽ നിന്നു പുറത്തു പോകാൻ മാമി ആവശ്യപ്പെട്ടു. എല്ലാവരും പുറത്തു പോയ ഉടനെ പുല്ലയ്യാ മുഖമുയർത്തി അമ്മായിയെ നോക്കുകയും, കുറച്ചു മുമ്പ് അവൾ കൊടുത്ത ഒരു രൂപാ, അവളുടെ കൈയിൽ വച്ചു കൊടുക്കുകയും ചെയ്തു. രൂപാ

എടുത്തിട്ട് ചിരിച്ച് കൊണ്ട് അമ്മായി പറഞ്ഞു. 'നോക്കൂ, വിവാഹം കഴിക്കുന്നത് കുതിച്ചു ചാടുകയും ഗുസ്തി പിടിക്കുകയും ചെയ്യുന്ന പോലുള്ള കാര്യമല്ല. ആയിരം കണ്ണുകളാൽ, ഭാര്യയുടെ മേൽ നോട്ടം നടത്തേണ്ടിവരും. അവൾക്ക് അച്ഛനും അമ്മയും ഭർത്താവും ഒക്കെ താനാണ്. കണ്ണിൽ ലഹരികയറുന്നില്ലെങ്കിൽ, തന്റെ ജീവിതത്തിൽ അവൾക്ക് എത്ര മഹത്വമുണ്ടെന്ന് മനസ്സിലാകും. അവളുടെ സുഖത്തിലാണ് തന്റെ സുഖവും ! ഞാൻ പോകുന്നു. ആലോചിച്ച് ജീവിക്കണം.'

അമ്മായി പോയപ്പോൾ പുല്ലയ്യാ കണ്ണു തുറന്ന് അങ്ങോട്ടു നോക്കി. സാവകാശത്തിൽ അയാളുടെ കണ്ണുകളിൽ ലഹരി കയറാൻ തുടങ്ങി മൂടൽ മഞ്ഞ് പരക്കും പോലെ. പുറത്തു നിന്നും വാതിലടച്ചിരുന്നു. എങ്കിലും പുല്ലയ്യാ അങ്ങോട്ടു തന്നെ നോക്കിയിരുന്നു.

'വിവാഹം കഴിക്കുന്നത് കുതിച്ചുചാടുകയും ഗുസ്തിപിടിക്കുകയും ചെയ്യുന്നത് പോലുള്ള കാര്യമല്ല !' — ഈ വാക്കുകൾ വീണ്ടും വീണ്ടും ചെവിക്കുള്ളിൽ മാറ്റൊലിക്കൊണ്ടു. അയാൾ നീലിയെ നോക്കി. അപ്പോൾ ശരീരത്തിലും മനസ്സിലും കൂടി വിദ്യുത് പ്രവാഹം കടന്നുപോയതു പോലെ തോന്നി. നീലിയെ വലിച്ചടുപ്പിക്കാമെന്ന് അയാൾ വിചാരിച്ചു. എന്നാൽ അയാൾ അറിയാതെ എഴുന്നേറ്റുനിന്നുപോയി.

മരപ്പെട്ടിമേൽ ഒരു കൊച്ചുദീപം പ്രകാശിക്കുന്നുണ്ടായിരുന്നു. മുറിക്കുവെളിയിൽ കോലാഹലം ഇനിയും ശമിച്ചിട്ടില്ല. വിളക്കു കെടുത്താമെന്ന് അയാൾ വിചാരിച്ചു. പക്ഷേ മനസ്സുവന്നില്ല.

സ്ത്രീകളെ വശീകരിക്കുന്നത് അത്ര സാധാരണ കാര്യമല്ലെന്നും, അതൊരു വിശിഷ്ടകലയാണെന്നും അയാൾക്കു തോന്നി.

അയാൾ പെട്ടെന്ന് നീലിയുടെ കൈപിടിച്ച് അടുക്കലേക്ക് വലിച്ചു. എന്നാൽ അവൾ കൈവിടുവിച്ച് ദൂരെ മാറിയിരുന്നു. തല ഉയർത്തുവാൻ അയാൾ ആവശ്യപ്പെട്ടു. പക്ഷേ അവൾ ചെവി പൊട്ടിയപോലെ നിന്നതേ ഉള്ളു.

പുല്ലയ്യായ്ക്ക് ഈ സമ്പ്രദായം ഇഷ്ടപ്പെട്ടില്ല. അയാൾ വിചാരിച്ചു, ഇവൾ മീശയുള്ള ആണിന്റെ ഇംഗിതം അനുസരിച്ച് നടക്കണം. പക്ഷേ അവൾ നിഷേധിക്കുകയാണ്. നേരം വെളുത്തപ്പോൾ മുതൽ നോക്കുന്നതാണ്. പക്ഷേ അവളുടെ നടപടിക്കു

മാറ്റമില്ല. അവൾ എന്നെ ആരെന്നാ വിചാരിക്കുന്നത്? ഇത് അവസാനിപ്പിക്കാതെ ഞാൻ അടങ്ങുകയില്ല. വാതുവയ്പ് വാതുവയ്പ് തന്നെയാണ് !_

അയാൾ വളരെ നേരം പെട്ടിപ്പുറത്തിരുന്നു. നീലി ഊമയെപ്പോലെ തലകുനിച്ച് ഇരിപ്പുതന്നെ. ഇതു നന്നല്ലെന്ന് പുല്ലയ്യായ്ക്കു തോന്നിത്തുടങ്ങി.

പുറത്തെ കോലാഹലം ശാന്തമായി. ഒരു പക്ഷേ തലേന്നു രാത്രി ശരിക്ക് ഉറങ്ങിക്കാണുകയില്ല. എല്ലാവരും അവരവരുടെ വീടുകളിൽ പോയി.

നീലി സാവധാനം തല ഉയർത്തി വാതില്ക്കലേയ്ക്കു എത്തി നോക്കി. അവിടെ നിശ്ശബ്ദമാണെന്നു മനസ്സിലാക്കിയപ്പോൾ അവൾ ഒളികണ്ണിട്ട് ഭർത്താവിനെ നോക്കി.

പുല്ലയ്യാ ഭാര്യയെ നോക്കിയില്ല. അയാളുടെ കണ്ണുകൾ വിളക്കിനു നേർക്കുതന്നെയായിരുന്നു. യൗവനത്തിന്റെ അഹങ്കാരം കളഞ്ഞ് അവൾ തന്നെ നോക്കാത്തിടത്തോളം, താൻ അവളെയും നോക്കുകയില്ലെന്നു ആലോചിക്കുകയായിരുന്നു അയാൾ. അയാൾ തിരിനീട്ടി വിളക്കു കൂടുതൽ തെളിച്ചു. താൻ നിലാവിലാണ് നില്ക്കുന്നതെന്നു അയാൾക്കു തോന്നി. പടർന്ന പുളിമരം, ഹരം പിടിപ്പിക്കുന്ന താരുണ്യം_നീലിയുടെ നൃത്തം_ അമ്പിളിമ്മാമാ ഹേ അമ്പിളിമ്മാമാ_ഹർ -ർ എന്ന് സഖികളുടെ പറന്നുപോക്ക്_നീലി തനിച്ച് ! _ഇതു നല്ലതിനല്ല_ഞാൻ രാജാവോ കള്ളനോ!_ദാ കണ്ടോ_കയ്യിൽ കടിച്ചിട്ട് ഓടിപ്പോയി. മുറിവ് നോക്കിയിട്ട് അയാൾ വിചാരിച്ചു. "പ്രതിജ്ഞ എന്തായാലും പ്രതിജ്ഞ തന്നെ_നാണം എനിക്കോ അവൾക്കോ എന്നു കാണട്ടെ_"

അയാൾ പെട്ടെന്ന് എഴുന്നേറ്റു നീലിയുടെ അടുത്തിരുന്നിട്ടു പറഞ്ഞു. "നീലീ, നോക്കൂ !" എന്നാൽ നീലി നോക്കിയില്ല. പുല്ലയ്യാ മീശപിരിച്ചു അപ്പോൾ അഹങ്കരിച്ചു മെല്ലെ ചിരിക്കുന്നത് നീലി കണ്ടു.

"ഞാൻ ആരാണെന്ന് നീ വിചാരിച്ചു?" ഇപ്രാവശ്യം നീലി തല അല്പം കൂടി ഉയർത്തി. പുല്ലയ്യാ പെട്ടെന്ന് അവളുടെ താടി പിടിച്ചുപൊക്കി പറഞ്ഞു, "നല്ലപോലെ നോക്ക്_കള്ളനോ രാജാവോ !"

നീലി മറുപടി ഒന്നും പറഞ്ഞില്ല. മുറിവേറ്റ സിംഹിയെപ്പോലെ അവൾ തന്നെ നോക്കുകയാണെന്ന് പുല്ലയ്യാ വിചാരിച്ചു.

പുല്ലയ്യാ പരിഹസിച്ചു ചിരിച്ചു. പിന്നെ മീശ പിരിച്ചുകൊണ്ട് പറഞ്ഞു. "പിടിക്കാതെ വിടില്ല എന്നു ഞാൻ പറഞ്ഞില്ലേ..... എന്നിട്ടെങ്ങിനെ? ഒടുവിൽ പിടിക്കുക തന്നെ ചെയ്തു, ഇല്ലേ?"

സ്വയം പ്രശംസിക്കുന്ന ഭർത്താവിനെ നീലി നല്ലവണ്ണം ഒന്നു നോക്കി. പിന്നെ തല താഴ്ത്തിക്കളഞ്ഞു. അവൾ മന്ദം മന്ദം ചിരിച്ചു.

പുല്ലയ്യായുടെ അഹങ്കാരം വീണ്ടും വർധിച്ചു. അയാൾ നീലിയുടെ മുഖം ഉയർത്തി, അവളുടെ മുഖത്തോട് തന്റെ മുഖം ചേർത്തിട്ട് ചോദിച്ചു. "നാണിക്കേണ്ടത് നീയോ ഞാനോ?" പിന്നെ ഉറച്ചു ചിരിക്കാൻ തുടങ്ങി.

നീലി ചിരിച്ചുകൊണ്ട് കണ്ണിമയ്ക്കാതെ ഭർത്താവിനെ നോക്കിക്കൊണ്ടിരുന്നു. പുല്ലയ്യാ സന്തോഷംകൊണ്ട് വികസിക്കുകയായിരുന്നു. അയാൾ ആലോചിച്ചു 'അവളെന്താ മറുപടി പറയാത്തത്? അതെ, അതെ തോറ്റുപോയി. തീർച്ചയായും തോറ്റുപോയി.'

നീലിയുടെ വായിൽ നിന്ന് പെട്ടെന്ന് ചിരി ഉതിർന്നു വീണു. അതു കണ്ട് പുല്ലയ്യാ അദ്ഭുതപ്പെട്ടു പോയി.

നീലി ഇപ്പോൾ, തന്റെ തിളങ്ങുന്ന മുഖം ഉയർത്തി. ഇമവെട്ടാതെ ഭർത്താവിനെ നോക്കിക്കൊണ്ട് അവൾ ചിരിച്ചു. അവൾ ചിരിക്കുന്നതു കണ്ടപ്പോൾ പുല്ലയ്യായ്ക്ക് ഭ്രാന്തിളകി. ഭർത്താവിന്റെ തുറിച്ചുള്ള നോട്ടത്തിൽ നിന്നു രക്ഷകിട്ടാനായി നീലി തല താഴ്ത്തി സ്വയം പിന്നെയും ചിരിച്ചു.

അതാ അവൾ സംസാരിക്കാൻ തുടങ്ങി; സംസാരിച്ചു.

"അതേ ഞാൻ തോറ്റു....."

പുല്ലയ്യാ അകമേ സന്തോഷിച്ചു. എന്നാൽ അവൾ കളിയാക്കി പറയുകയാണോ എന്ന് ശങ്കിച്ച്, അയാൾ പറഞ്ഞു "ശരി."

മുഖം മൂടിക്കിടന്ന സാരിത്തല മാറ്റിയിട്ട് നീലി എഴുന്നേറ്റ് നിന്നു. വിളക്കിന്റെ തിരി താഴ്ത്തി തിരിച്ചുവന്ന് അവൾ ഭർത്താവിന്റെ അടുത്തുവന്നിരുന്നു പറഞ്ഞു.

"എന്താ, അങ്ങേയ്ക്ക് പറയാനുള്ളതൊക്കെ പറഞ്ഞു കഴിഞ്ഞോ?"

സമീപമുള്ള കട്ടിലിൽ ഇരുന്നിട്ട് പുല്ലയ്യാ പറഞ്ഞു. "ഉവ്വ്, ഉവ്വ്, എനിക്കെന്താ ഉള്ളത്? മീശയുള്ള ആണാണു ഞാൻ! എനിക്ക് എന്നെപ്പറ്റി അഭിമാനം ഉണ്ട്. എന്റെ വീട്ടുകാരും അങ്ങിനെ തന്നെ. നീ എന്നെ നാണം കെട്ടവൻ എന്നു പറഞ്ഞു.....നാണമില്ലാത്തത് എനിക്കോ നിനക്കോ?".....പുല്ലയ്യാ ഇതു ചോദിക്കുമ്പോൾ നീലി, ഭർത്താവിന്റെ മുഖത്ത് മാറിക്കൊണ്ടിരിക്കുന്ന നിറവ്യത്യാസങ്ങൾ ശ്രദ്ധയോടെ നോക്കുകയായിരുന്നു. മറുവശത്തേക്കു തലതിരിച്ചിരിക്കുന്ന ഭർത്താവിന്റെ തോളിൽ അവൾ മെല്ലെ കൈവച്ചു. പുല്ലയ്യാ അനങ്ങിയില്ല.

നീലി ഭർത്താവിന്റെ തോളിൽ തലചാരിവച്ചുകൊണ്ട് കോമളവും മധുരവും ആയ സ്വരത്തിൽ പറഞ്ഞു....

"കേൾക്കട്ടെ അങ്ങു ചെയ്തത് ശരിയായിരുന്നോ?"

"എന്ത്? ഞാൻ എന്തെങ്കിലും തെറ്റ് ചെയ്തോ?"

"തെറ്റായിരുന്നെന്നു ഞാൻ പറയുന്നില്ല. പക്ഷേ, ആരെങ്കിലും അങ്ങയുടെ സഹോദരിയോട് അങ്ങിനെ ചെയ്താൽ അങ്ങയ്ക്ക് എന്തു തോന്നും? വേറെ ഏതെങ്കിലും പുരുഷൻ എന്നോട് അങ്ങിനെ പ്രവർത്തിക്കുകയും, അയാളുടെ മുമ്പിൽ ഞാൻ തലകുനിക്കുകയും ചെയ്താൽ, ഞാൻ അങ്ങയോട് എത്ര വലിയ അപരാധമാകും കാട്ടുക? ആ വിവരം അങ്ങറിയുമ്പോൾ എന്തായിരിക്കും അങ്ങേയ്ക്കു തോന്നുക?"

പുല്ലയ്യായ്ക്ക് ഉത്തരം മുട്ടിപ്പോയി. നീലി അയാളുടെ അടുത്തേക്ക് നീങ്ങിയിരുന്ന് അയാളുടെ ചുരുണ്ട മുടികളിൽ കൈവിരലോടിച്ചുകൊണ്ട് ശാന്ത സ്വരത്തിൽ പറഞ്ഞു. "നോക്കൂ, എനിക്ക് അങ്ങയുടെ ദൃഷ്ടിയിൽ നിന്ന് ഒഴിഞ്ഞു മാറുവാൻ കഴിഞ്ഞേക്കും, ലോകരുടെ ദൃഷ്ടിയിൽ നിന്ന് ഒഴിഞ്ഞുമാറുവാൻ കഴിഞ്ഞേക്കും. എന്നാൽ ദൈവത്തിന്റെ ദൃഷ്ടിയിൽ നിന്നും രക്ഷപ്പെടുവാൻ കഴിയുമോ? നമ്മുടെ നല്ലതും ചീത്തയും ആയ എല്ലാ കാര്യങ്ങളും അവിടുന്നു കണ്ടുകൊണ്ടാണിരിക്കുന്നത്. അതുകൊണ്ട് അദ്ദേഹത്തെ സ്മരിച്ചുകൊണ്ട് വിശ്വാസത്തോടും സ്നേഹത്തോടും ജീവിക്കുന്നില്ലെങ്കിൽ, നാം ജീവിച്ചതു കൊണ്ട് എന്തു ഫലം?"

ശാന്തമായ അന്തരീക്ഷവും കോമള സംഭാഷണവും ! അമ്മയുടെ വീട്ടിൽ ആ യുവതി ആഹാരത്തിന് കൊതിച്ചു കഴിഞ്ഞു.

യൗവനത്തിൽ ആനന്ദിച്ചും ആടിയും പാടിയും കഴിഞ്ഞു. വിവാഹസമയത്ത് വെറും പാവമായി, ശുദ്ധഗതിക്കാരിയായി നാണിച്ചു ചുരുണ്ടു കഴിഞ്ഞു. ഇപ്പോൾ ഭാര്യയായപ്പോൾ ശാഠ്യ ക്കാരനായ ഭർത്താവിന്റെ കണ്ണുകൾ തുറപ്പിച്ചിരിക്കുന്നു.

പുല്ലയ്യായുടെ ശരീരം വിറപൂണ്ടു. നീലി തന്റെ ഭാര്യയാണെന്ന കാര്യം അയാൾ . മറന്നുപോയി. ഏതോ പരിശുദ്ധ ദേവിയാണ വളെന്ന് അയാൾക്കു തോന്നി. അവൾ പറഞ്ഞതിന്റെ സാരം അയാ ളുടെ സിരകൾ തോറും പാഞ്ഞു. അയാൾ സ്വയം ഭർത്സിക്കാൻ തുടങ്ങി. അതേ! ശരിയാണ് വാസ്തവമായും എന്റെ തെറ്റാണ്...

നീലി ഭർത്താവിന്റെ അടുത്തുവന്ന്, അയാളെ തന്റെ ബാഹു പാശത്തിൽ ബന്ധിച്ചു. സുന്ദരികളായ എത്രയെത്ര യുവതി കളാണ് ഈ പുരുഷനെ ഓർത്ത് സുന്ദരസ്വപ്നങ്ങൾ കണ്ടിട്ടുള്ള തെന്ന് അവൾ ഓർത്തു. അയാളെ സ്വന്തമാക്കാൻ അവൾ ഹൃദയ ത്തിൽ എത്ര സുന്ദര സ്വപ്നങ്ങളാണ് വച്ചുപുലർത്തുന്നത്! താനും അയാളുടെ ചുരുണ്ട മുടിയും കരുത്തുള്ള കൈയ്യും ഓർത്ത് കൊതിച്ചിട്ടുണ്ട്. എന്നാൽ അയാളെ സ്മരിക്കുന്നതും, ആശിക്കു ന്നതും കേവലം മനപ്പായസം കുടിക്കലാണെന്ന് അവൾക്കു തോന്നിയിരുന്നു. അതിനാൽ ആ ആഗ്രഹം മനസ്സിൽ നിന്ന് ബലേന പുറത്തു തള്ളാൻ യത്നിച്ചു. എന്നാൽ ഇപ്പോഴിതാ, തന്റെ കൈകൾ ആ ചുരുണ്ട തലമുടി തെരുപ്പിടിക്കുന്നു. ബലമുള്ള ആ കൈകൾ തന്റെ ദേഹത്തെ സ്പർശിച്ചുകൊണ്ടിരിക്കുന്നു. തനിക്കു സന്തോഷിക്കാൻ ഇതിലേറെ എന്തുവേണം!

നീലിയുടെ മിഴികളിൽ കണ്ണുനീര്. ചുണ്ടുകളിൽ നിർദോഷമായ പുഞ്ചിരിയും! ഇതു കണ്ടപ്പോൾ പുല്ലയ്യ അവളെ കെട്ടിപ്പിടിച്ചു. അയാൾ വിചാരിച്ചു: "നീലി എന്റെയാണ്...എന്റെയാണ്." അയാൾ അവളെ ആയിരം കണ്ണുകളാൽ നോക്കാൻ തുടങ്ങി. തന്റെ ജീവിതം മണൽക്കുമ്പാരം പോലെ എത്രമാത്രം ശുഷ്കവും വിര സവും ആയിരുന്നു. ഈ ജീവിതം എത്ര മധുരമാണ്. ഇപ്പോൾ അവൾ അതിനെ കതിർക്കുല നിറഞ്ഞ വയലിനു സമാനം ആക്കിയിരിക്കുന്നു. ഈ ജീവിതത്തെപ്പറ്റി അയാൾക്ക് എന്ത് അഭിമാനമാണ്! അയാൾ നീലിയുടെ കണ്ണീർ തുടച്ച് അവളുടെ ചിരിക്കുന്ന ചുണ്ടുകളിൽ സ്വന്തം ചുണ്ടണച്ചു.

# 7

നീലിയുടെ നാണം മേഘലം കണക്കെ ക്രമേണ ഒഴിഞ്ഞുപോയി. ഇപ്പോൾ അവളുടെ മനസ്സിലും ഒരു പുതുമ, ഒരു പ്രതീക്ഷ, ഒരു അനുരാഗഭാവന കാണപ്പെട്ടു തുടങ്ങി. പുല്ലയ്യയെ കണ്ടാൽ അത്യന്തം സന്തോഷത്തോടെ നൃത്തം വയ്ക്കും! പുല്ലയ്യാ ചിരിച്ചുകൊണ്ട് നോക്കി നില്ക്കും.

എന്നെ സ്നേഹിച്ചു കല്യാണംകഴിച്ച പുരുഷന്റെ വീട് മനുഷ്യർക്ക് താമസിക്കുവാൻ പറ്റിയ വിധത്തിൽ ശരിപ്പെടുത്തി വയ്ക്കേണ്ടത് എന്റെ കടമയാണ് എന്നവൾ ഓർക്കും. വീട്ടിൽ കൊള്ളാവുന്ന കലമോ, ചട്ടിയോ, കുടമോ ഒന്നുമില്ല. ഇപ്പോഴിതാണു സ്ഥിതിയെങ്കിൽ കല്യാണത്തിനു മുമ്പുള്ള സ്ഥിതി എന്തെന്ന് ആർക്കറിയാം__!

വീട്ടുജോലികളിൽ നീലിയെ പുല്ലയ്യാ മിക്കവാറും സഹായിച്ചിരുന്നു. എന്നാൽ അതു കൊണ്ട് നീലിയുടെ ജോലിയിലുള്ള ഭാരം കുറയുകയല്ല കൂടുകയാണ് ചെയ്തത്. ഭർത്താവിന് ജോലിയിലുള്ള പരിചയക്കുറവിൽ നീലി ഉള്ളാലെ ചിരിക്കുകയും അയാളെ ചിരിപ്പിക്കുകയും ചെയ്തു.

പുല്ലയ്യാ തന്റെ പരിചയക്കുറവ് വിസ്മരിച്ച് മനസ്സിൽ തള്ളിവരുന്ന അഭിലാഷങ്ങളും പുഞ്ചിരിയും കൊണ്ട് ഭാര്യയെ സന്തോഷിപ്പിച്ചു പോന്നു.

പുല്ലയ്യായുടെ ആരോഗ്യകാര്യം നീലി സദാ ശ്രദ്ധിച്ചു. അയാൾ ആറ്റിൽ മുങ്ങിക്കുളിച്ചിട്ടു വരുമ്പോൾ അവൾ അയാളുടെ ചുരുണ്ട തലമുടിയിൽ എണ്ണപുരട്ടുകയും അതു ഭംഗിയായി ചീകി വയ്ക്കുകയും ചെയ്യും. പുല്ലയ്യായുടെ തീറ്റിയിലും കുടിയിലും ഉറക്കത്തിലും വിശ്രമത്തിലും അവൾ ജാഗരൂകയായിരുന്നു. അയാളുടെ ശരീരത്തിന് സുഖവും മനസ്സിനു സന്തോഷവും അനുഭവപ്പെട്ടു.

ഈയിടെയായി, പുല്ലയ്യാ അധികസമയവും വീട്ടിൽ തന്നെ ഉണ്ടാകും. ദിവസത്തിൽ ഒരുപ്രാവശ്യം വയലിൽ പോകും. ബാക്കി സമയമൊക്കെ ഭാര്യയുടെ അടുത്തുതന്നെയാണ് ഇരുപ്പ്. അയാളുടെ ഈ രീതി കണ്ടിട്ട്, ആളുകൾ ഓരോന്നു പറഞ്ഞ് അയാളെ ശുണ്ഠിപിടിപ്പിച്ചിരുന്നു. ഗുസ്തിക്കളരിയിലും ചുരുക്കമായേ അയാൾ പോകാറുള്ളു. വല്ലപ്പോഴും പോയാൽ തന്നെ ഉടൻ വീട്ടിലേക്ക്

മടങ്ങിപ്പോരും. ഇതു കാരണം അയാളുടെ കൂട്ടുകാർക്ക് നീരസം തോന്നിയിരുന്നു.

"നോക്കണേ കാലത്തിന്റെ മാറ്റം ! ആകാശത്തു നിന്ന് മനസ്സി നിണങ്ങിയ യുവതിയായ പുത്തൻ ഭാര്യ വന്നു. അവളെ വിട്ടി ട്ടുണ്ടോ അയാൾക്കു മറ്റു കാര്യം ?" ആരോ അഭിപ്രായപ്പെട്ടു.

ഗുസ്തിക്കളരിയിൽ നിന്ന് മടങ്ങുമ്പോൾ പുല്ലയ്യാ ഈ അഭി പ്രായപ്രകടനം കേട്ടു. അയാളെക്കണ്ട് ആളുകൾ ചിരിക്കാൻ തുടങ്ങി. പുല്ലയ്യായ്ക്കു ദേഷ്യം വന്നു. അയാൾ വേഗം വീട്ടിലേക്കു മടങ്ങി. മധുരസ്വരത്തിൽ എന്തോ പറയുകയായിരുന്നു ഭാര്യ. എന്നാൽ പുല്ലയ്യായുടെ മുഖം ശുണ്ഠികയറി വീർത്തു തന്നെ ഇരുന്നു.

കാര്യം എന്തെന്ന് ഭാര്യ അന്വേഷിച്ചു. വളരെ നേരം നിർബ ന്ധിച്ചപ്പോഴെ അയാൾ വാ തുറന്നുള്ളു.

"വിവാഹം കഴിക്കാൻ ഞാൻ വിസമ്മതിച്ചപ്പോൾ ആളുകൾ എന്നെ കളിയാക്കി. വിവാഹം കഴിക്കാൻ അവർ നിർബന്ധിച്ചു. വിവാഹം കഴിച്ചപ്പോൾ അക്കാര്യം പറഞ്ഞാണ് കളിയാക്കുന്നത്. ആളുകൾ വായിൽ തോന്നിയതു പറയാൻ തുടങ്ങിയാൽ എങ്ങ നെയാ കഴിച്ചുകൂട്ടുക?"

ഭർത്താവിന്റെ പാവത്തം ഓർത്ത് നീലി പെട്ടെന്ന് ചിരിച്ചു പോയി. അവൾ പറഞ്ഞു, "ഇതിനാണോ, മുഖം വീർപ്പിച്ചിരിക്കു ന്നത്? അങ്ങയുടെ ചങ്ങാതികളാണല്ലോ അവർ. അങ്ങ് അവരുടെ സ്വന്തമാണെന്ന് കരുതി ഊറ്റം കൊള്ളുകയാണു ചെയ്യുന്നത്. അതുകൊണ്ട് അവർ അങ്ങയെ കളിയാക്കുന്നു. നേരംപോക്ക് നേരംപോക്കായിത്തന്നെ കണക്കാക്കണം. അവരോട് വിരോധം തോന്നരുത്. ചീത്തയെന്നു കരുതി മറ്റുള്ളവരോട് ദേഷ്യപ്പെടു ന്നതും, വാശി പിടിക്കുന്നതും മറ്റും നല്ലതല്ല."

പുല്ലയ്യാ മുഖമുയർത്തി, നീലിയുടെ തിളങ്ങുന്ന കണ്ണുകളിൽ നോക്കി. അവളുടെ ആ കണ്ണുകൾ തന്റെ പഴയ തെറ്റിൽ തന്നെ ഊന്നി നിൽക്കുകയാണെന്ന് അയാൾക്ക് തോന്നി.

തന്റെ ദൃഢ നിശ്ചയവും വാതുവയ്പ്പും ഒക്കെ എത്ര ദുർബല മായിരുന്നു. കുടിവയ്പു ദിവസം രാത്രിയിൽ തന്നെ അതൊക്കെ നഷ്ട പ്രായമായി! ഒരു കാര്യത്തിലും താൻ ഭാര്യയെക്കൾ മീതെയല്ല എന്നയാൾക്കു മനസ്സിലായി! അയാൾക്കിപ്പോൾ തന്റെ ഭാര്യയെ

ച്ചൊല്ലി ഏതോ അജ്ഞാത ഭയവും ശ്രദ്ധയും ഭക്തിയും അഭി മാനവും അനുരാഗവും ഗർവവും ആണ് തോന്നുന്നത്.

ദീവാളി കഴിഞ്ഞിരുന്നു. വിനായക ചതുർഥി വന്നു. ഗ്രാമമാകെ ഉത്സാഹവും ഘോഷങ്ങളും ആയിരുന്നു. റോഡരികിലുള്ള സർപ്പ പ്പുറ്റിൽ ഒഴിച്ച പാൽ ഉണങ്ങിക്കഴിഞ്ഞിട്ടില്ല. ആൺകുട്ടികൾ പടക്കം പൊട്ടിച്ചപ്പോൾ, പെൺകുട്ടികൾ നാഗപ്പുറ്റിന്റെ നാലുപാടും വർണപ്പൊടികൾ കൊണ്ടലങ്കരിച്ചു.

പുല്ലയ്യാ നാഗപ്പുറ്റിനടുത്തുകൂടി വീട്ടിൽ മടങ്ങിയെത്തിയപ്പോൾ, കിഴവി, പേരക്കിടാവിന്റെ മകന് എന്തുപേരാണിടേണ്ടതെന്നതിനെ സംബന്ധിച്ച് അഭിപ്രായം പറയുകയാണെന്ന് മനസ്സിലായി. നാഗ രാജ് എന്നു പേരിടണമെന്നായിരുന്നു കിഴവിയുടെ ആവശ്യം. പേര ക്കിടാവിനുണ്ടാകുന്ന മകന് ആ പേരിടണമെന്ന് അവൾ നിശ്ച യിച്ചിരുന്നു. പുല്ലയ്യായ്ക്ക് അതിഷ്ടപ്പെട്ടില്ല. ദേഷ്യം കൊണ്ട് പുരികം വളഞ്ഞ് വില്ലുപോലെയായി. അയാൾ പറഞ്ഞു. "എന്റെ മകന് നാഗരാജ് എന്ന് പേരിടില്ല. എന്റെ മകനായി വരുന്നത് എന്റച്ഛനായിരിക്കും. മീശക്കാരൻ നായിഡു ആയിരുന്നു എന്റെ അച്ഛൻ. അതു കൊണ്ട് എന്റെ മകനും അങ്ങിനെതന്നെയാകും! അവൻ ചീറ്റുന്ന നാഗനാഥനും – പാമ്പു നാഥനും ഒന്നും ആകയില്ല."

"പാടില്ല, പാടില്ല, അതു തെറ്റാണ്" – കിഴവി പറഞ്ഞു.

"തെറ്റും കുറ്റവും ഒന്നുമില്ല ; എന്റെ മകന്റെ പേർ മല്ലനായിഡു എന്നുതന്നെയായിരിക്കും."

കിഴവിയും പുല്ലയ്യായും കൂടി വാദപ്രതിവാദം നടക്കുന്നതി നിയിൽ, നീലി ചിരിച്ചുകൊണ്ട് അവിടെ വന്നു.

"കുട്ടി ഉണ്ടായില്ല. അതിനു മുമ്പുതന്നെ പേരിടുന്നതിനെ പറ്റി നിങ്ങൾ വഴക്കായല്ലോ. ഇങ്ങനെ വിഷമിക്കുന്നതെന്തിന്? വേണ മെങ്കിൽ രണ്ടുപേരുമിടാം. വെറും ഒറ്റപ്പേര് എന്ന് എന്തിനു വയ്ക്കുന്നു?"

"ഓഹോ! ഒന്നുമില്ലെന്നോ? അച്ഛന്റെ പേരിട്ടില്ലെങ്കിൽ സ്വർഗ ത്തിലുള്ള അദ്ദേഹത്തിനു ദേഷ്യം വരില്ലേ?"

"വരും വരും, തീർച്ചയായും വരും. ദേഷ്യം വരാതിരിക്കു ന്നതെങ്ങിനെ?" – ഏതോ പുതിയ ആൾ പറയുന്നത് കേൾക്കായി.

"എടോ കണ്ണുപൊട്ടാ! താൻ നേരു പറഞ്ഞു!" എന്നു പറഞ്ഞു കൊണ്ട് പുല്ലയ്യാ പീടികയിലേക്കു പോയി. കൈയിൽ കൊച്ചു വടി—നല്ല ഉയരം—അസ്ഥിമാത്ര ശരീരം!—കണ്ണുപൊട്ടനായ വെങ്കണ്ണയെ കണ്ടാൽ ആരും പറയും ഒരിക്കൽ അയാൾ നല്ല ശക്തനായിരുന്നുവെന്ന്. അയാൾ പുല്ലയ്യായുമായി സംസാരിക്കുന്നതിനിടയിൽ, നീലി മുറ്റത്ത് കുത്തിലയിൽ ആഹാരം വിളമ്പി. ഇല തൊട്ടു നോക്കിക്കൊണ്ട് വെങ്കണ്ണ പറഞ്ഞു: "അമ്മയുടെ വീട്ടിൽ വച്ച്, ദാഹിച്ചും വിശന്നും വലയുന്നവർക്ക് നീ ധാന്യവും വെള്ളവും കൊടുത്തിരുന്നു. ഇപ്പോൾ നന്റെ വീട്ടിൽ വരുന്നവർക്ക് ഊണു കൊടുക്കുന്നു! മകളെ! ഈ ലോകത്തു നിന്ന് ആളുകൾ പോയാലും അവർ ചെയ്യുന്ന പ്രവൃത്തിയുടെ ഫലം നിലനില്ക്കും."

വെങ്കണ്ണ ആഹാരം കഴിക്കുന്നതിനിടയിൽ മറ്റാരുടെയോ ഒച്ച കേൾക്കായി. "വെങ്കണ്ണയുടെ ഭാഗ്യം തെളിഞ്ഞു—. അയാളുടെ യോഗം—."

"എടീ ഭാഗ്യദോഷീ—നീയാണോ? എന്തിനാ അസൂയപ്പെടുന്നത്? ചരടുകത്തിപ്പോയി, എന്നിട്ടും കെട്ടറ്റുപോയില്ല?—" കണ്ണുപൊട്ടനായ വെങ്കണ്ണ പറഞ്ഞുതീരുന്നതിനു മുമ്പു തന്നെ തട്ടിക്കേറാൻ തുടങ്ങി.

"മിണ്ടാതിരിക്കെടാ, പാവത്തിനെ എന്തിനാ ദേഷ്യപ്പെടുന്നേ? വരൂ ഗന്നേമ്മാ! നീയും ഇവിടെ ഇരുന്നോ." നീലി ഒരിലകൂടി വിളമ്പി.

"മക്കളെ! എന്റെ കൈയിൽ തന്നേയ്ക്ക്—ഒരു പ്രാവശ്യം നിറച്ചു കഴിക്കുന്നതിനു പകരം രണ്ടു പ്രാവശ്യം കഴിക്കാമല്ലോ കൊണ്ടു പോയാൽ."

"നല്ല പണക്കാരിയായിട്ടും പിശുക്കോടു പിശുക്ക്. ആർക്കും ആഹാരം കൊടുത്തില്ല, സ്വയം തിന്നതുമില്ല ! ജീവിതം മുഴുവൻ എങ്ങിനെയോ വലിച്ചിഴച്ചു. ഒടുവിലെന്തു ബാക്കിയായി? എടീ ഭാഗ്യദോഷീ, തിന്ന് നല്ലവണ്ണം!—നമ്മൾ തിന്നുന്നതേ നമ്മുടെതായിട്ടുള്ളൂ." അവളെ സമാധാനിപ്പിക്കാനെന്ന രീതിയിൽ വെങ്കണ്ണാ പറഞ്ഞു.

ഭക്ഷണവും എടുത്തുകൊണ്ട് ഗന്നേമ്മ അവിടെ നിന്നു പോയി.

വെങ്കണ്ണ ആഹാരം കഴിഞ്ഞ്, അപ്പോഴേക്കും പീടികയിൽ നിന്നു മടങ്ങിയെത്തിയ പുല്ലയ്യായുമായി സംസാരിക്കാൻ തുടങ്ങി.

"എടോ പുല്ലയ്യാ! കുതിരയ്ക്ക് ഒരു മുഴം നീളത്തിൽ വാലുണ്ട്. കൊഞ്ചുമത്സ്യത്തിന്റെ മീശയ്ക്ക് അരയടി നീളമുണ്ട്. അതു കൊണ്ടെന്താ വിശേഷം? എന്നിട്ടും മനുഷ്യനാ വലുത്.....വന്നു രാജാവായില്ലേ? അയാളുടെ ദേഷ്യം ഇനിയും അടങ്ങിയിട്ടില്ല. എന്നോട് പകരം വീട്ടാനാണ് ഇപ്പോഴും ശ്രമം. ഞാനും അവസരം നോക്കുകയാണ്.....സിംഹം കിഴവനോ രോഗിയോ ആകട്ടെ... എന്നാലും അവൻ പുല്ലു തിന്നുമോ? ഒരു ജന്തുവിനെ കിട്ടിയിട്ട്, താൻ കണ്ണുപൊട്ടനാണെന്നു കരുതി വിട്ടുകളയാനൊക്കുമോ?"

"എടോ പോ – പോ, ദുഷ്ടൻ, എവിടെയെങ്കിലും പോ! കണ്ണു പൊട്ടനായതു നന്നായി. അല്ലെങ്കിൽ ഗ്രാമം തോറും നടന്ന് കൊള്ളിവെക്കും!"

"സഹോദരാ, ഭാഗ്യം കെട്ടാൽ ആരുപറയണതും, കേൾ ക്കേണ്ടിവരും..."

"നീ പൊട്ടക്കണ്ണൻ സിംഹമാണ്...പല്ലുപോയ പാമ്പ് ശവം! നിന്റെ വക്രത കൊണ്ട് തകർത്തു കളഞ്ഞ വീടുകൾക്കു കണക്കില്ല. ങ്ഹാ ശരിയാ........ ശീലിക്കുന്നതേ പാലിക്കൂ". കോപം അയാളുടെ മുതുകിൽ ചൊരിഞ്ഞിട്ട് പുല്ലയ്യാ അവിടുന്നുപോയി.

അപ്പോൾ നീലി അവിടെവന്നു. അവൾ ചോദിച്ചു: "തിന്നാനും കുടിക്കാനും കൊടുത്തിട്ട് ചീത്തപറയുന്നോ? ഇതു നല്ലതല്ല!" അവർ വെങ്കണ്ണയുടെ അടുത്തുചെന്നു പറഞ്ഞു "കേൾക്കൂ, അദ്ദേഹം നിങ്ങളോട് ഫലിതം പറയുകയായിരുന്നു. അദ്ദേഹം പറഞ്ഞത് കാര്യമാക്കല്ലേ !"

കിഴവൻ വെങ്കണ്ണ ചിരിച്ചുകൊണ്ടു പറഞ്ഞു.

"മകളേ! അന്നൊക്കെ ഞാൻ സിംഹം തന്നെയായിരുന്നു. പുല്ലയ്യാ ഗുസ്തിക്ക് എന്നെക്കാൾ മീതെയായിരുന്നു. വ്യത്യാസം ഇതേയുള്ളൂ. ഞാൻ ലോകരുടെ ദൃഷ്ടിയിൽ ചീത്തയായിത്തീർന്നു. അയാളെ എല്ലാവർക്കും ഇഷ്ടമായിരുന്നു. നിന്റെ ഔദാര്യം എന്നും നിന്നെ ഭാഗ്യവതിയാക്കട്ടെ. നിങ്ങൾ രണ്ടുപേരും സുഖമായി കഴിയട്ടെ."

"എടാ പോടാ പോ! നിന്റെ അനുഗ്രഹം ആർക്കുവേണമെടാ? എങ്ങോ കിടന്ന കള്ളൻ !" ഇടയിൽ കടന്നുവന്നു പുല്ലയ്യാ തട്ടിക്കേറി.

"നിങ്ങൾ ഉയർന്ന ജാതിയിലും ഞാൻ താണ ജാതിയിലും പെട്ടതാകാം. പക്ഷേ–"

"ഇടയിൽ എന്തിനീ ജാതിക്കാര്യം കൊണ്ടുവരുന്നു? ഈ ആകാശത്തിനു കീഴിലുള്ളവരെല്ലാം സമൻമാരാണ്." നീലി ഉടനെ പിണക്കം തീർത്തു.

"നല്ലകുട്ടി ! കുളിർനിലാവുപോലുള്ള നിന്റെ ശാന്ത സ്വഭാവം, നിന്റെ ഭർത്താവിന്റെ ക്രോധാഗ്നി ശമിപ്പിക്കും" എന്നു പറഞ്ഞ്, വടിയുമെടുത്ത് വെങ്കണ്ണ അവിടുന്ന് യാത്രയായി. തപ്പിത്തപ്പി പ്പോകുന്നതിനിടയിൽ അയാൾ വിളിച്ചു "മകളേ!" അയാളുടെ തൊണ്ട ഇടറി. പൊട്ടിയ കണ്ണുകളിൽ വെള്ളം നിറഞ്ഞു. അയാളുടെ സ്ഥിതി കണ്ട് നീലി അടുത്തുചെന്നു. നടന്നു കൊണ്ട് അയാൾ പറഞ്ഞു "മകളേ, വാസ്തവം ആർക്കും അറിഞ്ഞുകൂടാ !" അയാൾ വിങ്ങിവിങ്ങിക്കരയാൻ തുടങ്ങി.

"മുത്തച്ഛാ! കരയാതെ. നമുക്കെന്തറിയാം. ലോകർ അറിയട്ടെ, അറിയാതിരിക്കട്ടെ, എല്ലാമെല്ലാം ഈശ്വരനറിയാം..... !"

"എന്റെ പൊന്നുമകളേ! കുട്ടിയാണെങ്കിലും നീ സത്യം പറഞ്ഞു!"

നേരം സന്ധ്യയായി. ഭർത്തൃമതികളായ സ്ത്രീകൾ ആചാര മര്യാദ അനുസരിച്ച് മഞ്ഞളും അണിഞ്ഞ് കൂട്ടംകൂട്ടമായി വയലു കളിലേക്ക് യാത്രയായി. വരമ്പിൽ കൂടി സഞ്ചരിക്കുന്ന സ്ത്രീ കളോട് സംസാരിക്കുകയാണോ എന്നു തോന്നും നിറഞ്ഞു നില്ക്കുന്ന വയലുകളിലെ കതിരണിഞ്ഞ നെൽച്ചെടികൾ തല യാട്ടിനില്ക്കുന്നതു കണ്ടാൽ! കാറ്റിൽ ഇളകിയാടി നില്ക്കുന്ന നെൽക്കതിരുകളുടെ ലഘുവായ കോലാഹലം അകലെനിന്നേ കേൾക്കാം. കൊയ്ത്തു ദിവസം അടുത്തുവരുന്നു. ആളുകൾ വരും ദിവസങ്ങളിൽ ചെയ്യേണ്ട കാര്യങ്ങളെ സംബന്ധിച്ച് പരിപാടി തയ്യാറാക്കി. അഥവാ പരിപാടി തയ്യാറാക്കുന്നതിനെ സംബന്ധിച്ച് ചർച്ച നടത്തി. ഭർത്തൃമതികളായ യുവതികൾ, അവർക്കിഷ്ടപ്പെട്ട കാര്യങ്ങളെപ്പറ്റി സംസാരിക്കുകയാണ്. മധ്യവയസ്കരുടെ ആലോ ചന വിളവ് എത്ര കിട്ടുമെന്നതിനെ സംബന്ധിച്ചാണ്. ഒരു ചാക്കു നെല്ലിൽ നിന്ന് എത്ര അരി കിട്ടുമെന്ന് ആർക്കറിയാം! കിട്ടുന്നതിൽ നിന്ന്, കൊല്ലനും, ചെരുപ്പുകുത്തിക്കും, അലക്കുകാരനും, ക്ഷുര കനും ഉള്ള അവകാശങ്ങൾ കൊടുത്തുകഴിഞ്ഞാൽ കിട്ടുന്ന മിച്ചത്തിൽ നിന്ന് ഒരു കൊല്ലത്തെ കാര്യങ്ങൾ നടന്നു പോകുമോ?

ഇതേപ്പറ്റി ഓർത്ത് ചിലർ ദുഃഖിക്കുകയും നിരാശപ്പെടുകയും ചെയ്യും.

നീലിയും സ്വന്തം വയലിൽ പോയിരുന്നു. പക്ഷേ, അവൾ ഈ വിധമൊന്നും ചിന്തിച്ചില്ല. കൈയിനും കാലിനും കരുത്തുള്ളപ്പോൾ വയറിനെപ്പറ്റി ഓർത്തു വേവലാതിപ്പെടുന്നത് അവളുടെ അഭിപ്രായത്തിൽ വങ്കത്തമാണ്.

"വല്ലാതെ ക്ഷീണിച്ചൊന്നുമില്ലല്ലോ?"

നീലി വീട്ടിൽ എത്തിയ ഉടനെ പുല്ലയ്യാ ചോദിച്ചു. അതിനുത്തരമായി നീലി പതുക്കെ ചിരിച്ചു. എന്നാൽ പുല്ലയ്യായുടെ മുഖത്ത് ഭാവമാറ്റം കണ്ടപ്പോൾ, അവൾ അയാളുടെ അടുത്തുചെന്ന് ചോദിച്ചു : "പറയൂ, എന്താണിങ്ങനെ ചോദിച്ചത്?"

"എന്താ ചോദിച്ചതെന്നോ? ആ ദുഷ്ടന്റെയും ആ തള്ളപ്പിശാചിന്റെയും വയർ നിറയ്ക്കാൻ വേണ്ടി നീ പട്ടിണി കിടക്കണമെന്ന് നിന്നോട് ആരാ പറഞ്ഞത്?"

"ഏതു ദുഷ്ടൻ" ചിരിച്ചുകൊണ്ട് നീലി ചോദിച്ചു.

"അവൻ തന്നെ, അല്ലാതാരാ? ആ പിശാച് പണം മോഹിച്ച് ഭർത്താവിന്റെ ജീവൻ അപഹരിച്ചവളാണ്. എന്നും പറഞ്ഞ കള്ളനാണ് ആ ദുഷ്ടൻ!..."

"മതി...." നീലി മെല്ലെ മെല്ലെ ചിരിച്ചു. രണ്ടുകൈകളും ഭർത്താവിന്റെ ദേഹത്തിൽ ബലമായി ചുറ്റിയിട്ടു പറഞ്ഞു.

"നോക്കൂ !"

"എന്തോന്നു നോക്കാൻ? അവൻ കണ്ണുപൊട്ടനാണ്; പക്ഷേ, അഹങ്കാരം പോയിട്ടില്ല. ആ പിശാചിന്റെ ശരീരം വില്ലുപോലെ വളഞ്ഞു; പക്ഷേ പിശുക്കു കുറഞ്ഞിട്ടില്ല."

"ഓരോരുത്തർക്കും ഓരോ സമ്പ്രദായമുണ്ട്. എല്ലാവരും ഒരുപോലെയാണോ? അങ്ങയുടെ കൈവിരലും കാൽവിരലും ഒരുപോലെയാണോ ഇരിക്കുന്നത്? അങ്ങയുടെ കൈയും കാലും ഒരുപോലെയാണോ? കൈയും കാലുപോലെയാകുന്ന പക്ഷം, ആർക്കെങ്കിലും ജീവിക്കാനാകുമോ? അങ്ങ്, വെറുതെ മറ്റുള്ളവരെ വെറുക്കുന്നതെന്തിന് ? വെറുത്താൽ ആയുസ്സു കുറയുമെന്നാണ് ആളുകൾ പറയുന്നത്. മനസ്സിലായോ?"

പുല്ലയ്യാ ഭാര്യയുടെ നേർക്ക് നോക്കി. അവൾ ശാന്തചിത്തയായി സംസാരിക്കുകയായിരുന്നു. "കിന്നർ പോലെയായിരുന്നു സൂരമ്മ.

തൊട്ടി മുക്കി എടുക്കുകയേ വേണ്ടിയിരുന്നുള്ളു വെങ്കണ്ണയ്ക്ക്. പാവം സ്ത്രീ മരിച്ചപ്പോൾ ഉണക്കമുള്ളായിപ്പോയി അയാൾ. ഗന്നേമ്മയ്ക്കും ഉണ്ടായിരുന്നു ഒരു നല്ലകാലം. എന്നാൽ അവളിപ്പോൾ ഒരു പിടി നെല്ലിനു വേണ്ടി കൊതിമൂത്തു കഴിയുകയാണ്. അങ്ങയ്ക്കറിയുമോ വയർ ഒരു സമുദ്രമാണ്. എത്ര നിറച്ചാലും നിറയില്ല. ഒഴിഞ്ഞുകൊണ്ടേ ഇരിക്കും. മനുഷ്യർ എന്താ തിന്നുന്നത്.... മൺപാത്രത്തിൽ വേവിച്ച് തോൽക്കൂട്ടം നിറയ്ക്കുന്നു. കൈതാഴ്ത്തിപ്പിടിച്ചു ചോദിക്കുന്നു. അതിനുപകരം ഉയർത്തിപ്പിടിച്ചു കൊടുക്കുന്നു. ഇതിനേക്കാൾ വലിയ സൗഭാഗ്യം എന്താണുള്ളത്? ആരെങ്കിലും ഒരുത്തൻ ദോഷം ചെയ്യുന്നു എന്നു വച്ച് നാമും അങ്ങിനെ ചെയ്യണമെന്നുണ്ടോ?'

എന്തെങ്കിലും പറയുവാൻ പുല്ലയ്യായ്ക്കു കഴിഞ്ഞില്ല. നീലി അയാളെ രണ്ടു കൈകൊണ്ടും വരിഞ്ഞു മുറുക്കി. ഭാര്യ പറഞ്ഞതു കേട്ട് പുല്ലയ്യായുടെ മനസ്സ് ക്രമേണ അലിഞ്ഞു തുടങ്ങി. 'വല്യമ്മ പറയാറുണ്ട്, കാറ്റിൽ പറക്കുന്ന പഞ്ഞി അവിടെത്തന്നെ നില്ക്കുകയില്ല. നീയും പഞ്ഞി മാതിരി പറക്കരുത്! അങ്ങയുടെ കാലിൽ എന്തെങ്കിലും മുറിവുണ്ടായാൽ, കൈയ് അവിടെ സഹായത്തിന് എത്തുകയില്ലേ? അതുപോലെ നമ്മുടെ അയലത്തുള്ളവർ വിശന്നു പൊരിയുമ്പോൾ നമുക്കെങ്ങനെ കണ്ണടച്ചിരിക്കാൻ കഴിയും?'

അവൾ കൂടുതൽ ശക്തിയിൽ കെട്ടിവരിഞ്ഞു. പുല്ലയ്യായുടെ ദേഹമാകെ രോമങ്ങൾ എഴുന്നു നിന്നു. എന്തെങ്കിലും മറുപടി പറയാൻ അയാൾക്കു കഴിഞ്ഞില്ല. അയാൾ ഭാര്യയുടെ തല തന്റെ നെഞ്ചോടുചേർത്തു പിടിച്ച്, നനഞ്ഞ കണ്ണുകളിൽ, മുഴുവൻ അനുരാഗം നിറച്ച്, അവളെ നോക്കി. രണ്ടുപേരുടെയും ആർദ്രനയനങ്ങൾ ഒന്നായിത്തീർന്നു.

## 8

അന്ധനായ വെങ്കണ്ണയുടെ ശരിയായ പേര് വെങ്കയ്യാ എന്നായിരുന്നു. അയാൾ കൊച്ചുകുട്ടിയായിരുന്നപ്പോൾ അച്ഛൻ മരിച്ചുപോയി. അമ്മ, അയാളെ അമ്മാത്ത് പാർപ്പിച്ചിട്ട് വേറെ വിവാഹം കഴിച്ചു. രണ്ടാം ഭർത്താവുമായിട്ടും അവളുടെ ജീവിതം

സുഖകരമായില്ല. മുഴുക്കുടിയനായ ഭർത്താവിന്റെ ചവിട്ടും തല്ലും ഏറ്റ് അവളുടെ എല്ലും മുള്ളും തകർന്നു. മനോവ്യഥയും ശരീര പീഡയും കാരണം അവൾ അധികനാൾ ജീവിച്ചില്ല. മകനെ ഈ ഭൂമിയിൽ വിട്ടിട്ട് ഏതോ അജ്ഞാതലോകത്തേക്ക് പൊയ് ക്കളഞ്ഞു. വെങ്കണ്ണയുടെ അപ്പൂപ്പന് വലിയൊരു ആട്ടിൻപറ്റം ഉണ്ടായിരുന്നു. തീരെ കുട്ടിയായിരിക്കുമ്പോൾ തന്നെ വെങ്കണ്ണ അപ്പൂപ്പനെ വല്ലാതെ കഷ്ടപ്പെടുത്തിയിരുന്നു. വർഷം തോറും ഉണ്ടാകുന്ന ആട്ടിൻ കുട്ടികളിൽ കുറഞ്ഞത് മൂന്നിൽ രണ്ടു ഭാഗം എവിടെയോ അപ്രത്യക്ഷമായിക്കൊണ്ടിരുന്നു. മിക്കവാറും രാത്രി കളിൽ ആടുകച്ചവടക്കാരുടെ വീടുകളിലേക്കാണ് ഇവ അപ്രത്യ ക്ഷമായിരുന്നത്. ഈ വരുമാനത്തിന്റെ കുറഞ്ഞത് പത്തിലൊന്ന്, വെങ്കണ്ണായ്ക്ക് 'പരിചയമുള്ള പാവങ്ങൾക്കായി പങ്കുവയ്ക്കപ്പെട്ടു. അപ്പൂപ്പൻ വിചാരിച്ചു, "ഇത്ര ചെറുപ്പത്തിലേ ഇതാണെങ്കിൽ വലു താകുമ്പോൾ എന്തായിരിക്കും സ്ഥിതി?" പക്ഷേ അയാളെന്തു ചെയ്യും? കുഞ്ഞു നല്ലവനാകട്ടെ, ചീത്തയാകട്ടെ സ്വന്തമായി പ്പോയല്ലോ! അവനെ എങ്ങനെ ഉപേക്ഷിക്കും? പെൺകുട്ടിയായി രുന്നെങ്കിൽ അവൾ ഒരു കുഞ്ഞിന്റെ അമ്മയാകുമായിരുന്നു. പോകട്ടെ, കുട്ടി കുറെ വലുതാകുമ്പോൾ ഉണ്ണാനും ഉടുക്കാനും ഉള്ള വക ഉണ്ടാക്കിക്കൊള്ളും." ഇങ്ങിനെ ആലോചിച്ച് അപ്പൂപ്പൻ മിണ്ടാതിരുന്നു.

കാണക്കാണെ അയാൾ യുവാവായി. ഉരുക്കുശരീരം; തിള യ്ക്കുന്ന രക്തം. കല്ലുപോലും ചവുട്ടിത്തേയ്ക്കാനും മരങ്ങൾ പോലും പിഴുതെറിയാനുമുള്ള കരുത്ത്. സുന്ദരമുഖം. കൊച്ചൻ കള്ളനാണെങ്കിലും പാവങ്ങളോട് ദയവുണ്ടല്ലോ എന്നോർത്ത് അപ്പൂപ്പൻ സന്തോഷിച്ചു. ഗുസ്തിക്കാരുടെ ഉസ്താദ് ആയി അയാൾ. ക്രമേണ മീശ പിരിച്ചും തുടമേൽ തട്ടിയും കൊണ്ട് ചോദ്യം ചെയ്യാനുള്ള ധൈര്യവും ഉണ്ടായി.

അപ്പൂപ്പന്റെ കൂടെയുള്ള താമസം പറ്റുകയില്ലെന്നു കണ്ടപ്പോൾ വെങ്കണ്ണാ, അച്ഛന്റടുത്ത് നിന്ന് തന്റെ ഓഹരി വാങ്ങി വേറെ താമസമാക്കി. വെങ്കണ്ണയുടെ അപ്പൂപ്പന് ശേഷിച്ച കുറച്ചാടുകൾ കുടുംബം പുലർത്തിപ്പോകുവാൻ മതിയാകുകയില്ലായിരുന്നു. അപ്പൂപ്പൻ ചെറുമകന്റെ കാട്ടായങ്ങൾക്ക് അയാളെ കുറ്റപ്പെടുത്തു മായിരുന്നു. എങ്കിലും വീട്ടിൽ കഞ്ഞിയോ വെള്ളമോ എന്താണ്

ഉള്ളതെന്നു വെച്ചാൽ അയാൾക്കു കൊടുത്തിരുന്നു. ചിലപ്പോഴൊക്കെ അച്ഛനും അമ്മയും ഇല്ലാത്ത നിർഭാഗ്യവാനായ ആ യുവാവിനെ ഓർത്തു വളരെ കരയുമായിരുന്നു. പക്ഷേ അതുകൊണ്ടൊന്നും വെങ്കണ്ണയുടെ മനസ്സിൽ ഒരു മാറ്റവും ഉണ്ടായില്ല. വാസ്തവം പറഞ്ഞാൽ ദുഃഖം എന്താണെന്നു തന്നെ അയാൾക്കു അറിഞ്ഞുകൂടായിരുന്നു. തലേ ദിവസം വരെ വിശപ്പെന്തെന്ന് അയാൾ അറിഞ്ഞിരുന്നില്ല. അപ്പൂപ്പൻ ഇവിടം വിട്ടുപോയപ്പോൾ ഹൃദയം നൊന്ത് അയാൾ വളരെ കരഞ്ഞു. പിറ്റേദിവസം കഠിനമായ വിശപ്പ് അനുഭവിച്ചറിഞ്ഞപ്പോൾ അറിയാതെ പറഞ്ഞുപോയി 'അപ്പൂപ്പാ തിന്നാൻ തരൂ.' ബോധം വന്നപ്പോൾ പിന്നെയും ആ വീട്ടിൽ താമസം തുടങ്ങുവാൻ കരുത്തില്ലാത്തവനായി. അങ്ങിനെ വെളിയിൽ, തുറന്ന ആകാശത്തിൻകീഴിൽ താമസമാക്കി അയാൾ. വെളിയിൽ ഒരുത്തരും അയാളോടു നേരിട്ട് വർത്തമാനം പറഞ്ഞില്ല. ദൂരെ വച്ച് അയാളെ കണ്ടാൽ മതി, ആളുകൾ വീട്ടിനുള്ളിൽ കയറും. സിംഹമോ, ഭൂതമോ എന്ന കണക്കെ കുഞ്ഞുങ്ങൾ അയാളെ പേടിച്ചു. മനുഷ്യരുടെ കാര്യം പോകട്ടെ, ഗ്രാമത്തിലെ പട്ടികൾ പോലും അയാളെകണ്ടാൽ വാലും താഴ്ത്തി വഴിയിൽ നിന്നു മാറിക്കളയും.

താനിത്രയ്ക്കു ചീത്തയാണോ എന്ന് അയാൾ ആലോചിച്ചു. അയാൾ മോഷ്ടിച്ചു. ആളുകളെ പേടിപ്പിച്ചു, തട്ടിക്കയറി, ശകാരിച്ചു. അടിക്കുകയും ചെയ്തു! വിശക്കുമ്പോൾ കൊള്ളയടിക്കും. ആളുകളെ ഭയപ്പെടുത്തി കൈയിലുള്ളതൊക്കെ അപഹരിക്കും. കൈയിലുള്ളത് വിട്ടുകൊടുക്കുവാൻ മടിക്കുന്നവരെ തല്ലി എല്ലും മുള്ളും തകർത്തിരുന്നു. ആരുടെ ബലത്തിലാണ് താനിതൊക്കെ കാട്ടുന്നതെന്ന് ചിലപ്പോൾ അയാൾ ആലോചിക്കും. തനിക്ക് ഒരു സ്വർണത്തളികയുണ്ടെന്നും അപ്പൂപ്പൻ തനിക്കൊരാശ്രയസ്ഥാനമാണെന്നും അയാൾക്കു തോന്നിയിരുന്നു. എന്നാൽ ആ ആശ്രയസ്ഥാനം ഇന്നില്ല. അതുകൊണ്ടാകാം ആ തളികയ്ക്കും ഇന്ന് ഒരു വിലയും ഇല്ലാതായത്.

ചീത്തയാകാതെ തനിക്കിനി ഒരു രക്ഷയും ഇല്ലെന്ന് അയാൾ വിചാരിച്ചു. ആടുകളില്ല, ധനമില്ല, ഭൂസ്വത്തില്ല! സ്വന്തമെന്നു പറയാവുന്നതായി ഈ ഭൂമിയിൽ ആരുമില്ല. താൻ ഒറ്റയ്ക്കായി. ചിരിക്കാൻ തോന്നിയപ്പോൾ ചിരിച്ചു. കരയാൻ തോന്നിയപ്പോൾ

കരഞ്ഞു. എന്നാൽ അയാൾ കരയുന്നതെന്തിന്? തനിക്കു ചെയ്യാൻ യാതൊന്നുമില്ലാഞ്ഞിട്ട്. വഴിയിൽ നടക്കുമ്പോൾ അയാൾ ആലോചിക്കും – "ശരിയാണ്, വരാനുള്ളത് വന്നു! ഒരിക്കൽ കളങ്കമുണ്ടായാൽ പിന്നതു മാറുകയില്ല. എന്താ വരണ തെന്നു കാണാമല്ലോ? ലോകർക്കിടയിൽ പ്രസിദ്ധനായിക്കഴിഞ്ഞു. ഇനിയും അങ്ങിനെ തന്നെ കഴിയണം. പശു ചത്താൽ അതിന്റെ എല്ല് ശേഷിക്കും. മനുഷ്യൻ ചത്താൽ പേരു ശേഷിക്കും. ഞാൻ മരിച്ചാൽ തന്നെ രാവണന്റെതുപോലെ എന്റെ പേരും നില നില്ക്കും...നില്ക്കട്ടെ!

ആലോചിച്ചാലോചിച്ച് അയാൾ അപ്പൂപ്പനെപ്പറ്റി ഓർത്തു. അയാളുടെ മനസ്സ് തളർന്നു പോയി. എന്നാൽ കണ്ണിൽ വെള്ളം വന്നില്ല. കാല് മുന്നോട്ടു നീക്കാൻ കഴിഞ്ഞില്ല. അടുത്തുള്ള സുരമ്മയുടെ വീട്ടിന്റെ വരാന്തയിൽ ശൂന്യതയിലേക്കു നോക്കി ക്കൊണ്ടിരുന്നു. അപ്പൂപ്പൻ തന്നെക്കണ്ട് കരയുന്നതായി അയാ ൾക്കു തോന്നി.

സുരമ്മയുടെ വീട് വലുതാണ്. പത്തേക്കർ ഭൂമി ഉണ്ട്. ഒറ്റ മകളാണ്. ബഹു സുന്ദരി. സൗന്ദര്യത്തേക്കാൾ ആകർഷകം അവ ളുടെ മധുര സ്വരമാണ്. അത്യധികമായ വാത്സല്യത്താൽ അച്ഛൻ ഇതുവരെ കല്യാണം കഴിച്ചയച്ചില്ല. ധാരാളം സ്വത്തും വരുമാന വുമുള്ള ഒരു വരനെ അന്വേഷിച്ചുകൊണ്ടിരിക്കുകയാണയാൾ.

സുരമ്മ വെങ്കണ്ണയെ നോക്കിപ്പറഞ്ഞു – "പാവം! നല്ല പോലെ വിശക്കുന്നുണ്ടെന്നു തോന്നുന്നല്ലോ, ഊണു കഴിച്ചോ?" മധുര മായിരുന്നു അവളുടെ ശബ്ദം. വെങ്കണ്ണ അവളുടെ നേരെ തിരിഞ്ഞു. മെല്ലെ മെല്ലെ മന്ദഹസിച്ചുകൊണ്ടു നില്ക്കുന്ന ആ മോഹകരൂപം കണ്ടപ്പോൾ വെങ്കണ്ണയുടെ ഹൃദയം നൃത്തം വച്ചു. അയാളുടെ ശരീരത്തിന്റെയും മനസ്സിന്റെയും എല്ലാ തന്ത്രികളും ഒരുമിച്ച് ത്ധൻ ത്ധൻ എന്നു ശബ്ദിച്ചു.

ഇതിനിടയിൽ അകത്തുനിന്ന് സുരമ്മയുടെ അമ്മ വിളിച്ചു പറയുന്നതു കേൾക്കായി – "മകളേ, പട്ടിയുടെ വായിൽ കമ്പ് വച്ച് കൊടുക്കരുത് അതു കടിക്കാൻ ഇട്ടോടിക്കും."

വെങ്കണ്ണ ഇതു കേട്ടപ്പോൾ ആലോചിച്ചു. താൻ യഥാർഥത്തിൽ പട്ടിയാണോ? പട്ടിയെപ്പോലെ തന്നെ വിശ്വസിക്കാമോ? അയാളുടെ വിചാരഗതി തിരിഞ്ഞു. ആ സ്ത്രീ തന്നെ അപമാനിക്കുക

യാണെന്ന് അയാൾക്കു തോന്നി. തനിക്കു വിശന്നിരിക്കാം. പക്ഷേ അപമാനം സഹിക്കുകയില്ല. ധന സമ്പത്തുകളില്ല തനിക്ക്. തീരെയില്ല. എങ്കിലും താൻ മനുഷ്യനാണ്.

"എന്താ, എന്താ പറഞ്ഞത്?"

വെങ്കണ്ണയുടെ ചോദ്യം കേട്ടപ്പോൾ അയാളുടെ മനസ്സിലെന്താ ഉള്ളതെന്ന് ആ സ്ത്രീ ഊഹിച്ചു. മുഖത്തു ചിരിവരുത്തിക്കൊണ്ട് അവൾ പറഞ്ഞു – "വെങ്കണ്ണാ, നിങ്ങളുടെ അപ്പൂപ്പൻ എത്ര നല്ലവനായിരുന്നു."

ഇതു കേട്ടപ്പോൾ വെങ്കണ്ണയുടെ ആലോചന അപ്പൂപ്പനെ പറ്റിയായി.

"അതേ അമ്മേ, അദ്ദേഹം ഉണ്ടായിരുന്ന കാലമത്രയും ഞാൻ അദ്ദേഹത്തെ വേദനിപ്പിച്ചുകൊണ്ടിരുന്നു. ഞാൻ കാരണം ഗ്രാമക്കാർക്ക് അദ്ദേഹത്തെപ്പറ്റിയുണ്ടായിരുന്ന മതിപ്പുപോലും ഇല്ലാതെയായി."

ദുഃഖാധിക്യത്താൽ വെങ്കണ്ണയുടെ തൊണ്ട ഇടറി. തുടർന്നു സംസാരിക്കാൻ അയാൾക്കു കഴിഞ്ഞില്ല. അതിനകം വീടിന്റെ പിൻഭാഗത്ത് അയാൾക്ക് ആഹാരം വിളമ്പിവച്ചിട്ട് സൂരമ്മ അയാളെ വിളിക്കാൻ വന്നു. അമ്മ മിണ്ടിയില്ല. വേണ്ടെന്നു പറഞ്ഞിട്ട് വെങ്കണ്ണ പോകാൻ തുടങ്ങി. അപ്പോൾ സൂരമ്മ കാമാസക്തിയോടെ ഇമവെട്ടാതെ നോക്കിനില്ക്കുന്നതുകണ്ടു. ജീവിതത്തിലാദ്യമായി ശരീരത്തിലെ സകല ഞരമ്പുകളും പിടഞ്ഞെണീക്കുന്നതായി വെങ്കണ്ണയ്ക്ക് അനുഭവപ്പെട്ടു.

അയാളുടെ കാലുകൾ നടക്കാൻ കൂട്ടാക്കാതെയായി. എന്തോ ആജ്ഞാശക്തി തന്നെ പുറകോട്ടു പിടിച്ചുവലിക്കുന്നതായി അയാൾക്കു തോന്നി. തല സ്വയം പിന്നോക്കം തിരിഞ്ഞു – സൂരമ്മ പുഞ്ചിരിച്ചു കൊണ്ടേയിരിക്കുന്നു. അവൾ പറയുന്നതായി അയാൾക്കു തോന്നി, "ഞാൻ നിങ്ങളെ ജയിച്ചടക്കിയിരിക്കുന്നു." വളരെ നേരം അവൾ നോക്കി നിന്നു. നിഷേധിക്കാൻ വെങ്കണ്ണയ്ക്കു കഴിഞ്ഞില്ല. അയാൾ മിണ്ടാതെ മടങ്ങിച്ചെന്ന് ഇലയ്ക്കടുത്ത് ഇരുന്നുപോയി. അപ്പോഴേക്കും സൂരമ്മയുടെ അമ്മ അകത്തു പോയിരുന്നു. അടുത്ത് ഒറ്റയ്ക്കു നില്ക്കുന്ന സൂരമ്മയെ കണ്ടപ്പോൾ വെങ്കണ്ണയ്ക്കു നാണം വന്നു. വഴിപോലെ ഭക്ഷണം കഴിക്കാൻ

കഴിഞ്ഞില്ല. തന്റെ ശരീരവടിവ് കണ്ട് അവൾ സന്തോഷിച്ചിരിക്കണമെന്ന് അയാൾ ആലോചിച്ചു.

കാര്യം ശരിയായിരുന്നു. അണ്ടിമുണ്ടനായ യുവാവാണയാൾ. യൗവനത്തിന്റെ മാദകത്വം തുളുമ്പി നില്ക്കുന്ന അവൾ അയാളിൽ മോഹവിവശയായി. അവൾ അറിയാതെ പറഞ്ഞു പോയി "നിങ്ങൾ എത്ര നല്ലൊരുത്തൻ."

ഇതു കേട്ട് വെങ്കണ്ണ 'വിറപൂണ്ടു. താൻ നല്ലവനെന്നു മനസ്സിലാക്കിയ ചിലരെങ്കിലും ഈ ഭൂമിയിലുണ്ടെന്ന് അയാൾക്കു തോന്നി. ഒരു മണി ധാന്യത്തിനുവേണ്ടി വ്യാകുലപ്പെടുന്ന താനെവിടെ? ഒരു മഹാധനികന്റെ ഒറ്റമകളായ ഈ മോഹിനിയെവിടെ?...

വെങ്കണ്ണയുടെ തൊണ്ടയിൽ നിന്ന് ഒറ്റ വറ്റു പോലും ഇറങ്ങിയില്ല. മുഖമുയർത്തി അയാൾ ഓട്ടക്കണ്ണിട്ടു നോക്കി. നിറഞ്ഞു തുളുമ്പുന്ന യൗവനത്തിന്റെ മൂർത്തീകരണമാണ് അവളെന്ന് അയാൾക്കു തോന്നി. വെങ്കണ്ണയുടെ ശരീരമാകെ കോൾമയിർ കൊണ്ടു. യുവതിയുടെ ഓരോ അംഗത്തിലും യൗവനം വെട്ടിത്തിളങ്ങുന്നു. അയാളുടെ ഓരോ ഞരമ്പിലും ചൂടുളവാക്കി മധുരമാദകത്വം നിറയ്ക്കുന്ന യൗവനം. വെങ്കണ്ണയ്ക്കു തോന്നി പെട്ടെന്ന് അവളെ.... പക്ഷേ ധടുതിയിൽ എഴുന്നേറ്റ് അയാൾ അവിടെ നിന്ന് നടന്നുകളഞ്ഞു.

"സൂരി ! എന്നെക്കാൾ ചീത്തയായ ഒരുത്തനെ നിനക്കു കിട്ടുകയില്ല." നടക്കുമ്പോൾ അയാൾ പറഞ്ഞു. പിന്നെ പുറകോട്ടു തിരിഞ്ഞതേയില്ല. അയാളുടെ മനസ്സിൽ ഒരു കൊടുങ്കാറ്റടിച്ചു. അതെങ്ങിനെ അടക്കണമെന്ന് അയാൾക്ക് അറിവില്ലാതെയായി. അതടക്കണമെന്ന് ആഗ്രഹവുമില്ലായിരുന്നു.

തെണ്ടിയെപ്പോലെ, കൂടില്ലാക്കിളിയെപ്പോലെ അയാൾ അലഞ്ഞു തിരിഞ്ഞു. പലതവണ സൂരമ്മയുടെ സന്ദേശം അയാളുടെ ചെവിയിലെത്തി. പക്ഷേ അതുകൊണ്ട് വിശേഷമൊന്നും ഉണ്ടായില്ല. ഒരിക്കൽ കുറച്ചു രൂപയും എത്തി. വെങ്കണ്ണ ആദ്യം അതു സ്വീകരിച്ചെങ്കിലും വേഗംതന്നെ അതു മടക്കിക്കൊടുത്തു. പെണ്ണുങ്ങളുടെ പണം താൻ സ്വീകരിക്കുകയില്ല എന്നാണിതിനു കാരണമായി പറഞ്ഞത്. ഇതിനുശേഷം ഏകദേശം രണ്ടുമാസത്തോളം അയാളെ ആ ഗ്രാമത്തിൽ കണ്ടിട്ടില്ല. അയാളെ സംബന്ധിച്ച് ഒരു വിവരവും ആർക്കും ഇല്ലായിരുന്നു.

അന്ന് അപ്രത്യക്ഷനായ വെങ്കണ്ണ ഗൗരീപൗർണമി ദിവസം വീണ്ടും പ്രത്യക്ഷപ്പെട്ടു. ചന്ദ്രികയുടെ ശീതളച്ഛവി നക്ഷത്രങ്ങളുടെ കടാക്ഷങ്ങൾക്ക് മങ്ങലേല്പ്പിച്ചിരിക്കുകയാണ്. ഗ്രാമമാകെ സന്തോഷത്തിന്റെ ആവേശത്തിൽ മുങ്ങി മദിച്ചു കഴിയുന്നു. കൊല്ലൻ നിർമിച്ച ഗൈരമ്മാദേവിയുടെ വിഗ്രഹം എഴുന്നള്ളിച്ചു കൊണ്ടുള്ള ഘോഷയാത്ര നടക്കുന്നു. ഡപ്, ഡപ് എന്നു തപ്പു കൊട്ടു തകർക്കുന്നു. ' ഘോഷയാത്രയുടെ മുമ്പിലായി അഭ്യാസങ്ങൾ കാണിച്ചുകൊണ്ട് ഫയൽവാൻമാർ യുവതീയുവാക്കളെ മോഹമുഗ്ധരാക്കുന്നു. എന്നാൽ സൂരമ്മയുടെ ദൃഷ്ടികൾ ആരാഞ്ഞുകൊണ്ടിരുന്നയാൾ വൈകിയാണ് രംഗത്ത് വന്നത്. വെങ്കണ്ണ രംഗത്തു പ്രവേശിച്ചതും തപ്പുമേളക്കാർ പരിഭ്രാന്തരായി. എന്നാൽ അയാളുടെ മനസ്സ് സ്വയം നിയന്ത്രിക്കപ്പെട്ടില്ല. ഘോഷയാത്ര നീങ്ങിക്കൊണ്ടിരുന്നു. ഘോഷയാത്രയുടെ മുമ്പിലും പിമ്പിലുമായി ആളുകൾ നടക്കുന്നുണ്ട്. ചിലർ ചാടുന്നു. ചിലർ ആടുകയും പാടുകയും ചെയ്യുന്നു. പെട്ടെന്ന് വെങ്കണ്ണ അഭ്യാസങ്ങൾ നിർത്തുന്നതു കണ്ടപ്പോൾ സൂരമ്മ സഖിമാരുടെ കൂട്ടത്തിൽ നിന്നു വിട്ടുമാറി.

സൂരമ്മയുടെ വീടിന്റെ ഭാഗത്ത് ഒരു വലിയ വേപ്പുമരം ഉണ്ടായിരുന്നു. അതിന്റെ സമീപം വയ്ക്കോൽ തുറു ഉണ്ടായിരുന്നു. അതിന്റെ മറവിൽ സൂരമ്മ നില്ക്കുകയാണ്. താൻ പ്രതീക്ഷിച്ചിരുന്ന പ്രകാരം അതിനടുത്തുള്ള വഴിയിൽ കൂടി, വെങ്കണ്ണ പോകുകയായിരുന്നു. അടയാളം കണ്ട അയാൾ നില്ക്കുന്നതു കണ്ടപ്പോൾ സൂരമ്മ നേരെ ചെന്ന് അയാളുടെ കൈപിടിച്ചു.

"ആരുമില്ല വരൂ" സൂരമ്മ പിറുപിറുത്തു.

"എനിക്ക് ആരെയും പേടിയില്ല. പത്തു പേർ ഒന്നിച്ചു ചാടിവീണാലും അവരോടു എതിരിട്ടു നില്ക്കാൻ കഴിയും."

"ഞാൻ പറയുന്നത് അനുസരിക്കുകയില്ലേ?"

അവളുടെ അപേക്ഷ തള്ളിക്കളയാൻ അയാൾക്കു കഴിഞ്ഞില്ല. അവളോടൊപ്പം നടന്നു. പരന്ന ആകാശത്തിനു കീഴിൽ പാലു പോലുള്ള നിലാവ് പ്രകാശിച്ചുകൊണ്ടിരുന്നു.

"എത്ര ദിവസമായി ഞാനിതു പ്രതീക്ഷിക്കുന്നു എന്നറിയാമോ – നിങ്ങളെ കണ്ടുമുട്ടുവാൻ? ജാതിയിലുള്ളവരുടെ വ്യർത്ഥമായ ഈ മതിലുകൾ."

വെങ്കണ്ണ അവളിൽ നിന്ന് അകന്നു നില്ക്കുകയായിരുന്നു. അയാൾ പറഞ്ഞു:

"അച്ഛന്റെ ഒറ്റമകളാണല്ലോ നീ! സുന്ദരിയും യുവതിയും ആണ്. നല്ല ഉന്നത കുടുംബത്തിൽ പോകൂ. പാപിയായ എന്റെ കഴുത്തിൽ കെട്ടിക്കേറുന്നതെന്തിന്?"

സൂരമ്മ കൈകൊണ്ട് അയാളുടെ വാ മൂടിയിട്ട് പറഞ്ഞു "എന്റെ കല്യാണം നിശ്ചയിച്ചു കഴിഞ്ഞു. രാവും പകലും നിങ്ങളെത്തന്നെ കാത്തിരിക്കുകയായിരുന്നു ഞാൻ. നിങ്ങളുടെ കൂടെ എവിടെയെങ്കിലും എന്നെയും കൊണ്ടുപോകൂ."

ഇത്രയും പറഞ്ഞിട്ട് അവൾ വെങ്കണ്ണയെ തന്റെ നെഞ്ചോടു ചേർത്തു കെട്ടിപ്പിടിച്ചു. അവളുടെ കണ്ണുകളിൽ നിന്ന് അശ്രു ധാര ധാരയായി ഒഴുകി. ഇതു കണ്ടപ്പോൾ വെങ്കണ്ണ ഉള്ളാലെ മെഴുകു പോലെ ഉരുകിയെങ്കിലും പുറമെ കല്ലുപോലെ ഉറച്ചു നിന്നു.

"ഇല്ല! ഇല്ല. ഇത്തരം കാര്യങ്ങൾ എന്നോടു പറയരുത്. എന്നെപ്പോലുള്ള ശക്തിമാൻമാർ വെള്ളത്തെക്കാൾ നേർത്തതും പഞ്ഞിയേക്കാൾ കനം കുറഞ്ഞതുമായ ഇത്തരം കാര്യങ്ങൾ ചെയ്യുന്നത് അഭിമാനത്തിനു ചേർന്നതല്ല."

സൂരമ്മ ഒരക്ഷരം പറഞ്ഞില്ല.

"സൂരീ, ശാഠ്യം പിടിക്കരുത്. ഈ കള്ളൻ ഇങ്ങിനെ ജീവിച്ചുകൊള്ളട്ടെ."

സൂരമ്മയുടെ കണ്ണുകൾ നിറഞ്ഞു. ഇത് കണ്ട് വെങ്കണ്ണയുടെ ഹൃദയം അലിഞ്ഞുപോയി. അയാൾ പറഞ്ഞു – " ഈ ലോകത്തിൽ എന്നെ നല്ലവനായി കരുതുന്ന ഒരേ ഒരാൾ നിങ്ങളാണ്. എന്റെ നന്മ ആഗ്രഹിക്കുന്നതും നിങ്ങൾ മാത്രമാണ്. നിങ്ങളോട് അന്യായം ചെയ്താൽ എനിക്ക് ഒരിടത്തും രക്ഷയില്ല. ഞാൻ ഇന്ന് ഇവിടെ. നാളെ എവിടെയായിരിക്കുമെന്നാർക്കറിയാം! അറിഞ്ഞു കൊണ്ട് കിണറ്റിൽ ചാടരുത്."

അയാൾ സൂരമ്മയുടെ കണ്ണുനീർ തുടച്ചു. പിന്നെ അവൾ കരഞ്ഞില്ല. ആകാശത്തിൽ കാർമേഘം ചന്ദ്രനെ മറച്ചു. സൂരമ്മയുടെ ഹൃദയത്തിലുയർന്ന ആഗ്രഹം അവളുടെ ദുഃഖത്തെ അമർത്തി.

"നോക്കൂ, എനിക്കൊരപേക്ഷയുണ്ട്. അതു തള്ളിക്കളയുകയില്ലെന്ന് വാക്കുതരൂ."

വെങ്കണ്ണ പോകാൻ തുടങ്ങുകയായിരുന്നു. സംശയിച്ചു നിന്നിട്ടു പറഞ്ഞു.

"പറയൂ."

"വാക്കു തരൂ!" അയാൾ കൈനീട്ടിക്കൊടുത്തു. മേഘം ഒഴിഞ്ഞ് മാറി. ചന്ദ്രൻ ക്രമേണ ഉയരാൻ തുടങ്ങി.

പിറ്റെ ദിവസം രാവിലെ വെങ്കണ്ണയെ ഗ്രാമത്തിൽ കാണാതായി. അതിനുശേഷം ഒരാഴ്ചയ്ക്കുള്ളിൽ, ഗ്രാമത്തിൽ നാദസ്വരം വായന കേൾക്കായി. എർറയ്യാ ആയിരുന്നു വരൻ. ആനയുടെ ശരീരവും ചക്കുകാളയുടെ മനസ്സും ചേർന്നയാൾ! അയാളുടെ ആദ്യ ഭാര്യയ്ക്കു മക്കളുണ്ടായില്ല. ഭർത്താവുമായി അവൾക്ക് സ്വരച്ചേർച്ചയില്ലാ യിരുന്നു. അതിനാൽ, ശണ്ഠകൂടി അമ്മാത്തേയ്ക്കുപോയി. തുടർന്ന് ഭർത്താവുമായുള്ള ബന്ധം ഒഴിയുകയും ചെയ്തു. ആളുകൾ സൂരമ്മ യുടെ സൗന്ദര്യത്തെ പ്രശംസിച്ചു പറയുന്നത് അയാൾ കേട്ടിരുന്നു. അയാളുടെ നാക്കിൽ വെള്ളം ഊറി. പത്തുപേരോടൊപ്പം ചെന്ന്, സൂരമ്മയെ വിവാഹം കഴിച്ചുകിട്ടണമെന്ന് അയാൾ നിർബന്ധം പിടിച്ചു. അങ്ങിനെ ഒടുവിൽ വിവാഹാഘോഷം ഗംഭീരമായി നടന്നു.

സൂരമ്മ ഭർത്തൃഗൃഹത്തിൽ പോയി. അവൾക്ക് ആവശ്യമുള്ള തെല്ലാം അവിടെ കിട്ടിയിരുന്നു. എന്നാൽ സുഖം അനേകകാതം ദൂരെയായിരുന്നു എന്നു മാത്രം. അക്കാലത്ത് ഒരു രാത്രി, വെങ്കണ്ണ അയൽ ഗ്രാമത്തിൽ മോഷണം നടത്തിയിട്ട് മടങ്ങിവരിക യായിരുന്നു. വഴിക്കുവച്ച് മൂന്നുമാടുകളെയും പിടിച്ചു വലിച്ചു കൊണ്ടു പോകുന്ന മൂന്നുപേരെ അയാൾ കണ്ടു. കണ്ട ഉടനെ മാടുകൾ എർറയ്യായുടെയാണെന്ന് വെങ്കണ്ണയ്ക്ക് മനസ്സിലായി. പെട്ടെന്ന് വടിയുമായി അയാൾ കള്ളന്മാരുടെ നേർക്കു ചാടി വീണു. രണ്ടുപേർക്ക് ഗുരുതരമായ മുറിവു പറ്റി; ഒരാളുടെ കാലൊ ടിഞ്ഞു.

മുറിവു പറ്റിയ വെങ്കണ്ണ, മാടുകളെയും മുടന്തുള്ള കള്ളനെയും കൊണ്ട് ഗ്രാമത്തിൽ ചെന്നപ്പോൾ ആളുകൾ വളരെ ആഹ്ളാദിച്ചു. വെങ്കണ്ണ ചെയ്ത ഉപകാരം ഓർത്തപ്പോൾ എർറയ്യാ അയാളെ ഒരു ദിവസം അതിഥിയായി താമസിപ്പിച്ചു.

ഈ ഉപകാരം വലിയൊരു പ്രശ്നം സൃഷ്ടിച്ചു. ഉണങ്ങി വരണ്ടു കിടന്ന വളക്കൂറുള്ള ഭൂമിയിൽ തോടുവഴി വെള്ളം വന്നു നിറഞ്ഞു!

വെങ്കണ്ണ, അവിടെ താമസിക്കാത്ത പക്ഷം താൻ കിണറ്റിൽച്ചാടി ചാകുമെന്ന് സൂരമ്മ ശാഠ്യം പിടിച്ചു. അങ്ങനെ ക്രമേണ വെങ്കണ്ണ, എർറയ്യായുടെ വീട്ടിലെ അംഗമായി. വീട്ടിലെ ജോലികൾ നോക്കുന്നതിന് പ്രതിഫലം കൊടുക്കാതെ ഒരു സഹായിയെ കിട്ടിയതിൽ എർറയ്യാ സന്തോഷിച്ചു. അയാളെക്കൂടാതെ ജീവിക്കുക സൂരമ്മയ്ക്കു അസഹ്യമായിത്തീർന്നു. വയറുനിറച്ച് ആഹാരം കിട്ടിയപ്പോൾ വെങ്കണ്ണയുടെ ശരീരത്തിൽ രക്തത്തിന്റെ ചുവപ്പുവർണം വീണ്ടും ഓടിവന്നു. ആ വീട്ടിൽ എന്തിന്റെയെങ്കിലും കുറവോ പ്രയാസമോ തീരെ ഇല്ലായിരുന്നു. ക്രമേണ അയാൾ താൻ വെങ്കനായുഡു ആണെന്ന മട്ടിൽ പറയാനും ഭാവിക്കാനും തുടങ്ങി. എന്നാൽ ഗ്രാമത്തിൽ ഈ വീടിനെപ്പറ്റി പല അപവാദങ്ങളും പ്രചരിച്ചു. ചിലർ സമുദ്രത്തിന്റെ ആഴത്തിലും വലിയ വീടുകളിലെ നടത്തിപ്പിലും സമാനത കണ്ടെത്താൻ ശ്രമിച്ചു. മറ്റു ചിലരാകട്ടെ ഛർദിയും വ്യഭിചാരവും ഒളിച്ചുവയ്ക്കുക സാധ്യമല്ലെന്ന് അഭിപ്രായപ്പെട്ടു. ആളുകളുടെ കുശുകുശുപ്പ് കേട്ട്, ഒന്നുരണ്ടുതവണ എർറയ്യാ ഭാര്യയോട് അല്പം ചൂടായതാണ്. എന്നാൽ സൂരമ്മയുടെ കണ്ണുനീർ അയാളെ തണുപ്പിച്ചുവിട്ടു.

സൂരമ്മയ്ക്കു മകനുണ്ടായപ്പോൾ, അവന് തികച്ചും വെങ്കണ്ണയുടെ ഛായയാണെന്ന് ഗ്രാമവാസികൾ കുശുകുശുത്തു. സൂരമ്മയുടെ ഏക പുത്രൻ രാജണ്ണ യുവാവായപ്പോൾ, അയാൾ വെങ്കണ്ണയെ വീട്ടിൽനിന്ന് പറഞ്ഞയയ്ക്കുവാൻ ശ്രമിച്ചു. ഇക്കാരണത്താൽ വീട്ടിൽ വലിയ വഴക്കുണ്ടായി. വെങ്കണ്ണ ദുഃഖിച്ച് രണ്ടുദിവസം അവിടെ പോകാതിരുന്നു. ഈ ദുഃഖംകൊണ്ട് സൂരമ്മ ദീനത്തിലായി. എർറയ്യാ മകനെ ശാസിക്കുകയും സമാധാനപ്പെടുത്തുകയും ചെയ്തു. – 'അമ്മയോട് വഴക്കുപിടിക്കുന്നതും യുദ്ധംവെട്ടുന്നതും മതിയാക്ക്. അവൾ ഈ വീട്ടിൽ വന്നതുമുതൽ ഇവിടത്തെ സമ്പത്ത് വർധിച്ചു. അവൾ ഈ വീട്ടിലെ ലക്ഷ്മിയാണ്.......!' ഇതു കേട്ട് മകൻ നിശ്ശബ്ദനായി. വെങ്കണ്ണയെ സമാധാനപ്പെടുത്തി വീണ്ടും വീട്ടിലേക്കുകൊണ്ടുവന്നു. ഓമനപ്പേരായി രജുവ എന്നു വിളിക്കുന്ന രാജി നായിഡുവിന്റെ വിവാഹം നടന്നു. അമ്മായിഅമ്മയെപ്പോലെ സുന്ദരിയല്ലായിരുന്നു നവവധു. എന്നാൽ കരുത്തുള്ളവളായിരുന്നു. ഭർതൃഗൃഹത്തിൽ വന്ന് ഒരാഴ്ചയ്ക്കുള്ളിൽ അവൾ അവിടെ ആക്ഷേപത്തിന്റെ കൂരമ്പുകൾ എയ്തുതുടങ്ങി.

"വല്ലാത്തൊരു വീടുതന്നെ! ചെറുപ്പക്കാരനായ മകൻ വീട്ടിലുണ്ടായിരിക്കെ നിങ്ങളുടെ അമ്മ – എന്റെ അമ്മായിഅമ്മ – നാണംകെട്ട പണിതുടങ്ങിയാൽ? എന്താ, നിങ്ങൾക്കും നാണമില്ലാതായോ?"

ഭാര്യയുടെ ഈ പരിഹാസം കേട്ട്, രാജണ്ണയ്ക്ക് രാത്രിയിൽ ഉറങ്ങാൻ കഴിഞ്ഞില്ല. ഭാര്യ, കാര്യം അവിടംകൊണ്ട് നിർത്തിയില്ല. അവൾ പറഞ്ഞു–

"ആദ്യംതന്നെ ഈ കാട്ടായങ്ങളൊക്കെ അറിഞ്ഞിരുന്നെങ്കിൽ ഞാൻ ഈ വീട്ടിൽ കല്യാണപ്പെണ്ണായിട്ടു വരില്ലായിരുന്നു." അച്ഛനെപേടിച്ച്, മകൻ ഭാര്യ പറഞ്ഞതൊക്കെ വിഴുങ്ങിയതേ ഉള്ളു. എന്നാൽ ഒരുദിവസം രാത്രി അവൾ ഇതും പറഞ്ഞു – "എന്തിന് ഇത്രവളരെ വലിയ മീശ വച്ചിരിക്കുന്നു !" ഇതു കേട്ടപ്പോൾ രാജണ്ണയുടെ പൗരുഷം ഉണർന്നു. അയാൾ വെങ്കണ്ണയോടു വെട്ടിത്തുറന്നു തന്നെ പറഞ്ഞു, ഇനിമേൽ ആ വീട്ടിൽ കാലുകുത്തിപ്പോകരുതെന്ന്. ഈ വർത്തമാനം അയൽവക്കത്തും ചുറ്റുപാടിലും ഉള്ളവരുടെ ചെവികളിലെത്തി ഗ്രാമം മുഴുവൻ പാട്ടായി. ചിലർ പറഞ്ഞു – അമ്മയുടെ ഗുണം മകൾക്കുണ്ടാകാം: എന്നാൽ പുത്രഭാര്യയ്ക്ക് എങ്ങിനെ ഉണ്ടാകുന്നു? സൂരമ്മയുടെ ശിരസ്സ് നാണിച്ചുകുനിഞ്ഞുപോയി. ചിലപ്പോൾ വിചാരിക്കും മകനോട് ചോദിച്ചാലെന്തെന്ന് – "എടാ നിനക്കറിയാമോ നീ ആരുടെ മകനാണെന്ന്?" എന്നാൽ വാത്സല്യത്തിന്റേയും പ്രേമത്തിന്റേയും ചരട് ഒന്നിനൊന്നു മുറുകി കുരുങ്ങുകയേ ഉള്ളു. ഒരു ദിവസം മകൻ അമ്മയോട് തെളിച്ചുതന്നെ പറഞ്ഞു – "മേലിൽ ഈ വീട്ടിൽ ഞാൻ താമസിക്കണമോ, അവൻ താമസിക്കണമോ?"

തന്റെ അഭിമാനത്തെക്കരുതി, ആ വീട്ടിൽനിന്നു പോകാൻ പോലും വെങ്കണ്ണ ആഗ്രഹിച്ചു. എന്നാൽ സൂരമ്മയെ വിട്ടിട്ടു പോകാൻ മനസ്സു വന്നില്ല. ഒടുവിൽ നാക്കുകൊണ്ടുള്ള കലഹം കൈകൊണ്ടായി. വെങ്കണ്ണ വിചാരിച്ചിരുന്നെങ്കിൽ ഒറ്റവീക്കിന് രാജണ്ണയെ നിലത്തിടാൻ കഴിയുമായിരുന്നു. എന്നാൽ അയാളുടെ കൈ പൊങ്ങിയില്ല. അയാൾ വീട്ടിൽ നിന്നു പുറത്തുപോയി. എന്നാൽ സൂരമ്മയിൽനിന്ന് അകന്നു പോകാൻ കഴിഞ്ഞില്ല !

പാതിരാത്രി. ലോകമാകെ ഇരുട്ടിന്റെ കറുത്ത കമ്പിളിപുതച്ച് ഗാഢനിദ്രയിലായിക്കഴിഞ്ഞു. ആ നിശ്ശബ്ദതയിൽ, ദൂരെ എവിടെയോ, തണുപ്പും വിശപ്പും സഹിക്കാതെ, വയസ്സായ കുറുക്കൻ

ദീന സ്വരത്തിൽ ഓലിയിടുന്നു. വീട്ടിന്റെ പിന്നിലെ ചവറ്റുകുപ്പയ്ക്കു മീതെക്കൂടി ദുർഗന്ധം വഹിച്ച് കാറ്റുവീശുന്നു! പിൻഭാഗത്തെ പീടികയ്ക്കു സമീപമുള്ള തിണ്ണയിൽ, വെങ്കണ്ണ കമ്പിളിയും പുതച്ചു കിടക്കുന്നു. അയാൾക്ക് ഉറക്കം വരുന്നില്ല. കഴിഞ്ഞ കാലങ്ങളെപ്പറ്റി ഓർത്തുകൊണ്ട് അയാൾ കിടന്നു. തന്റെ ശരീരം മുഴുവൻ രക്തത്തിന്റെ സ്ഥാനത്ത് പാപം നിറഞ്ഞിരിക്കുകയാണെന്ന് അയാൾക്കു തോന്നി ! താൻ എർറയ്യായുടെയോ, രാജണ്ണയുടെയോ സ്ഥാനത്തായിരുന്നെങ്കിൽ, സൂരമ്മയുടെ കാട്ടായങ്ങൾ കണ്ട് മിണ്ടാതിരിക്കുമോ എന്നയാൾ ആലോചിച്ചു. അയാളുടെ മനസ്സിൽ പലപ്രകാരത്തിലുള്ള ചിന്തകൾ ഉയർന്നുവന്നു. അങ്ങിനെ കിടക്കുമ്പോൾ തന്റെ സമീപമായി ഇരുളിൽ ഒരു രൂപം നില്ക്കുന്നതായി അയാൾക്കുതോന്നി. അയാൾ എഴുന്നേറ്റുനോക്കി – ഭൂതമാണോ! അപ്പോഴേക്കും നിഴൽപോലെ എന്തോ ഇളകി. വീട്ടിന്റെ പിൻഭാഗത്ത് കെട്ടിയിട്ടുള്ള എരുമകൾ അപ്പോഴും തീറ്റ ചവച്ചരയ്ക്കുന്നു. ഒരു പശു ഉള്ളത് മയക്കമാണ്. അയാൾ വിചാരിച്ചു. ഈശ്വരൻ, ചെറുതും വലുതും ആയ നക്ഷത്രങ്ങൾ കൊണ്ട് ആകാശം അലങ്കരിച്ചു. എന്നിട്ട് ഈ എർറയ്യായും തന്നെയും പോലുള്ളവർക്ക് ജന്മം നൽകി ഭൂമിയിലേക്കും അയച്ചു. ആലോചിച്ചാലോചിച്ച് അയാളുടെ കണ്ണുകൾ അടഞ്ഞുപോയി.

നാലാളുകൾ വെങ്കണ്ണയെ വളഞ്ഞു. വായിൽ തുണി കുത്തിത്തിരുകി. കൈകാലുകൾ കെട്ടി. കണ്ണു കുത്തിപ്പൊട്ടിച്ചു. വെങ്കണ്ണ മുറവിളിയിട്ടു. പക്ഷേ ശബ്ദം അയാളുടെ തൊണ്ടയിൽ ത്തന്നെ തടഞ്ഞുപോയി. നാലുപാടും കുറ്റാക്കൂറ്റിരുട്ട്! ഭൂമിതന്നെ അന്ധകാരത്തിൽ മുങ്ങിത്താഴ്ന്നിരിക്കുകയാണെന്നു പറയാം. സൂരമ്മയുടെ മുഖം ഇപ്പോൾ എങ്ങിനെയുണ്ടെന്ന് അറിയില്ല. മുറിപ്പെട്ട കണ്ണുകളിൽനിന്ന് ചോര ഒഴുകാൻ തുടങ്ങി. ഇപ്പോൾ അയാൾ വെങ്കനായുഡു അല്ല, കണ്ണുപൊട്ടൻ വെങ്കണ്ണ ആയിക്കഴിഞ്ഞിരിക്കുന്നു. അയാളുടെ കണ്ണുകൾ പൊട്ടിപ്പോയി. അയാൾ കരയാൻ തുടങ്ങിയതാണ്. അപ്പോഴേയ്ക്കും നാലു സിംഹങ്ങളുടെ ശക്തി അയാളിൽ ഉണർന്നുവന്നു! പക്ഷേ അയാളുടെ കൈയും കാലും ബന്ധിക്കപ്പെട്ടിരുന്നു. മാടുകൾ, കെട്ടിയിരിക്കുന്ന കുറ്റികളിൽ നാലുപാടും ചുറ്റിത്തിരിയുകയാണ്. വയസ്സൻ കുറുക്കൻ ഇപ്പോഴും തൊണ്ടപിളർക്കെ ഓലിയിട്ടുകൊണ്ടിരുന്നു.

വീടിന്റെ പിൻഭാഗത്ത് ആളനക്കംകേട്ട് സൂരമ്മ വിളക്കും എടുത്തുകൊണ്ട് ചെന്നു. ഒന്ന് അവളുടെ മകനായിരുന്നു. മൂന്നുപേർ വേറെയുമുണ്ട്! അവൾ ഉച്ചത്തിൽ വിളിച്ചു കരഞ്ഞു. പക്ഷേ വായിൽ നിന്നു ഒച്ച പുറത്തുവന്നില്ല. അടുത്ത് അവളുടെ കാമുകന്റെ കണ്ണുകളിൽനിന്നും രക്തം ഒഴുകുന്നു. സൂരമ്മയുടെ ഹൃദയം പൊട്ടിപ്പോയതുപോലെയായി. അവൾ നിമിഷത്തിനുള്ളിൽ കാമുകന്റെ മേൽ പതിച്ചു. വിങ്ങിവിങ്ങിക്കരയാൻ തുടങ്ങി. മകൻ അമ്മയെ തൊഴിച്ചു. പിന്നെ കാർക്കിച്ചുതുപ്പിയിട്ട് അവിടെനിന്നു പോയി.

സൂരമ്മ വെങ്കണ്ണയുടെ വായിൽ തിരുകിയിരുന്ന തുണി വലിച്ചു കളഞ്ഞു. കൈകാലുകളിലെ കെട്ടഴിച്ചു. വിശക്കുന്ന സിംഹത്തെപ്പോലെ ദേഷ്യംകൊണ്ടു വിറയ്ക്കുകയായിരുന്നു വെങ്കണ്ണ. എന്നാൽ അയാളുടെ കണ്ണുകൾ, സൂചി കുത്തിക്കയറ്റി പൊട്ടിച്ചുകളഞ്ഞിരുന്നു. വെങ്കണ്ണ സൂരമ്മയെ ബലമായി കെട്ടിപ്പിടിച്ചിട്ട്, ദുഃഖവും ക്രോധവും നിറഞ്ഞ സ്വരത്തിൽ വിളിച്ചു പറഞ്ഞു – "ഞാൻ ആ രാജിയുടെ കുഞ്ഞിനെ ജീവനോടെ വെറുതെ വിടില്ല. ഞാൻ അവന്റെ ചോര കുടിക്കും".

സൂരമ്മയുടെ എല്ലും മുള്ളും ഒരുമിച്ചു നുറുങ്ങാൻ തുടങ്ങി. അവൾ മെല്ലെ വെങ്കണ്ണയുടെ പാദങ്ങളിൽ വീണു. അവളുടെ കണ്ണുനീർകൊണ്ട് അയാളുടെ പാദങ്ങൾ കഴുകി.

ഭാര്യയുടെയും കാമുകിയുടെയും ഭാവത്തെക്കാൾ സൂരമ്മയിൽ ഇപ്പോൾ മുന്തിനിന്നത് മാതൃഭാവമായിരുന്നു. തന്റെ ഏക പുത്രനെപ്പറ്റിയുള്ള ചിന്തയിൽ മുഴുകിയിരിക്കുകയായിരുന്നു അവൾ. സിംഹത്തെപ്പോലുള്ള വെങ്കണ്ണ വിചാരിച്ചാൽ എന്തു ചെയ്യാനും കഴിയും. എന്നാൽ, അയാൾ ക്രോധം അടക്കി പറഞ്ഞു.

"സൂരീ, എന്നെ എന്റെ കുടിലിൽകൊണ്ടാക്കൂ." ആ സ്വരം മുമ്പത്തെപ്പോലെ ഭയങ്കരമല്ല. അയാൾ സൂരമ്മയുടെ ചുമലിൽ കൈവെച്ചു.

"സൂരീ! നടക്കൂ, നടക്കൂ, നിൽക്കരുത്."

കണ്ണുകളിൽനിന്ന് അശ്രു പ്രവഹിച്ചുകൊണ്ടിരുന്നു. നടക്കുന്നതിനിടയിൽ, അയാൾ സൂരിയുടെ ചുമലും മുഖവും മൂക്കും കവിളും തലമുടിയുമെല്ലാം തടവുകയായിരുന്നു.

കുടിലിൽ എത്തി വെങ്കണ്ണ കിടപ്പായി. അയാളുടെ ശരീരമാകെ പുതിയ ഒരു ഉണർവ് വ്യാപിക്കുന്നതുപോലെതോന്നി, നാലുപാടും ഇരുട്ടായിരുന്നു. സൂരമ്മ അയാളുടെ കൈ മെല്ലെ പിടിച്ചു. അയാൾക്കു വീണ്ടും യൗവനം വന്നതായി അവൾക്കുതോന്നി.

"ദാ, എനിക്കൊരു അപേക്ഷയുണ്ട്. അതു തള്ളിക്കളയുകയില്ലെന്ന് സത്യം ചെയ്യൂ."

എന്നോ കഴിഞ്ഞുപോയ, നിലാവുള്ള രാത്രിയിലെ കാര്യം വെങ്കണ്ണ ഓർത്തു.

"പറയൂ!"

"സത്യം ചെയ്യൂ." വെങ്കണ്ണ കൈ നീട്ടി. ഈ ദുഃഖത്തിലും കഴിഞ്ഞുപോയ യൗവനം തിരിച്ചുവന്നതായി വെങ്കണ്ണയ്ക്കു തോന്നി. ഇപ്പോൾ സുഖം കൊതിച്ചു പോലും എന്തെങ്കിലും ചോദിക്കാൻ അവൾക്കു കഴിയുമായിരുന്നില്ല. അവളുടെ കണ്ണുകളിൽ നിന്ന് അശ്രുക്കൾ അടർന്നു വീഴാൻ തുടങ്ങി. അവൾ ഇടറുന്ന ശബ്ദത്തിൽ പറഞ്ഞു. "അവൻ മൃഗമായിപ്പോയി ! അവൻ എന്റെയല്ല, നിങ്ങളുടെ മകനാണ് – അവന് ഒരു ഉപദ്രവവും വരുത്തുകയില്ലെന്ന് സത്യം ചെയ്യൂ." അവളുടെ തൊണ്ട ഇടറി. തള്ളിത്തള്ളി വരുന്ന വികാരത്തെ അടക്കാൻ കഴിഞ്ഞില്ല. വെങ്കണ്ണയുടെ മടിയിൽ തലവച്ച് ഏങ്ങി ഏങ്ങി കരയാൻ തുടങ്ങി. അന്ധനായ വെങ്കണ്ണ സൂരിയുടെ കൈ മെല്ലെ പിടിച്ചു. അവളുടെ കൈയിൽ തന്റെ കൈ വച്ച്, ഉള്ളിലെ ദുഃഖം ഉള്ളിൽത്തന്നെ ഒ(തു)ക്കിക്കൊണ്ടു പറഞ്ഞു–

"സൂരീ! വരാനുള്ളത് വന്നു." അതിനുശേഷം അയാളുടെ വായിൽനിന്ന് ഒരുവാക്കും പുറപ്പെട്ടില്ല. കുറച്ചുനേരം മൗനമായിരുന്നിട്ട് അയാൾ പറഞ്ഞു "ഇതൊക്കെ എന്റെ ചെയ്തികളുടെ ഫലമാണ് – അവൻ ഈ ശിക്ഷ തന്നതല്ല...... ശിക്ഷിക്കാൻ അവനാരാണ്? ഈശ്വരൻ തന്നെയാണ് ഈ ശിക്ഷ നൽകിയത്...... ഞാൻ ഇപ്പോൾ മരിക്കുകയില്ല ....... ഇത് അനുഭവിച്ചുകൊണ്ട് ജീവിക്കും......" അയാളുടെ തൊണ്ട ഇടറി. അയാളുടെ കണ്ണുകളിൽനിന്ന് അശ്രുക്കൾ തുള്ളിതുള്ളിയായി അടർന്ന് സൂരിയുടെ ശിരസ്സിൽ വീഴാൻ തുടങ്ങി.

"സൂരീ! ഞാൻ വെറുമൊരു തെണ്ടിയായി അലഞ്ഞുതിരിഞ്ഞ് പട്ടിയെപ്പോലെ ചാകാൻ പോകുന്നു. നീ പോകൂ".

"എന്റെ ഭഗവാനേ" എന്നു പറഞ്ഞുകൊണ്ട് സൂരി വെങ്കണ്ണയുടെ പാദങ്ങളിൽ ഒട്ടിച്ചേർന്നുപോയി. എത്രനേരം അങ്ങിനെ കിടന്നു എന്നറിഞ്ഞുകൂടാ. പിന്നെ മെല്ലെ എഴുന്നേറ്റ് തല അയാളുടെ പാദങ്ങളിൽ സ്പർശിച്ചിട്ട്, ഉറച്ച കാൽവയ്പുകളോടെ വീട്ടിലേക്കു മടങ്ങി. വീട്ടിലെത്തിയപ്പോൾ, ഭർത്താവ് മുറ്റത്തുള്ള തിണ്ണയിൽ, കുംഭകർണനെപ്പോലെ കൂർക്കം വലിച്ചുറങ്ങുന്നത് അവൾ കണ്ടു. നേരം വെളുത്തു വെളുത്തില്ലെന്നായപ്പോൾതന്നെ, ആ ഗ്രാമത്തിൽ മാത്രമല്ല, സമീപമുള്ള ഗ്രാമങ്ങളിലും വിദ്യുത് പ്രവാഹമെന്ന കണക്കെ ഈ സംഭവത്തെ സംബന്ധിച്ച വാർത്ത പരന്നു. കിടക്കയിൽനിന്ന് എണീറ്റ ഉടനെ വിവരങ്ങൾ ചോദിച്ചറിയുന്നതിന് എർറയ്യായും വെങ്കണ്ണയുടെ താമസസ്ഥലത്തെത്തി.

"രാത്രിയിൽ ഒരു കുറ്റിക്കാട്ടിൽ വീണുപോയി. മുള്ളു കുത്തിക്കേറി." വെങ്കണ്ണ ഇങ്ങിനെ പറഞ്ഞത് ആരും വിശ്വസിച്ചിരുന്നില്ല. ആരോ പിറുപിറുത്തു – "അയാൾ ജനിച്ചപ്പോഴേ കള്ളനാണ്. ആരെങ്കിലും പിടികൂടി കണ്ണുകുത്തിപ്പൊട്ടിച്ചു വീട്ടിൽ കൊണ്ടു തള്ളിയതാകണം." വേറെയാരോ പറഞ്ഞു, "തല മൊട്ടയടിച്ചാലേ ചിലർ സന്യാസിയാവുകയുള്ളു".

ഈ സംഭവത്തിനുശേഷം, സൂരമ്മ പിന്നൊരിക്കലും വെങ്കണ്ണയുടെ മുഖം കണ്ടിട്ടില്ല. രാപകൽ ആ ദുഃഖംകൊണ്ടു കർപ്പൂരം പോലെ അലിഞ്ഞലിഞ്ഞു പോവുകയായിരുന്നു. ആറുമാസം കഴിഞ്ഞ് ഒരു ദിവസം തീരെ അപ്രത്യക്ഷയാവുകയും ചെയ്തു.

സൂരമ്മ മരിച്ചിട്ട് അഞ്ചു വർഷം കഴിഞ്ഞു. അവൾ മരിച്ചതിന്റെ പിറ്റേദിവസം മാറാപ്പുമെടുത്ത് വെങ്കണ്ണ തെരുവിലിറങ്ങി.

## 9

അമ്മവീട്ടിൽവച്ച്, നീലിക്ക് മിക്കവാറും പകുതി വയർ ഭക്ഷിച്ചു കഴിയേണ്ടിവന്നു. ചിലപ്പോൾ കഞ്ഞിവെള്ളമോ വെള്ളമോ കുടിച്ചു തൃപ്തിപ്പെടും. എന്നാൽ ഭർതൃഗൃഹത്തിൽ വന്നതുമുതൽ മൂന്നു നേരവും വഴിപോലെ തിന്നാനും കുടിക്കാനും തുടങ്ങി. തന്മൂലം അവളുടെ ശരീരത്തിന് പ്രത്യേകമായ വളർച്ചയും കൊഴുപ്പും മിനുക്കവും ഉണ്ടായി. അവളുടെ അംഗങ്ങളിൽ യുവത്വത്തിന്റെ പ്രകാശം തെളിയാൻ തുടങ്ങി. അവളുടെ സൗന്ദര്യംമുഴുവൻ

നെഞ്ചിൽവന്ന് രൂപം പൂണ്ടു. ഇപ്പോൾ അവൾ വിടരുന്ന പൂവല്ല; പിന്നെയോ തേൻ നിറഞ്ഞ് വികസിച്ച പുഷ്പമാണ്.

കരുത്തിൽ സമജോഡികളല്ല, തങ്ങളെന്ന് പുല്ലയ്യാ കരുതി. വണ്ടിയുടെ മറ്റേ ചക്രമായ തന്റെ ഭാര്യ ദുർബലയായിരുന്നാൽ, വയലിലെ കൃഷിജോലികൾ ഭംഗിയായി നടക്കുകയില്ലെന്ന് അയാൾക്കറിയാം. അവളിപ്പോൾ മുമ്പിലത്തെപ്പോലെ ക്ഷീണിച്ചിട്ടില്ല. തന്നെപ്പോലെതന്നെ ആരോഗ്യവും കരുത്തും അവൾക്കുണ്ട്.

രണ്ടുപേരും വയലുകളിൽ നിന്നു പീച്ചിങ്ങ, ചുരയ്ക്ക, പയറ്, വഴുതനങ്ങ മുതലായവ കുട്ടനിറയെ പറിച്ചുകൊണ്ടുവന്നു. അതിനു ശേഷം രണ്ടുപേരും പട്ടണത്തിൽ പോകാൻ തയ്യാറായി. നീലി ചുവപ്പു ജാക്കറ്റും ധരിച്ച് എണ്ണ പുരട്ടി തലകോതി കെട്ടിവച്ചു. കണ്ണിൽ മഷി എഴുതി.

ഇതിനകം പുല്ലയ്യായും തയ്യാറായി. കൈമുട്ടിലും കഴുത്തിലും കറുത്ത അല്പാക്ക് ചരട്, ഉപ്പൂറ്റിവരെ താഴ്ന്നുകിടക്കുന്ന വെളുത്ത മുണ്ട്, കറുത്ത ബനിയന്റെ മീതെ പുള്ളികളുള്ള മൽമൽ ഷർട്ട്, തലപ്പാവ്, വടി, ഇതൊക്കെയാണ് വേഷം.

രണ്ടുപേരും വലിയ റോഡിലെത്തി. പ്രഭാതത്തിലെ ഇളം വെയിൽ അവരുടെ ഉടലിൽ ചൂടുപകർന്നു. രണ്ടുപേരും വർത്തമാനം പറഞ്ഞുകൊണ്ട് നടന്നു. എട്ടുപത്തു മൈലുണ്ട്. സമയം കുറെയായി.

സംഭാഷണത്തിനിടയിൽ, അവർ വാരത്തിനെടുത്തിട്ടുള്ള നിലത്തിന്റെ ഉടമസ്ഥനായ പട്ടണത്തിലെ ബാബുവിന്റെ കാര്യം പറയാൻ ഇടയായി. അദ്ദേഹത്തിന്റെ പേര് സീതാറാം സ്വാമി ബി.എ. ബി.എൽ. എന്ന്. വക്കീലാണ്. അദ്ദേഹത്തിന്റെ അച്ഛൻ നവിരി ഗ്രാമത്തിലെ പട്വാരി ആയിരുന്നു. അന്ന് ഗ്രാമത്തിലെ ഭൂമി ഒരു ജമിൻദാരുടെ വകയായിരുന്നു. അയാൾ പട്ടണത്തിൽ താമസിച്ചുകൊണ്ട്, ഗ്രാമത്തിലെ കരം പിരിക്കുന്ന ജോലി ഈ പട്വാരിയെ ഏല്പിച്ചു. ഏതാനും വർഷം പട്വാരി ചുമതല ഭംഗിയായി നടത്തി. അന്നു കാര്യമൊക്കെ മുറപോലെ നടന്നു. പക്ഷേ കുറച്ചു കാലം കഴിഞ്ഞപ്പോൾ പട്വാരിയുടെ രീതി മാറി. അയാൾ ജമീന്ദാരുടെ കണ്ണു തെറ്റിച്ച് സ്വന്തം പെട്ടി നിറയ്ക്കാൻ തുടങ്ങി. ഒരു വർഷം അയാൾ പതിവിലും അധികം മുതലെടുത്തു.

ആ വർഷം തെക്കൻ പ്രദേശമാകെ ക്ഷാമം ഉണ്ടായി. സാധന ങ്ങൾക്കെല്ലാം തീവിലയായി. അവസരം ശരിക്കു മുതലെടുത്തു പട്വാരി. അയാൾ കൂടിയ വിലയ്ക്കു നെല്ലു വിറ്റു. എന്നിട്ട് കുറഞ്ഞ നിരക്കിലുള്ള വില ജമീന്ദാർക്കു കൊടുത്തു. വില കൂടുന്നതിനു മുമ്പ് നെല്ല് വില്ക്കാനിടയായി എന്ന് അയാൾ ജമീന്ദാരെ പറഞ്ഞു വിശ്വസിപ്പിച്ചു. ഇതിനുശേഷം പട്വാരി ഗ്രാമത്തിൽ വേണ്ടുവോളം ഭൂമി തീറു വാങ്ങി. പിന്നെ ഏക പുത്രനായ സീതാരാമനെ പഠി ക്കാൻ പട്ടണത്തിലയച്ചു. മകനെ ഉന്നതനിലയിൽ പഠിപ്പിച്ച് കളക്ട റാക്കുമെന്ന് പട്വാരി നാടെങ്ങും പെരുമ്പറ മുഴക്കി. മകന്റെ പഠി ത്തരീതി കണ്ടപ്പോൾ, അവൻ കളക്ടരാകുമെന്ന വിശ്വാസം അയാൾ ക്കുറയ്ക്കുകയും ചെയ്തു. എന്നാൽ പഠിക്കുന്നതിനും, പഠിക്കുന്നത് ഗ്രഹിക്കുന്നതിനും ഇടയിൽ വലിയൊരു കിടങ്ങുണ്ടെന്ന് അയാൾ മനസ്സിലാക്കിയില്ല. അങ്ങിനെ പരീക്ഷകളുമായി ഗുസ്തിപിടിച്ചു പിടിച്ച് ഒടുവിൽ മദ്രാസ്സിൽ നിന്ന് വക്കീൽ പരീക്ഷ ജയിച്ച് വീട്ടിൽ വന്നു.

ഗ്രാമത്തിനടുത്തുള്ള പട്ടണത്തിൽത്തന്നെയാണ്, സീതാറാം സ്വാമി വക്കീൽ പണി ആരംഭിച്ചത്. പക്ഷേ, വരുമാനം കുറവായി രുന്നു. തന്മൂലം, ഇപ്പോഴും നല്ല കാശുണ്ടാക്കാൻ കഴിയുന്നില്ലല്ലോ എന്ന വിചാരം വൃദ്ധനായ പിതാവിനെ അലട്ടി. രണ്ടു കുടുംബങ്ങ ളുടെ സംരക്ഷണം അയാളുടെ പിടലിക്കുതന്നെയായി. തന്നെയു മല്ല, വരുംകാലത്തേക്ക് വല്ലതുമൊക്കെ കരുതിവയ്ക്കുകയും വേണമല്ലോ. അതുകൊണ്ട്, അയാൾ ഗ്രാമത്തിലെ കൃഷിക്കാരെ പീഡിപ്പിക്കാൻ തുടങ്ങി. വാക്കുപാലിക്കണമെന്ന ആഗ്രഹവും ഈശ്വരവിശ്വാസവുമൊക്കെ ഗ്രാമീണർക്കു വേണ്ടുവോളം ഉണ്ടാ യിരുന്നു. അതോർത്ത് അവർ സന്തുഷ്ടരായിരുന്നു. 'അവർ ഭാഗ്യവാ ന്മാരാണ്. അതുകൊണ്ട് സുഖമായി കഴിയുന്നു. നമ്മുടെ തലയിലെ ഴുത്ത് ഇത്രയ്ക്കേ ഉള്ളൂ. കൂടുതൽ എവിടുന്നു കിട്ടാൻ? അവരുടെ സമ്പത്തു കണ്ട് നാം അസൂയപ്പെട്ടാൽ, ഉണ്ണാനുള്ള വകകൂടി കിട്ടി യില്ലെന്നു വരും'. അവർക്ക് അസൂയ പേരിനുപോലും ഇല്ലാ യിരുന്നു. അങ്ങിനെ വൃദ്ധനായ പട്വാരിയുടെ തലമുറ കഴിഞ്ഞു പോയി.

സീതാറാം സ്വാമിയുടെ കാലം വന്നു. അയാളുടെ നാഗരിക കുടുംബം, ഗ്രാമത്തിലെ വസ്തുവകകളും ധനസമ്പത്തും നശിപ്പിച്ചു.

അച്ഛൻ ജിവിച്ചിരിക്കുമ്പോൾതന്നെ അയാൾ പട്ടണത്തിൽ വീടുണ്ടാക്കി. വേലക്കാർ, കുമ്മായം തുടങ്ങിയവയെല്ലാം, കാളവണ്ടിയിൽ നവിരിയിൽനിന്ന് ചെലവു കൂടാതെ പട്ടണത്തിൽ എത്തി. അങ്ങിനെ, നാലിലൊന്നു ചെലവിൽ ഒന്നാംതരം ഒരു കെട്ടിടം പട്ടണത്തിൽ പണി തീർന്നു. വൃദ്ധന്റെ വീട്ടിൽ ഭാര്യയെക്കൂടാതെ ഒരു പരിചാരിക മാത്രമേ ഉണ്ടായിരുന്നുള്ളു. ഇക്കാര്യത്തിൽ സീതാറാം സ്വാമി അച്ഛനെപ്പോലെ ആയിരുന്നില്ല; സ്ത്രീകളോട് പ്രത്യേകമൊരു താൽപര്യം പുലർത്തിയിരുന്നു. അച്ഛനമ്മമാരുടെ ഏക പുത്രിയായിരുന്നു അയാളുടെ ഭാര്യ. ശ്വശുരന്റെ മുഴുവൻ സ്വത്തിനും തന്റെ മകൻ അവകാശിയായിത്തീരും എന്നായിരുന്നു വൃദ്ധനായ പട്‌വാരിയുടെ കണക്കുകൂട്ടൽ. അതുകൊണ്ടു കൂടിയാണ് അയാൾ ഈ വിവാഹത്തിന് ഏർപ്പാട് ചെയ്തത്. ഗ്രാമത്തിൽനിന്നു വന്നവളായിരുന്നു പുത്ര ഭാര്യ. എന്നാൽ, പരിഷ്കൃത കുടുംബങ്ങളിലെ ഫാഷനെല്ലാം അവൾക്കറിയാമായിരുന്നു. കൈമുട്ടുവരെ എത്തുന്ന നീണ്ട കൈകളുള്ള ജാക്കറ്റാണ് ധരിച്ചിരുന്നത്. പട്ടണത്തിന്റെ കാറ്റേറ്റപ്പോൾതന്നെ അവളുടെ സംഭാഷണ ശൈലി പോലും മാറിപ്പോയി. ഗ്രാമീണരും പട്ടണത്തിലെ സ്ത്രീകളും ആയി ഏതു കേസ്സിനെ സംബന്ധിച്ചും പ്രാമാണിക രീതിയിൽ സംസാരിക്കുവാനും അവരെ കാര്യം ഗ്രഹിപ്പിക്കാനും അവൾക്കു കഴിയുമായിരുന്നു. 'എടോ, ഇതൊരു സാധാരണ കേസ്സാണ്. ഈ കേസ്സിനെപ്പറ്റി അദ്ദേഹം വാദിക്കാൻ തുടങ്ങുമ്പോൾ, ജഡ്ജി അദ്ഭുതപ്പെട്ടു പോകും.' രാത്രി ഉറങ്ങാൻ പോകുന്നതിനു മുമ്പ് ഭർത്താവ് കേസുകളെപ്പറ്റിപ്പറയുന്ന കാര്യങ്ങൾ, പിറ്റേ ദിവസം അതേപടി ആവർത്തിക്കാൻ തനിക്കു കഴിയുമെന്ന വിശ്വാസം അവൾക്കുണ്ടായിരുന്നു. ക്ഷീണിച്ചു മെലിഞ്ഞ ആളായിരുന്നു സീതാറാം സ്വാമി. നല്ല പൊക്കവും ഉറച്ചതടിയും ഉള്ളവളായിരുന്നു ഭാര്യ. തടി നന്നാക്കുവാൻ പല മരുന്നുകളും മരുമകനെക്കൊണ്ട് അമ്മായി സേവിപ്പിച്ചു. പക്ഷേ അതുകൊണ്ട് ഫലമൊന്നും ഉണ്ടായില്ല.

താൻ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുണ്ടെന്ന് സീതാറാം സ്വാമി സാധാരണ പറയുമായിരുന്നു. ഭാര്യ സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുണ്ടെന്ന് അയാൾ പറയാറില്ല. താനും സ്വാതന്ത്ര്യസമരത്തിൽ പങ്കെടുത്തിട്ടുണ്ടെന്ന് ഭാര്യ പറയുകയും ചെയ്യും. ഭാര്യ

ഇങ്ങനെ പ്രചരണം നടത്തുന്നത് ഭർത്താവ് ഇഷ്ടപ്പെട്ടില്ല. ആദ്യ കാലത്ത് അയാൾ സ്ത്രീ സ്വാതന്ത്ര്യവാദിയായിരുന്നു. എന്നാൽ ഈയ്യിടെയായി ഭാര്യ കേൾക്കാതെ, സ്ത്രീസ്വാതന്ത്ര്യത്തെ അയാൾ എതിർത്തുവന്നു. അയാളുടെ ഈ പുതിയ ചിന്താഗതിക്ക്, സ്വന്തം ജീവിതാനുഭവങ്ങളുമായി ബന്ധമുണ്ടോ എന്നും, അയാളുടെ അഭിപ്രായം മാത്രമാണോ ഇതെന്നും നിശ്ചയമില്ല. ആത്മഹത്യ ചെയ്യാൻ അവൾ രണ്ടു പ്രാവശ്യം ആലോചിച്ചു എന്നയാൾക്ക് ഓർമ്മയുണ്ട്. തന്റെ പൗരുഷത്തെക്കരുതി ഭാര്യയെ തന്റെ അധീനതയിൽ വരുത്താൻ അയാൾ യത്നിച്ചു. അതു സഫലമാകുകയും ചെയ്തു. എന്നാൽ ജീവിതത്തിലെ അൻപത്തിയഞ്ചാം പടി കടന്നു കയറിക്കഴിഞ്ഞ അയാൾക്ക്, തന്റെ തോട്ടി പ്രയോഗം ഭാര്യയിൽ പൂർണമായി ഫലിക്കുന്നില്ലെന്നു തോന്നി. ഭാര്യയുടെ തീക്ഷ്ണ യൗവനത്തിന്മേൽ ഭർത്താവിന്റെ വാക്പ്രയോഗം ഏൽക്കാതെയായി. ഭാര്യയുടെ ഓരോ വാക്കും അയാൾ നിഷ്കർഷയോടെ അനുസരിച്ചു. ഭാര്യയുടെ ഉപദേശങ്ങളെ ഉള്ളാലെ തള്ളിക്കളയാൻ അയാൾ പഠിച്ചു. ചിലപ്പോൾ ഭാര്യ തന്റെ ഉപദേശങ്ങൾ തർക്കിക്കാതെ സ്വീകരിക്കുമ്പോൾ അയാൾക്ക് ആശ്ചര്യം തോന്നിയിരുന്നു.

സീതാറാം സ്വാമിക്ക് കക്ഷികളും കുറവായിരുന്നു. അച്ഛൻ വഴിക്കു കിട്ടിയ സ്വത്തിലെ വരുമാനമില്ലായിരുന്നെങ്കിൽ, അയാൾ വീട്ടിനു മുമ്പിൽ തൂക്കിയിരിക്കുന്ന ബോർഡ് എടുത്തുകളഞ്ഞ്, ഏതെങ്കിലും ആഫീസ്സിൽ ക്ളാർക്കായി പോകേണ്ടിവരുമായിരുന്നു. ജോലിയുടെ ബദ്ധപ്പാടു കാരണം ഒരിടത്തും പോകാൻ കൂടി ഒക്കുന്നില്ലെന്നാണ് അയാൾ എല്ലാവരോടും പറയുക. തനിക്ക് ഒരു വലിയ സിദ്ധി ഉണ്ട്. വരാൻപോകുന്ന എല്ലാക്കാര്യങ്ങളും മുൻകൂട്ടിക്കാണാൻ കഴിയും. ഇതിനു ദൃഷ്ടാന്തമായി പലതും അയാൾ ചൂണ്ടിക്കാണിക്കും. തന്റെ ഏക പുത്രന്റെ കാര്യംതന്നെ ഉദാഹരണമായെടുക്കാം. താൻ മകന് പേരിട്ടത് വെങ്കടഅപ്പല രാമ നരസിംഹ റാവ് എന്നാണ്. അതിൽ ഈശ്വരന്റെയും അമ്മയുടെയും അച്ഛന്റെയും പേരുകൾ അടങ്ങിയിരിക്കുന്നു. മകനും വക്കീലായിരുന്നു. രണ്ടുപേരുടെ ബോർഡുകളും വീടിനുമുമ്പിൽ രണ്ടുഭാഗത്തായി തൂക്കിയിരിക്കുന്നു. രണ്ടും ഒരേ വലിപ്പമാണ്. രണ്ടു വക്കീലന്മാർ തമ്മിൽ അന്തരമുണ്ടായിരുന്നെങ്കിലും, ഒന്നു തായ്ത്തടിയും മറ്റത്

പുൽതുരുമ്പും ആയിരുന്നു. അച്ഛന് സംസാരിക്കാനുള്ള കഴിവുണ്ടായിരുന്നു. പക്ഷേ, ബുദ്ധി നന്നെ പരുങ്ങൽ. ബുദ്ധി കൂർമ്മതയുണ്ടായിരുന്നു മകന്. എന്നാൽ സംസാരിക്കാൻ കഴിവില്ല. തന്മൂലം അവർക്ക് വരുമാനം മിക്കവാറും ഒന്നും തന്നെയില്ലായിരുന്നു. അച്ഛനും അപ്പൂപ്പനും ഒക്കെ സമ്പാദിച്ചിട്ടിരുന്നതുകൊണ്ടു തന്നെ ജീവിതം കഴിച്ചുകൂട്ടിപ്പോന്നു.

മകന് ഒരു പ്രത്യേകത ഉണ്ടായിരുന്നു. അയാൾ മനസ്സിലുള്ള കാര്യങ്ങൾ മനസ്സിൽതന്നെ ഒളിപ്പിച്ചു വച്ചു. അച്ഛൻ മകന് ഒരു വിവാഹബന്ധം തീരുമാനിച്ചു. പെൺകുട്ടിക്ക് പത്താം ക്ലാസു വരെ പഠിപ്പുണ്ട്. ആരോഗ്യത്തിലും കൊച്ചനു തുല്യയായിരുന്നു. മകനാകട്ടെ, ശരീരത്തിനു മുഴുപ്പു കൂടുതലുള്ള ഏതെങ്കിലും പെൺകുട്ടിയെ സ്പർശിക്കുവാൻ വെമ്പൽ കൊള്ളുകയായിരുന്നു. എന്നാൽ അയാൾ ആഗ്രഹം അച്ഛനോട് പറഞ്ഞില്ല. പെൺകുട്ടിക്ക് ഒരു അനുജനുണ്ടായിരുന്നു. സഹോദരിയുടെ വിവാഹംകഴിഞ്ഞ് ഒരു കൊല്ലത്തിനകം അയാൾ മരിച്ചുപോയി. അങ്ങിനെ അച്ഛന്റെ മുഴുവൻ സ്വത്തിനും അവകാശം ,പെൺകുട്ടിക്കു മാത്രമായി. സീതാറാം സ്വാമിയുടെ ദൂര വീക്ഷണത്തിന് ദൃഷ്ടാന്തമാണിക്കാര്യം. എന്നാൽ അയാൾ ഇക്കാര്യം ആരോടും പറഞ്ഞില്ല. ഭർത്തൃഗൃഹത്തിലെത്തി നാലുവർഷത്തിനുള്ളിൽ അവൾക്ക് മൂന്നു പെൺകുട്ടികളുണ്ടായി. മൂന്നും അമ്മയുടെ തൽ സ്വരൂപം. വ്യത്യാസം ഇത്രയേയുള്ളു. ഒന്ന് കോങ്കണ്ണിയായിരുന്നു. ഒന്നു കറുത്തതും. ഇവർ വലുതായപ്പോൾ, വരനെ സമ്പാദിക്കുന്ന കാര്യം, തന്റെ സ്വത്തിൽ ഒതുങ്ങുന്നില്ലെന്ന് സീതാറാം സ്വാമി കണ്ടു.

പുല്ലയ്യായുടെ അപ്പൂപ്പന്റെയും അച്ഛന്റെയും കാലം മുതല്ക്കേ ഇവർക്ക് കൊടുക്കൽ വാങ്ങൽ ഉള്ളതാണ്. വെങ്കട അപ്പലരാമ നരസിംഹറാവുവിനോട്, പുല്ലയ്യായുടെ അപ്പൂപ്പൻ രണ്ടേക്കർ ഭൂമി വാരത്തിനു വാങ്ങിയിരുന്നു. വലിയ ആത്മാഭിമാനിയായിരുന്നു പുല്ലയ്യായുടെ അച്ഛനായ മല്ലു നായുഡു – ജന്മഭൂമി വിറ്റ് തവണ അടച്ചു. അതുമുതൽ ഒറ്റ ചക്രത്തിലാണ് വണ്ടി ഓടുന്നത്.

ഭാര്യയും ഒരുമിച്ച് പുല്ലയ്യാ പട്ടണത്തിലെത്തുമ്പോഴേക്കും നേരം കുറെ വൈകി. രണ്ടു വക്കീലന്മാരും വീട്ടിൽതന്നെ കോടതി നടത്തുകയാണ്. സീതാറാം ശാസ്ത്രിയുടെ ഭാര്യ ഏതോ കാര്യത്തെ സംബന്ധിച്ച് വാദിച്ചുകൊണ്ടിരിക്കുകയായിരുന്നു. മകൻ മിണ്ടാതെ

അതൊക്കെ കേട്ടു കൊണ്ടിരുന്നു. പുല്ലയ്യായെ കണ്ട ഉടനെ വലിയവക്കീൽ പറഞ്ഞു.

"എന്തുണ്ട് *പുളിച്ച പുരുഷാ?"

"അയാൾക്ക് പുളിപ്പു തോന്നാനെന്താ കാര്യം? സ്വയം മധുരിക്കുന്നവനാണ്. ഇപ്പോഴാകട്ടെ, കളിപ്പാവപോലത്തെ ഭാര്യയെ കല്യാണം കഴിച്ചുകൊണ്ട് വന്നിരിക്കുകയുമാണ്" എന്ന് വക്കീലിന്റെ ഭാര്യ അഭിപ്രായപ്പെട്ടു. പുല്ലയ്യായും ഭാര്യയും കൈ കൂപ്പി നിന്നു. നീലിയെ കണ്ടതും കൊച്ചു വക്കീലിന്റെ ഭാവനാശക്തി പ്രവർത്തിച്ചു തുടങ്ങി – ഇന്നിവർ വീട്ടിലേക്കു മടങ്ങിപ്പോകുകയില്ല. രാത്രിയിലും അവിടെത്തന്നെ താമസിക്കും. പുല്ലയ്യാ ബോധംകെട്ട് ഉറങ്ങും. ഞാൻ ഒരു പുസ്തകവും എടുത്ത് വരാന്തയോടു ചേർന്ന മുറിയിൽ ഇരിക്കും. നീലിക്ക് ഉറക്കം വരികയില്ല. അന്യോന്യം നോക്കി സ്നേഹമാകും. എനിക്കു മുറിയിൽനിന്നു പോകാൻ കഴിയാതെയാകും. അപ്പോൾ നീലിയോ? ഗ്രാമീണ സൗന്ദര്യത്തിന് ഉത്തമ മാതൃകയാണവൾ. ദിവസം മുഴുവൻ കണ്ണാടിക്കു മുമ്പിൽ ഇരുന്നാലും നഗരത്തിലെ യുവതികളുടെ സൗന്ദര്യം ഒരു നിമിഷം കൊണ്ട് ഇല്ലാതാകുന്നു. അതേ. നീലിക്ക് ഉറക്കം വരുകയില്ല."

പുത്ര ഭാര്യ അടുക്കളയിലേക്കു പോയി, പുല്ലയ്യാ ലജ്ജയോടെ പറഞ്ഞു: "ബാബുജി! വീട്ടിൽ അമ്മയില്ലിപ്പോൾ – തീറ്റിയുടെയും കുടിയുടെയും കാര്യം നോക്കണം – അതുകൊണ്ട് ഒരു പെണ്ണിനെ–"

"അതെ, അതെ, നല്ല കാര്യം!" വലിയ വക്കീൽ തലകുലുക്കിക്കൊണ്ടു പറഞ്ഞു.

"നിന്റെ പേര്?" വക്കീലിന്റെ ഭാര്യ ചോദിച്ചു.

"നീലമ്മ എന്നാണ്. ഗ്രാമത്തിലുള്ളവരൊക്കെ നീലി എന്നു വിളിക്കുന്നു" ഉത്തരം പുല്ലയ്യാ തന്നെ പറഞ്ഞു.

"നല്ലപോലെ ജോലി ചെയ്യുമോ?"

"ഉവ്വ്, ഉവ്വ്, കണ്ടില്ലേ എന്തു നല്ല ആരോഗ്യമെന്ന്? വേല ചെയ്തില്ലെങ്കിൽ ആരോഗ്യം എങ്ങിനെ ഉണ്ടാകും? ആളുകൾ

---

* തെലുങ്കിൽ 'പുലുപ്പുവിന്റെ' അർത്ഥം പുളിയുള്ള എന്നാണ്. പുരുഷനെ സംബോധന ചെയ്യുന്നത് അയ്യാ എന്നും.

പറയാറില്ലേ കുത്തിയിരുന്നു കുത്തിയിരുന്നു മകൾ സുഖക്കേടു കാരിയും ജോലി ചെയ്ത് ചെയ്ത് മകന്റെ ഭാര്യ വജ്രവും ആയി എന്ന്."

പുല്ലയ്യാ സംസാരിച്ചപ്പോൾ വലിയ വക്കീൽ അട്ടഹസിച്ചു ചിരിച്ചു കൊണ്ടിരുന്നു. അയാൾ പറഞ്ഞു "നമ്മുടെ വീട്ടിൽ അടുക്കള ഉണ്ടായപ്പോൾ മുതൽ ഈ രണ്ടു വാല്യക്കാരികളും..."

ഭാര്യയുടെ കടുത്തനോട്ടം കണ്ടപ്പോൾ വക്കീൽ നിറുത്തി. പക്ഷേ ഭാര്യ തൊണ്ട തുറന്നു "എടോ, പുല്ലയ്യാ! ഞങ്ങളുടെ ഒക്കെ കാര്യം വേറെയാണ്. അദ്ദേഹത്തെ ജഡ്ജിയാക്കിയപ്പോൾ, അതു വേണ്ടെന്ന് പറഞ്ഞത് എന്താണെന്ന് അറിയാമോ തനിക്ക്?"

"ഇല്ല".

"അതോടെ ഞങ്ങളുടെ സ്വാതന്ത്ര്യം നഷ്ടപ്പെടും – അതുതന്നെ. നാളെ, തെരഞ്ഞെടുപ്പുകാലം വരുമ്പോൾ അദ്ദേഹത്തിന് മന്ത്രിയാകാൻ കഴിഞ്ഞേക്കും".

"അതേയതെ, എന്തുകൊണ്ട് ആയിക്കൂടാ?"

"ഇരിക്കെടോ, എന്തിനാ • നില്ക്കണേ?" വലിയവക്കീൽ നീലിയുടെ നേരെ നോക്കിക്കൊണ്ടു പറഞ്ഞു. പിന്നെ എണീറ്റു പീടികയിലേക്കു പോയി. നീലി സാരിനേരെയാക്കി പിൻഭാഗത്തുള്ള വരാന്തയിൽ പോയി ഇരുന്നു. വരാന്തയോടു ചേർന്ന മുറിയിൽ, ഒരു കസേരയിൽ കൊച്ചു വക്കീൽ ഇരിക്കുന്നുണ്ടായിരുന്നു. നീലിയെക്കണ്ടതും അയാൾ അവളെ അയിരം കണ്ണുകൾകൊണ്ട് നോക്കാൻ തുടങ്ങി. അയാളുടെ ആഗ്രഹം ഹൃദയഭിത്തികൾ ഭേദിച്ച് നീലിയുടെ സാരിക്കകത്തു പ്രവേശിച്ചു. പിന്നെയും ഉള്ളിലേക്കു പോകാനായിരുന്നു അയാളുടെ ആഗ്രഹം.

വക്കീൽ ആംഗ്യം കാണിച്ചതനുസരിച്ച്, പുല്ലയ്യായും പീടികയുടെ അടുത്തേക്കു ചെന്നു. വാല്യക്കാരത്തിക്കു കഴിഞ്ഞ രണ്ടുമാസത്തെ ശമ്പളം കൊടുത്തിട്ടില്ലെന്നുകേട്ട്, വക്കീൽ പുത്രഭാര്യയോട് സങ്കടം പറയുകയായിരുന്നു. അതിഥികൾ ഉച്ചതിരിഞ്ഞ് പോകുന്നില്ലെങ്കിൽ, ഒന്നര സേർ അരി നഷ്ടപ്പെട്ടതുതന്നെ എന്ന് അവൾ കണക്കുകൂട്ടി. അവരെ വേഗം പറഞ്ഞയയ്ക്കാനുള്ള വഴി ആലോചിക്കുകയായിരുന്നു വക്കീലിന്റെ ഭാര്യ.

വരാന്തയിൽ മെല്ലെ ഉലാത്തിക്കൊണ്ട് സീതാറാം സ്വാമി പുല്ലയ്യായോടു പറഞ്ഞു: "നീയൊരു നല്ല പെണ്ണിനെ കല്യാണം കഴിച്ചു. നല്ലതുതന്നെ. എന്നാൽ...."

"ബാബുജീ, എന്താ കാര്യം?"

"അവൾ നിന്റെ കാര്യമൊക്കെ നോക്കുന്നുണ്ടോ?"

"പിന്നില്ലേ" ലജ്ജാഭാവത്തിൽ പുല്ലയ്യാ പറഞ്ഞു "ഞാൻ പറയുന്നതൊക്കെ അതുപോലവൾ ചെയ്യും".

"അപ്പോഴതു വളരെ നല്ലതുതന്നെ! നോക്കൂ എന്നാലും. പെൺജാതിയുടെമേൽ നിയന്ത്രണം എപ്പോഴും വേണം – അവളെ ഒരിക്കലും വിശ്വസിക്കരുത്."

അയാൾ പറഞ്ഞതിന്റെ ഉദ്ദേശ്യം പുല്ലയ്യായ്ക്കു മനസ്സിലായില്ല. അതുകൊണ്ടാണെന്നു തോന്നുന്നു ചിരിച്ചുകൊണ്ട് അയാൾ പറഞ്ഞു.

"അങ്ങു പറഞ്ഞതിന്റെ ഉദ്ദേശ്യം മനസ്സിലായി. ആരുതന്നെയായാലും ചീത്തയാകുന്നതും നന്നാകുന്നതും സ്ത്രീകൾ കാരണമാണ്."

"താൻ പറഞ്ഞത് ഏറ്റവും ശരി. അവരെ എപ്പോഴും അടുക്കളയിലോ കുഞ്ഞുങ്ങൾക്കിടയിലോ തന്നെ ഇരുത്തണം. അവർ ഒരിക്കൽ ചുറ്റുമതിലിനു വെളിയിൽ പോയോ പിന്നെ.........." വക്കീൽ കൂടെക്കൂടെ പിൻഭാഗത്തെ വരാന്തയിലേക്കു നോക്കുന്നുണ്ടായിരുന്നു.

"ഭർത്താവു ഭാര്യയെയും, ഭാര്യ ഭർത്താവിനെയും വിശ്വസിക്കുന്നില്ലെങ്കിൽ കാര്യം എങ്ങിനെ നടക്കും ബാബുജീ? അവരും നമ്മെപ്പോലെയാണല്ലോ. അവരും വല്ലപ്പോഴും ഉത്സവത്തിനും മറ്റും പോകണം. എന്നാൽ......"

"എടോ ഭ്രാന്താ! തനിക്കു ഒരിക്കലും കാര്യം മനസ്സിലാകുകയില്ല. ഞാൻ പറയുന്നതു മനസ്സിലാക്ക്. കുഞ്ഞുങ്ങളുണ്ടാകുന്നതുവരെ പെണ്ണുങ്ങൾക്ക് സ്വാതന്ത്ര്യം അനുവദിക്കരുത്. അങ്ങിനെ ചെയ്താൽ......" പുല്ലയ്യാ പതുക്കെ ചിരിച്ചു. വക്കീൽ പറഞ്ഞുവന്ന കാര്യം തുടർന്നു. "ഞാൻ പറയുന്നതു താൻ അനുസരിക്കില്ലേ. ആയിരക്കണക്കിനാളുകൾ എന്റെ ദീർഘ വീക്ഷണത്തെ അഭിനന്ദിച്ചിട്ടുണ്ട്. എനിക്ക് കച്ചേരിയിൽ പോകേണ്ട കാര്യം തന്നെയില്ല. ആളുകൾ എന്നെ അന്വേഷിച്ച് ഇങ്ങോട്ടു വരികയാണ് ചെയ്യുന്നത്."

"അതെ, അതെ, എങ്ങിനെ വരാതിരിക്കും !"

"പിന്നെ, ഞാൻ പറയുന്നതിന്റെ ഉദ്ദേശ്യം ഇതാണ്. സ്ത്രീകൾ വഞ്ചകികളാണ്. അവരുടെ കാര്യത്തിൽ കരുതലോടെയിരിക്കണം; ഇത്രയുമേ ഉള്ളു!"

പുല്ലയ്യാ മിണ്ടാതിരുന്നു. വീട്ടിന്റെ പിൻഭാഗത്ത് അമ്മായി അമ്മയും മരുമകളും തമ്മിൽ പേശുകയാണ്. അമ്മായിയമ്മയ്ക്ക് ശുണ്ഠിപിടിച്ച മട്ടുണ്ട്. അതിഥികൾക്ക് ഭക്ഷണം പാകംചെയ്യാൻ മരുമകൾ പറഞ്ഞു എന്നതാണ് ആരോപണം.

പകൽ അവസാനിക്കാറായി. വീട്ടുടമസ്ഥനോട് യാത്ര ചോദിച്ചിട്ട് രണ്ടതിഥികളും വീട്ടിലേക്കു മടങ്ങി. അതോടെ കൊച്ചുമ്പാബുവിന്റെ സങ്കല്പക്കുതിരയുടെ നടുവൊടിഞ്ഞു. വഴിനടക്കുമ്പോൾ നീലി എന്തെന്നില്ലാതെ ഓരോന്ന് അയാളോട് ചോദിച്ചുകൊണ്ടിരുന്നു. എന്നാൽ പുല്ലയ്യായുടെ മനസ്സ് പതറിപ്പോയിരുന്നു. അതിനാൽ, താല്പര്യമില്ലാത്ത മട്ടിലാണ് മറുപടി പറഞ്ഞത്. ഭർത്താവിന്റെ ഈ താല്പര്യമില്ലായ്മ നീലിക്കു രസിച്ചില്ല.

"വീട്ടുകാരുടെ ഔദാര്യത്തെയും നന്മയെയും പറ്റി അവൾ പ്രശംസിച്ചു പറഞ്ഞു. പറയുന്നത് തുടർന്ന് കേൾക്കാൻ അയാൾ ഇഷ്ടപ്പെട്ടില്ല. അയാൾ പറഞ്ഞു.

"പുറമേ ഷെർവാണി, അകമേ പരവശതയും !"

"എന്താണിങ്ങനെ പറയുന്നത്?"

"പേരു വലുത്, കാഴ്ചയിൽ കൊച്ച് !"

ശിശിരകാല സൂര്യൻ വളരെ വേഗം സമുദ്രത്തിനുനേരെ താണിറങ്ങിക്കൊണ്ടിരുന്നു. റോഡിൽ കട കടാ ശബ്ദമുണ്ടാക്കിക്കൊണ്ട്, കാളവണ്ടികൾ കമ്പോളത്തിൽ നിന്ന് വീടുകളിലേക്ക് മടങ്ങിപ്പോകുന്നു. ഒരു കരി ഗ്യാസ് ബസ് ഝക് ഝക് എന്ന് ഒച്ച ഉണ്ടാക്കിക്കൊണ്ട് പട്ടണത്തിലേക്കു പോയി. രണ്ടുപേരും പേരാലിന്റെ തണലും കടന്ന് കുളത്തിനു സമീപമെത്തി. അതിനു ശേഷം പാടവും പറമ്പും ചെറിയൊരു പുരയിടവും. മിണ്ടാതെ വഴിനടക്കുന്ന ഭർത്താവിനെ നോക്കിക്കൊണ്ട് നീലി മെല്ലെ പറഞ്ഞു. "ആഹാരം തന്നവരോട് സന്തോഷം തോന്നുകയാണ് വേണ്ടത്, അവരെ നിന്ദിക്കുന്നത് നല്ലതല്ല. മറ്റുള്ളവരുടെ നന്മയെക്കരുതി വേണം നാം സദാ പ്രവർത്തിക്കാൻ എന്ന് അമ്മൂമ്മ പറയാറുണ്ട്. അവർക്കു തിന്മ ആഗ്രഹിക്കരുത്. ആ ബാബു നാം ജീവിക്കുന്നതിനു സഹായിച്ചു. അതിന് നാം എന്തിനു പിണങ്ങണം?"

പുല്ലയ്യായ്ക്ക് മിണ്ടാതിരിക്കാൻ കഴിഞ്ഞില്ല. അയാൾ പറഞ്ഞു. "നമ്മളെ കണ്ടപ്പോൾ അമ്മായി അമ്മയും മരുമകളും ചേർന്നു നടത്തിയ ചർച്ച നീ കേട്ടല്ലോ... തിന്നാൻ വേണ്ടിയാണോ നാം അവരുടെ വീട്ടിൽ പോയത്? കൂടാതെ ആ ബാബുജി പറയുക യാണ് നിന്നെ വിശ്വസിക്കരുതെന്ന്...... ചതിക്കുമത്രേ."

ദേഷ്യംകൊണ്ട് പുല്ലയ്യാക്ക് തുടർന്നു സംസാരിക്കുവാൻ കഴിഞ്ഞില്ല. നീലി അടുത്തുള്ള കുളത്തിൽനിന്ന് കൈയും മുഖവും കഴുകി ഒരുനിമിഷം പടിഞ്ഞാറോട്ടു തിരിഞ്ഞ് കണ്ണുമടച്ചു നിന്നു. പിന്നെ ഭർത്താവിന്റെ പിന്നിൽ നടന്നുകൊണ്ട് ആലോചിക്കുവാൻ തുടങ്ങി. "വല്യബാബു അങ്ങിനെ... പറയാനെന്താ? ഞങ്ങളുടെ കയ്യിൽ എന്താണുള്ളത്..... എല്ലാം ഈശ്വരൻ കാണുന്നു ണ്ടല്ലോ...."

പുല്ലയ്യാ അപ്പോൾ ഒളികണ്ണിട്ട് നീലിയെ നോക്കി.

# 10

നെല്ലുകൊയ്യുന്നതിനു മുമ്പുതന്നെ വയലുകളിൽ ചെറുപയർ വിതച്ചു. കടുത്ത തണുപ്പായിരുന്നു. സ്ത്രീകളും പുരുഷന്മാരും കുഞ്ഞുങ്ങളും വൃദ്ധരും എല്ലാം കീറിയ കമ്പിളിയോ സാരിയോ കൊണ്ട് മൂടിപ്പുതച്ചു കഴിയുകയാണ്. കിഴവികൾ രാവിലെയും സന്ധ്യയ്ക്കും ആഴികൂട്ടി തീ കായുകയും, സമീപമിരിക്കുന്ന കുഞ്ഞു ങ്ങൾക്ക് ഭൂതപ്രേതകഥകളോ രാജാ-റാണിക്കഥകളോ പറഞ്ഞു കൊടുക്കുകയും ചെയ്യുന്നു.

കൊയ്ത്താരംഭിച്ചു. കൃഷിക്കാർക്ക് മുഴുവൻ സമയവും ജോലിയുണ്ട്. സ്വന്തമായി നിലമില്ലാത്തവർ, മറ്റുള്ളവരുടെ നില ങ്ങളിൽ കൂലിപ്പണിക്കു പോകുകയോ കൊയ്ത്തു കഴിഞ്ഞ പാട ങ്ങളിൽ നിന്ന് കാലാ പെറുക്കിക്കിട്ടിയ കതിരുകൾ കുട്ടകളിൽ നിറയ്ക്കുകയോ ചെയ്യുന്നു. മുളച്ചു നില്ക്കുന്ന ചെറു പയർ ചെടികൾ കണ്ടാൽ പാടങ്ങളിൽ പച്ചപ്പുതപ്പു വിരിച്ചിരിക്കുകയാണോ എന്നു തോന്നും. ഒരു ഭാഗത്ത് കൊയ്ത്തിലേർപ്പെട്ടിരിക്കുന്നവർ പലജാതി പാട്ടുകൾ പാടി ക്ഷീണം ലഘൂകരിക്കുകയാണ്; മറുഭാഗത്താകട്ടെ കൊയ്ത്ത കറ്റകൾ വണ്ടികളിലാക്കി സമീപമുള്ള കളങ്ങളിലേക്ക് കൊണ്ടുപൊയ്ക്കൊണ്ടിരിക്കുന്നു.

ഗ്രാമമാകെ ആനന്ദ ലഹരയിൽ നൃത്തമാടുകയാണ്. വയലു കളിൽ വച്ച് നീലിയും പാടി. ഇടയ്ക്കിടയ്ക്ക് നീലിയുടെ സ്വരത്തി നൊപ്പിച്ച് പുല്ലയ്യാ മൂളിക്കൊടുത്തു. അങ്ങിനെ വയലുകളിൽ നിന്നും കറ്റകൾ കൊയ്ത് കളത്തിലെത്തി. ഇനി, നെല്ല് കളത്തിൽ നിന്ന് വീട്ടിലും വീട്ടിൽ നിന്ന് വാരനെല്ല് ഉടമസ്ഥരുടെ പത്തായ ങ്ങളിലും എത്തിക്കുകയേ വേണ്ടൂ.

കർഷകർ കന്നിക്കൊയ്ത്തുനെല്ലിന്റെ ഒരു ഭാഗമെടുത്ത് കുത്തി അരിയാക്കി ചോറു വെച്ച് ദേവിക്കോ ദേവനോ നിവേദിച്ചിട്ട് ബാക്കി ഭക്ഷിക്കുകയും ചെയ്യുന്നു. ഇപ്പോൾ വീട്ടുകാര്യങ്ങളൊക്കെ നീലി യുടെ ചുമതലയിലാണ് നടക്കുന്നത്. ഭർത്താവ് ആഗ്രഹിച്ചിരു ന്നില്ലെങ്കിൽതന്നെ, അവൾ ചുമതല ഒഴിഞ്ഞുമാറിയില്ല. അലക്കു കാരൻ, ക്ഷുരകൻ, കുശവൻ, ചെരിപ്പുകുത്തി എന്നിവർക്കുള്ള അവകാശങ്ങൾ അവൾതന്നെ പങ്കുവെച്ചു കൊടുത്തു. ഗ്രാമത്തിലെ അധ്യാപകന് അവകാശം കൊടുക്കാൻ തുടങ്ങിയപ്പോൾ, പുല്ലയ്യാ അതിൽ . ഇടപെട്ടു; "പഠിക്കാൻ പോകുന്ന കുഞ്ഞുങ്ങളൊന്നും നമുക്കില്ലല്ലോ. അരച്ചാക്ക് നെല്ല് വെറുതെയങ്ങനെ കിട്ടുകയില്ല".

"പാവത്തിന് ഒരുപാടു കുഞ്ഞുകുട്ടികളുണ്ട്. ഗ്രാമത്തിലെ കുഞ്ഞുങ്ങളെ പഠിപ്പിക്കുകയല്ലേ. നാലുപേർ കുറേശ്ശെ വല്ലതും കൊടുത്താൽ അതുങ്ങളുടെ വയർ പോറ്റാൻ കഴിയും" എന്നു നീലി പറഞ്ഞു.

കൊഞ്ഞനം കാട്ടിയിട്ട് പുല്ലയ്യാ ഒഴിഞ്ഞുപോയി.

കളത്തിൽ പേറ്റിക്കൊഴിക്കൽ ജോലി പൂർത്തിയാക്കി പുല്ലയ്യാ നെല്ലു കൂമ്പാരമുണ്ടാക്കി. പിന്നെ കൂമ്പാരത്തിൽനിന്നു കുറച്ചു നെല്ല് മുറത്തിലെടുത്ത് വയലിലേക്കു പോയി. തൂമ്പാകൊണ്ട് വയ ലിൽ അല്പസ്ഥലം കുഴിച്ചു. കുഴിച്ച മണ്ണിൽനിന്ന് ഒരു കട്ട എടുത്ത് നെൽക്കൂമ്പാരത്തിൽ കൊണ്ടു വച്ചു. അന്നുതന്നെ നീലി പുന്നെല്ലു കുത്തി വട ഉണ്ടാക്കി ഗണപതിക്കു നേദിക്കുകയും വീട്ടിലുള്ളവർക്ക് കൊടുക്കുകയും ചെയ്തു. പിന്നെ, പുല്ലയ്യാ കള ത്തിൽ നിന്ന് നെല്ലുകൊണ്ടുവന്ന് പത്തായത്തിലിട്ടു. ഇനി പത്തായത്തിൽ നിന്നെടുത്ത് ഉടമസ്ഥന്റെ വീട്ടിലെത്തിക്കണം.

നേർച്ചക്കാള*യുമായി ഭിക്ഷയാചിക്കുന്നവർക്ക് ഇത് നല്ലൊരവസരമായിരുന്നു. കച്ചവടത്തിൽ വിശേഷാൽ ലാഭം ഉണ്ടാക്കുന്നതിനും, ക്ഷുരക ജാതിയിൽപ്പെട്ട ജ്യോതിഷികൾക്ക്,

ജ്യോതിഷത്തിന്റെ പേര് പറഞ്ഞ് സാധനങ്ങൾ കബളിപ്പിച്ചു കൈക്കലാക്കുന്നതിനും ഇതു സന്ദർഭം നൽകി. മരുന്നുവേണോ മരുന്ന്!...... വാതപിത്തങ്ങൾക്ക് മരുന്ന് ! – മധുമേഹത്തിനു മരുന്ന് ....... സർവ രോഗങ്ങൾക്കും മരുന്നുണ്ടേ മരുന്ന് ! വാങ്ങിക്കോ !" കൈകാലുകളിൽ പിത്തള ആഭരണങ്ങൾ, കഴുത്തിൽ മുത്തു മാലകൾ, തോളിൽ തൂക്കിയ മാറാപ്പിൽ ഉറങ്ങിക്കിടക്കുന്ന കുഞ്ഞ്, കൈയിൽ തംബുരു, തലയിൽ കുട്ട !..... ഉച്ചത്തിൽ വിളിച്ചു പറഞ്ഞുകൊണ്ട് മരുന്നു വില്ക്കുന്ന ജ്യോതിഷക്കാരി !

"ഇവൾക്കു കുഞ്ഞുങ്ങളില്ല !" നീലിയെ ചൂണ്ടിക്കാട്ടിക്കൊണ്ട് അയൽക്കാരി ജ്യോതിഷക്കാരിയോട് പറഞ്ഞു. ജ്യോതിഷക്കാരി നീലിയുടെ നേർക്ക് കണ്ണെറിഞ്ഞിട്ട് പറഞ്ഞു : "എന്താ കുഞ്ഞുങ്ങളില്ലാത്തത്? നമ്മുടെ പതിനെട്ടു പുരാണങ്ങളിലും അതെഴുതിയിട്ടുണ്ട്...... കണ്ണില്ലാതാകട്ടെ.... ചെവികേൾക്കാതാകട്ടെ കുഞ്ഞുങ്ങളില്ലാതെവരട്ടെ എല്ലാറ്റിനും ഞങ്ങളുടെകൈയിൽ മരുന്നുണ്ട് ! അളന്ന് ആറുമന്ന്, അല്ലെങ്കിൽ അളക്കാതെ ആറുമന്ന് നെല്ലു തരുമോ അമ്മ? സദ്ഗുരുവിന്റെ ആജ്ഞയാണിത് !..... ഗുരുവിന്റെ ആജ്ഞ അനുസരിക്കാത്തവർ അടുത്ത ജൻമം കുതിരകളായി ജനിക്കും... ഗുരുവിന്റെ ആജ്ഞ കേൾക്കാത്തവർ അടുത്ത ജൻമം കഴുതയായിപ്പോകും. ഇത് സദ്ഗുരുവിന്റെ ആജ്ഞയാണമ്മേ..."

"എടീ മോളേ! നീലി! നീ ചെറുപ്പമാ! ഇപ്പോൾ മുതല്ക്കേ മരുന്നിന്റെ പിടിയിൽ പെടണതെന്തിന്? അതൊക്കെകള !"

വയസ്സിയുടെ വാക്കു കേട്ടപ്പോൾ ജ്യോതിഷക്കാരിക്കു തോന്നി അവൾ തന്റെ വായിലായത് തട്ടിക്കളയുകയാണെന്ന്. അവൾ പറഞ്ഞു : "കവിളൊട്ടിയ നീലക്കണ്ണീ ! – വയറ്റത്തടിച്ച് എന്റെ വഴിമുട്ടിച്ചതെന്തേ കള്ളീ ! മഴ പെയ്യത്തില്ല. വരൾച്ച ഉണ്ടാകട്ടെ. മഴ പെയ്തു പെയ്തു വെള്ളപ്പൊക്കം ഉണ്ടാകട്ടെ." ശപിച്ചുകൊണ്ടും മരുന്നു കൊടുക്കാതെയും ജ്യോതിഷക്കാരി നടന്നുപോയി. നീലി രണ്ടാമതും വിളിച്ചപ്പോൾ അവൾ തിരിഞ്ഞു നിന്നു.

---

* ദക്ഷിണേന്ത്യയിലെ ഒരു പ്രത്യേക ജാതിയിൽപെട്ടവർ, നേർച്ച എന്ന നിലയ്ക്ക് ഉപേക്ഷിക്കപ്പെട്ട പ്രത്യേക തരത്തിൽ പെട്ട കാള (നാദിയാ)കളെ പരിശീലിപ്പിക്കുകയും, അവയെ ഗ്രാമങ്ങളിൽ കൊണ്ടുനടന്ന് സംഭാവനകൾ പിരിക്കുകയും ചെയ്യുന്നു. ഈ കാളകൾ സീതാ – രാമ – ലക്ഷ്മണന്മാരായും മറ്റും അഭിനയിക്കുന്നു.

"ഞരമ്പറിയാവുന്നവരേ ശരിയായ ചികിത്സ ചെയ്യൂ. കുത്തി ക്കേറുന്ന അമ്പുകൊണ്ടാലേ വലിയ മുറിവുണ്ടാകൂ. ഇതാണ് സദ്ഗുരുവിന്റെ സന്ദേശം ! " എന്നു പറഞ്ഞുകൊണ്ട് അവൾ തിരിച്ചുവന്നു.

"എനിക്ക് മരുന്നൊന്നും വേണ്ട. ഇതാ ഇതെടുത്തുകൊള്ളൂ" എന്നു പറഞ്ഞുകൊണ്ട് നീലി ഉദ്ദേശം രണ്ട് സേർ നെല്ല് ജ്യോതിഷ ക്കാരിയുടെ കുട്ടയിൽ ചൊരിഞ്ഞുകൊടുത്തു. അവൾക്കു സന്തോ ഷമായി. അവൾ പറഞ്ഞു "അമ്മേ അടുത്ത കൊല്ലം ഇതേസമയം ഞാൻ വരും. അപ്പോൾ നിങ്ങളുടെ മടിയിൽ ചന്ദ്രനെപ്പോലൊരു ഓമനക്കുട്ടനുണ്ടാകും." അനുഗ്രഹിച്ചിട്ട് അവൾ പോയി.

ജൻമിക്കുള്ള നെല്ല് പുല്ലയ്യാ അയാളുടെ വീട്ടിൽ എത്തിച്ചു കൊടുത്തു. ബാക്കിയിൽ നിന്ന് കല്യാണാവശ്യത്തിന് ആദേമ്മ യോട് വാങ്ങിയ കടത്തിന്റെ പലിശയും കൊടുത്തു. ആദേമ്മയുടെ കാര്യസ്ഥൻ, പുല്ലയ്യാ വാങ്ങിയ കടത്തിന് ഒരു പ്രമാണം എഴുതി വാങ്ങിയിരുന്നു. ആ കടം എങ്ങിനെ വീട്ടും എന്നത് പുല്ലയ്യായെ അലട്ടുന്ന ഒരു പ്രശ്നമായിത്തീർന്നു. മിച്ചമുള്ള നെല്ലുകൊണ്ട് ഒരു വർഷം മുഴുവൻ വലിച്ചിഴക്കണം. മുമ്പ് ഒറ്റക്കിളിയായിരുന്നു അയാൾ. കാര്യങ്ങൾ നടന്നു പോയി. ' ഇപ്പോൾ മൂന്നു വയർ നിറയ്ക്കണം. ഭാര്യയാകട്ടെ വലിയ ദാനശീലയുമാണ്. ആരുടെ കാര്യത്തിലും കൈചുരുക്കൽ എന്നൊരു ഏർപ്പാടില്ല.

"കൈയ്ക്കും കാലിനും കരുത്തുണ്ടെങ്കിൽ വേവലാതിപ്പെടാ നൊന്നുമില്ല" ആശ്വാസം പകരുന്ന രീതിയിൽ നീലി പറയും.

ഭജനഗാനങ്ങളുടെയും പൂക്കളുടെ സുഗന്ധത്തിന്റെയും ലഹരി കയറി ഇളകിയാടുന്ന പൗഷമാസം കഴിഞ്ഞു. മാഘമാസം വന്നു. മാഘമാസത്തിലെ ഏകാദശിദിവസം അവിടത്തുകാർ 'സാലേം ഹുണ്ട്' എന്ന മലയിൽ തീർഥയാത്ര പോവുകപതിവാണ്. അത്, നവിരി ഗ്രാമത്തിൽ നിന്ന് ഒന്നരക്കാതം അകലെ സ്ഥിതിചെയ്യുന്ന ചരിത്ര പ്രസിദ്ധമായ മലയാണ്. അവിടെ പ്രസിദ്ധമായ ഒരു വിഷ്ണു ക്ഷേത്രമുണ്ട്. അക്കൊല്ലവും നവിരിക്കു സമീപമുള്ള അനേകം ഗ്രാമങ്ങളിലെ വളരെപ്പേർ ആ മലയിൽ തീർഥയാത്രയ്ക്കു പോയി. സ്ത്രീകളും, പുരുഷൻമാരും, കുഞ്ഞുങ്ങളും വൃദ്ധരും എല്ലാം വിറച്ചുകോച്ചുന്ന വെളുപ്പാൻകാലത്തെ തണുപ്പിൽ തന്നെ യാത്ര ആരംഭിച്ചു.

മലയ്ക്കടുത്തുകൂടി ഒഴുകുന്ന വംശധാരാ നദിയിൽ മുങ്ങിക്കുളിച്ചിട്ട് അവർ മലചവിട്ടാൻ തുടങ്ങി. വഴിയുടെ ഇരുവശങ്ങളിലും ഭിക്ഷക്കാർ വരിവരിയായി ഇരിക്കുന്നുണ്ട്. മുമ്പിൽ വിരിച്ചിട്ടുള്ള വസ്ത്രങ്ങളിൽ, യാത്രക്കാരോട് ഭിക്ഷ വാങ്ങുകയാണവർ. സഞ്ചാരികളിൽ പലരും ഡോലക്കും, തബലയും കൊട്ടി ഭജനകീർത്തനങ്ങളും പാടി നൃത്തംവച്ചാണ് പൊയ്ക്കൊണ്ടിരുന്നത്. ഒരു മൈൽ അകലെവരെ കേൾക്കാമായിരുന്നു അവരുടെ പാട്ടിന്റെ ശബ്ദം. ദൂരെ നിന്നു നോക്കിയാൽ ആൾക്കൂട്ടം ഒരു ജനപ്രവാഹമാണെന്നേ തോന്നൂ. വഴിയിൽ അവിടവിടെ ഏതാനും സന്യാസിമാർ ഇരുന്നിരുന്നു. അവർ സഞ്ചാരികൾക്ക് ഭസ്മം നല്കി. സഞ്ചാരികൾ അവരെ ആദരിക്കുകയും സൽക്കരിക്കുകയും അവർക്കു ദക്ഷിണനൽകുകയും ചെയ്തു.

നീലിയും പുല്ലയ്യായും യാത്ര പുറപ്പെട്ടു. രണ്ടുപേരും മുങ്ങിക്കുളിച്ച്, ഭഗവന്നാമവും ചൊല്ലി മലകയറാൻ തുടങ്ങി. നീലി സാരിത്തുമ്പിൽ കുറച്ചരിയും കെട്ടിക്കൊണ്ടു വന്നിരുന്നു. വഴിയരികിലുള്ള ഭിക്ഷക്കാർക്ക് അരിയും കൊടുത്തുകൊണ്ട് മുമ്പിൽ നീലിയും പിന്നിൽ പുല്ലയ്യായും നടന്നു. പട്ടണത്തിൽ നിന്നും അനേകം കലാകാരൻമാരും പാൻ – ബീഡിക്കാരും വന്നെത്തിയിരുന്നു. നഗരത്തിലെ മുഴുവൻ ആഡംബരങ്ങളും സൗന്ദര്യവും അവിടെ ഒന്നിച്ചുകൂടിയിരുന്നു എന്നു പറയാം. നഗരത്തിൽ നിന്നു വന്നിരുന്നവരിൽ ചപലൻമാരായ വളരെ യുവാക്കളും ഉണ്ടായിരുന്നു. ഗ്രാമീണസ്ത്രീകളുമായി ഇടകലർന്ന് അവരുടെ നിസർഗസൗന്ദര്യം നുകരണമെന്ന ആഗ്രഹം കൊണ്ടുവന്നവരാണിവർ. അവരിൽ ചില യുവാക്കൾ ഏകാന്തമായ ഏതെങ്കിലും സ്ഥലത്ത് മിണ്ടാതിരുന്നുകൊണ്ട്, വരികയും പോകുകയും ചെയ്യുന്ന യുവതികളുടെ അബോധ സൗന്ദര്യം നിറഞ്ഞ ചേഷ്ടകൾ നുകർന്ന് കണ്ണുകളുടെ ദാഹം ശമിപ്പിച്ചിരുന്നു. ചില യുവതികൾ മാദക യൗവനത്തിന്റെ മോഹകസൗന്ദര്യത്തെ തങ്ങളിൽ സംഭരിച്ചുവച്ച് നോക്കിക്കാണുന്ന കണ്ണുകളുടെ ദാഹം വർധിപ്പിച്ചുകൊണ്ട് മുന്നോട്ട് പൊയ്ക്കൊണ്ടിരുന്നു. മോഹകവും മാദകവും ആയിരുന്നു അവിടത്തെ കാഴ്ചമുഴുവൻ.

മഞ്ഞൾപുരട്ടിയ മുഖത്ത് നീലി കുങ്കുമപ്പൊട്ടു തൊട്ടിരുന്നു. പലതരത്തിലുള്ള പഴങ്ങൾ വാങ്ങിക്കൊണ്ട് പോകുകയായിരുന്നു

ആളുകൾ. വഴിയിൽ ഇടയ്ക്കിടെ തെങ്ങോലപ്പന്തൽ ഉണ്ടാക്കിയിരുന്നു. അവയിലേക്കു പഴങ്ങൾ എറിഞ്ഞുകൊണ്ടാണ് ആളുകൾ നടന്നിരുന്നത്. ഭിക്ഷയാചിക്കുന്നവരുടെ പാട്ടുകൾ.... പൂവാലൻമാരുടെ കളിതമാശകൾ... പിന്നിൽ നിന്നു കേൾപ്പിക്കുന്ന ചിരിയും തമാശകളും കൂട്ടാക്കാതെ മുന്നോട്ടുപോകുന്ന സഞ്ചാരികൾ... സഞ്ചാരികളുടെ ഏകാഗ്രഭക്തി... എല്ലാവരും മലയുടെ മുകളിൽ കുടികൊള്ളുന്ന ഭഗവാനെ ദർശിക്കുവാൻ ഉൽക്കണ്ഠിതരാണ്. ഭഗവാനെ കൺനിറയെക്കണ്ട് തങ്ങളുടെ ജൻമം സഫലമാക്കുവാൻ എല്ലാ സഞ്ചാരികളും ആഗ്രഹിക്കുന്നു. കരിങ്കൽ വിഗ്രഹത്തിൽ ഭക്തൻമാർ ഭഗവാന്റെ അഭൗതികമായ സൗന്ദര്യം ദർശിക്കുന്നു. അവരെ സംബന്ധിച്ചിടത്തോളം ജീവസ്സുറ്റ സൗന്ദര്യത്തിന്റെ ദിവ്യദർശനമാണത്. അവരുടെ മനസ്സിലെ പ്രാർഥനകളും അഭിലാഷങ്ങളും സ്വയം ഗ്രഹിച്ച്, ആ മൂർത്തി അവയെ സഫലമാക്കുന്നു. ഭക്തമനസ്സുകളിലെ ഭക്തിയുടെ അമൂർത്ത ഭാവനയാണ് ആ ഫലങ്ങൾ. അവരുടെ ജീവിതം പുലരുന്നത് വിശ്വാസത്തോടൊപ്പമാണ്. അവരുടെ ജീവിതത്തിന്റെ അതിർത്തിയും വിശ്വാസം തന്നെ. ആ വിശ്വാസത്തിൽ തന്നെ, ആനന്ദമഗ്നരായി അവർ, തങ്ങളുടെ ജീവിതത്തെ ധന്യമാക്കുന്നു.

യാത്രക്കാരോട് ഇടകലർന്ന് നീലിയും പുല്ലയ്യായും മുന്നോട്ടു നീങ്ങുകയായിരുന്നു. പോയിപ്പോയി ഒരു സ്ഥാനത്ത് പെട്ടെന്ന് അവർ നിന്നു. അടുത്ത് റോഡരികിൽ ഒരു സന്യാസി ഇരിക്കുന്നുണ്ടായിരുന്നു. സന്യാസിയുടെ സമീപം പൊക്കത്തിൽ ഒരു പടം വച്ചിരുന്നു. നന്ദിയുടെ മേൽ ഇരിക്കുന്ന ശിവന്റെയും പാർവതിയുടെയും ചിത്രമായിരുന്നു അത്. മുമ്പിലായി ആദി ദേവ ശങ്കരൻ ഇരുന്നു ചിരിക്കുന്നു. വിഷം കുടിച്ചതുകൊണ്ട് കഴുത്ത് നീലനിറത്തിൽ പ്രകാശിക്കുന്നു. അദ്ദേഹത്തിന്റെ മുഖത്ത് മന്ദഹാസത്തിന്റെ മൃദുല രേഖകൾ പൊട്ടിവിടരുന്നു, നന്ദിയുടെ പുറത്തിരുന്നു മുന്നോട്ടുപോകുകയാണ്. നീലിയും പുല്ലയ്യായും തല കുനിച്ചു നമസ്കരിച്ചു. സന്യാസി അവർ ഇരുവരുടെയും തലയിൽ കൈവച്ച് അനുഗ്രഹിച്ചിട്ടു പറഞ്ഞു 'നിങ്ങൾ രണ്ടുപേരും ഫലങ്ങൾ ദാനം ചെയ്തിട്ടുണ്ട്. നിങ്ങളുടെ കർമ്മഫലത്തിന് അനുസരിച്ച് പ്രിയപ്പെട്ട മകനുണ്ടാകും.' പുല്ലയ്യായ്ക്കു രോമാഞ്ചമുണ്ടായി. പെട്ടെന്ന് മകനുണ്ടാകാൻ ആഗ്രഹിച്ചതിനെപ്പറ്റി ഓർമ്മവന്നു.

കുറച്ചു ദിവസങ്ങളായി ഭാര്യയെപ്പറ്റിയുള്ള പ്രേമചിന്തകളിൽ മുഴുകി മകനുണ്ടാകുന്നതിനുള്ള ആഗ്രഹം മറന്നിരിക്കുകയായിരുന്നു. ഇപ്പോൾ അയാളുടെ ഓർമ്മ ഉണർന്നു. മകനുണ്ടാകാൻ വേണ്ടിയാണല്ലോ കല്യാണം കഴിച്ചത്. പ്രിയപ്പെട്ട ഓമനമകൻ. സത്യത്തിന്റെയും നീതിയുടെയും മാർഗത്തിൽ ചരിക്കുന്ന മകൻ. നീതിക്കും ന്യായത്തിനും വേണ്ടി ജീവൻ നൽകാൻ തയ്യാറുള്ള മകൻ. കള്ളനെ പിടിച്ചു ശിക്ഷിക്കുന്ന രാജപുത്രൻ. ഗുസ്തിയിൽ അച്ഛനെക്കാൾ വലിയ ഉസ്താദ് ആയിത്തീരുന്ന മകൻ... സഞ്ചാരികളുടെ കുട്ടികളിൽ താൻ തന്റെ കുഞ്ഞുങ്ങളെത്തന്നെ കാണുകയാണെന്ന് അയാൾക്കു തോന്നി... എന്റെ മകനും ഇവരെപ്പോലെ വെളുത്തിരിക്കും. മുഖം തന്റേതിനേക്കാൾ സുന്ദരവും മനോഹരവുമായിരിക്കും. തന്റേതുപോലെ ആരോഗ്യമുള്ളതും പ്രസന്നവും ആയിരിക്കും. ഒരു പക്ഷേ ഈ മല ഒറ്റശ്വാസത്തിനു ചവുട്ടിക്കയറും.

മകനെ സങ്കല്പിച്ച്, അതിന്റെ ബലത്തിൽ പുല്ലയ്യാ പ്രയാസം കൂടാതെ മലകയറി. അമ്പലത്തിന്റെ ചുറ്റുപാടും തീർഥയാത്രക്കാരുടെ തിരക്കായിരുന്നു. ആ ജനക്കൂട്ടത്തെ ഭേദിച്ച് ഉള്ളിൽ കടക്കുക എളുപ്പമായിരുന്നില്ല! തനിച്ചേ ഉണ്ടായിരുന്നുള്ളുവെങ്കിൽ പുല്ലയ്യാ വേഗം അകത്തുകടന്നേനെ. എന്നാൽ അയാളുടെ കൂടെ നീലിയുമുണ്ട്. അകത്ത് കടന്ന് സൗകര്യമായി ഭഗവൽദർശനം നടത്തണമെന്നും മതിയാവോളം പ്രാർഥിക്കണമെന്നും ആയിരുന്നു രണ്ടുപേരുടെയും ആഗ്രഹം. മറ്റുള്ളവരെപോലെ അവരും വാഴപ്പഴം ക്ഷേത്രത്തിനു മീതെ എറിഞ്ഞു. വളരെ നേരത്തേക്ക് ഭഗവാനെ ദർശിക്കാൻ കൂടി കഴിഞ്ഞില്ല. ഒടുവിൽ നേരം കുറെ പുലർന്നപ്പോൾ, ഒട്ടേറെ ഭക്തൻമാർ തിരിച്ചുപോയിക്കഴിഞ്ഞപ്പോൾ, അവിടെയെത്തി, വളരെ പ്രയാസപ്പെട്ട് ദർശനം നടത്തി. മടങ്ങുമ്പോൾ, വേറെവഴിക്കാണ് ഇറങ്ങിയത്. മലയുടെ അടിവാരത്തിൽ, പട്ടണത്തിൽ നിന്നു കൊണ്ടുവന്ന പലതരം സാധനങ്ങളും അനേകവിധ മധുരപലഹാരങ്ങളും കച്ചവടം ചെയ്യുന്ന കടകളും ഉണ്ടായിരുന്നു. ഗ്രാമത്തിൽ നിന്ന് കരിമ്പ്, വാഴപ്പഴം തുടങ്ങിയവയും വന്നുചേർന്നിരുന്നു. ഭജനപ്പാട്ടും പാടിപ്പോകുന്നവരുടെ സംഘങ്ങൾ ഒരിടത്ത്. മറ്റൊരിടത്ത് ചെപ്പടിവിദ്യ കാണിക്കുന്നവർ! പല പ്രകാരത്തിലുള്ള കളികളും തമാശകളും! നീലിയും

പുല്ലയ്യായും വളരെ നേരം കളിതമാശകൾ നോക്കിയിരുന്നു. ക്രമേണ വളരെപ്പേർ മടങ്ങിപ്പോയി. കടല, ഈന്തപ്പഴം, കരിമ്പ് എന്നിങ്ങനെ പല സാധനങ്ങളും പുല്ലയ്യാ വാങ്ങി. വളരെ നിർബന്ധിച്ചിട്ടും നീലി ഒന്നും തിന്നില്ല. അവൾക്ക് തല തിരിയുന്നതായി തോന്നി. എങ്കിലും ഭർത്താവിനോട് അവളൊന്നും പറഞ്ഞില്ല. മിണ്ടാതെ അയാളോടൊപ്പം നടന്നു. കുറെ ദൂരം റോഡിൽ കൂടി നടന്നിട്ട് യാത്ര വയലിൽ കൂടിയായി. നീലിയുടെ കാൽ വേദനിക്കുന്നുണ്ടായിരുന്നു. പിന്നാലെ വന്ന യാത്രക്കാർ അവരെ പിന്നിട്ട് മുമ്പേ നടന്നുകയറിപ്പോയി.

സന്ധ്യയായി, സന്ധ്യാവേള വെളുപ്പും കറുപ്പും ഇളം ചുവപ്പും കലർന്ന നിറങ്ങളാൽ സമ്മോഹനമായിത്തീരുകയാണ്. ആകാശത്തിൽ സ്വർണവർണത്തിലുള്ള മേഘങ്ങൾ അങ്ങുമിങ്ങും പാറിപ്പറന്നു നടക്കുന്നതു കാണാം. ഒരു പനമരം ആകാശത്തെയും ഭേദിച്ച് പൊങ്ങിപ്പോകാൻ ആഗ്രഹിക്കും പോലെ വളർന്നു നില്ക്കുന്നു. മുങ്ങിത്താഴാൻ തുടങ്ങുന്ന സൂര്യനെക്കണ്ട് പഴുത്ത പഴമാണെന്ന് തെറ്റിദ്ധരിച്ചിട്ടാണോ എന്നറിഞ്ഞു കൂടാ, പക്ഷികൾ അതിന്റെ നേർക്കു പറക്കുന്നു. പച്ചച്ച ചെറുപയർ ചെടികൾ, വയലുകളിൽ പച്ചനിറം പൂശാൻ തുടങ്ങിയിരിക്കുന്നു. ദൂരെ സ്ഥിതി ചെയ്യുന്ന കരടി കണക്കെയുള്ള പർവതങ്ങൾ, സൂര്യനാകുന്ന ചുവപ്പുഗോളത്തെ വിഴുങ്ങാൻ തുടങ്ങുകയാണ്!

സമീപമുള്ള നദി പ്രകൃതിഭംഗി നുണഞ്ഞു കൊണ്ട് കീഴോട്ട് ഇഴഞ്ഞു കൊണ്ടിരിക്കുന്നു. നദിയുടെ അക്കരയിലുള്ള കാഞ്ചിമരത്തോട്ടങ്ങളിൽ നിന്ന് മധുര സ്വരങ്ങൾ കേൾക്കാം. ഒറ്റയ്ക്കിരിക്കുന്ന ഒരു മുക്കുവൻ നദിയിൽ വലയെറിയുന്നു.

എല്ലാറ്റിനേയും കടന്നു കൊണ്ട് പുല്ലയ്യായുടെ കാലടികൾ അതിവേഗം മുന്നോട്ടു നീങ്ങുകയാണ്. എന്നാൽ നീലിയുടെ ശരീരമാകെ ക്ഷീണിച്ചുപോയിരിക്കുന്നു. മുന്നോട്ടു നീങ്ങുവാൻ വയ്യ. ക്ഷീണിച്ച് ഒരിടത്തിരുന്നു. അവിടെ പാമ്പിന്റെ ഒരു മാളമുണ്ടായിരുന്നു.

"അതാ നോക്കൂ. നമ്മുടെ ഗ്രാമത്തിലെത്തിക്കഴിഞ്ഞു. ശകലം കൂടി നടന്നാൽ മതി, വീട്ടിലെത്തും."

നീലി മിണ്ടാതിരുന്നു. അവളുടെ പിന്നിൽ യാത്രക്കാർ ആരും ഉണ്ടായിരുന്നില്ല. ഇരുട്ടാകാൻ ഇനി അധികനേരമില്ല. തണുത്ത കാറ്റടിച്ചുകൊണ്ടിരുന്നു. ക്രമേണ നിലാവ് പരക്കുന്നുണ്ട്.

നീലിയുടെ വയറ്റിൽ ഒരു ഉരുട്ടിക്കയറ്റം ഉണ്ടായി. അവൾ ഓക്കാനിക്കുകയും ചെയ്തു. പുല്ലയ്യാ പരിഭ്രമിച്ചുപോയി. നീലി അയാളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. അയാൾ അവളുടെ ചെന്നി മെല്ലെ മെല്ലെ തടവിക്കൊടുത്തു. ഇതിനിടയിൽ മാളത്തിൽ നിന്ന് ഒരു പാമ്പിഴഞ്ഞ് പുറത്തുവന്നു. ഇതു കണ്ട് നീലി പരിഭ്രമിച്ചു പോയി. ഭാര്യയും ഭർത്താവും പാമ്പിനെ നമസ്കരിച്ചു. പാമ്പ് അവരെ ശ്രദ്ധിച്ചില്ല. അത് ചെറുപയർ പാടത്തിൽ കൂടെ എങ്ങോ പോയി.

ഭാര്യാഭർത്താക്കൻമാർ അന്യോന്യം നോക്കി. നീലി ഭർത്താവിന്റെ തോളിൽ പിടിച്ചുകൊണ്ട് സാവധാനത്തിൽ നടക്കാൻ തുടങ്ങിയപ്പോൾ വയറ്റിൽ അസുഖം വീണ്ടും ആരംഭിച്ചു. അപ്പോൾ ഒരു വൃദ്ധയും അവരുടെ മകന്റെ മകനും കൂടി യാത്ര കഴിഞ്ഞ് മടങ്ങിവരുന്നതു കണ്ടു. യാത്രാക്ഷീണം കൊണ്ട് നിന്നുനിന്നാണ് അവർ പൊയ്ക്കൊണ്ടിരുന്നത്. പരിഭ്രമവും പരവശതയും കൊണ്ട് വിറയ്ക്കുന്ന വൃദ്ധ പുല്ലയ്യായെ നോക്കി പല്ലില്ലാത്ത വാ തുറന്നു ചിരിച്ചു കൊണ്ടു ചോദിച്ചു.

"മോനേ! കല്യാണം കഴിച്ചിട്ട് എത്ര നാളായി?"

പരിഭ്രമിച്ചിരുന്നതു കൊണ്ട് വയസ്സി ചോദിച്ചത് എന്താണെന്ന് പുല്ലയ്യാ കേട്ടതു തന്നെയില്ല. പിന്നെങ്ങിനെ ഉത്തരം പറയും? കിഴവി മെല്ലെ നീലിയുടെ അടുത്ത് വന്ന്, അവളുടെ മുഖത്ത് നോക്കിയിട്ട് ചിരിച്ചു കൊണ്ടു പറഞ്ഞു "പഴം പോലത്തെ ഓമനക്കുട്ടൻ വേഗം മടിയിൽ ന്നിരിക്കും!"

ഇതു കേട്ട് പുല്ലയ്യാ സന്തോഷം കൊണ്ട് തുള്ളിച്ചാടി. നീലിയുടെ മുഖത്ത് പൊടുന്നനെ ഒരു മന്ദഹാസം മിന്നൽ കണക്കെ പ്രത്യക്ഷമായി.

## 11

ആ വർഷം മഞ്ഞു വളരെ കൂടുതലായിരുന്നു. പട്ടണത്തിൽ പോയിട്ടുവന്ന പീസ മഞ്ഞു കൂടുതലാകാനുള്ള കാരണം

എന്തെന്നു പറഞ്ഞു – "തോറ്റുമടങ്ങുമ്പോൾ ജപ്പാൻ ഒരു പ്രത്യേക തരം ബോംബു പൊട്ടിച്ചെന്നു കേട്ടു. അതു കാറ്റിനോട് കലർന്ന് ലോകമെങ്ങും വ്യാപിച്ചിരിക്കുകയാണ്. അതു കൊണ്ടാണ് ഇക്കൊല്ലം മഞ്ഞു കൂടുതൽ." പലരും അയാൾ പറഞ്ഞത് വിശ്വസിക്കുകയും ചെയ്തു.

മഞ്ഞിന്റെ ശക്തി കണ്ണുപൊട്ടനായ വെങ്കണ്ണ, ഗണ്ണേമ്മ തുടങ്ങിയ നിസ്സഹായർക്ക് കൂടുതൽ സങ്കടകരമായിത്തീർന്നു. നീലി ഗണ്ണേമ്മയ്ക്ക് അല്പം കീറിയ തന്റെ സാരി കൊടുത്തു. അതു കിട്ടി സന്തോഷിച്ച പാവം പറഞ്ഞു – "മകളേ ! മോനു ണ്ടാകുന്ന ദിവസം ഞാനൊരു തുണിക്കഷണം തീർച്ചയായും കൊടുക്കും." ഇത് കേട്ട് നീലി മന്ദഹസിച്ചു. എന്നിട്ടു ചോദിച്ചു – "മകളാണെങ്കിലോ?"

"നിർത്ത് അർത്ഥമില്ലാത്ത പറച്ചിൽ !" അടുത്തു തന്നെ ഇരിപ്പു ണ്ടായിരുന്ന പുല്ലയ്യാ പെട്ടെന്ന് കയർത്തു പറഞ്ഞു. "മകനു ണ്ടാകും; മകൻ ! എന്നെപ്പോലെ അവൻ ഗുസ്തിക്കാരുടെയും, ഫയൽവാൻമാരുടെയും ഉസ്താദാകും. രാജപുത്രൻ എന്നവനെ വിളിക്കും....!"

നീലി ഒന്നുപുഞ്ചിരിച്ചുകൊണ്ടു മിണ്ടാതിരുന്നു. പുല്ലയ്യായുടെ മനസ്സിൽ ജനിക്കാൻ പോകുന്ന മകനെപ്പറ്റിയുള്ള വിചാരമായി – മകൻ എന്നു ജനിക്കുമെന്നാർക്കറിയാം! അവനെ ഗുസ്തി, മല്ലയുദ്ധം ഒക്കെ പഠിപ്പിക്കും! ഒരു വയസ്സാകുമ്പോൾ തന്നെ അവൻ കുതിച്ചു ചാടാൻ തുടങ്ങും!

പീസാ ഭാവി ഫലം പറഞ്ഞു, "കുറച്ചു നാൾക്കുള്ളിൽ എല്ലാ സാധനങ്ങൾക്കും വില കൂടും. കഞ്ഞി വെള്ളം പോലും കിട്ടാതെ ആളുകൾ വിശന്നുമരിക്കും! പട്ടണത്തിൽ ഇപ്പോൾത്തന്നെ റേഷൻ ഏർപ്പാട് തുടങ്ങി....കുറച്ചു ദിവസങ്ങൾക്കകം അത് ഇവിടെയും വരും. അപ്പോൾ അരിയുള്ള വീട്ടുകാർ പറയും അരിയില്ലെന്ന്. അരിയില്ലാത്തവർക്ക് ജീവിക്കാൻ നിവൃത്തിയില്ലാതാകും. ഇപ്പോൾ ആരുടെയെങ്കിലും പക്കൽ ഉണ്ടാകട്ടെ, ഇല്ലാതിരിക്കട്ടെ, എല്ലാവരും ചേർന്ന് അന്യോന്യം സഹായിക്കുന്നുണ്ടല്ലോ. അപ്പോൾ ഇങ്ങനെ യൊന്നും ഉണ്ടാവില്ല. നിങ്ങൾ നിങ്ങളുടെ കാര്യം നോക്കും. ഞാൻ എന്റെയും. ആരും ആരെയും സഹായിക്കുകയില്ല. പട്ടണത്തിന്റെ കാര്യം പറയുകയേ വേണ്ട. പണ്ടേ ദുർബല, പിന്നെയോ ഗർഭിണി.

അവിടെ ആർക്കും ആരുമായും ബന്ധമില്ല. പറന്നു നടക്കുന്ന കിളിയെ പിടിച്ച് കൂട്ടിലടയ്ക്കാൻ ആഗ്രഹിക്കുന്ന സർക്കാർ. ഇനിമേൽ, സർക്കാർ തന്നെ പല്ലുതേച്ചു തരണമെന്ന് അപേക്ഷ അയയ്ക്കാൻ മടിക്കാത്ത ജനങ്ങളും!'

പീസ പറഞ്ഞ കാര്യങ്ങൾ ജനങ്ങൾ വളരെ ആശ്ചര്യപൂർവം കേട്ടു. ഓരോരുത്തർക്കും തോന്നിയതു പോലെ വ്യാഖ്യാനിക്കു കയും ചെയ്തു. രാമുഭഗത്തിന് ഇതൊക്കെ കേട്ടപ്പോൾ തന്റെ സ്ഥിതി സംരക്ഷിക്കുന്നതിനെ പറ്റി ഉൽക്കണ്ഠയായി. അന്നു സന്ധ്യയ്ക്കുതന്നെ അയാൾ നീലമ്മാഭഗവതിക്കു മുമ്പിൽ ഭക്തി ആവേശിച്ച് വളരെ നേരം നൃത്തം വച്ച് ഭക്തിപൂർവം ഇങ്ങിനെ പറയുകയും ചെയ്തു:

'ഭക്തജനങ്ങളെ! വളരെ വളരെ ചീത്തയായ കാലം വരുന്നെടാ. സിംഹവും പന്നിയും തമ്മിലുള്ള ബന്ധം എങ്ങിനെയോ അങ്ങി നെയായിരിക്കും അന്ന് മനുഷ്യനും മനുഷ്യനും തമ്മിലുള്ള ബന്ധം. കൊച്ചുമീനും വലിയമീനും തമ്മിലുള്ള ബന്ധം പോലെ യും ആകാം. ആകാശത്തിൽ കാർമേഘങ്ങൾ ഉണ്ടാകയില്ല. ചെകുത്താൻ ഗ്രാമങ്ങളിൽ ചുറ്റിനടന്ന് ആളുകളെ പിടിച്ചു തിന്നും. ഇപ്പോൾ പച്ച പിടിച്ചു നില്ക്കുന്ന ഗ്രാമങ്ങളും നശിച്ചു പോകും.....'

ഇതു കേട്ടുനിന്നവരെല്ലാം കൈകൂപ്പി നിന്ന് പറയാൻ തുടങ്ങി – 'അമ്മേ, നീ തന്നെ കൈവിട്ടുകളഞ്ഞാൽ നിന്റെ ഈ കുഞ്ഞു ങ്ങളുടെ സ്ഥിതി ആരുണ്ട് കേൾക്കാൻ? അവരെ ആരു രക്ഷിക്കും? നീ വിചാരിച്ചാൽ ആകാശത്തിൽ മേഘങ്ങൾക്കു കുറവ് വരുമോ? നിന്റെ കുഞ്ഞുങ്ങൾ തിന്നും കുടിച്ചും സുഖമാ യിരുന്നാലല്ലേ നിന്റെ ഉത്സവവും മറ്റും നടത്തുവാനാകൂ.'

ഭഗത്തിന്റെ ഒച്ച ആകാശം പിളർന്നു കൊണ്ട് പൊങ്ങിക്കേൾ ക്കായി. 'എടാ, കുഞ്ഞുങ്ങളേ! ഞാൻ ചെകുത്താനുമായി യുദ്ധം ചെയ്തുകൊണ്ടിരിക്കുകയാണെടാ. എന്റെ ഒറ്റക്കുഞ്ഞുപോലും പട്ടി ണി കിടന്നു ചാകാൻ ഞാൻ അനുവദിക്കുകയില്ലെടാ! നിങ്ങൾ ആരുടെയും പ്രവചനം കേൾക്കരുത്! അന്യോന്യ ഭേദം മറന്ന് എല്ലാവരും ഒന്നുചേർന്ന് ജീവിക്കാൻ പഠിക്ക്. ചീത്തക്കാലങ്ങളിൽ ധനവാൻമാർ പാവങ്ങളെ കുറേശ്ശെ സഹായിക്കുകയും, മനുഷ്യനും മനുഷ്യനും തമ്മിൽ വിശ്വസിച്ചു ജീവിക്കുകയും ചെയ്താൽ,

ആകാശം ഇടിഞ്ഞു ഭൂമിയിൽ വീഴട്ടെ, സമുദ്രങ്ങളേഴും തീരങ്ങൾ കവിഞ്ഞ് ഒഴുകട്ടെ, നിങ്ങളെല്ലാം സുഖമായിരിക്കും!'

ഭഗത്, തന്റെ ജോലിപൂർത്തിയാക്കി. മുമ്പ് പേരയ്യാ (വ്യാപാരി) വലിയ അളവുപാത്രത്തിന് സാമാനം അളന്നുവാങ്ങിയിട്ട് പകുതി കണക്കാക്കി ഉപ്പും അല്പം വട്ടവാശിയും കൊടുക്കുമായിരുന്നു. ഇപ്പോൾ അയാൾ വട്ടവാശി നിർത്തലാക്കി. ആളുകൾ വിചാരിച്ചു വിലക്കയറ്റം തുടങ്ങിക്കഴിഞ്ഞെന്ന്. മുമ്പൊക്കെ കുട്ടികൾ സാമാനം വാങ്ങാൻ ചെന്നാൽ സൗജന്യമായി സ്വല്പം ശർക്കരയോ മറ്റോ കൈയിൽ വച്ചു കൊടുക്കുമായിരുന്നു. വ്യാപാരി ഇപ്പോൾ അതും കൊടുക്കില്ലെന്നായി.

ഗ്രാമത്തിൽ നിന്ന് പട്ടാളത്തിൽ പോയിരുന്ന ഒരാൾ അവധിയിൽ വന്നു. പലതരം സാധനങ്ങളും വാങ്ങിക്കൊണ്ടാണ് അയാൾ വന്നത്. ഗ്രാമം മുഴുവൻ അയാളെപ്പറ്റിയായി വർത്തമാനം. ആളുകൾ ആദ്യം വിചാരിച്ചത് ഇദ്ദേഹം ജപ്പാൻകാരോട് തോറ്റുവന്നതാണെന്നാണ്. പീസാ ഇദ്ദേഹത്തോട് വളരെ നേരം സംസാരിച്ചു. പല ചോദ്യങ്ങളും ചോദിക്കുകയും ചെയ്തു. ടാങ്കിന് ചിറകുണ്ടെങ്കിൽ ആകാശത്തിൽ പറക്കാൻ കഴിയുമോ എന്നയാൾ ചോദിച്ചു. കരയിൽ മാത്രമേ അതു സഞ്ചരിക്കുകയുള്ളു എന്ന് പട്ടാളക്കാരൻ പറഞ്ഞപ്പോൾ, രാമായണകാലത്തെ പുഷ്പകവിമാനത്തെപ്പറ്റിയും മഹാഭാരതകാലത്തെ പലതരം അസ്ത്രങ്ങളെപ്പറ്റിയും പീസാ പറഞ്ഞു കേൾപ്പിച്ചു. നമ്മുടെ പുരാതനകാലത്ത് – മഹാഭാരതകാലത്ത് – വരുണാസ്ത്രം, നാരായണാസ്ത്രം, ആഗ്നേയാസ്ത്രം, പാശുപതാസ്ത്രം എന്നിങ്ങനെ എന്തെല്ലാം തരത്തിലുള്ള അസ്ത്രങ്ങൾ ഉപയോഗിച്ചിരുന്നു എന്നും ഇക്കാലത്തെ ജർമ്മൻകാർ അവയെപ്പറ്റിയുള്ളു അറിവു സമ്പാദിച്ചു എന്നും അതിന്റെ അടിസ്ഥാനത്തിൽ അവർ ബോംബ്, അണുവായുധം, ടാങ്ക് തുടങ്ങിയവ ഉണ്ടാക്കുന്നു എന്നും പീസാ പറഞ്ഞു. അവരെക്കണ്ട്, ഇംഗ്ലീഷുകാരും അമേരിക്കക്കാരും ജപ്പാൻകാരും അവ ഉണ്ടാക്കാൻ തുടങ്ങിയിട്ടുണ്ട്.

പീസായുടെ വർത്തമാനം കേട്ട് ഗ്രാമക്കാർക്ക് സന്തോഷമായി. അങ്ങിനെ പീസായുടെ അഹങ്കാരം ഒരിഞ്ചു കൂടി പൊങ്ങി. അയാൾ പറഞ്ഞു – പട്ടാളത്തിൽ ചേർന്നതുകൊണ്ടോ രണ്ടു നാലു പട്ടണങ്ങൾ കണ്ടതുകൊണ്ടോ ഒറ്റ ദിവസം കൊണ്ട് അല്പ

മെങ്കിലും അറിവുണ്ടാകുമോ? അതിന് എത്രയേറെ അനുഭവ ജ്ഞാനം, എത്രമാത്രം ലോകപരിചയം വേണം!'

അക്കാലത്തു ഒരു പുതിയ സംഭവം നടന്നു ! പട്ടണത്തിൽ കാണും മാതിരി ഒരു ചെറിയ കാപ്പി ഹോട്ടൽ അവിടെ ആരംഭിച്ചു. അങ്ങു ദൂരെ തെക്കൻ പ്രദേശത്തെ അനുകരിച്ച് അവിടെ ഇഡ്ഡലി യും സാമ്പാറും ഉണ്ടാക്കാൻ തുടങ്ങി. പേരയ്യ ധാന്യവും ഉപ്പും പരിപ്പും മറ്റുമായി മൂന്നു നാലു മന്നു സാമാനങ്ങൾ തലയിൽ ചുമന്ന് ഗ്രാമങ്ങളിൽ ചുറ്റിനടന്നാണ് കച്ചവടം നടത്തിയിരുന്നത്. എന്നാൽ അയാളുടെ മക്കളാകട്ടെ, അധ്വാനം അധികമില്ലാതെ കൂടുതൽ ലാഭം ഉണ്ടാക്കുവാനുള്ള വഴി ആലോചിച്ചാലോചിച്ച് ഒടുവിൽ ഗ്രാമത്തിലെ പ്രധാന സ്ഥലത്ത് റോഡരികിൽ തന്നെ ഹോട്ടൽ തുറന്നു. ഗ്രാമക്കാർ ഹോട്ടലിൽ വന്ന് ആഹാരം കഴിക്ക ണമെന്ന ഉദ്ദേശ്യത്തിലല്ല അവരങ്ങിനെ ചെയ്തത്. പിന്നെയോ, റോഡിലൂടെ നടക്കുന്നവർ തീർച്ചയായും അവിടുന്നു ഭക്ഷണം കഴിക്കുമെന്ന ഉദ്ദേശ്യത്തിലാണ്. റഷ്യയിലെ വോഡ്കയെയും ഫ്രാൻസിലെ മുന്തിരിച്ചാരായത്തെയുംകാൾ മഹത്തരമാണ് തങ്ങ ളുടെ വീടുകളിലെ പഴഞ്ചോറും ധാന്യം പൊടിച്ചുണ്ടാക്കിയ തീറ്റ സാധനങ്ങളും എന്നു കരുതിപ്പോന്ന ആ നാട്ടിൻപുറക്കാരെ പെട്ടെന്ന് ആകർഷിക്കുവാൻ, ഹോട്ടലിലെ ചായയ്ക്കോ കാപ്പി ക്കോ കഴിഞ്ഞില്ല. അതിനാൽ ഹോട്ടൽ ഉടമസ്ഥർ അവരെ നിർബ ന്ധിച്ച് വിളിച്ച് സൗജന്യമായി തിന്നാനും കുടിക്കാനും കൊടുക്കേ ണ്ടിവന്നു. അവസരം കിട്ടിയപ്പോഴൊക്കെ ആളുകൾ ഹോട്ടലിൽ പോയി മധുരമുള്ളതോ എരിവുള്ളതോ ആയ ഭക്ഷണം കഴിക്കു കയോ, ചൂടുചായയും കാപ്പിയും കുടിക്കുകയോ ചെയ്തുപോന്നു. ക്രമേണ, ഹോട്ടലിലെ രുചിയുമായി സാമ്യപ്പെടുത്തിയപ്പോൾ വീടു കളിലെ പഴയ സ്വാദ് മോശമാണെന്ന് അവർക്ക് തോന്നിത്തുടങ്ങി. പ്രത്യേകിച്ചും യുവാക്കൾക്ക് ഈ ഹോട്ടലിനോട് ഇഷ്ടം തോന്നി. അങ്ങിനെ വളരെപ്പേർ ഹോട്ടലിലേക്കു ആകർഷിക്കപ്പെടാൻ തുടങ്ങി.

മെല്ലെ മെല്ലെ, ഗ്രാമീണ ജീവിതത്തിൽ പല പരിവർത്തനങ്ങളും വരാൻ തുടങ്ങി. യുദ്ധകാലത്ത് കടലാസ് നോട്ടുകളുടെ എണ്ണം അതിവേഗം വർധിച്ചു. അവ, ഇന്ത്യയിലെ എല്ലാ ഗ്രാമങ്ങളിലും ചെന്നെത്തി. കടലാസ് നോട്ട് കണ്ടിട്ടേ ഇല്ലാത്ത ജനങ്ങൾ ഇപ്പോൾ

അവ ധാരാളമായി കൊടുക്കാനും വാങ്ങാനും തുടങ്ങി. എടുക്കുകയില്ലെന്നു പറഞ്ഞ് കടലാസു നോട്ടു വാങ്ങാൻ വിസമ്മതിച്ച കിഴവികളും അവിടവിടെ ഉണ്ടായിരുന്നു.

പുല്ലയ്യായുടെ കുടുംബത്തിനും മാറി മറിഞ്ഞു കൊണ്ടിരിക്കുന്ന കാലത്തിന്റെ വലയിൽ കുരുങ്ങേണ്ടതായിത്തന്നെ വന്നു. ഗർഭിണിയായിരുന്നു നീലി. എന്നിട്ടും വീട്ടിലെ സകലജോലികളിലും അവളുടെ കൈ ചെന്നെത്തിയിരുന്നു.

നവിരിയുടെ പടിഞ്ഞാറെ ഭാഗത്ത്, വടക്കുനിന്ന് തെക്കോട്ട് ഒഴുകുന്ന നദി, ഗ്രാമത്തിന്റെ അതിർത്തി കടന്നതിനുശേഷം, ചെറിയ ഒരു തിരിവോടുകൂടിയാണ് കിഴക്കോട്ട് ഒഴുകുന്നത്. നവിരിയുടെ ഭാഗത്തുള്ള നദിക്കര മണൽഭൂമിയാണ്. അവിടെ ചൂളമരങ്ങളും, ചേരു മരങ്ങളും നിറഞ്ഞ വലിയ തോട്ടങ്ങളുണ്ട്. അവിടവിടെ പൊക്കമേറിയ പനകൾ നില്ക്കുന്നു. ഇവയ്ക്കിടയിൽ അവിടവിടെ പേരാൽ മരങ്ങളും കാണാം. ഈ തോട്ടങ്ങളുടെ സമീപമാണ് ഡെൽറ്റയിലെ ഫലപുഷ്ടിയുള്ള ഭൂമി. നദിയിലെ വെള്ളം കൊണ്ടാണ് ഇവിടെ നനയ്ക്കുന്നത്. മഞ്ഞുകാലത്ത് ഇവിടെ നെല്ലു വിളയും. ബാക്കി കാലങ്ങളിൽ പലതരത്തിലുള്ള പച്ചക്കറികളും. ഈ ഭൂമിയുടെ മൂന്നുവശങ്ങളിലും പൊക്കമേറിയ ചൂളമരത്തോട്ടങ്ങളാണ്. ഈ തോട്ടങ്ങളിൽ നിന്നും പുറപ്പെടുന്ന മധുര നാദം... സമീപത്തുകൂടി മന്ദം മന്ദം ഒഴുകുന്ന നദി....നദിയുടെ കളകളാരവം....ചേരിലോ ചൂളമരത്തിലോ ഇരിക്കുന്ന തത്ത, മൈന തുടങ്ങിയ കിളികളുടെ സംഗീതം.... പേരാൽ മരക്കൊമ്പുകളിൽ പകൽ മുഴുവൻ തൂങ്ങിക്കിടന്നുറങ്ങുന്ന വവ്വാലുകൾ... കാട്ടുപനകളിലെ കൂടുകളിൽ കഴിയുന്ന കരിംകുരുവികൾ...പനകളിൽ ഇരിക്കുന്ന മൂങ്ങയുടെ ഭീതിദമായ മൂളലുകൾ....സന്ധ്യയായാലുടൻ പൊന്തക്കാടുകളിൽ നിന്നോ മാളങ്ങളിൽ നിന്നോ പുറത്തുവരുന്ന കുറുക്കൻമാർ...ബംഗാൾ ഉൾക്കടൽ കടന്നുകയറി വരാതെ തടുത്തു നിർത്തിക്കൊണ്ട് ദൂരെ കിഴക്കുഭാഗത്തായി സ്ഥിതി ചെയ്യുന്ന മിനുത്തുകുളിർത്ത മലയോരങ്ങൾ.... എല്ലാം കൂടി ച്ചേർന്ന് ആ ഗ്രാമത്തിന്റെ പ്രകൃതി സൗന്ദര്യം നാലിരട്ടിയായി വർധിപ്പിച്ചിരിക്കുന്നു.

ഈ വയലുകളിലാണ് തലയ്ക്കുമേൽ വന്നു കയറിയിരിക്കുന്ന കടം വീട്ടുന്നതിന് പുല്ലയ്യായുടെ കുടുംബം എല്ലുമുറിയെ പണി

യെടുക്കുന്നത്. മറ്റുള്ളവരുടെ പച്ചക്കറികൾ ചന്തയിലെത്തും മുമ്പേ തങ്ങളുടേത് എത്തിക്കണമെന്ന ഉദ്ദേശ്യത്തിൽ, അവർ മുൻകൂട്ടി നിലം ഉഴുതു നനച്ച് പലതരത്തിലുള്ള പച്ചക്കറി വിത്തുകൾ പാകിയിരിക്കുകയാണ്.

വേനൽക്കാലം വന്നു. നദിയിലെ വെള്ളം വറ്റി. അവിടവിടെ കുറേശ്ശെ ഊറ്റുകൾ ഉണ്ട്. ഈ ഊറ്റുകളിലാണ് ഗ്രാമത്തിലെ മനുഷ്യരും മാടുകളും വെള്ളം കുടിക്കാനും കുളിക്കാനും എത്തുന്നത്. വെള്ളം വറ്റിയ കുളങ്ങളിൽ നിന്ന് മുക്കുവർ മീൻപിടിച്ചു കൊണ്ടു വന്നിരുന്നു. കുളങ്ങളിൽ വെള്ളം തീരെ വറ്റിയപ്പോൾ മീൻ കിട്ടാതെയായി. മറ്റു ജോലി ചെയ്യാനില്ലാതെവന്നപ്പോൾ മുക്കുവർ വീടുകളിൽ കുത്തിയിരുന്ന് കീറിയ വലകളുടെ കേടുപാടുകൾ തീർക്കാൻ തുടങ്ങി. വല നന്നാക്കാനുള്ള നൂലു പോലും ഇല്ലാത്തവർ മിണ്ടാതെ വെറുതെ കുത്തിയിരുന്നു കഴിച്ചുകൂട്ടി. നെയ്ത്തുകാർ തുണിവില കൂട്ടിയപ്പോൾ, ഗ്രാമവാസികൾക്കാകെ പരിഭ്രമമായി. നൂലിനു വില കൂടിയപ്പോൾ, ചർക്കയിൽ പണിയെടുക്കുന്ന വൃദ്ധകളുടെ വർധിച്ചുവന്ന സന്തോഷം നിലച്ചു. എന്തെന്നാൽ നൂലിന്റെ വില കൂടുന്നതോടൊപ്പം പരുത്തിവിലയും കൂടുമെന്ന് അവർക്കറിയാമായിരുന്നു.

നീലിക്ക് ഒൻപതു മാസം തികയുകയാണ്. എന്നിട്ടും അവൾ വെറുതെ ഇരിക്കില്ല. ആരുടെയും സഹായമില്ലാതെ വീട്ടുജോലികളൊക്കെ സ്വയം ചെയ്യും. പുല്ലയ്യാ ദിവസവും മകനെ പ്രതീക്ഷിച്ച് മധുര സ്വപ്നം കാണുകയായിരുന്നു. ഉറക്കത്തിൽ ഞെട്ടിയുണരുകയും സമീപം കിടന്നുറങ്ങുന്ന ഭാര്യയെ ഇമയെടുക്കാതെ നോക്കിയിരിക്കുകയും ചെയ്യും. ചിലപ്പോൾ സ്വയം പറയും 'ദാ മോൻ വയറ്റിനുള്ളിൽ അനങ്ങുന്നു. എന്റെ മോൻ പിറക്കുന്ന ദിവസം തീർച്ചയായും മഴപെയ്യും! മോൻ സംസാരിക്കുമ്പോൾ കിളികളും കളകള സ്വരം ഉതിർക്കും! എന്റെ ഓമനമോനെ ഞാൻ പൊന്നു പോലെ വളർത്തും. ങ്ഹാ! എന്റെ മകൻ!...മീശക്കാരൻ പുരുഷനാകും....അവന്റെ കാലത്തെ പേരുകേട്ട ഉസ്താദ് ആയിത്തീരും. എന്റെ ഓമനമകൻ ! സ്വർണം വിളയുന്ന ഭൂമി....!'

ഒരിക്കൽ പുല്ലയ്യാ ചിന്തിച്ച് ചിന്തിച്ച് പാതിരാത്രിക്ക് പെട്ടെന്ന് എടുത്തു ചാടി. നീലി ഞെട്ടി ഉണർന്നു ചോദിച്ചു –

'ഇതുവരെ ഉറങ്ങിയില്ലേ?'

"എങ്ങിനെ ഉറങ്ങും? നോക്കു എന്റെ മകൻ എന്നെ അച്ഛാ എന്ന് വിളിക്കുന്നു. അവൻ അച്ഛാ എന്നു മാത്രമേ വിളിക്കൂ, അമ്മ എന്നു വിളിക്കില്ല."

"ഞാൻ ഒരു സ്വപ്നം കണ്ടു" നീലി ഗൗരവത്തിൽ പറഞ്ഞു.

"എനിക്കറിയാം. നീ ആനയെ സ്വപ്നം കണ്ടിരിക്കും. അല്ലേ? പൊന്നോമനയായ ആൺകുട്ടി ജനിക്കും."

"അല്ല. പെൺകുഞ്ഞ് ജനിച്ച് അമ്മാ, അമ്മാ എന്നു വിളിച്ചു കൊണ്ടിരുന്നു". ഇത്രയും പറഞ്ഞു കൊണ്ട് നീലി കണ്ണടച്ചു മിണ്ടാതിരുന്നു. പുല്ലയ്യാ പരിഭ്രമിച്ചുപോയി. "അതു നമുക്കു കാണാമല്ലോ? എന്റച്ഛൻ – മല്ലുനായുഡു – വലിയ പൗരുഷശാലിയായിരുന്നു. മരണസമയത്ത് പറഞ്ഞിട്ടാണ് പോയത്. മകനല്ല ജനിക്കുന്നതെങ്കിൽ കഴുത്തുഞെരിച്ചു കളയില്ലേ ഞാൻ....." ഇങ്ങിനെ പറഞ്ഞിട്ട് ഭാര്യയുടെ വയർ രണ്ടുകൈകൊണ്ടും തലോടിക്കൊണ്ടിരുന്നു.

"ആരുടെ കഴുത്താ ഞെരിക്കുന്നേ?"

"ങ്ഹാ, ആരുടെയാ?" പുല്ലയ്യായ്ക്കു മറുപടി ഒന്നും തോന്നിയില്ല. ശൂന്യ ദൃഷ്ടികളോടെ അയാൾ ഭാര്യയെത്തന്നെ നോക്കിയിരുന്നു. നീലി കണ്ണുതുറന്നു. പുല്ലയ്യാ ആ മങ്ങിയ വെളിച്ചത്തിൽ പുഞ്ചിരി നിറഞ്ഞു പ്രകാശിക്കുന്ന നീലിയുടെ മുഖത്തു നോക്കിയിരുന്നു. അയാളുടെ നാക്കടങ്ങിപ്പോയി. നീലി തന്റെ കൈ ഭർത്താവിന്റെ കയ്യിൽ വച്ചു. മെല്ലെ മെല്ലെ തലോടിക്കൊണ്ട് അവൾ പറഞ്ഞു.

"സുഖം അടക്കാനാവില്ല, ദുഃഖം സഹിക്കാനാവില്ല."

"ആർക്ക്?"

"നിങ്ങൾക്കല്ലേ !... എന്നാലും കേൾക്കൂ. ഇന്ന് ഇങ്ങിനെ തുള്ളുന്നു. നാളെ നമ്മുടെ ഭാഗ്യദോഷത്തിന് പെൺകുഞ്ഞാണുണ്ടാകുന്നതെങ്കിൽ നിങ്ങൾ വീട്ടിൽ വരാതെയാകുമെന്നു തോന്നുന്നല്ലോ? എല്ലാവർക്കും തങ്ങളുടെ സന്താനങ്ങൾ – ആണോ പെണ്ണോ കൈയില്ലാത്തതോ ചടന്തനോ ആകട്ടെ, പ്രിയപ്പെട്ടതാണ്. ആരും അതിനെ എറിഞ്ഞുകളയാറില്ല. ഇന്നത്തെ മാംസ പിണ്ഡമാണ് നാളെ ഉത്തമ വ്യക്തിയാകുന്നത്. പിന്നെ, ആൺകുഞ്ഞു ജനിച്ചാലുടൻ അങ്ങയുടെ പേര് പ്രകാശമാനമായിത്തീരുകയില്ല. അവൻ അല്പാല്പമായി വളർന്ന് നാലു പേർക്കിട

യിൽ പേരുനേടണം. അപ്പോൾ മാത്രമേ അവന്റെ പേരോടൊപ്പം അങ്ങയേയും ഓർക്കുകയുള്ളു. വയലിൽ വിത്തുവിതച്ചാലുടൻ കതിരെടുക്കുമോ? അതിലേക്ക് ഉഴവ്, നന, കളപറി, വളം ചേർക്കൽ എന്നിങ്ങനെ എത്രയോ കാര്യങ്ങൾ നടത്തേണ്ടതുണ്ട്. ഇക്കാര്യം മറന്നുപോയാൽ എന്തു പ്രയോജനം?"

പുല്ലയ്യാ ഒന്നും പറഞ്ഞില്ല. ഭാര്യയുടെ ഉപദേശമല്ല ഏതോ അശരീരിയാണ് കേൾക്കുന്നത് എന്നാണ് അയാൾക്കുതോന്നിയത്. പുല്ലയ്യാ നിശ്ശബ്ദമായി ഭാര്യയുടെ ശിരസ്സ് തടവിക്കൊണ്ടിരുന്നു. ഭർത്താവിന്റെ സ്നേഹപൂർണമായ സ്പർശനസുഖമേറ്റ് താൻ എപ്പോഴാണ് ഗാഢനിദ്രയിലായതെന്ന് നീലി അറിഞ്ഞില്ല.

പിറ്റേ ദിവസം ഗ്രാമത്തിലെ കവലയിൽ ഏതോ കൊട്ടിപ്പാട്ടുകാരന്റെ കഥാപ്രസംഗം ഉണ്ടായിരുന്നു. അതു കേൾക്കാനായി നീലിയും പോയി. മഞ്ഞ് ഏല്ക്കാതിരിക്കാൻ വേണ്ടി അടുത്തുള്ള വീട്ടിലെ അങ്കണത്തിലാണിരുന്നത്.

കൊട്ടിപ്പാട്ടുകാരനായ പത്മനാഭൻ സ്ത്രീ വേഷമാണിട്ടിരുന്നത്. മുഖം കുരങ്ങിന്റെ മാതിരിയായിരുന്നു ! മീശയുള്ള സ്ത്രീ. ചുവപ്പു നിറമുള്ള വൽക്കലവും അതേ നിറമുള്ള ജാക്കറ്റും ധരിച്ചിരുന്നു. തപ്പ്, ഢപ്പ് ഢപ്പ് എന്നു അടിച്ചുകൊണ്ടിരുന്നു. നടുവിൽ തെരുവിലായി ഒരു മരക്കമ്പു നാട്ടിയതിൽ രണ്ടു മണ്ണെണ്ണ വിളക്ക് കത്തിക്കൊണ്ടിരുന്നു. അവയ്ക്കു മധ്യത്തിലായി ഒരു മണ്ണെണ്ണക്കുപ്പിയും തൂക്കിയിരുന്നു. അയാളുടെ കൂടെ മൂളിക്കേൾക്കുന്നതിനുള്ള രണ്ടു പേരുണ്ട്. കഥ കേൾക്കാനായി മുതിർന്നവരും കുട്ടികളുമായി ഒരു കൂട്ടം ആളുകൾ വന്നുകൂടി.

സ്ത്രീവേഷം ധരിച്ച പത്മനാഭൻ പ്രാർഥന ആരംഭിച്ചു. തപ്പുകൊട്ട് നടന്നുകൊണ്ടിരുന്നു. മൂളിക്കേൾക്കുന്നവർ അടുത്തു തന്നെയുണ്ട്. അഭിനയത്തോടെ പ്രാർഥന അവസാനിച്ചു. അതിനു ശേഷം അയാൾ പറഞ്ഞു. "ഈ സഭയിൽ വന്നിട്ടുള്ള ബ്രാഹ്മണർക്കും ക്ഷത്രിയർക്കും വൈശ്യർക്കും ശൂദ്രർക്കും മറ്റും എന്റെ നമസ്കാരം. നിങ്ങൾ കേൾക്കാൻ ആഗ്രഹിക്കുന്ന കഥ ഞാൻ പറയുവാൻ പോവുകയാണ്."

"നിങ്ങൾക്ക് ഏതൊക്കെ കഥയറിയാം" ഗ്രാമത്തലവൻ ചോദിച്ചു.

"കാക്കയുടെ കഥ, ശശിരേഖാ പരിണയം, ബാണയുദ്ധം തുടങ്ങി പലതും."

ആളുകൾ ശശിരേഖാ പരിണയം കഥ കേൾക്കുവാൻ ആഗ്രഹിച്ചു. കഥ ആരംഭിച്ചു നീങ്ങിത്തുടങ്ങി.....

"ഇപ്രകാരം അവൾ ഗർഭമായതു മുതൽ അനുക്രമമായി തന്വംഗിയുടെ ശരീരഭാരം വർധിച്ചു, അവളുടെ നടത്തം മന്ദഗതിയിലായി, സ്തനങ്ങൾ പീതങ്ങളും തനുസ്സ് ശ്വേതവും ആയി. നിത്യവും അവൾ വളരെ മൺകട്ട തിന്നു തുടങ്ങി. അങ്ങിനെ അവൾക്ക് ഒൻപതു മാസം തികഞ്ഞു.

അപ്പോൾ ഒരു ശുഭമുഹൂർത്തത്തിൽ .... പാതിരാത്രി കഴിഞ്ഞിരുന്നു. കഥ കേൾക്കുന്നതിനിടയിൽ നീലി എഴുന്നേറ്റ് വീട്ടിലേക്ക് പോയി. പുല്ലയ്യയും എഴുന്നേറ്റ് അവളുടെ കൂടെ നടന്നു.

അവിടെ ശശിരേഖയുടെ വിരഹകഥ നടക്കുമ്പോൾ ഇവിടെ നീലി പ്രസവവേദനകൊണ്ട് മോഹാലസ്യപ്പെട്ടു കിടക്കുകയായിരുന്നു. ആദേമ്മാചേച്ചിയും വേറെ ചില സ്ത്രീകളും മുറിക്കകത്തു കയറി.

പുല്ലയ്യായേയും നീലിയേയും ജനിപ്പിച്ച അതേ മിഡ്‌വൈഫ് തന്നെ കർത്തവ്യനിർവഹണം നടത്തുന്നു. പല്ലില്ലാത്ത വായും ചണം പോലത്തെ തലമുടിയും ആണ്. സ്ത്രീകളെ മാറ്റിയിട്ട് അവൾ നീലിയുടെ അടുത്തു ചെന്നു. ആയിരക്കണക്കിനു കുഞ്ഞുങ്ങളെ പ്രസവിപ്പിച്ചിട്ടുള്ളവളാണവൾ.

മുറിക്കുപുറത്ത് അങ്ങോട്ടുമിങ്ങോട്ടും ലാത്തുകയാണ് പുല്ലയ്യാ. അകത്തു നിന്ന് എന്തെങ്കിലും ഞരക്കം കേട്ടാൽ അയാളുടെ ഹൃദയം പരിഭ്രമിക്കാൻ തുടങ്ങും. രാത്രിയുടെ അന്തിമയാമമാണ്. പ്രഭാതം പൊട്ടിവിടരുന്നു. പെട്ടെന്ന് കുഞ്ഞു കരയുന്ന ഒച്ചകേട്ടു. അതു കേട്ടതും പുല്ലയ്യാ തുള്ളിച്ചാടി. അയാൾ അറിയാതെ തന്നെ 'മല്ലു' എന്നു വിളിച്ചുപോയി. ആഹ്ലാദത്തള്ളലിൽ അയാൾ തുള്ളിച്ചാടാൻ തുടങ്ങി.

മുറിക്കകത്തു നിന്ന് മിഡ്‌വൈഫിന്റെ ഒച്ചകേട്ടു. "മല്ലമ്മ ജൻമമെടുത്തു വന്നിരിക്കുന്നു."

"അപ്പോൾ ഭൂകമ്പവുമാവുമല്ലോ."

മുറിക്കുള്ളിൽ നിന്നു സ്ത്രീകളുടെ പല വിധ സംഭാഷണങ്ങളും ചിരിയും നേരം പോക്കും കേൾക്കായി. ഈ സമയം പുല്ലയ്യായുടെ

വൈവശ്യം നിമിഷം തോറും കൂടിവന്നു. ഇതിനിടെ നീലി കരയുന്നതു കേട്ടു. അതു കേട്ടാൽ അവൾ തട്ടുപിളർക്കാൻ ഉദ്ദേശിക്കുന്നതുപോലെ തോന്നും. അപ്പോൾ മുറിക്കുള്ളിൽ നിന്നും പുറത്തുവന്നു പറഞ്ഞു "പെണ്ണ് കരയുകയാണ്. പൂർണചന്ദ്രനെപ്പോലെ സുന്ദരിയായ മകളല്ലേ ജനിച്ചിരിക്കുന്നത്." അവർ ചിരിക്കാൻ തുടങ്ങി.

എന്തുകൊണ്ടോ പുല്ലയ്യായ്ക്ക് ഉള്ളിൽ ഒരജ്ഞാതവിശ്വാസം ഉദിച്ചുയർന്നു.

"ഇല്ല! അങ്ങിനെ വരില്ല! എന്റച്ഛനായ മല്ലുനായുഡു എന്നെ വഞ്ചിക്കുകയില്ല – ഇല്ല! അദ്ദേഹമാണ് ജനിച്ചിരിക്കുന്നത് – നീങ്ങിനില്ക്കൂ – ഞാൻ തന്നെ നോക്കാം – എനിക്ക് പൂർണവിശ്വാസമുണ്ട് – എന്റച്ഛൻ തന്നെയാണ് മകനായി വന്നിരിക്കുന്നത് ....." ഇങ്ങനെ പറഞ്ഞിട്ട് എല്ലാവരെയും തള്ളിമാറ്റിക്കൊണ്ട് അയാൾ മുമ്പോട്ടു നീങ്ങാൻ തുടങ്ങി "എടോ സമയാസമയത്തെപ്പറ്റി ഓർമ്മ വേണ്ടേ !" ചേച്ചി പലതവണ വിളിച്ചു പറഞ്ഞു. എന്നാൽ പുല്ലയ്യാ അതു കേട്ടതുതന്നെയില്ല.

"എല്ലാം ശരി" എന്നു പറഞ്ഞുകൊണ്ട് അയാൾ അകത്തു കടന്നു. സ്ത്രീകൾ ഒഴിഞ്ഞുമാറി. പല്ലില്ലാത്ത വാ കാട്ടി വല്യമ്മ ചിരിച്ചു കൊണ്ടിരുന്നു. വിളക്കിന്റെ മങ്ങിയ വെളിച്ചത്തിൽ....കട്ടിലിൽ നീലി ക്ഷീണിച്ചു തളർന്നു കിടക്കുന്നു....അവളെ കണ്ടാൽ ചുഴലിക്കാറ്റിൽ നിന്നും രക്ഷപ്പെട്ടുവന്നതാണോ എന്നു തോന്നും....നീലിയുടെ ഒരു വശത്ത് ആ പിഞ്ച് ആൺകുഞ്ഞ്.. ശരിക്കും ആൺകുഞ്ഞ്. പ്രിയപ്പെട്ട പൊന്നുമകൻ!.....പുല്ലയ്യാ ചിരിച്ചുകൊണ്ട് മീശ പിരിക്കാൻ തുടങ്ങി....അയാളുടെ സന്തോഷത്തിന് അതിരില്ലാതായി.

അയാൾ വിചാരിച്ചു "മകൻ ഇപ്പോൾത്തന്നെ കരുത്തനും ബലവാനും ആണെന്നു തോന്നുന്നല്ലോ....തീർച്ചയായും അവൻ എന്നേക്കാൾ വലിയ ഉസ്താദാകും. പേരുകേട്ട ഫയൽവാനാകും....."

പുല്ലയ്യായുടെ ദൃഷ്ടികൾ ക്രമേണ നീലിയുടെ ദൃഷ്ടികളുമായി ഇടഞ്ഞു. ആ നാലു കണ്ണുകൾ അന്യോന്യം എന്തൊക്കെയാകും പറഞ്ഞിട്ടുണ്ടാവുക! നീലി ആശ്വാസനിശ്വാസം വിട്ടു. ഒരു സ്ത്രീ എന്ന നിലയ്ക്ക് അവൾക്ക് ഇതിലേറെ എന്തു വേണം! ഇതുവരെ യുവതിയായിരുന്നു. യൗവനത്തിന്റെ പൂജാവസ്തുക്കൾ അർപ്പിച്ച്

പതിദേവനെ ആരാധിച്ചു വരികയായിരുന്നു. അവളിപ്പോൾ അമ്മയായി. അവളുടെ മടിയിൽ പ്രിയപ്പെട്ട മകനുണ്ട്. അവളുടെ ദൃഷ്ടികളിൽ തൃപ്തിയുടെയും ആഹ്ളാദത്തിന്റെയും ഭാവങ്ങൾ വെട്ടിത്തിളങ്ങാൻ തുടങ്ങി.

# 12

പത്മനാഭൻ കഥ പറഞ്ഞവസാനിപ്പിച്ചിട്ട്, ശ്രോതാക്കളെ ഒരിക്കൽ കൂടി വന്ദിച്ചു ഇപ്രകാരം പറഞ്ഞു. 'ഇനി നിങ്ങളുടെയെല്ലാം കാരുണ്യം ഉണ്ടാകണം. കഴിവുള്ളപോലെ ഓരോരുത്തരും വല്ലതും തരണം'. ഇതു കേട്ടതും പലരും എഴുന്നേറ്റ് അവിടെ നിന്ന് ഒഴിഞ്ഞുപോയി. മറ്റുള്ളവർ കൊടുത്തതെല്ലാം കൂടി എണ്ണി നോക്കിയിട്ട് നാലണ തികഞ്ഞില്ല. കാര്യപരിപാടി അവസാനിച്ചപ്പോഴേക്കും ആറണയുടെ മണ്ണെണ്ണ മുഴുവൻ കത്തിത്തീർന്നിരുന്നു. പത്മനാഭൻ പിറ്റേദിവസം ഗ്രാമത്തിൽ സംഭാവന പിരിക്കാനിറങ്ങി. വീടും തോടും നടന്നുനടന്ന് അയാൾ പുല്ലയ്യായുടെ പടിവാതുക്കലെത്തി.

'മഹാഭാരതത്തിലെ മുഴുവൻ ഏടുകൾ മറിച്ചുനോക്കിയാലും രണ്ടു വ്യക്തികളെ മാത്രമേ കിട്ടു. ഒന്ന് വൃദ്ധനും, ഒന്ന് ആൺകുട്ടിയും! രാത്രിയിൽ അവിടെ ആൺകുഞ്ഞിന്റെ കഥ കേൾക്കാൻ കഴിഞ്ഞു. ഇവിടെയിതാ ആൺകുഞ്ഞ് പിറന്നിരിക്കുന്നു. ഈ കുഞ്ഞു ആ കുഞ്ഞിനെപ്പോലെ ആയിക്കൂടെന്നില്ല' എന്ന് പുല്ലയ്യ പറഞ്ഞു.

പുല്ലയ്യ പത്മനാഭന് ഭക്ഷണവും ധാരാളം സമ്മാനങ്ങളും കൊടുത്തു. പത്മനാഭൻ മടങ്ങിപ്പോകുമ്പോൾ കുഞ്ഞിനെ പുകഴ്ത്തുന്നതു കേട്ട് പുല്ലയ്യ പറഞ്ഞു – 'ഹേയ് സഹോദരാ, ആ സമയം മഴപെയ്യു – മഴ !'

'എന്നെന്നും സുഖമായിരിക്കട്ടെ' ആശീർവദിച്ചിട്ട് തപ്പും കൊട്ടിക്കൊണ്ട് പത്മനാഭൻ പോയി.

അഞ്ചാം ദിവസംതന്നെ നീലി അടുക്കളയിൽ കയറി. പതിനൊന്നാം ദിവസം മുതൽ വീട്ടിലെ എല്ലാ ജോലികളും ചെയ്യാനും തുടങ്ങി. ഇരുപത്തൊന്നാം ദിവസം ഗ്രാമത്തിലെ സുമംഗലികളായ സ്ത്രീകൾ അവളെ മഞ്ഞളും, കുങ്കുമവും മറ്റും കൊണ്ട് അണിയി

ച്ചൊരുക്കി, ആറ്റിൻകരയിലേക്കു കൊണ്ടുപോയി. മണ്ണുകൊണ്ട് മൂന്നു വിഗ്രഹങ്ങളുണ്ടാക്കി നീലിയെക്കൊണ്ടു പൂജചെയ്യിച്ചു. കുഞ്ഞിന്റെ രക്ഷയ്ക്ക്, ആ ദേവീദേവൻമാരോട് പ്രാർഥിച്ചു. നദിയിൽ നിന്ന് നീലി ഒരു കുടം വെള്ളം കൊണ്ടുവന്നു. അന്നു മുതൽ അവൾ വയലുകളിൽ പണിക്കുപോകാനും തുടങ്ങി. സർക്കാർ വക കാഞ്ഞിമരത്തോട്ടത്തിൽ നിന്ന് കമ്പും, ചുള്ളിയും ഒടിച്ചു കൊണ്ടുവരിക, ആഹാരം പാകം ചെയ്യുക, കുഞ്ഞിനെ കുളിപ്പിക്കുക, തീറ്റകൊടുക്കുക തുടങ്ങിയതെല്ലാം അവൾതന്നെ ചെയ്തു പോന്നു. വയലിൽ പോകുമ്പോൾ, അവൾ കുഞ്ഞിനെ വല്യമ്മയെ ഏല്പിച്ചിട്ട് പോകും.

കുഞ്ഞിനെ കുളിപ്പിച്ചിരുന്നത് ഒന്നിടവിട്ട ദിവസങ്ങളിലാണ്. പുല്ലുപോലെ വളർന്നുവരുന്ന അവന്റെ തലമുടി കാണുന്ന പെണ്ണുങ്ങൾ, അവനെ ഉഴിഞ്ഞ് കൈവിരലുകൾ ചെന്നിയിൽ ചേർത്തു പൊട്ടിച്ച് അവനെ ഓമനിച്ചുകൊണ്ട് പറയും, "എടീ, ഇവൻ പെൺകുഞ്ഞിനെപ്പോലിരിക്കുന്നെടീ." ഇതു കേൾക്കാത്ത താമസം പുല്ലയ്യാ ശണ്ഠകൂടും. പുല്ലയ്യാ കുഞ്ഞിനെ തൊടുന്നത് വയസ്സി വിലക്കും. അച്ഛൻ തൊട്ടാൽ കുഞ്ഞ് ഉണങ്ങിപ്പോകുമത്രേ. എന്നാൽ പുല്ലയ്യാ അവൾ പറയുന്നത് വകവയ്ക്കില്ല. ഗ്രാമത്തിലെ സ്ത്രീകൾ പറഞ്ഞു – കുഞ്ഞിന്റെ മുഖം ചന്ദ്രബിംബം പോലെയിരിക്കുന്നു, കണ്ടാൽ ഓമനത്തം തോന്നുന്നു. വളരുമ്പോൾ അച്ഛനേക്കാൾ കരുത്തനും ഊക്കനുമാകും. അതു കൊണ്ട് കുഞ്ഞിന് കണ്ണുപറ്റാതിരിക്കാൻ വേണ്ടി ദിവസവും, വല്യമ്മ ഗ്രാമത്തിലെല്ലാടവും നിന്ന് കരിയും ചൂലും കപ്പൽമുളകും കൊണ്ടുവന്നു ഉഴിഞ്ഞുകളയും. കുഞ്ഞിനെ കുളിപ്പിക്കുമ്പോഴും അവന് തിന്നാനും കുടിക്കാനും കൊടുക്കുമ്പോഴും വല്യമ്മ എന്തെങ്കിലും അഭിപ്രായം പറയാതിരിക്കില്ല.

ഇരുപത്തേഴാം ദിവസം കുഞ്ഞിനെ തൊട്ടിയിൽ കിടത്തി. പുല്ലയ്യായ്ക്ക് അന്ന് ആഘോഷമായിരുന്നു. ഇത്രയും സന്തോഷകരമായ ഒരു ദിവസം അയാളുടെ ജീവിതത്തിൽ ഉണ്ടായിട്ടില്ല. കൈ അയച്ച് ചെലവ് ചെയ്തു. ഗ്രാമത്തിലുള്ളവർക്കെല്ലാം സദ്യ കൊടുത്തു. പാട്ടിനും മേളത്തിനും ഉള്ള ഏർപ്പാടുകളും ചെയ്തിരുന്നു. ഗ്രാമത്തിൽ റേഷൻ ഏർപ്പെടുത്തുന്നതിനെ പറ്റി ചർച്ച നടക്കുന്ന അവസരമായിരുന്നു അത്. യുദ്ധഫണ്ടിലേക്ക്

വരിസംഖ്യ വസൂലാക്കിക്കൊണ്ട് പട്ടേൽ അക്കാര്യം പറയുകയും ചെയ്തു. എന്നാൽ പുല്ലയ്യാ വിചാരിച്ചു. മകന്റെ കാര്യമാണ് പ്രധാനം. അവന് പത്തുപേരുടെ അനുഗ്രഹവും ഉണ്ടാകണമല്ലോ...."

അതിഥികൾ ഉള്ളു തുറന്ന് ആശീർവദിച്ചു. കണ്ടു കഴിഞ്ഞാൽ സ്വയം അനുഗ്രഹിച്ചുപോകും വിധത്തിലുള്ള കുഞ്ഞായിരുന്നു അവൻ. ഒരു മാസം കഴിഞ്ഞപ്പോൾ തന്നെ അവന് നാലു മാസത്തെ വളർച്ചതോന്നിയിരുന്നു. ഉഷ്ണകാലം കഴിഞ്ഞു. വയലുകളിൽ പച്ചനിറം പരന്നു തുടങ്ങി. കൃഷിക്കാർക്ക് ഒന്നു ശ്വാസം വിടാമെന്ന നിലയായി. കുഞ്ഞിനെ കണ്ടിട്ട് ആദേമ്മയ്ക്ക് അധികം സന്തോഷം തോന്നി. ഈയിടെയായി വീട്ടുകാര്യങ്ങൾ ശ്രദ്ധിക്കൽ അമാന്തത്തിലായി. വീട്ടിലെ വരവുചെലവു മരുമകൻ തന്നെ നടത്തിപ്പോന്നു. ധാന്യം മാത്രമല്ല മറ്റു സാധനങ്ങളും കമ്പോളത്തിൽ ചുരുങ്ങിവന്നു. ആളുകൾ ദാനധർമ്മങ്ങൾ കുറച്ചു. കുഞ്ഞിന് എന്തെങ്കിലും സമ്മാനം കൊടുക്കാൻ ആദേമ്മയ്ക്കു കഴിഞ്ഞില്ല. തന്റെ ഈ അവസ്ഥയിൽ അവൾ ദുഃഖിച്ചു. ആദേമ്മ പറഞ്ഞു. "ഈയിടെ എന്നെക്കൊണ്ട് ഒരു പ്രയോജനവും ഇല്ലാതായി. നിനക്ക് ഒരു സ്വർണവള ഉണ്ടാക്കിച്ചുതരാൻ കൂടി എനിക്കു കഴിയാതെ വന്നിരിക്കുകയാണ്."

"ചേച്ചീ കൊടുക്കുന്നത് വലിയ കാര്യമൊന്നുമല്ല. നിങ്ങളുടെ അനുഗ്രഹം അതിലെത്രയോ വലുതാകുന്നു. പിന്നെ കുഞ്ഞു നിങ്ങളുടെ തന്നെയാണല്ലോ?" അവളെ ആശ്വസിപ്പിക്കുന്ന രീതിയിൽ നീലി പറഞ്ഞു.

ആദേമ്മ മെല്ലെ ചിരിച്ചുകൊണ്ടു പറഞ്ഞു. "കുഞ്ഞ് അപ്പൂപ്പനെപ്പോലെ വലുതാകും. അയാൾ വീട്ടിലും വെളിക്കും വലിയ പേരുള്ളവനായിരുന്നു— ഇപ്പോൾ ഏതു സ്വർഗത്തിലാണാവോ !"

അച്ഛന്റെ പേർ കേട്ടതും പുല്ലയ്യായ്ക്ക് രോമാഞ്ചമുണ്ടായി. മകൻ ചിരിച്ചാർക്കുകയാണെന്ന് അപ്പോൾ അയാൾക്കു തോന്നി. ഭേഷ് ! അതു കണ്ടതും അയാൾ ചാടി എഴുന്നേറ്റു പറഞ്ഞു "ചേച്ചീ ചേച്ചീ കണ്ടോ, ചെറുക്കൻ ചിരിച്ചു തകർക്കുന്നു. അവൻ മല്ലയ്യാ നായുഡുവിന്റെ പേരക്കുട്ടി തന്നെ. മല്ലയ്യാ നായുഡു വീണ്ടും വന്നിരിക്കുന്നു. "സന്തോഷാധിക്യത്താൽ പുല്ലയ്യായുടെ ഹൃദയം

നൃത്തമാടി. അയാൾ മകനെ മടിയിലെടുത്ത് മകന് മല്ലുനായുഡു എന്നു പേരിടുകയും ചെയ്തു.

അന്നുമുതൽ വീട്ടിലുള്ളവർക്കെല്ലാം മല്ലു ഓമനക്കുട്ടനായി. അമ്മയുടെ പാൽ കുടിച്ച് അവൻ ഇരട്ടിയും നാലിരട്ടിയും ആയി വളർന്നുവന്നു. മുമ്പിലത്തേ പോലെ പുല്ലയ്യായ്ക്ക് നീലിയുടെ കണ്ണുകളിൽ നിന്ന് പ്രേമത്തിന്റെ കൂരമ്പ് ഏറ്റിരുന്നില്ല. അമൃത തുല്യമായ അവളുടെ സഞ്ജീവനസ്പർശവും ലഭിച്ചിരുന്നില്ല. ചന്ദ്രനെപ്പോലുള്ള മകന്റെ മുഖം നോക്കി അയാൾ ആനന്ദ സാഗരത്തിൽ ആറാടിപ്പോന്നു.

കണ്ണുപൊട്ടനായ വെങ്കണ്ണ വന്നു. കുഞ്ഞിന് സമ്മാനം ഒന്നും കൊടുക്കാൻ കഴിയാത്ത തന്റെ സ്ഥിതിയെപ്പറ്റി അയാൾ ദു:ഖിച്ചു. തന്റെ കഴിഞ്ഞകാലം ഓർത്ത് ഗണ്ണേമ്മ കരഞ്ഞു. കുഞ്ഞിനെ ആദ്യമായി തൊട്ടിയിൽ കിടത്തിയ ദിവസം നീലി അവർ രണ്ടു പേർക്കും വയർ നിറയെ ഭക്ഷണം കൊടുക്കുകയുണ്ടായി. അപ്പോൾ, അവരുടെ മനസ്സിലെ വേദന ഊഹിച്ചറിഞ്ഞ് നീലി ഈ വിധം പറഞ്ഞു "ബാബാ! ഈശ്വരന്റെ അടുത്തുപോകാൻ ഭക്തി ഉണ്ടാകണം. ഫലപുഷ്പങ്ങൾ അർപ്പിച്ചതുകൊണ്ടു മാത്രമായില്ല. പരിശുദ്ധമായ മനസ്സുകൊണ്ടു പ്രാർഥിച്ചാൽ മാത്രമേ മോക്ഷം കിട്ടൂ. ലക്ഷക്കണക്കിനുള്ള സമ്പത്തിനേക്കാൾ വലുതാണ് നിങ്ങൾ രണ്ടുപേരുടെ പ്രാർഥന. ഇവനെ നിങ്ങൾ അനുഗ്രഹിക്കൂ." നീലി കുഞ്ഞിനെ വെങ്കണ്ണയുടെ അടുത്തുകൊണ്ടു ചെന്നു.

വെങ്കണ്ണ കുഞ്ഞിനെ തൊടാൻ തുടങ്ങിയപ്പോഴേക്ക് അയാളുടെ മനസ്സിലെ ആലോചനയ്ക്ക് പെട്ടെന്നൊരു തിരിവുണ്ടായി. കുഞ്ഞിനെ ഓമനിച്ചു കൊണ്ട് അയാൾ നീലിയോടു പറഞ്ഞു – "മകളെ, മഹാപാപിയാണു ഞാൻ. ഒരിക്കൽ മാത്രം എനിക്കു കാഴ്ച തിരിച്ചുകിട്ടിയെങ്കിൽ !"

കുഞ്ഞിന്റെ രൂപവും നിറവും എല്ലാം ഗണ്ണേമ്മ വെങ്കണ്ണയെ പറഞ്ഞു കേൾപ്പിച്ചു. കേൾക്കുന്നതിനിടയിൽ വെങ്കണ്ണ പറഞ്ഞു. "മകളേ, നിന്റെ ദാനധർമ്മങ്ങളൊന്നും പാഴായിപ്പോകുകയില്ല. വലിയ കുടുംബത്തിലാണ് എന്റെ മകൻ ജനിച്ചത്. വലുതാകു മ്പോൾ ലോകർക്കിടയിൽ വലിയ പേരു സമ്പാദിക്കും." ഇത്രയും പറഞ്ഞിട്ട് അയാൾ നിലത്തു മുഴുവൻ തപ്പിനോക്കി. ഒരു മൺകട്ട അയാളുടെ കൈയിൽ തടഞ്ഞു. പെട്ടെന്ന് അയാളുടെ മനസ്സിൽ

പ്രത്യേക തരത്തിലുള്ള ആനന്ദാനുഭൂതിയുണ്ടായി. മൺകട്ട കുഞ്ഞിന്റെ കൈയിൽ വച്ചുകൊടുത്തിട്ടു പറഞ്ഞു കുഞ്ഞുമോനേ ! മല്ലു !! മനുഷ്യർ ഭൂമിയിൽ വന്നുചേരുന്നതുമുതൽ അവന്റെ എല്ലാം ഇതുമായി ബന്ധപ്പെട്ടിരിക്കുന്നു !"

ഗണ്ണേമ്മ പിണങ്ങി. അവൾ പറഞ്ഞു – "പൊന്നോ വെള്ളിയോ കൊടുക്കാൻ കഴിവില്ലെങ്കിൽ വേണ്ട എന്നാൽ....."

സന്തോഷാശ്രുക്കളാൽ വെങ്കണ്ണയുടെ കണ്ണുകൾ നിറഞ്ഞു. ആ പാവങ്ങളുടെ സമ്പന്നമായ മനസ്സു കണ്ട് നീലിക്ക് ഗദ്ഗദം ഉണ്ടായി. കുഞ്ഞിന്റെ കൈയിലെ മൺകട്ട ഏതോ വലിയ നിധി യെന്ന കണക്കിലെടുത്തുകൊണ്ട് അവൾ അകത്തുപോയി. ആ മൺകട്ട വളരെ സൂക്ഷിച്ച് ഒരു തുണിയിൽ പൊതിഞ്ഞ് അവൾ കുഞ്ഞിന്റെ തലയ്ക്കൽ കൊണ്ടുവന്നു വച്ചു.

ദിവസങ്ങൾ നീങ്ങിപ്പോയി. ഭാര്യയുമായുള്ള ബന്ധം ഉപേക്ഷിച്ച മാതിരി എപ്പോഴും മകനോട് ചേർന്ന് കളിക്കുകയാണ് പുല്ലയ്യാ യുടെ ഇപ്പോഴത്തെ പതിവ്. നീലമ്മ അന്ന് വയലിൽ നിന്ന് വേഗം മടങ്ങിവന്ന്, കടക്കൺ കൊണ്ട് ഭർത്താവിനെ നോക്കി ചിരിച്ചു. എന്നാൽ പുല്ലയ്യാ അവളെ ശ്രദ്ധിച്ചില്ല. തൊട്ടിലാട്ടിക്കൊണ്ട് നീലി പാടി:

മുറം പോൽ ചെവിയുള്ളോനെന്നു ചൊല്ലി
ആനയെ പുച്ഛിച്ചു തള്ളി
കുറ്റിപോൽ കാലുള്ളോനെന്നു ചൊല്ലി
കുതിരയെ പുച്ഛിച്ചു തള്ളി
പത്തിപോൽ തലയെന്നു ചൊല്ലി
പാമ്പിനേയും പുച്ഛിച്ചു തള്ളി
കുരങ്ങനെ വേളികഴിച്ചു ഞാനീ
കൊച്ചനു ജൻമം കൊടുത്തല്ലോ!

പുല്ലയ്യാ ഭാര്യയെ ഗൗരവത്തിൽ നോക്കിയിട്ട് മുഖം കുരങ്ങ ന്റേതു മാതിരിയാക്കി കാണിച്ചു. അതോടെ രണ്ടുപേരുടെയും ഹൃദയത്തിൽ എണ്ണമറ്റ മധുരാനുഭൂതികൾ മൊട്ടിട്ടു.

# 13

മഞ്ഞുകാലം. ഒരു സന്ധ്യയ്ക്ക് പുല്ലയ്യായും നീലിയും വയലിൽ നിന്ന് വീട്ടിലേക്ക് മടങ്ങുകയായിരുന്നു. നീലാമ്മാദേവിയുടെ അമ്പലത്തിൽ, ഭക്തി ആവേശിച്ച രാമുഭഗത്ത് നൃത്തം വയ്ക്കുന്നത് അവർ കണ്ടു. രണ്ടുപേരും അമ്പലത്തിനു വെളിയിൽ നിന്നുകൊണ്ട് തന്നെ ദേവിയെ നമസ്കരിച്ചു. ആ വർഷം വിളവു നന്നായിരുന്നില്ല. കതിര് പഴുക്കാൻ തുടങ്ങിയപ്പോഴേയ്ക്കും, വെട്ടുകിളിക്കൂട്ടം വയലുകൾ ആക്രമിച്ചു. കാഴ്ചയ്ക്ക് പച്ച വയലുകൾ തന്നെ. വിളവ് വളരെ ഉണ്ടെന്ന് തോന്നുകയും ചെയ്യും. എന്നാൽ പകുതിയിലധികം കതിരും പാതി വിളവായപ്പോൾ ഉണങ്ങിപ്പോയി. ജൻമിക്ക് ഇതൊന്നും നോക്കേണ്ടതില്ലല്ലോ. ഈ വിഷമാവസ്ഥയ്ക്കു മീതെ ദിനംതോറും വർധിച്ചുവന്ന വിലക്കയറ്റവും ! കരാർ പ്രകാരമുള്ള പങ്കിൽ നിന്ന് ഒരു മണി നെല്ലുപോലും ഇളച്ചുകൊടുക്കാൻ ജൻമി തയ്യാറായില്ല. വയലിൽ നിന്നു മടങ്ങുമ്പോൾ ഭർത്താവും ഭാര്യയും ചർച്ച ചെയ്തിരുന്നത് ഇക്കാര്യമാണ്.

അമ്പലവും അമ്പലത്തിലെ വിഗ്രഹങ്ങളും വിഗ്രഹങ്ങളുടെ പൂജാരിയായ രാമുഭഗത്തിനെയും നോക്കിയാൽ, ജനങ്ങൾക്ക് എന്തോ പരിവർത്തനം വന്നതായി തോന്നും. രണ്ടു വർഷത്തിനു മുമ്പുള്ള ആളുകളും ഇപ്പോഴത്തെ ആളുകളും തമ്മിൽ ഗണ്യമായ അന്തരം സംഭവിച്ചിരിക്കുന്നു. ഭഗത്തിന്റെ ഭക്തിയുടെ ആവേശത്തിലും അയാളുടെ വെളിപാടുകളിലും ആളുകൾക്ക് പേടിയില്ലാതായി എന്നല്ല ഇതിന്റെ അർഥം ; പേടിക്കുന്ന ജനങ്ങൾക്ക് അധികാരം ഒട്ടുമില്ലാതായി എന്നേ അർഥമുള്ളു. ഗ്രാമത്തിലെ പട്ടേലും, ഗ്രാമത്തലവനും മറ്റും ആ വഴിക്കു വന്നതു തന്നെയില്ല. വല്ലവരും അവരുടെ അടുത്തു ചെന്ന് ഭഗത്തിന്റെസന്ദേശം ധരിപ്പിക്കുവാൻ ശ്രമിച്ചാലും അവർ അതു ശ്രദ്ധിക്കുകയില്ല. ശ്രദ്ധിക്കാൻ അവർക്കു നേരവും ഇല്ല. മാറിയ ഈ യുഗത്തിൽ അവരെ സംബന്ധിച്ചിടത്തോളം ഭഗത്തും, ഭഗത്തിന്റെ വെളിപാടുകളും, അമ്പലവും എല്ലാം അർഥശൂന്യമാണ്. തുച്ഛമാണ്. എഴുന്നള്ളത്തും മറ്റും നടത്തണമെന്ന ഭഗത്തിന്റെ ഉപദേശമെല്ലാം കാറ്റിൽ പറത്തപ്പെട്ടു.

നഗ്നശരീരനായി വലം വച്ചിരുന്ന ഭഗത് ഭക്തി ആവേശിച്ച് അമ്പലത്തിനകത്ത് നൃത്തം ചെയ്യുകയായിരുന്നു. ചുറ്റും ഇരുട്ട് പരന്നു. അമ്പലത്തിനകത്ത് ഒരു കൊച്ചു വിളക്ക് കെട്ടു കെട്ടില്ല എന്ന മട്ടിൽ മങ്ങി മങ്ങി കത്തിക്കൊണ്ടിരുന്നു.

നീലിയും പുല്ലയ്യായും തൊഴുതുകഴിഞ്ഞ് നടക്കാൻ തുടങ്ങിയപ്പോഴേക്കും ഭഗത്ത് ആംഗ്യം കാണിച്ചതനുസരിച്ച് അവരവിടെ നിന്നു. ഭഗത്ത് അവരുടെ അടുത്തുചെന്നു പറഞ്ഞു – "അമ്മ പറഞ്ഞത് നിങ്ങൾ കേട്ടില്ലേ? ചെന്നു പട്ടേലിനോടും ഗ്രാമത്തലവനോടും പറയൂ. ഞാൻ തന്നെ ചെന്നു പറഞ്ഞാൽ അവരെന്നെ ഭ്രാന്തനെന്നു കരുതും."

രണ്ടു പേരും സമ്മതാർഥത്തിൽ തല കുലുക്കി. ഭഗത് അമ്പലത്തിന്റെ കതകടച്ചിട്ട് അവരോടൊപ്പം കൂടി. അയാൾക്ക് വാർധക്യം ബാധിച്ചു തുടങ്ങിയിരുന്നു. ശരീരം വിറയ്ക്കാൻ തുടങ്ങിയിരുന്നു. നീണ്ട രാമായണം കഥയാണ് അയാളുടേത്. താൻ ഏറ്റവും കൂടുതലായി വിശ്വസിച്ചിരുന്ന മകൻ അയാൾക്കു കഞ്ഞിവെള്ളം പോകട്ടെ, പച്ചവെള്ളം പോലും കൊടുക്കില്ല. എപ്പോഴും തെരുവു മുക്കിൽ പോയി ചീട്ടുകളിച്ചിരിക്കും. കളിയിൽ തോറ്റാൽ വീട്ടിലെത്തി കലഹമുണ്ടാക്കും. ജയിക്കുന്ന ദിവസം നേരെ മദ്യക്കടയിൽ പോകും. കുടി കഴിഞ്ഞ് വീട്ടിലെത്തിയാൽ അച്ഛന്റടുത്ത് അർഥമില്ലാതെ അതുമിതും പുലമ്പും. ഇതേപ്പറ്റിയൊക്കെ ഓർത്ത് ഭഗത്തിന് വളരെ ദുഃഖം തോന്നി. മെല്ലെ മെല്ലെ നടന്നുകൊണ്ട് ഭഗത് പിന്നെയും പറഞ്ഞു, "മകളെ, നീലീ ! നോക്കൂ, നാം ഈ പുല്ലിൽകൂടി നടക്കുന്നു. പുല്ലു തിന്നുന്ന കഴുത ചാകും. എങ്കിലും പുല്ലു തീരുകയില്ല. ഒരു ദിവസം ഞാൻ മരിക്കും. എന്നെപ്പോലെ എന്റെ മകനും മരിക്കും. ഞാൻ കുപ്പായം ഇട്ടിട്ടില്ല. പക്ഷേ, എന്റെ മകൻ കുപ്പായമിടുന്നുണ്ട്. അവന്റെ മകൻ പട്ടണത്തിലെ ബാബുമാരെപ്പോലെ കോട്ടും ശരായിയും ധരിച്ചേക്കാം. മുകളിൽ ഷെർവാനിയും ഉള്ളിൽ പാരവശ്യവും ആണെങ്കിൽ എന്താ വിശേഷം മകളേ ? ഈ ഗ്രാമത്തിനും സംഭവിച്ചുകൊണ്ടിരിക്കുന്നത് അതാണ്. ലക്ഷ്മി സൽഗുണങ്ങളുടെ ഇരിപ്പിടമാണെന്നു പറയാറുണ്ട്. എന്നാൽ കണ്ടിട്ട് അങ്ങിനെ തോന്നുന്നില്ല. ഇരുമ്പു പെട്ടിയിൽ പണം കൂടിക്കൂടി വരുംതോറും ദയ കുറഞ്ഞു കുറഞ്ഞു വരുന്നു. മനുഷ്യൻ ജീവിച്ചിരിക്കുമ്പോഴും മരിച്ചു കഴിഞ്ഞും രണ്ടു

കാര്യങ്ങളേ നിലനില്ക്കുകയുള്ളു – കീർത്തിയും ദുഷ്കീർത്തിയും."

നീലിയുടെ വീടായി. അവൾ ഭഗത്തിനെ അകത്തേക്കു വിളിച്ചു. കട്ടിലിന്റെ തലയ്ക്കൽ തീരെ ചെറിയ ഒരു വിളക്ക് കത്തുന്നുണ്ടായിരുന്നു. കിഴവി കുഞ്ഞിന്റെ തലയ്ക്കലിരുന്നു പുഞ്ചിരി പൊഴിക്കുകയാണ്. മൂന്നുമാസമായ കുഞ്ഞ് വിളക്കിലേക്ക് നോക്കിക്കൊണ്ടിരിക്കുന്നു.

"മോനെ ദാ നോക്ക്, അപ്പൂപ്പൻ വന്നിരിക്കുന്നു. ഭഗത് സ്വയം പരിചയപ്പെടുത്തി. മല്ലു കൈകാൽ നിലത്തു തല്ലിചാടാനുള്ള ശ്രമമായി. നീലിയും, പുല്ലയ്യായും കുഞ്ഞിന്റെ ഇരുവശങ്ങളിലായി നിന്നു. ഭഗത് കട്ടിലിൽ ഇരുന്നു. പിന്നെ തന്റെ വായ് കുഞ്ഞിന്റെ വായോട് അടുപ്പിച്ചിട്ട് ചിരിക്കാൻ തുടങ്ങി. കുഞ്ഞിന് പേടിയില്ലെന്നു കണ്ട്, എഴുന്നേറ്റ് കുഞ്ഞിനെ ഓമനിച്ചിട്ട് ഭഗത് പറഞ്ഞു – "അതാ ഇപ്പോൾത്തന്നെ അമ്മ എന്നു പറയാൻ തുടങ്ങിയിരിക്കുന്നു".

"അമ്മ എന്നല്ല, അച്ഛൻ എന്ന്" പുല്ലയ്യാ പെട്ടെന്നു പറഞ്ഞു.

ഭഗത് ചിരിച്ചുകൊണ്ടു പറഞ്ഞു, "പെൺപന്നിക്ക് പത്തു കുഞ്ഞുങ്ങളുണ്ടാകും. എന്നാൽ ആനയ്ക്ക് ഒന്നേ ഉണ്ടാകൂ. അതു ശ്രേഷ്ഠമായത്. സഹോദരാ, വളരെ വളരെ ചീത്തക്കാലം വരാൻ പോകുന്നു. വലിയ വരൾച്ച ഉണ്ടാകും. മകനെ നല്ലപോലെ പോറ്റിവളർത്തിയാൽ അവൻ വലുതാകുമ്പോൾ അവനെങ്കിലും വർധിച്ചു വരുന്ന അന്യായം അവസാനിപ്പിക്കാൻ കഴിഞ്ഞേക്കും."

ഭഗത്തിന്റെ ആശംസ കേട്ട് ഭാര്യാഭർത്താക്കൻമാർക്ക് വളരെ സന്തോഷമായി. പോകുമ്പോൾ ഭഗത്, കിഴവിയോട് ചോദിച്ചു, "എന്താ സഹോദരീ, കുഞ്ഞുമോന്റെ കല്യാണം വരെ ഉണ്ടാകും അല്ലേ."

"എടോ രാമുഡു, എന്റെ നെറ്റിയിലെ കുങ്കുമം തുത്തുകളഞ്ഞ ദിവസം തന്നെ എന്റെ ജീവനും പോയി."

ആ സ്ത്രീയുടെ ഭർത്താവ് എന്തൊരു മടയനായിരുന്നു എന്ന് രാമുഡുവിന് നല്ലപോലെ അറിയാമായിരുന്നു. അയാൾ ഉച്ചത്തിൽ ചിരിച്ചു. അയാളുടെ ചിരിയുടെ ഉദ്ദേശ്യം ഊഹിച്ചതിനാൽ കിഴവി പറഞ്ഞു –

"ആളുകളുടെ ദൃഷ്ടിയിൽ അദ്ദേഹം എത്ര ചീത്തയായിരുന്നെങ്കിലും എനിക്കു നല്ലവനായിരുന്നു. എങ്ങിനെയായാലും ഈ ഭൂമിയിൽ ആരെയെങ്കിലും വിശ്വസിക്കാതെ നിവൃത്തിയില്ല. അതിനാൽ അയാൾ എങ്ങിനെയിരുന്നാലും വിശ്വസിച്ചു ജീവിച്ചേ ഒക്കൂ. അതാണ് പുണ്യം."

പോകുമ്പോൾ ഭഗത് കിഴവിയെ നമസ്കരിച്ചു. പിന്നെ പുല്ലയ്യായോട് പറഞ്ഞു – "മകനേ! നാലുപേരെ ജീവിപ്പിക്കണമെങ്കിൽ ഒന്നു രണ്ടുപേരുടെ മുമ്പാകെ ചീത്തയാകാതെ തരമില്ല. അന്ന് ഒരു സഹകരണ സംഘം ഉണ്ടാക്കി. അപ്പോൾ ഗ്രാമത്തലവനും പട്വാരിയും മറ്റും മീശപിരിച്ചു. ന്യായത്തിന്റെ കഴുത്തു ഞെക്കി ശ്വാസം മുട്ടിക്കുകയാണ്. കള്ളുകുടിക്കാനുള്ള അനുമതി സർക്കാർ എന്തിനാ കൊടുത്തത്? ഈ കുടവയറൻമാരുടെ ഇരുമ്പു പെട്ടികൾ നിറയ്ക്കാൻ വേണ്ടി. ഇതൊക്കെ കാണുമ്പോൾ എനിക്കു കലി കയറുകയാണ്. എത്ര ദിവസമാണെന്നോ ഞാൻ ദേവിയുടെ കാലുപിടിച്ചു പ്രാർഥിച്ചത്?"

"വല്ലാത്ത ശവങ്ങള് " പുല്ലയ്യാ പറഞ്ഞു

"അരുത് അരുത് അങ്ങിനെ പറയരുത്. അവർ നൂറു വർഷം ജീവിച്ചിരിക്കട്ടെ. അവർ ചത്തിട്ട് നമുക്കൊന്നും കിട്ടാനില്ല. അവരുടെ പണം കൊണ്ട് സുഖമായി ജീവിക്കട്ടെ. അവരെ ആരു തടുക്കാൻ? അയൽക്കാരുടെ നേർക്കു കൂടി ശകലം ദയാദൃഷ്ടി കാണിച്ചാൽ മതി. ദേവിയുടെ എഴുന്നള്ളത്തു നടക്കുകയാണെങ്കിൽ നല്ല വിളവുണ്ടാകും. ജനങ്ങൾക്കും സുഖമാകും."

"ഈ സമ്പ്രദായം ഒട്ടും ശരിയല്ല."

"എന്തു സമ്പ്രദായം?" നീലി ചോദിച്ചു.

"നമ്മുടെ പേരിൽ റേഷൻകാർഡ് തയ്യാറാക്കിയിരിക്കുന്നു – ഇനി നമുക്കു കഞ്ഞിവെള്ളം കുടിക്കണ്ടേ? നായുഡുവിന്റെ വീട്ടിലാണ് റേഷൻ കട. അവിടെ അരി വില്ക്കുന്നു. ഇപ്പോൾ ചോദിച്ചിട്ട് അയാൾ കാർഡ് തരുന്നില്ല. നമ്മുടെ കാർഡ് വെട്ടി അതിന്റെ അരി അയാളെടുത്ത് പട്ടണത്തിലുള്ളവർക്ക് ഇരട്ടി വിലയ്ക്ക് വില്ക്കുന്നു. ഈ നീചൻമാർ പണം സമ്പാദിച്ച് വീടിനുമേൽ വീടു പണിയുകയാണ്."

നീലി ഒന്നും മിണ്ടിയില്ല. കുഞ്ഞിനെ അവൾ കട്ടിലിൽ കിടത്തി. അവൻ കളിപ്പാട്ടത്തിന്റെ പിന്നാലെ പായാൻ തുടങ്ങി. പുല്ലയ്യാ

ഊണു കഴിഞ്ഞ് തിണ്ണയിൽ ചെന്നിരുന്നു. നീലി വീട്ടു പണിയൊക്കെ തീർത്ത് കളിച്ചുകിടക്കുന്ന കുഞ്ഞിന്റെ അടുത്തു വന്നിരുന്നു. ഇതിനിടയിൽ സഞ്ജീവി പുല്ലയ്യായെ വിളിച്ചു.

"എന്താടോ?" പുല്ലയ്യാ ചോദിച്ചു.

സഞ്ജീവി വന്ന് പുല്ലയ്യായുടെ അടുത്തിരുന്നു. ആ ഗ്രാമക്കാരൻ തന്നെയാണയാൾ. മുണ്ടനാണ്. പേരുകേട്ട ഫയൽവാനാണ്. വഴു തനങ്ങാ നിറം, ചുരുണ്ട തലമുടി, നീണ്ടമീശ, കക്ഷത്തിൽ വടി. മുണ്ടന്റെ ബുദ്ധി മൂർച്ചയുള്ളതാണെന്നാണ് പറയാറ്. ഒരിക്കൽ സർക്കാരുമായി സമരം ചെയ്ത് അടുത്തും അകലത്തും ഉള്ള ഗ്രാമങ്ങളിലെല്ലാം പേര് സമ്പാദിച്ചിരുന്നു. അയാളെ പിടികൂടാൻ അധികൃതൻമാർ വളരെ ശ്രമിച്ചു. പക്ഷേ ഒരു വിവരവും കിട്ടിയില്ല. അയാളെ പിടിച്ച് ഏല്പിക്കുന്നവർക്ക് അഞ്ഞൂറു രൂപ പാരി തോഷികം നൽകുന്നതാണെന്ന് സർക്കാർ പ്രഖ്യാപിച്ചു. എന്നിട്ടും പ്രയോജനം ഒന്നും ഉണ്ടായില്ല. ഇതിനുശേഷം ഒരുവർഷം കഴിഞ്ഞ് സമർത്ഥനായ ഒരു പോലീസ് ഇൻസ്പെക്ടർ വളരെ വിഷമിച്ച് അയാളെ പിടികൂടുന്നതിൽ വിജയം വരിച്ചു. അയാൾ ഗ്രാമത്തല വനുമായി യോജിച്ച് ചുറ്റുപാടുമുള്ള പത്തു ഗ്രാമങ്ങളിൽ മുരശടിച്ച് ഈ വിധം പരസ്യം ചെയ്തു. 'വടക്കെ ഇന്ത്യയിൽ നിന്ന് വളരെ വലിയ ഒരു ഫയൽവാൻ വന്നിട്ടുണ്ട്. അയാളോടു ഗുസ്തി പിടി ക്കാനുള്ള ധൈര്യം ആർക്കെങ്കിലും ഉണ്ടെങ്കിൽ അയാൾ ഇന്ന ദിവസം ഇന്ന ഗ്രാമത്തിലെ മണ്ഡപത്തിനടുത്തു വരണം.' വന്ന ഫയൽവാൻ യഥാർത്ഥത്തിൽ ഭയങ്കരൻ തന്നെയായിരുന്നു. ഈ ഫയൽവാനിൽ നിന്ന് തന്റെ ഗ്രാമത്തിന് അപമാനം സംഭവിക്കാൻ പോകുന്നു എന്നു കേട്ടപ്പോൾ സഞ്ജീവിക്കു സഹിച്ചില്ല. ഗ്രാമ ത്തിന്റെ അഭിമാനം സംരക്ഷിക്കാനായി അയാൾ ഗോദായിൽ ചാടി വീണു. ആളുകൾ ഭേഷ്, ബലേ ഭേഷ് പറഞ്ഞു. പോലീസ് ഇൻ സ്പെക്ടർ സൂചന നൽകിയിരുന്നതനുസരിച്ച് പുതുതായി വന്ന ഫയൽവാൻ വേഗം തോറ്റുകൊടുത്തു. പക്ഷേ സഞ്ജീവി പോലീസിന്റെ പിടിയിൽ പെട്ടു. ഗ്രാമം മുഴുവൻ മുറുമുറുപ്പു പരന്നു. എന്നാൽ പോലീസിന്റെ തോക്കിനെ ഭയന്ന് ആരും അനങ്ങിയില്ല. ജയിൽ ശിക്ഷ കഴിഞ്ഞ് സഞ്ജീവി മടങ്ങിയെത്തി. നാലുപേരുടെ മുമ്പിൽ തലയുയർത്തി നടക്കാൻ അയാൾക്കു നാണമായി. ലജ്ജയ്ക്കും മനോവേദനയ്ക്കും മറ്റൊരു കാരണവും ഉണ്ടായിരുന്നു.

അയാളുടെ വെയ്പാട്ടി അയാൾ സ്ഥലത്തില്ലാതിരുന്ന കാലത്ത് മറ്റാരുടെയോ കൂടെ കൂടിക്കഴിഞ്ഞിരുന്നു. അന്നു രാത്രി തന്നെ അവളെ കൊല്ലാൻ സഞ്ജീവി തയ്യാറായി. അപ്പോൾ അവൾ പരിഹാസപൂർവം പറഞ്ഞു "ഇന്നു കൊല്ലാൻ വന്നിരിക്കുകയാണോടോ? മൂന്നു വർഷം നീ ജയിലിൽ വല്ലതും കിട്ടാൻ എന്തു ഏർപ്പാടാണ് ചെയ്തിരുന്നത്? ഒരു കളങ്കം ഉണ്ടായിപ്പോയാൽ അതില്ലായ്മ ചെയ്യാൻ ശ്രമിച്ചാലും ഇല്ലാതാകയില്ല. നിന്റെ ഭാര്യയുടെ കയ്യാൽ തന്നെ നിനക്ക് കളങ്കമായിത്തീർന്നിരിക്കുകയാണ്. ഹേയ് ഇപ്പോൾ വീട്ടിൽ പോകു. ഭാര്യയെ സന്തോഷിപ്പിക്ക്". അവളുടെ സംബോധന യഥാർത്ഥത്തിൽ ശരിയായിരുന്നു. എന്തെന്നാൽ അയാളെക്കാൾ പ്രായക്കൂടുതലുണ്ടായിരുന്നു അവൾക്ക്. അവളെ കൊല്ലാൻ സാധിക്കയില്ലെന്ന് സഞ്ജീവിക്കറിയാമായിരുന്നു. കഴിയുമായിരുന്നെങ്കിൽ തന്നെ അയാൾ അതിന് ആഗ്രഹിച്ചില്ല. കാരി നദിയിലെറിഞ്ഞു. മഞ്ഞ് കണക്കാക്കാതെ ആ നദിയിൽ മുങ്ങിക്കുളിച്ചു. നനഞ്ഞ വസ്ത്രങ്ങളോടെ വീട്ടിൽ എത്തി കതകിൽ മുട്ടി. ഭാര്യ കതകുതുറന്നു. ഭാര്യയെ നെഞ്ചോടു ചേർത്ത് അയാൾ കരഞ്ഞു. മേലാൽ ഒരു സ്ത്രീയുടെയും മുഖത്തു നോക്കുകയില്ലെന്നു സത്യം ചെയ്തു. ഭാര്യ അയാളുടെ കണ്ണു തുടച്ചു. കവിളിൽ ഉമ്മ വച്ചു. പിന്നെ കൈകൾ നീട്ടി മുറുകെ ആശ്ലേഷിച്ചു അയാളെ ആശ്വസിപ്പിച്ചു.

അന്നുമുതൽ സഞ്ജീവിയുടെ ഭാഗധേയത്തിനു മാറ്റം സംഭവിച്ചു. അയാൾ അരയും തലയും മുറുക്കി കൃഷിപ്പണിയിൽ ഏർപ്പെട്ടു. കുടുംബത്തോട് മമതയും സ്നേഹവും ഉണ്ടായി. കഷ്ടിച്ച് ഒരു കൊല്ലത്തിനകം ഒരു ആൺകുഞ്ഞിന്റെ അച്ഛനായി. പൊളിഞ്ഞു തകർന്ന അയാളുടെ കുടുംബം തളിരണിഞ്ഞുവരികയായി. വീടിന്റെ സ്ഥിതി മെച്ചപ്പെട്ടു. ഭാര്യയുടെ പ്രേരണ അനുസരിച്ച് മിതവ്യയം ശീലിച്ചും, അവളുമായി കാര്യങ്ങൾ ചർച്ചചെയ്തും അവളുടെ ഉപദേശങ്ങൾ സ്വീകരിച്ചും ജീവിച്ചതിനാൽ, അഞ്ചു കൊല്ലത്തിനുള്ളിൽ അയാളും ആ ഗ്രാമത്തിലെ അന്തസ്സും അഭിമാനവും ഉള്ള വ്യക്തികളിൽ ഒരാളായിത്തീർന്നു. മൂന്നു കുഞ്ഞുങ്ങളുടെ അച്ഛനാണ് അയാളിപ്പോൾ. എന്നിട്ടും മുഖത്തിന്റെ തെളിച്ചത്തിനോ മീശയുടെ തിളക്കത്തിനോ കുറവൊട്ടും സംഭവിച്ചിട്ടില്ല.

കടുവാ വേഷം കെട്ടി തട്ടിൽ കയറാനും കോഴിയുടെ കഴുത്തു കടിച്ചു മുറിക്കാനും ഉള്ള കരുത്ത് ഇപ്പോഴും ഉണ്ട്.

ആ സഞ്ജീവിയാണ് പുല്ലയ്യായെ വിളിച്ചത്. ഗ്രാമത്തിൽ നടക്കുന്ന അന്യായങ്ങളെയും അക്രമങ്ങളെയും പറ്റി അവർ സംസാരിച്ചുകൊണ്ടിരുന്നു. ഒടുവിൽ പുല്ലയ്യാ പറഞ്ഞു – "കഴിഞ്ഞ വർഷത്തെ അപേക്ഷിച്ച് സാമാനങ്ങളുടെ വില എത്രയോ കൂടി പ്പോയി. പാവങ്ങൾ എത്ര സങ്കടമാണ് സഹിക്കുന്നത്. പണമുള്ള വർ ചെവിയിൽ പഞ്ഞി തിരുകി നടക്കുകയാണോ? ഇക്കാര്യത്തെ സംബന്ധിച്ച് ഗ്രാമത്തലവനും മറ്റു വലിയവരുമായി സംസാരിച്ച് എന്തെങ്കിലും ഒരു വഴി കണ്ടുപിടിക്കേണ്ടിയിരിക്കുന്നു."

ഇതിനിടയിൽ കുഞ്ഞിനെയും എടുത്തുകൊണ്ട് നീലി അവിടെ വന്നു. അവൾ പറഞ്ഞു –

"നിങ്ങൾ പറഞ്ഞതെല്ലാം ഞാൻ കേൾക്കുകയായിരുന്നു. എല്ലാം ശരിയാണ്. എന്നാൽ ഞാൻ ഒന്നു ചോദിച്ചോട്ടെ. നാളെ നായുഡു ഗ്രാമത്തിലുള്ളവരോട് പറയുകയാണ് 'നിങ്ങൾ നാളെ വന്ന് റേഷൻ അരിയും തുണിയും വാങ്ങിക്കൊണ്ടുപോകണം' എന്ന്. അങ്ങിനെ ചെയ്താൽ അതു വാങ്ങാൻ എത്ര പേരുടെ കൈയിൽ പൈസയുണ്ട്?" "മകളേ! നീ പറഞ്ഞത് ശരി." സഞ്ജീവി പറഞ്ഞു.

"സത്യം. എന്നാൽ ഗ്രാമക്കാർ ഒന്നും വാങ്ങുന്നില്ലെങ്കിൽ അതയാൾക്ക് സർക്കാരിനെ തിരിച്ചേൽപ്പിക്കാൻ കഴിയുമല്ലോ. അങ്ങിനെയായാൽ സാധനങ്ങൾ മറ്റേതെങ്കിലും ഗ്രാമത്തിലുള്ള വർക്ക് കൊടുക്കാൻ കഴിയും. നമ്മുടെ പേര് പറഞ്ഞ് നമ്മുടെ വയറ്റിലടിച്ചിട്ട് അയാളെന്തിന് പണം സമ്പാദിക്കുന്നു. അന്യായ മാണിത്, തികച്ചും അന്യായം.

ഈ അഭിപ്രായങ്ങൾ പ്രകടിപ്പിച്ച ഭർത്താവിനെ നോക്കി നീലി ചിരിച്ചു. പുല്ലയ്യായുടെ ക്രോധം പിന്നെയും വർധിച്ചു. അയാൾ പറഞ്ഞു "നാളെ ടോറി (സ്റ്റോർ)ന്റെ മുമ്പിൽ പോയിരിക്കും. അവിടെ വന്നുപോകുന്നവരെ ഞാൻ തന്നെ അത്യാവശ്യമെല്ലാം പറഞ്ഞു മനസ്സിലാക്കും."

"നായുഡു തെളിവു ആവശ്യപ്പെട്ടാലോ?..."

"എന്തിന് ആവശ്യപ്പെടുന്നു? ഞാൻ സർക്കാരിനോട് പറയും".

സ്റ്റോർകാരെ, സഞ്ജീവിക്ക് അറിയാമായിരുന്നു. അതിനാൽ പറഞ്ഞു – 'എടാ പുല്ലീ! അധികം ചാടാതെ, അവിടിരുന്നോ.' അയാൾ എണീറ്റുപോകാൻ തുടങ്ങി.

പോകുന്നതിനിടയിൽ അയാൾ പറഞ്ഞു 'മകളേ വയ്ക്കോലിൽ കിടക്കുന്ന പട്ടി എന്താ ചെയ്യുന്നതെന്നറിയാമോ? തന്നത്താൻ തിന്നുകയില്ല; മറ്റുള്ളവരെ തിന്നാൻ സമ്മതിക്കുകയുമില്ല...... ഗ്രാമത്തിലെ വലിയ കിഴവൻമാർ അവരുടെ പ്രതാപത്തിന്റെ പേരിലാണ് ജീവിക്കുന്നത്. അവരെ വെറുതെ എന്തിനു പിണക്കിവിടുന്നു. അച്ഛനും അമ്മയും ഇല്ലാതെ ജീവിക്കാൻ കഴിഞ്ഞേയ്ക്കും. എന്നാൽ പ്രതാപമില്ലാതെ ജീവിയ്ക്കുക വയ്യാ, നാളെ സന്ദർഭം വന്നാൽ, ഈ ദരിദ്രർ നിന്നെ സഹായിക്കുകയില്ല. വല്ലവരും സഹായിക്കുന്നെങ്കിൽ തന്നെ, വലിയ വയസ്സൻമാരേ അങ്ങിനെ ചെയ്യൂ.' ഇത്രയും പറഞ്ഞിട്ട് അയാൾ അവിടെ നിന്നും പോയി.

ഈ തത്വോപദേശം പുല്ലയ്യായിൽ പ്രതികരണമൊന്നുമുണ്ടാക്കിയില്ല. മീശ പിരിച്ചുകൊണ്ട് മലർന്ന് കിടന്ന്, കുഞ്ഞിനെ നെഞ്ചിൽ കിടത്തിക്കൊണ്ടു പറഞ്ഞു – 'മോനേ, നിന്റപ്പൂപ്പൻ ഈ മകൻ – നിന്റച്ഛൻ, പട്ടിണി കിടന്നു ചത്താലും വിശ്വാസ വഞ്ചന ചെയ്യില്ല – നീയോ?' കുഞ്ഞ് ചിരിച്ചുകൊണ്ട് തന്നെ ഇക്കിളിപ്പെടുത്തുന്നതായി അയാൾക്കു തോന്നി.

## 14

സംക്രാന്തി ഉത്സവവും വന്നു. മല്ലുവിന് കുറേശ്ശെ കുറേശ്ശെ കളിപ്പാട്ടങ്ങളെടുത്ത് കളിക്കാറായി. വീടെങ്ങും അവൻ മുട്ടുകുത്തി ഓടിനടക്കാൻ തുടങ്ങി. അച്ഛന്റെ നേരെ നോക്കി ചിരിച്ചുകൊണ്ട് അവൻ ഇളകിക്കളിക്കും. തന്നെത്തന്നെ മറന്ന് പുല്ലയ്യാ അവന്റെ മുമ്പിൽ ചാടിത്തുള്ളും. അയാൾ പറയും 'ഛമ്മക്ക് ഛല്ലോ, ഛമ്മക്ക് ഛല്ലോ – ത്ധനന ത്ധനന ത്ധൻ' – മകനും കാലും കൈയും ഇളക്കുന്നതായി അയാൾക്കു തോന്നി. വാ പൊളിച്ച് എന്തോ കൊഞ്ചി പറയുകയാണോ അവൻ ! ഒരു ദിവസം അയാൾ കുഞ്ഞിനെ കൈകളിലെടുത്ത് തലയ്ക്കുമീതെ പൊക്കിപ്പിടിച്ചു. കുഞ്ഞു കരഞ്ഞില്ല, പക്ഷേ കിഴവി പരിഭ്രമിച്ചുപോയി.

"ഇവൻ ആരാണെന്നാ നിങ്ങൾ വിചാരിക്കുന്നത്?.. നിങ്ങളുടെ കണ്ണുകൊണ്ടുതന്നെ കാണാറാകും. ഒരു ദിവസം ഞാൻ തല കുത്തി നില്ക്കുമ്പോൾ ഇവൻ കാലിൽ കയറി മുകളിലെത്തി അവിടെ നില്ക്കും."

ആറു മാസമായപ്പോൾ തന്നെ മല്ലു ഇരിക്കാൻ തുടങ്ങി. "ഇതുകണ്ടോ അവൻ ഇരുന്നു... ഇതു നോക്കൂ ഭിത്തിയിൽ പിടിച്ച് അവൻ നടക്കാൻ തുടങ്ങി... എന്റെ മോനേ, എന്റെ മല്ലു." പുല്ലയ്യാ അവനെ മടിയിലിരുത്തി ലാളനാ വർഷം ചൊരിഞ്ഞുതുടങ്ങി.

പല്ലില്ലാത്ത വാ പൊളിച്ചു ചിരിച്ചുകൊണ്ട് കിഴവി പറഞ്ഞു – "പ്രായത്തിനനുസരിച്ച് തീറ്റിയുണ്ടായിരുന്നെങ്കിൽ തീറ്റിക്കനുസരിച്ച് ശരീരം വളർന്നേനെ. അടുത്ത വർഷം മുതൽ തന്റെ മകൻ പാത്രത്തിലുള്ളതുമുഴുവൻ തിന്നു തീർക്കും. ഛീ ഛീ എന്തൊക്കെയാ ഞാനീപ്പറയുന്നത്? ഞാൻ തന്നെ കണ്ണുവച്ചോ"!

കുഞ്ഞ് വേഗം വേഗം വളർന്നു വന്നു. ചന്ദ്രികപോലുള്ള ചിരികൊണ്ട് അവൻ വീട്ടിലുള്ളവരെയെല്ലാം സന്തോഷിപ്പിക്കാൻ തുടങ്ങി.

കൃഷിക്ക് കുറച്ച് കീട ശല്യം ഉണ്ടായെങ്കിലും നല്ല വിളവുണ്ടായി. വാരം കൊടുത്തുകഴിഞ്ഞ് ആ നിലങ്ങളിൽ നിന്ന് കുറച്ചു ചെറുപയർ മാത്രമേ മിച്ചം കിട്ടിയുള്ളൂ. പുല്ലയ്യായുടെ തനതു നിലത്തിൽ നിന്നു കുറച്ചു നെല്ലു കിട്ടിയതുകൊണ്ട് വീട്ടു ചെലവ് നടന്നുപോകുന്നു. അതും പിടിച്ചു ചെലവു ചെയ്തില്ലെങ്കിൽ റേഷൻ വാങ്ങാനുള്ള പൈസ എവിടുന്നുണ്ടാക്കാനാണ്? നൂലുണ്ടാക്കുന്നതിൽ നിന്ന് അല്പം വല്ലതും കിട്ടിയത് പുറം ചെലവു നടത്താൻ തന്നെ തികയില്ല. വേനൽ കാലത്തിനു മുമ്പ് വേലകൾ ഒന്നും ചെയ്യാനുണ്ടായിരുന്നില്ല. ചോളം കൊയ്യാനും കാലമായിരുന്നില്ല.

ജീവിതത്തിന്റെ വണ്ടി മുന്നോട്ടു നീങ്ങാൻ വിഷമം. എങ്കിലും മല്ലു അച്ഛന് തന്നെപ്പറ്റി ഉൽക്കണ്ഠ തോന്നാൻ ഇടയാക്കിയില്ല. തൊഴുത്തിൽ കെട്ടിയിട്ടുള്ള കാളകളെ കണ്ടാൽ അവന് പേടിയില്ല. ആകാശത്തിൽ ഇരിക്കുന്ന ചന്ദ്രനെക്കണ്ടാൽ അവൻ കൈയിളക്കും. പിൻവശത്തെ മുറ്റത്തുള്ള ആൽമരത്തിലിരിക്കുന്ന കിളികൾ ചിലക്കുമ്പോൾ അവനും കളകള ശബ്ദം പുറപ്പെടുവിക്കും. അച്ഛനമ്മമാരെ കാണുമ്പോൾ ചിരിക്കുക, തന്നെ എടുക്കാതിരുന്നാൽ കരയുക ഇവയൊക്കെ മല്ലുവിന് പതിവുപരിപാടികളായി.

അവനൊരു പല്ലു വന്നു. അതു കാട്ടി ചിരിക്കുമ്പോൾ എന്തൊരു ഭംഗി !

ആ വർഷം സർക്കാർ നെല്ലു സംഭരിക്കാൻ തുടങ്ങി. നാട്ടിൻ പുറങ്ങളിലെ കുടിലുകളിൽ കിടക്കുന്ന കിഴവികൾക്ക് പോലും രണ്ടു മൂന്നു നാലു ഇംഗ്ലീഷ് വാക്കുകൾ അറിയാമെന്നായി. പ്രൊക്യൂർമെന്റിന്റെ പേരു കേട്ടാൽ ആളുകൾ പേടിക്കും. ചിലർ നെല്ലു കൊടുക്കുവാൻ വിസമ്മതിച്ചു. മറ്റു ചിലർ പറഞ്ഞു "ഇതു ഞങ്ങൾ വിയർപ്പൊഴുക്കി വേല ചെയ്തിട്ട് ഉണ്ടായതാണ്. ഞങ്ങ ളിത് എന്തിനു തരണം?" സർക്കാർ ചെയ്യുന്നത് അന്യായമാണെന്നും ചിലർ ആക്ഷേപിച്ചു. പീസാ വലിയ ഒച്ചപ്പാടുണ്ടാക്കി. അയാൾ പറയുന്നത് ഗ്രാമത്തിലെ മുക്കാൽ പങ്ക് ആളുകളും വിശ്വസിച്ചു. അയാൾ പറഞ്ഞു – കൊയ്ത്തു തുടങ്ങുന്നതിന് മുമ്പുതന്നെ കിട്ടാ വുന്ന നെല്ലിന്റെ കണക്കെടുക്കുന്നു. അതിനു ശേഷം സർക്കാർ ആ തെറ്റായ കണക്കുകളെ അടിസ്ഥാനമാക്കി പോലീസിനെയും എഫ് . എസ് . ഓ യേയും, ടി . എസ് . ഓ യേയും, അയച്ച് നമ്മെ യൊക്കെ ഭയപ്പെടുത്തുന്നു. എന്തെങ്കിലും മിണ്ടിപ്പോയാൽ തീർന്നു. നേരെ അമ്മാത്ത് (ജയിൽ) അയയ്ക്കുന്നു.

മീശ പിരിച്ചുകൊണ്ട് പുല്ലയ്യാ പറഞ്ഞു 'ഏതമ്മയുടെ പൊന്നു മകനാണ് എന്റെ പത്തായം തൊടുന്നതെന്ന് ഞാനൊന്നു കാണട്ടെ. ആദ്യം സ്വത്തുകാരന്റെ പത്തായം ഒഴിക്കട്ടെ. പിന്നെ യാകാം പാവങ്ങളുടെ കാര്യം. അങ്ങിനെയാണെങ്കിൽ കൈവശ മുള്ളതു മുഴുവൻ കൊടുത്തേയ്ക്കാം.'

'ഈ വർഷം സർക്കാർ വേറൊന്നും ചെയ്യില്ല. അടുത്ത വർഷം വേണ്ടത്ര നേരത്തെ തന്നെ വെട്ടുകിളികളെപ്പോലെ കളങ്ങളാ ക്രമിക്കും.' പീസാ ഭാവിയെപ്പറ്റി പ്രവചനം നടത്തി.

അനന്തരാവകാശമുറയ്ക്ക് ആ ഗ്രാമത്തിലെ പട്വാരിയുടെ ജോലി, പട്ടണത്തിലെ വക്കീലായ സീതാറാം സ്വാമിയുടെ അവകാ ശിക്ക് കിട്ടേണ്ടതായിരുന്നു. എന്നാൽ അവർ തങ്ങളുടെ ഈ അവകാശം ഗ്രാമത്തിലെ പട്നായിക്ക് എന്നൊരാൾക്കു നാനൂറു രൂപയ്ക്ക് വിറ്റുകളഞ്ഞു. അയാൾക്ക് മുപ്പതു വയസ്സു പ്രായമേ ഉണ്ടായിരുന്നുള്ളു. എന്നാൽ ആറുണ്ടായിരുന്നു കുഞ്ഞുങ്ങൾ. ഒരു കിഴവൻ കുറുനരിയായിരുന്നു അയാളുടെ അച്ഛൻ. വെയിൽ കൊണ്ടു നരച്ചതല്ല അയാളുടെ തലമുടി. ഇതിനുമുമ്പ് ഭൂമി

കൊടുക്കൽവാങ്ങലിൽ ദല്ലാൾ പണി നടത്തി ധാരാളം പണം സമ്പാദിച്ചിരുന്നു. മകൻ പട്വാരിയായതോടെ അയാൾക്ക് പുതിയൊരു അധികാരം കൂടി വന്നുചേർന്നു. ഈയിടെയായി അയാൾക്ക് പ്രൊക്യൂർമെന്റ് (ധാന്യസംഭരണം) അധികാരം കിട്ടിയിരിക്കുകയാണ് ! നേരത്തെയുള്ള അധികാരം പണം സമ്പാദിക്കാനുള്ളതു മാത്രമായിരുന്നു. എന്നാൽ ഈ പുതിയ അവകാശം ജനങ്ങളുടെമേൽ ആജ്ഞ നടത്താനുള്ള അവസരം കൂടി പ്രദാനം ചെയ്തു.

തന്റെ ഗ്രാമത്തിൽ ഒരു കാലത്ത് വലിയ പ്രതാപമായിരുന്നു ഈ കിഴവന്. ധാരാളം പുല്ലുള്ള പത്തേക്കർ സ്ഥലം അയാൾക്കുണ്ടായിരുന്നു. തന്റെ കാലത്തെ ചെറിയൊരു ജമീന്ദാരുടെ മാതിരിയായിരുന്നു അയാളുടെ പെരുമാറ്റം. ഒറ്റമകളേ ഉണ്ടായിരുന്നുള്ളു. അവളുടെ വിവാഹം ബഹു കെങ്കേമമായി നടത്തി. ആഘോഷങ്ങൾ അഞ്ചു ദിവസം നീണ്ടു നിന്നു. ജലൂമൂറിലെ ജമീന്ദാരൻമാർ അന്നു വളരെ പ്രസിദ്ധരായിരുന്നു. കൊച്ചുരാജാക്കൻമാരുടേതു പോലെയായിരുന്നു അവരുടെ അന്നത്തെ സ്ഥിതി. ലക്ഷ്മിയും സരസ്വതിയും ആ കുടുംബത്തെ പ്രത്യേകം അനുഗ്രഹിച്ചിരുന്നു. എന്നാൽ അവരുടെ സകല സ്വത്തുക്കളും പ്രശസ്തിയും ആ തലമുറയോടുകൂടി അസ്തമിച്ചുപോയി. അടുത്ത തലമുറയിൽ പെട്ടവർക്ക്, ഖരഗ്പൂരിൽ പോയി റയിൽവേ ജോലി ചെയ്ത് വയർ പോറ്റേണ്ടി വന്നു. എങ്കിലും കഴിഞ്ഞ തലമുറയിലെ ജമീന്ദാരൻമാരെപ്പറ്റി ഇപ്പോഴും ചുറ്റുപാടുമുള്ള ഗ്രാമങ്ങളിൽ ധാരാളം ചർച്ചകൾ നടക്കുന്നുണ്ട്. ഓട് ജാതിക്കാർ ഇപ്പോഴും ആ പഴയ സ്മൃതി മറന്നിട്ടില്ല. ഈ കുടുംബത്തിലേക്കാണ്, കിഴവൻ തന്റെ മകളെ വിവാഹം കഴിച്ചുകൊടുത്തത്. വധൂവരൻമാർക്കുള്ള സമ്മാനമെന്ന നിലയിൽ പേനാക്കത്തി മുതൽ സൂര്യപടം വിരിച്ച കട്ടിൽ വരെയുള്ള സകല സാധനങ്ങളും കൊടുത്തു. ഒരു പല്ലക്ക്, പതിനെട്ടു വണ്ടികൾ, 101 കാവടികൾ എന്നിത്രയുമായിട്ടാണ് അയാൾ മകളെ ഭർത്തൃഗൃഹത്തിൽ അയച്ചത്. അന്ന് സ്ത്രീധന ഏർപ്പാടില്ലായിരുന്നു. സ്ത്രീധനത്തോട് വെറുപ്പുമായിരുന്നു ജനങ്ങൾക്ക്. ഈ വിവാഹം കഴിഞ്ഞ് വളരെ വർഷങ്ങളോളം അതേപ്പറ്റിയുള്ള സംഭാഷണം തുടർന്നു പോന്നു. എന്നാൽ ഈ പ്രശസ്തിക്കുവേണ്ടി ആ കിഴവന് തന്റെ വക പത്തേക്കർ ഭൂമി വിൽക്കേണ്ടിവന്നു.

ആ സംഭവത്തെപ്പറ്റി ഓർത്ത് കിഴവൻ ഇന്ന് ആഹ്ലാദിക്കാറുണ്ട്. "ഞാനും എന്റെ ജീവിതത്തിൽ വളരെ വലിയൊരു കാര്യം ചെയ്തു കാണിച്ചുകൊടുത്തു !"

മകൾ ഭർത്തൃഗൃഹത്തിൽ എത്തിയതിൽ പിന്നെ ഒരു സംഭവമുണ്ടായി. കുട്ടിയുടെ ബുദ്ധി ഒന്നു പരീക്ഷിക്കണമെന്ന് അമ്മായി അമ്മയ്ക്കും വിധവയായ നാത്തൂനും തോന്നി. വറുക്കാനും പൊരിക്കാനും കറികൾ ഉണ്ടാക്കാനും ഉള്ള അവളുടെ സാമർത്ഥ്യം പരീക്ഷിച്ചറിയുന്നതിനു വേണ്ടി, അവർ എല്ലാ സാധനങ്ങളും അരിഞ്ഞ് ഒരു തളികയിലാക്കി അടുക്കളയിൽ കൊണ്ടുചെന്നു വച്ചു. ആ വീട്ടിലെ പതിവ് എന്തായിരുന്നു എന്നുവച്ചാൽ, അമ്മായി അമ്മ ആകട്ടെ, നാത്തൂനാകട്ടെ, മകളാകട്ടെ, പുത്രഭാര്യയാകട്ടെ സ്വയം ഭക്ഷണം പാകം ചെയ്ത് അതിഥികൾക്ക് വിളമ്പണമെന്നായിരുന്നു. വാല്യക്കാരും വാല്യക്കാരത്തികളും ഉണ്ടായിരുന്നെങ്കിലും നിയമം അതായിരുന്നു. ഓരോന്നിനും വേണ്ടുന്ന സാധനങ്ങൾ പുത്ര വധു പ്രത്യേകം പ്രത്യേകം തെരഞ്ഞെടുത്തതു കണ്ടപ്പോൾ അമ്മയി അമ്മയ്ക്കും നാത്തൂനും സന്തോഷമായി. കറികൾ പാകമായി. അത് അടുപ്പിൽ നിന്നിറക്കേണ്ട സമയം വന്നു. പൊള്ളാതെ പാത്രം താഴെ ഇറക്കുന്നതിന് അമ്മായിഅമ്മയോട് കുറച്ച് തുണി ചോദിച്ചു. പാത്രം ഇറക്കാനുള്ള തുണി അമ്മാത്തു നിന്ന് കൊണ്ടുവരാത്തതെന്താ എന്നായിരുന്നു പരിഹാസപൂർവമുള്ള മറുപടി. അമ്മായിഅമ്മയുടെ ഈ മറുപടികേട്ടതും അവൾ തന്റെ പട്ടുസാരിയുടെ കോന്തല കുറച്ചു ചീന്തിയെടുത്ത് അതു കൂട്ടിപ്പിടിച്ച് പാത്രം ഇറക്കിത്താഴെ വച്ചു. അന്നു മുതൽ, കിഴവൻ കാണുന്നവരെയെല്ലാം ഈ സംഭവം വിവരിച്ചു കേൾപ്പിക്കാൻ തുടങ്ങി. മകൾ തന്റെ അഭിമാനം സംരക്ഷിച്ചു എന്നൊരു പല്ലവിയും അടിച്ചുവിടും.

ഭൂമിവിറ്റുപോയതിനു ശേഷം ഇടയ്ക്ക് ദല്ലാൾ പണിനോക്കിയും ഇടയ്ക്ക് എഴുത്തു ജോലികൾ നടത്തിയും കിഴവൻ ജീവിക്കാനുള്ള വക ഉണ്ടാക്കിപ്പോന്നു. മകൻ പട്വാരിയായതോടെ അയാളുടെ ജീവിതത്തിൽ വീണ്ടും മാറ്റം വന്നു. ആളുകൾ തമ്മിൽ സ്വകാര്യം പറയാൻ തുടങ്ങിയാൽ അയാൾ ചെവി വട്ടംപിടിക്കും. ശമ്പളം കൂട്ടാത്തതിന് സർക്കാരിനെ ഭർത്സിക്കും; അതേ സമയം കരവും മറ്റും കൊടുക്കാത്തതിന് ജനങ്ങളെ ദേഷ്യപ്പെടും.

ഏതെങ്കിലും വിധത്തിൽ നിത്യത കഴിച്ചുകൂട്ടാനുള്ള വക അയാൾ ഉണ്ടാക്കി വന്നു. നെല്ലളക്കുന്ന കാര്യത്തിൽ പിന്നെപ്പിന്നെ സർക്കാർ നിർബന്ധിക്കാതെയായി. അപ്പോൾ തോൽവി സമ്മതിച്ച് ജനങ്ങളിൽ നിന്ന് കിട്ടുന്നത് വാങ്ങിപ്പോന്നു. വേനൽക്കാലത്ത് ജോവർ കൃഷിയിൽ നിന്ന് നല്ല വിളവുകിട്ടി. അതോടെ നെല്ലുകൊയ്ത്തും നടന്നു.

പത്തു വർഷം മുമ്പ് ഒരു ബഖാർ* നെല്ലുവില എൺപതു രൂപയായിരുന്നത് ഇപ്പോൾ അറുനൂറു രൂപാ വരെയായി വർധിച്ചു. ഈ പോക്ക് തടഞ്ഞില്ലെങ്കിൽ ഭൂമി തന്നെ ആടിപ്പോകുമെന്ന് പാവങ്ങൾ വിചാരിച്ചു തുടങ്ങി, ഭൂമി ആടട്ടെ, ആടാതിരിക്കട്ടെ, സാധാരണക്കാരുടെ ജീവിതം ആടിക്കഴിഞ്ഞിരിക്കുന്നു. ജീവിത ഭാരം പേറുക അവർക്ക് വളരെ ക്ലേശകരമായിത്തീർന്നു. ഈശ്വരനിൽ വിശ്വാസം അർപ്പിച്ച് കൊണ്ട് അരഞ്ഞുപൊടിഞ്ഞ ജീവിതം അവർ വല്ലപാടും വലിച്ചിഴച്ചു നീക്കി. ധാന്യത്തിന്റെ മാത്രമല്ല, ഉപ്പ്, പരിപ്പ് തുടങ്ങിയ നിത്യോപയോഗ സാധനങ്ങളുടേയും വില കുതിച്ചുയർന്നു. രണ്ടര സേറിന്റെ ഒരു തൂക്കത്തിന് ഒരണ കൂടിയപ്പോൾ പേരയ്യാ ബനിയൻ ആറണ കൂടി എന്നു വിളിച്ചുകൂവാൻ തുടങ്ങി ! നായുഡു, പട്ടേൽ, ഗ്രാമത്തലവൻ തുടങ്ങിയ പ്രമാണിമാർക്ക് ആവശ്യമുള്ള സാധനങ്ങൾ റേഷൻ വിലയ്ക്ക് വിറ്റ ശേഷം ബാക്കി വന്നത് രായ്ക്കുരാമാനം പട്ടണത്തിലുള്ളവർക്ക് ഇരട്ടിവിലയ്ക്ക് വിറ്റുവന്നു.

ഭഗത്തിന്റെ പൂജാ–പാഠവിധികൾ ആരും തിരിഞ്ഞ് നോക്കാതെയായി. വിശന്നുമരിക്കുകയായിരുന്നു ഭഗത്. സന്ധ്യയ്ക്ക് അമ്പലത്തിൽ പോകൽ മാത്രം മുടക്കിയില്ല. ചിലപ്പോൾ അയാൾ ദേവീ വിഗ്രഹത്തിനടുത്തിരുന്നു കരയും. ദേവി തന്റെ കണ്ണീരു കണ്ടു എന്നും മനോവേദന കേട്ടു എന്നും വിചാരിച്ച് ചിലപ്പോൾ അയാൾക്ക് സമാധാനം തോന്നിയിരുന്നു!

അയാൾ ഗ്രാമത്തിലെ ജനങ്ങളോടു പറയും: നിങ്ങൾ ദേവിയെ എഴുന്നള്ളിയ്ക്കൂ, അപ്പോൾ വിലക്കയറ്റം ഇല്ലാതാകും, വില കുറയും. പക്ഷേ പാവം ജനങ്ങൾ എന്തു ചെയ്യാനാണ്? പണക്കാരോട് ചെന്നു പറയൂ എന്ന് ഉപദേശിച്ച്, അവർ അയാളെ ആശ്വസി

---

* ആന്ധ്രാപ്രദേശത്ത് ബഖാറിന്റെ അളവ് ഓരോ ജില്ലയിൽ ഓരോ തരത്തിലാണ്. ഇവിടെ ഉദ്ദേശിച്ചിട്ടുള്ളത് ഏകദേശം 40 മന്ന് എന്നാണ്.

പ്പിച്ചയക്കും. പണക്കാരാകട്ടെ ഭഗത് പറയുന്നതു കേട്ടു ചിരിക്കു കയേ ഉള്ളു. തൻമൂലം, ഭഗത്തിന്റെ മനോവേദനയും വയറ്റിലെ വിശപ്പും മത്സരിച്ച് ഇളകിമറിയുകയും അയാൾ വല്ലാതെ വ്യാകുലപ്പെടുകയും ചെയ്തു. ഒരു ദിവസം രാത്രി ഇരുട്ടത്ത് നടക്കു കയായിരുന്നു. പട്ടിണി കിടന്നുറങ്ങുകയേ ഉള്ളു എന്ന് അയാൾ വിചാരിച്ചു. അപ്പോൾ പുല്ലയ്യാ വരുന്നതു കണ്ടു. അതോടെ ഉള്ളിൽ ജീവൻ വീണു. ഇതിനു മുമ്പ് രണ്ടു മൂന്നു പ്രാവശ്യം താൻ പറഞ്ഞിട്ട് പുല്ലയ്യാ ഗ്രാമത്തിലെ ചില വലിയ ആളുകളെ കണ്ട് ശകാരം കേട്ടുകഴിഞ്ഞതാണ്. അതിനാൽ വീണ്ടും അയാളെ ക്കൊണ്ടുപറയിക്കുന്നതിൽ അർഥമില്ല. എങ്കിലും, അയാൾ പുല്ലയ്യാ യുടെ തോളിൽ പിടിച്ചുകൊണ്ട് കൂടെ നടന്നു. അയാളുടെ ശരീര ത്തിന്റെ ശക്തി മുഴുവൻ വറ്റിപ്പോയിരുന്നു. പതുക്കെപ്പതുക്കെ നടന്ന് പുല്ലയ്യായുടെ വീട്ടിലെത്തി ഇരുന്നുപോയി. അപ്പൂപ്പാ, അമ്മൂമ്മ എന്നിങ്ങനെയെല്ലാം വിളിക്കാൻ മല്ലു ഇതിനകം പഠിച്ചു കഴിഞ്ഞിരുന്നു. അവൻ ഇളകിയാടി ഭഗത്തിന്റെ അടുത്തുചെന്നു. ഭഗത്തിന്റെ നേരെ അവൻ നോക്കി. വിളക്കിന്റെ മങ്ങിയ വെളിച്ച ത്തിൽ, കറുത്ത താടി രോമം വളർന്നു നില്ക്കുന്ന അസ്ഥി മാത്രശരീരനായ, കട്ടിലിൽ കിടക്കുന്ന ഭഗത്, മല്ലുവിനെ തന്റടു ക്കലേക്കു വിളിച്ചു. മല്ലു അയാളുടെ അടുത്തു ചെന്നു പറഞ്ഞു, "അപ്പൂപ്പാ."

"ദേവി ഇവനെ രക്ഷിക്കട്ടെ! മകളേ! ഇവൻ കൂരിരു ിൽ സൂര്യനും നടുക്കടലിൽ കപ്പലും ആണ്."

മകന്റടുത്ത് "ഛമ്മക്ക് ഛല്ലോ, ഛമ്മക്ക് ഛല്ലോ" പറഞ്ഞു ചിരിച്ചു കൊണ്ട് പുല്ലയ്യാ തുള്ളിച്ചാടാൻ തുടങ്ങി. അച്ഛനെ കണ്ടപ്പോൾ മകനും തുള്ളിച്ചാടാൻ ശ്രമിച്ചു, പക്ഷേ വീണുപോയി. അവൻ കരയുമെന്നാണ് അവർ വിചാരിച്ചത്. എന്നാൽ അവൻ പിടഞ്ഞെണീറ്റപ്പോൾ പുല്ലയ്യാ ചെന്നെടുത്ത് മടിയിലിരുത്തി നെഞ്ചോട് ചേർത്ത് കെട്ടിപ്പിടിച്ചു. കുഞ്ഞ് അപ്പൂപ്പാ, അമ്മൂമ്മാ എന്നൊക്കെ പലതും പറഞ്ഞു. എന്നാൽ പുല്ലയ്യാ, അവൻ അച്ഛാ എന്നു പറയുന്നതു മാത്രമേ കേട്ടുള്ളു.

ഭഗത്തിന്റെ ആഗ്രഹം എന്തെന്ന് നീലി ഊഹിച്ചു. ജോവർ റൊട്ടിയുടെ ഒരു കഷണം കൊണ്ടുവന്ന് അയാളുടെ കൈയിൽ വച്ചുകൊടുത്തു. അയാൾ കണ്ണടച്ച് ദേവിയെ ധ്യാനിച്ച് അല്പം

ഇരുന്നു. പിന്നെ ദേവിയെ ധ്യാനിച്ചിട്ട് റൊട്ടി തിന്നാൻ തുടങ്ങി. അയാൾക്ക് അല്പം ശേഷി വച്ചു. മല്ലുവിനെ ഓമനിച്ചിട്ട് പതുക്കെ എണിറ്റ് മുറ്റത്തേയ്ക്കു പോയി. പുല്ലയ്യാ മകന്റടുത്തു കളിച്ചു കൊണ്ടിരുന്നു.

അപ്പോഴേയ്ക്കും, പുറത്ത് തെരുവിൽ എന്തോ ഒച്ചയും ബഹ ളവും കേട്ടു. പീസായുടെ ചുറ്റും വളരെപ്പേർ കൂടിയിട്ടുണ്ട്. പീസാ, ഉച്ചത്തിൽ എന്തോ പറയുകയാണ്–

"നിങ്ങളൊക്കെ കേട്ടിരിക്കും! കൃഷ്ണഭഗവാന് അർജുനനെങ്ങ നെയോ ശരിക്കും അതുപോലെയാണ് ഗാന്ധി മഹാത്മാവിന് നെഹ്റു – ഗാന്ധിയും ഭഗവാൻ തന്നെയാണേ! അന്ന് ഭഗവാൻ നിർബന്ധം പിടിച്ചപ്പോൾ കൗരവൻമാരുടെ കോടിക്കണക്കിന് പടയാണ് തോറ്റത് – അപ്പോൾ ഈ ഒരുപിടി വെള്ളക്കാർ മണ്ണിനു വകയുണ്ടോ? വെള്ളക്കാരുടെ ഭരണം നാളെ അവസാനിക്കുക യാണെന്നു കേട്ടു – കറുത്തവരുടെ ഭരണം വരികയാണ്.... ഇനി കാണാം എന്തൊക്കെ നടക്കുമെന്ന് !"

ആൾക്കൂട്ടം വർധിക്കാൻ തുടങ്ങി. അടുത്തുള്ള വീട്ടിന്റെ തിണ്ണ യിലിരുന്നുകൊണ്ട് ഭഗത് ഇതൊക്കെ കേൾക്കുകയായിരുന്നു. അഭിനയത്തോടെ പീസാ ഭാഷണം തുടർന്നു കൊണ്ടിരുന്നു – "ഇന്നത്തെ സമ്പ്രദായമൊക്കെ പാടേ മാറും. കോൺഗ്രസ്സുകാരുടെ നേതാവാണ് നെഹ്റു. കൂടുതൽ സന്താനങ്ങളുള്ളവർക്ക് കൂടു തൽ ഭൂമിയും കുറച്ചു സന്താനങ്ങളുള്ളവർക്ക് കുറച്ചു ഭൂമിയും അദ്ദേഹം വീതിച്ചു നൽകും."

"സന്താനങ്ങളേ ഇല്ലാത്തവർക്കോ....?" ആൾക്കൂട്ടത്തിൽ നിന്ന് ആരോ ചോദിച്ചു.

"അങ്ങിനെയുള്ളവർക്ക്, സർക്കാർ വളരെ കുറച്ചു മാത്രം ഭൂമി നൽകും." തൊണ്ട ശരിപ്പെടുത്തിയിട്ട് പീസാ തുടർന്നു പറയാൻ ആരംഭിച്ചു. "പട്ടണങ്ങളിൽ ആഡംബരപൂർവം കഴിയുന്നവരുടെ കാര്യം പറയുകയേ വേണ്ട ! ... ഇനി നിങ്ങളുടെ മകനും എന്റെ മകനും കളക്ടർമാരാകും".

"എടോ ! എന്തോന്ന് ! എന്തോന്ന് !" ആൾക്കൂട്ടം ഭേദിച്ച് ആരുടെയോ ശബ്ദം പുറത്തുവന്നു.

"എടോ, നിങ്ങളൊക്കെ കുണ്ടുകിണറ്റിലെ തവളയാണെടോ – നിങ്ങൾക്കെന്തറിയാം! ബുദ്ധിമാനാണെങ്കിൽ – അവൻ നിങ്ങളുടെ

മകനാകട്ടെ, എന്റെ മകനാകട്ടെ – അവന് ഉന്നതസ്ഥാനം കിട്ടും! ഞാൻ വലിയവനല്ല... എന്നാൽ എന്റെ മകൻ ബുദ്ധിമാനാണെങ്കിൽ...അവൻ തീർച്ചയായും വലിയവനാകും! മനുഷ്യനും മനുഷ്യനും തമ്മിൽ ഇനിമേൽ അന്തരമൊന്നും ഉണ്ടാകയില്ല. അലക്കുകാരന്റെ മകൾക്ക് ക്ഷുരകന്റെ മകനെ കല്യാണം കഴിക്കാം. അതുപോല ക്ഷുരകന്റെ മകൾക്ക് ബ്രാഹ്മണന്റെ മകനെ കല്യാണം കഴിയ്ക്കാനും കഴിയും. ഇതിനെ എതിർക്കുന്നവരെ സർക്കാർ ജയിലിലയയ്ക്കും".

"ആരു വന്നാലും, ഈ ക്ഷാമം കുറച്ചെങ്കിലും ഇല്ലാതാകുമോ ?" ഒരു വൃദ്ധ സംശയം പ്രകടിപ്പിച്ചു.

"ഈ ക്ഷാമം കൊണ്ടു വരുന്ന സകലർക്കും ജയിലായിരിക്കും ആശ്രയം. .... ഇനിമേൽ ക്ഷാമത്തിന്റെ പേരോ, അടയാളമോ പോലും കേൾക്കാനുണ്ടാകില്ല. നാം തന്നെ സർക്കാരുണ്ടാക്കുമ്പോൾ, അതു നമുക്കു ഗുണം ചെയ്യുകയില്ലേ ? ഇനി, എല്ലാം ഇന്ദ്രജാലം പോലെ നടക്കും – കണ്ടിട്ടു പോകൂ........ മിണ്ടാതെ കണ്ടിട്ടു പോകൂ......"

ആൾകൂട്ടത്തിലെ പലർക്കും പീസായുടെ വാക്കുകൾ ഇഷ്ടപ്പെട്ടിരിക്കാം. എന്നാൽ ഭഗത്തിന് ഇതൊന്നും നന്നായി തോന്നിയില്ല. അയാൾ എഴുന്നേറ്റ്, ആൾക്കൂട്ടത്തിന് ഏതാണ്ട് അടുത്തെത്തി. നടക്കുന്നതിനിടയിൽ അവിടെ നില്ക്കുന്നവരെ നോക്കിയപ്പോൾ അയാളുടെ രക്തം തിളച്ചു. ഗ്രാമത്തിലെ ഇക്കാലത്തെ നേതാവാണെന്ന് തന്നത്താൻ കരുതുന്ന, അറിവില്ലാത്ത ഏതാനും പിള്ളേരും അക്കൂട്ടത്തിൽ ഉണ്ടായിരുന്നു. കള്ളും നാടൻ ചാരായവും ഒളിച്ചു കുടിക്കാൻ പഠിച്ചിരുന്നു അവർ. പട്ടണത്തിൽ പോയി സിനിമാ കാണാനും, സിഗററ്റ് വലിച്ചിട്ട് വട്ടം വട്ടമായി പുക പുറത്തുവിടാനും, രുചിയുള്ള കിളികളെ കുരുക്കിൽപ്പെടുത്തിയിട്ട് അവയുടെ കാമുകരാകാനും ഒക്കെ അവർക്കറിയാമായിരുന്നു. ഇവരാണ് ഗ്രാമത്തിലെ നേതാക്കളാകാൻ ചുറ്റിത്തിരിയുന്നത് !.... അച്ഛന്റെ വാക്കു കേൾക്കുന്നത് പാപമാണെന്നു കരുതുന്ന ഇക്കൂട്ടർ.... ! അയാൾ വിചാരിച്ചു.

പീസ പറയുന്നതെല്ലാം കേട്ട്, അവർ അഭിനന്ദിച്ചു കൊണ്ടിരുന്നു. ഭഗത്തിന്റെ മുഖം, കോപം കൊണ്ടു ചുവന്നു. അസംബന്ധങ്ങൾ പറഞ്ഞ് പീസാ, ജനങ്ങളെ കബളിപ്പിക്കുകയാണെന്ന്

"അയാൾക്കു തോന്നി ! വളരെ ഉറക്കെ അയാൾ വിളിച്ചു പറഞ്ഞു – പീസാ !" അതോടെ അന്തരീക്ഷം ശാന്തമായി.

"എടോ, തന്നോട് ആരാ പറഞ്ഞത്, എല്ലാം ഇന്ദ്രജാലം പോലെ നടക്കുമെന്ന് ? " ഇതിനെന്തോ മറുപടി പറയാൻ ഭാവിച്ചപ്പോൾ, അതിന് അവസരം നൽകാതെ ഭഗത് തുടർന്നു പറഞ്ഞു, " എല്ലാം നമ്മുടെ മനസ്സിന്റെ നന്മയെ ആശ്രയിച്ചിരിക്കുന്നു. സർക്കാർ ഏതുമാകട്ടെ, നമുക്ക് നീതിയും ന്യായവും ഇല്ലെങ്കിൽ, ഗ്രാമത്തിന്റെ സ്ഥിതി ഇതിലും മോശപ്പെടുകയേയുള്ളു–––"

ചുവന്ന കണ്ണുകളോടെ നായുഡു നോക്കി. ഭഗത്തിന്റെ ശബ്ദം പിന്നെയും ഉയർന്നു. – " ഒന്നു പറയൂ – ഈ വലിയ ആളുകളിൽ എത്രപേരുണ്ട് സത്യസന്ധരായിട്ട് – എത്രപേരുണ്ട് സ്വഭാവ ശുദ്ധിയുള്ളവരായിട്ട് ? പാവം ജനങ്ങൾ വയറ്റിലെ തീയിൽ നീറി നീറി മരിക്കുമ്പോൾ അവരുടെ വയറ്റിൽ പിടിച്ച് പൈസയുണ്ടാക്കി തങ്ങളുടെ ഇരുമ്പു പെട്ടികൾ നിറയ്ക്കുന്ന ഈ മുഴുക്കുടിയൻ മാരാണോ നിങ്ങളുടെ വലിയ ആളുകൾ ? – എന്താ പീസാ, ഒന്നു പറയില്ലേ ?"

" എടാ ക്ഷുരകന്റെ മകനേ ! വായടയ്ക്ക് ! " നായുഡു വിളിച്ചു പറഞ്ഞു.

ഭഗത്തിന് തല കറങ്ങുന്നതായി, ഒരു നിമിഷനേരം, തോന്നി. അയാൾ സ്വയം മറന്നു പോയി. പറഞ്ഞു – " ചെയ്യാം, ചെയ്യാം തീർച്ചയായും ചെയ്യാം ! പെണ്ണിന്റെ അടിമ – നിങ്ങളും മനുഷ്യനാണോ ? യഥാർത്ഥത്തിൽ ഗ്രാമത്തലവനായിരുന്നെങ്കിൽ ദേവിയെ എഴുന്നള്ളിച്ചേനേ– – – – – ഈ ക്ഷാമം – – ഈ വിലക്കയറ്റം – – – എല്ലാം എന്നേക്കുമായി തീർന്നേനെ."

ഒരടിയേറ്റ് ഭഗത്തിന്റെ തല ഊഞ്ഞാൽ കണക്കെ ആടി.

കള്ളിന്റെ നാറ്റം വമിച്ചിരുന്ന നായുഡുവിന്റെ കൈയിനു പുറമെ അനേകം ചെറുപ്പക്കാരുടെ കൈകളും ഭഗത്തിന്റെ മേൽ ഒരുമിച്ചു പതിച്ചു. എന്നിട്ടും ഭഗത്ത് പറച്ചിൽ നിറുത്തിയില്ല. അയാൾ പറഞ്ഞു കൊണ്ടുതന്നെയിരുന്നു:" നിങ്ങളിൽ തന്തയ്ക്കു പിറന്ന ഒരുത്തനെങ്കിലും ഉണ്ടായിരുന്നെങ്കിൽ, അയലത്തെ സഹോദരൻ പട്ടിണികൊണ്ടു മരിക്കാൻ അനുവദിക്കുമായിരുന്നില്ല. – – – – – നിങ്ങളെല്ലാം ഒന്നാം നമ്പർ വിശ്വാസ വഞ്ചകരാണ് ! . . . ."

ബഹളം കേട്ട് പുല്ലയ്യാ ഓടിയെത്തി. അതിനകം ഏതാനുംപേർ ഭഗത്തിനെ വളഞ്ഞു കഴിഞ്ഞിരുന്നു. അവരെ മാറ്റിയിട്ട്, പുല്ലയ്യാ താഴെ വീണു കിടക്കുന്ന ഭഗത്തിനെ നോക്കി. പുല്ലയ്യായെ കണ്ടതും, ഭഗത്തിന്റെ കോപം മുഴുവൻ കണ്ണീരായി ഒഴുകാൻ തുടങ്ങി.

ഇതെല്ലാം കണ്ടപ്പോൾ, പുല്ലയ്യായുടെ ശരീരത്തിലും മനസ്സിലു മൊക്കെ തീ ആളിക്കത്തി. ആ വലിയവരെയെല്ലാം ലക്ഷ്യമാക്കി അയാൾ പറഞ്ഞു – – – – " നിങ്ങൾ മൃഗങ്ങളാണ് ! മൃഗങ്ങൾക്കും ചില നിയമങ്ങൾ ഉണ്ടാകും, ആദർശങ്ങൾ ഉണ്ടാകും. ഇനിമേൽ ആരെങ്കിലും ഭഗത്തിന്റെ മേൽ കൈ വച്ചാൽ, ഞാൻ അവന്റെ കഴുത്തു ഞെരിച്ചെറിയും – – – നിങ്ങൾ ജീവനു വിലയുണ്ടെന്നു കരുതുന്നുണ്ടെങ്കിൽ ഓടിക്കോ ഇവിടുന്ന് ! ഹു – –ം ഗ്രാമത്തിലെ വലിയ നേതാക്കൾ ! ".

" ആര് ? " നായുഡു മുരണ്ടു.

" ഞാൻ ! –– പുല്ലയ്യാ ! നിങ്ങൾ സ്വയം വലിയവനാണെന്നു കരുതുന്നുണ്ടെങ്കിൽ വലിയവനെപ്പോലെ പെരുമാറ് ! "

" എടോ, പോ, പോ ! " രണ്ടുപേരുടെയും ഇടയ്ക്കായി രജുവാ ചാടി വീണു.

പുല്ലയ്യാ കുപിതനായി അയാളുടെ കഴുത്തിൽ പിടിച്ചു ദൂരെത്തള്ളി. അവിടെ നിന്നു കൊണ്ട് അയാൾ മുറവിളിയിട്ടു പറഞ്ഞു –– " ഇതിനു പകരം വീട്ടുന്നില്ലെങ്കിൽ ഞാൻ എർറണ്ണായുടെ മകനല്ല. "

" എടേ, അളിയാ ! എർറണ്ണായുടെ മകനാണെന്ന ഭാവത്തിൽ പുലമ്പാതിരിക്ക്. കണ്ണു പൊട്ടനായ വെങ്കണ്ണയാണ് നിന്റെ തന്തയെന്ന് നിനക്കറിഞ്ഞു കൂടേ ? "

കാര്യം കൂടുതൽ കുഴപ്പത്തിലേയ്ക്കു കടക്കുന്നതിനു മുമ്പ് കുറേപ്പേർ രജുവയെ പിടിച്ച് അടക്കം വെക്കാൻ നോക്കി. പിടി വിടുവിക്കുന്നതിന് വിഫലയത്നം നടത്തുന്നതിനിടയിൽ രജുവ വിളിച്ചു പറഞ്ഞു – " എന്ത് ? കുറുക്കൻ സിംഹത്തിനോട് ഏറ്റുമുട്ടാൻ വരുന്നോ ? എങ്കിൽ അതല്ലേ കാണേണ്ടത് ! "

പുല്ലയ്യാ ഭഗത്തിനെ എഴുന്നേല്പിച്ചു. പിന്നെ കൈ കൊടുത്തു നടത്തി വീട്ടിലേക്കു നടന്നു. വർധിച്ച ദു:ഖം കാരണം ഭഗത്തിന് എന്തെങ്കിലും പറയാൻ കഴിഞ്ഞില്ല. വഴിയിൽ ഒരു വീട്ടിനടുത്തുള്ള

തിണ്ണയിൽ കണ്ണു പൊട്ടനായ വെങ്കണ്ണയും ഗണ്ണേമ്മയും ഇരിക്കു ന്നതു കണ്ടു. വഴക്കിന്റെ വിവരം ഗ്രാമം മുഴുവൻ ഇതിനകം പരന്നു കഴിഞ്ഞിരുന്നു. വെങ്കണ്ണയ്ക്കു കഞ്ഞിവെള്ളം കൊടുക്കുന്നതിനിട യിൽ ആ വീട്ടുകാരി പറഞ്ഞു – " ചേട്ടാ, ആ ഭഗത് കൂടെക്കൂടെ വിളിച്ചു പറഞ്ഞുകൊണ്ടിരിക്കുന്നു ; എഴുന്നള്ളിക്ക് ; എഴുന്ന ള്ളിക്ക്, എന്നാൽ ആളുകൾ ചെവിയിൽ വിരൽ തിരുകിയിരി ക്കുകയാണ് ! അവരുടെ ഉദ്ദേശം സാധിച്ചപ്പോൾ നീലമ്മയുടെ കാര്യവും നടന്നു എന്നു തോന്നും ! എങ്കിലും ഈ വലിയവന്മാരുടെ ബുദ്ധിയ്ക്കു സ്ഥിരതയില്ലേ ? "

" ഛി, ഛി ! " ഭഗത് പറഞ്ഞു. " ആ അമ്മയോടുള്ള കടമ നിറ വേറ്റിയില്ല. അവർ കുഞ്ഞുങ്ങളുടെ അജ്ഞാനം സഹിച്ചു കഴിയുകയാണ്. "

തീർന്നു ! പിന്നെ ആരും സംസാരിച്ചില്ല. ഭഗത് വീടിനടു ത്തെത്തി. അയാളുടെ മുടി അഴിഞ്ഞു വിടർന്നു കിടക്കുകയാണ്. ആകാശത്തിൽ നക്ഷത്രങ്ങൾ തെളിഞ്ഞു പ്രകാശിക്കുന്നു. ഇടയ്ക്കിടയ്ക്കു നിന്നാണ് ഭഗത് നടന്നിരുന്നത്. അയാൾ പറഞ്ഞു, "പുല്ലീ, മകനേ ഞാനും നേരത്തെ കള്ളം പറയുമായിരുന്നു. വയർ പിഴപ്പിന് നിറം മാറ്റിക്കൊണ്ടിരുന്നു. പിന്നീട് ആ ദേവിയെ ഉപാസിക്കുവാൻ തുടങ്ങിയതു മുതൽ എനിക്കു നല്ല വഴി തെളിഞ്ഞു കിട്ടി. എന്നാൽ ഈ ആളുകളെല്ലാം – – – – – "

" നിങ്ങളെ വിഷമിപ്പിക്കാൻ ആർക്കും സാധിക്കുകയില്ല ! ഭയപ്പെടരുത് ! " ഭഗത് പറഞ്ഞു വന്നതിനിടയ്ക്കു കയറി പുല്ലയ്യാ പറഞ്ഞു.

" ഭയമോ ! " മെല്ലെ മെല്ലെ പുഞ്ചിരിച്ചുകൊണ്ട് ഭഗത് പറഞ്ഞു: "സത്യസന്ധതയോടെ ഞാൻ പട്ടിണി കിടന്നു മരിക്കും, അല്ലെങ്കിൽ ആ മനുഷ്യരുടെ നാലടി കൊള്ളും. എന്നാലും എനിക്കു ദുഃഖ മൊന്നുമില്ല. ഞാൻ കരയുമ്പോൾ ആ ദേവി എന്നെ ആശ്വസിപ്പി ക്കുന്നുണ്ട്. എന്റെ മനസ്സ് ശുദ്ധമായിരിക്കുന്നിടത്തോളം, ആര് എന്തു വേണമെങ്കിലും പറയട്ടെ, അല്ലെങ്കിൽ ചെയ്യട്ടെ, ഞാൻ വിഷമത്തിലാകുകയില്ല . . . . . . ശരി, ഇനി നീ വീട്ടിലേയ്ക്കു പോകൂ – മേലിൽ എഴുന്നള്ളത്തിന്റെ കാര്യം ഞാൻ പറയുകയില്ല, വേഷം കെട്ടാൻ നീയും മറന്നു പോയല്ലോ ! അപ്പോൾ എല്ലാം തീർന്നു__ "

പുല്ലയ്യാ വീട്ടിലേയ്ക്കു മടങ്ങി. പതുക്കെപ്പതുക്കെ നടന്ന് ഭഗത്, പടിവാതില്ക്കലെത്തി. അപ്പോഴേയ്ക്കും അയാളുടെ മകൻ, തീക്കാറ്റു പോലെ തട്ടിക്കയറി, 'യുദ്ധം ചെയ്യുന്നതു സമൻമാരോടോ, ഗ്രാമ ത്തിലുള്ള സകലരോടുമോ ? എന്നെ കൊള്ളരുതാത്തവനാക്കി യല്ലോ ? ഇന്നുമുതൽ നിങ്ങളുടെ കാര്യം നിങ്ങൾ തന്നെ നോക്കിക്കോ.' ഇത്രയും പറഞ്ഞിട്ട് അയാൾ അകത്തേയ്ക്കു പോയി.

ആകാശത്ത് മിന്നിമിന്നിത്തെളിയുന്ന നക്ഷത്രങ്ങളെ നോക്കി ക്കൊണ്ട് ഭഗത് അവിടെ നിന്നുപോയി. വാനിലൂടെ നീലമ്മ ദേവി യുടെ കാലടികൾ ദർശിച്ചിട്ടായിരിക്കുമോ – മെല്ലെ മെല്ലെ അയാൾ പുഞ്ചിരിച്ചു.

# 15

തീക്കാറ്റുകണക്കെ വീട്ടിലെത്തിയ രജുവായ്ക്ക് ഭാര്യയുടെ ഭർത്സനങ്ങൾ കേൾക്കേണ്ടിവന്നു. നായുഡു, ഭാര്യയുടെ മുമ്പാകെ വെള്ളത്തിൽ വീണ പൂച്ചയെപ്പോലെ മൂലയിൽ ഒളിച്ചു. തക്കം നോക്കി പുല്ലയ്യയെ പിടികൂടി കാൽക്കൽ വീഴ്ത്തിത്തരാമെന്ന് ഭാര്യ രജുവയെ സമാധാനിപ്പിച്ചു. ആരോടും വഴക്കു വിലയ്ക്കു വാങ്ങരുതെന്ന് അച്ഛൻ ഉപദേശിക്കുകയും ചെയ്തു. നായുഡുവിന്റെ അച്ഛൻ ഭഗത്തിനെ ന്യായീകരിച്ചു പറയാൻ തുടങ്ങിയപ്പോൾ, മകന്റെ ഭാര്യ ചാടിക്കടിക്കാൻ തുടങ്ങി. കഴിഞ്ഞ ഒരു വർഷമായി വൃദ്ധൻ വീട്ടിലെ ഒരു കാര്യത്തിലും തലയിടാറില്ല. ഇപ്പോൾ അയാളുടെ കാര്യം ആരും അന്വേഷിക്കാറുമില്ല. മകന്റെ ഭാര്യ വല്ലതും കൊടുത്താൽ അതു തിന്നുകൊണ്ടു കഴിയുകയേ അയാൾക്കു നിവൃത്തിയുണ്ടായിരുന്നുള്ളു.

ധാന്യവില ദിനം പ്രതി കൂടിക്കൂടി വന്നു. പല ദരിദ്ര കുടുംബ ങ്ങളും അരിയാഹാരം പോകട്ടെ,കഞ്ഞിവെള്ളം പോലും കിട്ടാതെ വിശന്നു പിടയുകയായിരുന്നു. കൊയ്ത്തിന് ഇനിയും വളരെ നാൾ കഴിയണം. അതിനാൽ ഒരു ജോലി കിട്ടാനും വഴി ഉണ്ടായിരുന്നില്ല. വീട്ടിലുണ്ടായിരുന്ന സാധനങ്ങൾ ഒന്നൊന്നായി വില്ക്കാൻ തുടങ്ങി. നുണയും തട്ടിപ്പും പറഞ്ഞിട്ടും വയറ്റിലെ അഗ്നി ശമിപ്പി ക്കാൻ വഴിയില്ലെന്നായപ്പോൾ, ആളുകൾ ഗതികെട്ട് പട്ടണത്തി ലേക്കു പാഞ്ഞു. അവിടെയും കൂലിപ്പണി കിട്ടാതെയായപ്പോൾ, കളവും കൊള്ളയും നടത്തുകയല്ലാതെ വഴിയില്ലെന്നു വന്നു.

വല്ലപ്പോഴും വല്ലതും തടഞ്ഞാൽ വീട്ടിൽ വരാം, ഇല്ലെങ്കിൽ ജയിലിലെ വായു ഭക്ഷണമാകാം! ഇങ്ങനെയൊരു സ്ഥിതി വിശേഷം വന്നപ്പോൾ, പലരും പീസാ മുമ്പു പറയാറുണ്ടായിരുന്നതിനെ പറ്റി കളിയാക്കിപ്പറയാൻ തുടങ്ങി. ഇതിൽ പീസായ്ക്കു വളരെ ദുഃഖം തോന്നി. അയാളും മിക്കവാറും പട്ടിണിയായിരുന്നു. ചിലപ്പോൾ വീട്ടിൽ ഉണ്ണാൻ വിളിക്കും. വീട്ടിൽ കുറച്ചുവല്ലതും ഉള്ളത് കുഞ്ഞുങ്ങൾ കഴിച്ചുകൊള്ളട്ടെ എന്ന് അയാൾ വിചാരിക്കും. അതിനാൽ തനിക്ക് വ്രതമാണെന്ന് പറഞ്ഞ് അയാൾ ഒഴിഞ്ഞു കളയും.

ആളുകൾക്ക് ധൈര്യം പകരാൻ സാധാരണയായി അയാൾ ഇങ്ങനെ പറയുമായിരുന്നു – "ജനിച്ച ഉടനെ ഏതെങ്കിലും കുഞ്ഞ് നടക്കുമോടോ? സംസാരിക്കുമോ? കുറച്ചുസമയം എടുക്കും. വലിയവരാണ് നമ്മുടെ സർക്കാരിന്റെ ആളുകൾ. നമ്മുടെ സ്ഥിതി ഇതുപോലെ തുടരാൻ തന്നെ അവർ സമ്മതിക്കുമോ?" ഇടയ്ക്കു വച്ചു തന്നെ പീസായെ തടഞ്ഞു കൊണ്ട് ചിലർ ചോദിച്ചു. "നമ്മുടെ ആളുകൾ യഥാർഥത്തിൽ വിചാരിച്ചാൽ, ചെയ്യാൻ കഴിയാത്തതായി എന്തുണ്ട്? കുതിരയെ കഴുതയാക്കാനും, കഴുതയെ കുതിരയാക്കാനും അവർക്ക് അധികനേരം വേണ്ട. ക്ഷാമം ഇല്ലാതെയാക്കാൻ ശരിക്കും അവർ തീരുമാനിക്കുകയാണെങ്കിൽ, ക്ഷാമം നീങ്ങുകയില്ലേ?"

"എടോ, ജനങ്ങളുടെ നൻമയ്ക്കാണ് സർക്കാർ റേഷൻ വ്യവസ്ഥ ചെയ്തിട്ടുള്ളത്. എന്നാൽ ജനത്തിന്റെ പേരു പറഞ്ഞ്, അവിടെ സർക്കാർ ജീവനക്കാരും ഇവിടെ കച്ചവടക്കാരും – രണ്ടുകൂട്ടരും ജനങ്ങളെ കൊള്ളയടിച്ച് സ്വന്തം ഇരുമ്പുപെട്ടികൾ നിറയ്ക്കുകയാണ്. നിറയ്ക്കട്ടെ! നിറയ്ക്കട്ടെ! നല്ലപോലെ വിയർപ്പൊഴുക്കി ഉണ്ടാക്കുന്ന പണം പോലും പോക്കറ്റിൽ കിടക്കാതിരിക്കെ, ഇവർ എന്തു വിശ്വസിച്ചാണിങ്ങനെ ചെയ്യുന്നത്? വെറും കുമിളയാണ്. ആർക്കറിയാം എന്നാണിത് പൊട്ടുന്നതെന്ന്? ഗജേന്ദ്രൻ പ്രാർഥിച്ചതിൽ പിന്നെ മാത്രമാണ് ഭഗവാനും വന്നത്. നാമും നിങ്ങളും മരിക്കും. എന്നാൽ സത്യത്തിനും ന്യായത്തിനും ഒരു കാലത്തും മരണമില്ല." നെഞ്ചത്ത് തട്ടിക്കൊണ്ട് അയാൾ തുടർന്നു പറഞ്ഞു, "എന്റെ സർക്കാരിനു വളർച്ചയെത്തുമ്പോൾ, അന്നു ഞാൻ സുഖമായിക്കഴിയുകയില്ലേ? ഈ കുടവയറൻമാരെല്ലാം അന്നു കരയുകയില്ലേ? കർമ്മഫലം ഇല്ലാതാക്കാൻ

ആർക്കു കഴിയും? ഞാൻ ഇക്കണക്കിനു സത്യത്തിനു വേണ്ടി മരിക്കും. എന്നാലും അവരെപ്പോലെ അഭിമാനം വിറ്റു തിന്നുകയില്ല."

പുല്ലയ്യായും അവിടെ നില്പുണ്ടായിരുന്നു. അയാൾ പറയുന്നത് കേട്ട് രോമങ്ങൾ എഴുന്നുവന്ന് അയാൾ പറഞ്ഞു – "പീസാ! നിങ്ങൾ എത്രയും ശരിയാണു പറഞ്ഞത്. അഭിമാനത്തിനു മുമ്പിൽ നാം ഒടിഞ്ഞു പോയേക്കാം, പക്ഷേ വളയുകയില്ല.... ഈ വലിയ ആളുകൾ എന്താണ് ചെയ്യുന്നതെന്ന് നമുക്ക് കാണാം."

ആളുകൾ കൂട്ടമായി ഈ അഭിപ്രായം ശരിവച്ചു. അപ്പോൾ രജുവാ പ്രത്യക്ഷപ്പെട്ടു. ഇത് കേട്ട് അയാൾ പതുക്കെ ചിരിച്ചു – "എടോ പീസാ, തന്റെ റേഷനെന്താ കൊണ്ടുപോകാഞ്ഞത്? നിങ്ങൾക്ക് ആവശ്യമില്ലെങ്കിൽ കാർഡങ്ങുകൊടുക്ക്. വല്ലവർക്കും ഉപകരിക്കട്ടെ" നായുഡു പറഞ്ഞു.

"ഇല്ല! ഞാൻ എന്റെ കാർഡ് തരില്ല. എന്റെ കൈയിൽ പണം വരുമ്പോൾ ഞാൻ വാങ്ങിയ്ക്കും. അതുവരെ മിണ്ടാതിരിക്കും."

"നിങ്ങൾ കാർഡ് തരുന്നില്ലെങ്കിൽ, ഭൂമിയങ്ങ് കടലിനടിയിൽ പോകുമോ?" നായുഡു വാച്ചിൽ നോക്കി പിറുപിറുത്തുകൊണ്ട് പോയി.

"പീസാ ഈ വിവരം തീർച്ചയായും ടി. എസ്. ഒ യെ അറിയിക്കണം" പുല്ലയ്യാ നിർദേശിച്ചു.

"എടോ, എല്ലാവരും ഒരേ പണസഞ്ചിയുടെ പങ്കാളികളാണ്. മകളുടെ കല്ല്യാണത്തിന്റെ പേരുപറഞ്ഞ് അയാൾ താലൂക്കു മുഴുവൻ കൊള്ളയടിച്ചു. നേരാണ്, രാത്രിയിലെ കൂരിരുട്ടു കഴിഞ്ഞ് പ്രഭാതം ഉണ്ടാകും. എല്ലാവർക്കും അവനവന്റെ പ്രവൃത്തിയുടെ ഫലം അനുഭവിക്കേണ്ടിവരും. എന്റെയും തന്റെയും കണ്ണിൽ നിന്നു രക്ഷപ്പെടാൻ കഴിഞ്ഞേയ്ക്കാം. എന്നാൽ, മുകളിലുള്ളവന്റെ കണ്ണിൽ നിന്നു രക്ഷപ്പെട്ട് എവിടെപ്പോകാനാ?" എന്നിങ്ങനെ പറഞ്ഞിട്ട് പീസാ പോയി.

പുല്ലയ്യാ വീട്ടിൽ എത്തിയതും മകൻ തുള്ളിയും ചാടിയും പുഞ്ചിരിച്ചും അയാളെ സ്വാഗതം ചെയ്തു. അവൻ അച്ഛന്റെ മടിയിൽ ഇരുന്നതും കൊഞ്ചിപ്പറഞ്ഞു കൊണ്ട് ഇളകിക്കളിക്കാൻ തുടങ്ങി. നെല്ലുകൊയ്ത്തു കാലം അടുത്തെത്തിക്കഴിഞ്ഞു. ചിലരൊക്കെ മറ്റെല്ലാവരേയുംകാൾ മുൻകൂട്ടി കൊയ്ത്തു നടത്തി ഏറ്റവും കൂടിയ

വിലയ്ക്ക് നെല്ലു കൊടുക്കുന്നതിനെപ്പറ്റി ആലോചിക്കുകയായിരുന്നു. നെല്ലിന് സർക്കാർ നിശ്ചയിച്ച വില ഒരു ബഖാറിന് മുന്നൂറു രൂപാ മാത്രമായിരുന്നു. എന്നാൽ ആ വിലയ്ക്ക് നെല്ല് ഒരിടത്തും കിട്ടില്ല. കരിഞ്ചന്തയിൽ നെൽവില അറുനൂറ് അറുനൂറ്റമ്പത്, എഴുന്നൂറു രൂപാവരെ ഉയർന്നു കഴിഞ്ഞിരുന്നു.

ആ വർഷം നല്ല വിളവായിരുന്നു. കറ്റ വയലിൽ നിന്നും കൊയ്ത് കളത്തിൽ കൊണ്ടുവന്നിരുന്നു. എന്നാൽ, പണ്ടത്തെപ്പോലെ, ഒരു കതിരുപോലും തൊടാൻ സമ്മതിച്ചിരുന്നില്ല. അവരുടെ നോട്ടത്തിൽ സ്വർണത്തേക്കാൾ വിലപ്പെട്ടതായിരുന്നു നെല്ല്. എന്നാൽ, നീലിയാകട്ടെ, മുൻകൊല്ലങ്ങളിലെപ്പോലെ നെല്ലിന്റെ അവകാശം കൊടുക്കേണ്ടവർക്കൊക്കെ കൊടുക്കാൻ തുടങ്ങി. ഇതു കണ്ട് പുല്ലയ്യാ വഴക്കായി, അയാൾ പറഞ്ഞു, "പൊന്നിന് തുല്യമാണ് ഇപ്പോൾ നെല്ല്. കണ്ണടച്ചു വാരിക്കോരി കളയരുത്."

നീലി ചിരിച്ചുകൊണ്ടുപറഞ്ഞു – "സ്വർണപ്പിശ്ശാത്തി കൊണ്ട് നാം കഴുത്തു കണ്ടിക്കാറില്ല. എല്ലാവർക്കും ഓരോരോ ഇടമുണ്ട്..... എല്ലാം നമ്മുടെയാണെന്നു പറയാൻ തുടങ്ങിയാൽ മറ്റുള്ളവരെന്തു കാട്ടും? കയറില്ലാതെ കിണറും കിണറില്ലാതെ കയറും എന്ന് അമ്മൂമ്മ പറയാറുണ്ട്. തനിച്ച് ആർക്കെങ്കിലും ദാഹം തീർക്കാനൊക്കുമോ?" പുല്ലയ്യാ പിന്നെയൊന്നും പറഞ്ഞില്ല. ഗ്രാമത്തിൽ നിന്ന് പട്ടണത്തിലേക്ക് നെല്ലുകൊണ്ടു പോകാനുള്ള സർക്കാരിന്റെ അനുമതി വാങ്ങി നിലം ഉടമസ്ഥൻ ഗ്രാമത്തിൽ വന്ന് പുല്ലയ്യായോട് കണക്കുപ്രകാരമുള്ള നെല്ല് അളന്ന് വാങ്ങിപ്പോയി. കുഞ്ഞിന്റെ കാല് വയലിൽ ചവുട്ടിയതുകൊണ്ടാണ് ഈ വർഷം നെല്ലുകൂടുതലുണ്ടായതെന്ന് പുല്ലയ്യാ ചിരിച്ചുകൊണ്ട് നീലിയോടു പറഞ്ഞു.

1948–ന്റെ ആദ്യകാലം. ചെറുപയർ വിളവെടുപ്പു കഴിഞ്ഞിട്ടില്ല. മകരസംക്രാന്തിക്ക് പുല്ലയ്യാ മകന് പുലിനഖം ഉണ്ടാക്കിച്ചു. അവൻ ആദ്യം കുറെദിവസം അതെടുത്തു കളയാൻ ശ്രമിച്ചു കൊണ്ടേയിരുന്നു. എന്നാൽ, കാലക്രമത്തിൽ ശീലം കൊണ്ട് അസഹ്യത തോന്നാതായി അടങ്ങി. അമ്മയുടെ അടുത്തേക്കാൾ കൂടുതലായി അച്ഛന്റെ കൂടെക്കഴിയാൻ അവൻ ശീലിച്ചു. രാത്രിയിൽ നീലി നല്ല ഉറക്കമായിരിക്കും. കുഞ്ഞ് കരയാൻ തുടങ്ങിയാൽ അവനെ ഓമനിച്ച് കരച്ചിൽ മാറ്റുന്നത് പുല്ലയ്യാ ആണ്.

പുല്ലയ്യാ അവനെ നെഞ്ചിൽ കിടത്തി ഉറക്കും. അച്ഛന്റെ കൈ ദേഹത്തില്ലെങ്കിൽ കുഞ്ഞ് ഉറങ്ങുകയില്ല. കൈമാറ്റിയാലുടൻ കരയാനും ശാഠ്യം പിടിക്കാനും തുടങ്ങും. ഒരിക്കൽ നാലു ദിവസം വരെ, കുഞ്ഞ് തിന്നാതെയും കുടിയ്ക്കാതെയും കരഞ്ഞുകൊണ്ടു തന്നെ ഇരുന്നു. ഇതു കണ്ടപ്പോൾ കിഴവിക്കു പരിഭ്രമമായി. ഭൂത–പ്രേതങ്ങളാണെന്ന് കരുതി അവയെ ഒഴിക്കാൻ, ബാധഒഴിക്കലും മന്ത്രതന്ത്രങ്ങളും ഒക്കെ നടത്തി, കുഞ്ഞിന്റെ അസുഖം മാറി സ്വസ്ഥത കിട്ടാൻ വേണ്ടി, കിഴവി പല അമ്പലങ്ങളിലും വഴിപാടു കഴിച്ചു. ചിലപ്പോൾ അവൻ തുടർച്ചയായി കരയുകയും ബഹളം കൂട്ടുകയും ചെയ്യും. ആരു പറഞ്ഞാലും ശാന്തമാകുകയില്ല. അച്ഛൻ വന്നാലേ കരച്ചിലും വാശിയും മാറ്റൂ. ചിലപ്പോഴൊക്കെ അവൻ അച്ഛന്റെ കൂടെ പുറത്തുപോകും. വീട്ടിൽ നിറുത്തിയിട്ടാണ് പോകുന്നതെങ്കിൽ കരഞ്ഞ് കരഞ്ഞ് ഭൂമിയും ആകാശവും ഭേദിക്കും.

ഒരിക്കൽ കുട്ടി പെട്ടെന്ന് കരയാൻ തുടങ്ങിയപ്പോൾ, കിഴവി, കഥ പറഞ്ഞു കൊടുത്തും, പാട്ടുപാടിയും മറ്റും സമാധാനപ്പെടുത്താൻ വളരെ നേരം ശ്രമിച്ചു. പിന്നെയും അവൻ കരഞ്ഞു കൊണ്ടേയിരുന്നു. കുഞ്ഞിന് കണ്ണുപെട്ടതാണെന്നുതന്നെ വല്യമ്മ കരുതി. മണ്ണുകൊണ്ട് ഒരു പ്രതിമയുണ്ടാക്കി പിന്നെ അഞ്ചു വൃക്ഷച്ചില്ല, അഞ്ച് ഇല, അഞ്ചുപൂവ്, സ്വല്പം കറുപ്പു വസ്ത്രം, കുറച്ച് കറുത്ത രോമം, അല്പം അരി, വിളക്ക് എന്നിവയെല്ലാം കൂടി ഒരു മുറത്തിലാക്കി കുഞ്ഞിനെ ഉഴിഞ്ഞു. തെക്കു ഭാഗത്ത് ഗ്രാമത്തിനു വെളിയിൽ എറിഞ്ഞു കളഞ്ഞു. കുഞ്ഞിന്റെ കരച്ചിൽ മാറി. എങ്കിലും മുഖത്തിന് പ്രസന്നത വന്നില്ല. ആ ദിവസങ്ങളിൽ പടിഞ്ഞാറെ ഭാഗത്ത് ആകാശത്തിൽ ചുവന്ന മേഘം കാണാൻ തുടങ്ങിയപ്പോൾ കിഴവിക്ക് പരിഭ്രമമായി. വിചാരിച്ചിരിക്കാതെ എന്തോ ആപത്തു സംഭവിക്കുവാൻ പോകുന്നു എന്ന് അവൾ ആശങ്കിച്ചു. അവൾ പറയും, ഞങ്ങളുടെ കാലത്ത്, റേഷൻ കൊടുക്കുന്നതിന് ഇത്തരം സർക്കാർ പീടികകളോ, സാധനങ്ങളുടെ വില നിയന്ത്രണമോ ഒന്നും ഇല്ലായിരുന്നു. ആളുകൾ അങ്ങോട്ടും ഇങ്ങോട്ടും സഹായിച്ച് സുഖമായിക്കഴിഞ്ഞു. പൈസ കാണാതെ തന്നെ, ജനങ്ങൾ സാധനങ്ങൾ കൈമാറി തങ്ങളുടെ ആവശ്യങ്ങൾ നടത്തിയിരുന്നു. അക്കാലമൊക്കെപ്പോയി."

വീട്ടിൽ ഉള്ളതുപോലെ നീലി കഞ്ഞിയോ വെള്ളമോ എന്തെങ്കിലും കുറച്ചു വല്ലതും വെങ്കണ്ണ, ഗണ്ണേമ്മ തുടങ്ങിയ പാവങ്ങൾക്കു കൊടുത്തിരുന്നു. ഒരു ദിവസം സന്ധ്യ കഴിഞ്ഞിട്ടും പുല്ലയ്യാ വീട്ടിൽ മടങ്ങിവന്നില്ല. ഭർത്താവിനുവേണ്ടി അല്പം ചോറ് ഒളിച്ചുവച്ചിരുന്നു. ഒരു 'കുഷ്ഠരോഗി വാതുക്കൽ വന്നു നില്പായി. അയാളെക്കണ്ടതും വെറുപ്പും ഭയവും തോന്നി.

'ഗ്രാമത്തിന്റെ അങ്ങേ അറ്റത്തുനിന്നും വരികയാണ്. ആരും എന്നോടു ദയകാട്ടിയിട്ടില്ല. രണ്ടു ദിവസമായി വിശന്നു കഴിയുന്നു. ഒരു കവിൾ കഞ്ഞിവെള്ളം പോലും ആരും തന്നില്ല. ഇനി നേരെ ആ നദിയിൽ ചാടിച്ചാകും. എന്റെ ശവം കുറുക്കനോ, കഴുകനോ തിന്നും. അങ്ങിനെ എന്റെ പാപം കുറച്ചെങ്കിലും തീരും' ദുഃഖ സ്വരത്തിൽ അയാൾ പറഞ്ഞു.

'ഹാ ദൈവമേ!' നീലി അറിയാതെ പറഞ്ഞുപോയി.

'അമ്മാ, ഞാനൊരു പാപവും ചെയ്തിട്ടില്ല. എന്നിട്ടും ഈ നരക ദുഃഖം അനുഭവിക്കേണ്ടിവന്നിരിക്കുന്നു. ഈശ്വരന് ഇങ്ങിനെ തോന്നാൻ എന്താണോ കാരണം? ഏതു ജൻമത്തിലെ പാപമാണി തെന്ന് എനിക്കറിഞ്ഞുകൂടാ. ഈ ജൻമം ഇതു സഹിച്ചാൽ അടുത്ത ജൻമമെങ്കിലും സുഖം കിട്ടിയേക്കും'.

ഭർത്താവിനു വച്ചിരുന്ന ചോറിൽ പകുതിയെടുത്ത് നീലി കുഷ്ഠരോഗിയുടെ പാത്രത്തിലിട്ടുകൊടുത്തു. അയാൾ അത് നിന്നു കൊണ്ടുതന്നെ തിന്നു. ബാക്കിയുണ്ടായിരുന്ന ചോറും നീലി എടുത്തുകൊണ്ടുവന്നു കൊടുത്തു. പുല്ലയ്യായ്ക്ക് കൊടുക്കാൻ ബാക്കി ഒട്ടും ഉണ്ടായിരുന്നില്ല. മുഴുവൻ തിന്നുകഴിഞ്ഞ് കുഷ്ഠ രോഗി പറഞ്ഞു– 'അമ്മാ! ഈ വയറൊരു കടലാണ്. വിശപ്പ് തീപോലെയാണ്. തീയിൽ എന്തെങ്കിലും ഇട്ടുകൊടുത്തില്ലെങ്കിൽ ആളെത്തന്നെ കത്തിച്ചുകളയും. മരിക്കാൻ തുടങ്ങിയ ഒരാളെ അമ്മ ഇന്നു രക്ഷിച്ചു. അവിടുത്തെ ഈ ദയ, അവിടുത്തെ രക്ഷി ക്കുന്ന കുടയായിത്തീരട്ടെ !' നിറഞ്ഞ മനസ്സോടെ അനുഗ്രഹിച്ചിട്ട് അയാൾ പോയി.

സന്ധ്യയ്ക്ക് അടുപ്പിൽ തീ കത്തിച്ച് നീലി ആഹാരം പാകം ചെയ്യുകയായിരുന്നു. അവൾക്ക് ശരീരമാകെ വേദന തോന്നി. ശരീരം വിറച്ച് വിറച്ച് പുല്ലയ്യാ വീട്ടിനുള്ളിൽ കാലുകുത്തി. ചിരിച്ചു കൊണ്ട് മകൻ അടുത്തുചെന്നു. എന്നാൽ, പുല്ലയ്യാ ഒന്നും

പറയാതെ കട്ടിലിൽ ഇരുന്നതേ ഉള്ളൂ. അയാളുടെ കണ്ണുകളിൽ നിന്ന് കണ്ണീർ ഒഴുകാൻ തുടങ്ങി. നീലി അയാളുടെ അടുത്തു ചെന്നു. എന്നാൽ അവൾക്കൊന്നും പറയാൻ കഴിഞ്ഞില്ല. പെട്ടെന്ന് പുല്ലയ്യായുടെ ദു:ഖത്തിന്റെ അണപൊട്ടിപ്പോയി. അയാൾ വിങ്ങിവിങ്ങിക്കരഞ്ഞു. അച്ഛന്റെ കരച്ചിൽ കണ്ട് മല്ലുവും കരയാൻ തുടങ്ങി. അവർ രണ്ടുപേരെയും നോക്കിയപ്പോൾ, നീലിയുടെ കണ്ണിൽ നിന്നും വെള്ളം വന്നു. കിഴവിയുടെ കണ്ണുകളും നിറഞ്ഞു. അപ്പോഴേയ്ക്കും വിവരം ആ ഗ്രാമം മുഴുവൻ പരന്നു. ചെറിയവരും വലിയവരും, കുഞ്ഞുകുട്ടികളും, സ്ത്രീകളും പുരുഷൻമാരും എല്ലാവരുടെ കണ്ണുകളിലും കണ്ണീർ! ഹൃദയത്തിന്റെ അടിത്തട്ടിനെയും ഭേദിച്ച് വേദന പൊട്ടിപ്പുറപ്പെടുകയായിരുന്നു. ജാതിമതങ്ങൾ വർണവർഗങ്ങൾ എന്നിങ്ങനെയുള്ള വ്യത്യാസങ്ങളെല്ലാം മറന്ന് ലോകം ദു:ഖത്തിന്റെ അത്യഗാധതയിൽ മുങ്ങിക്കഴിഞ്ഞിരുന്നു. ഭൂമി തന്നെ മറിഞ്ഞു തിരിയുന്നതായി ആളുകൾക്കു തോന്നി. ജീവിച്ചിരുന്നിട്ടു തന്നെ എന്തു പ്രയോജനം എന്ന് അവർക്ക് തോന്നിത്തുടങ്ങി. തങ്ങളുടെ നിലനില്പ്പിനെപ്പറ്റിത്തന്നെ സംശയമായി എല്ലാവർക്കും. കുഷ്ഠരോഗിയും വിശേഷം അറിഞ്ഞ് നെഞ്ചത്തടിച്ച് കരയാൻ തുടങ്ങി.

ഗ്രാമത്തിലുള്ള എല്ലാവരും നീലമ്മാദേവിയുടെ അമ്പലത്തിലെത്തി. അതെ, എല്ലാം കഴിഞ്ഞ് ഏതോ നരാധമൻ ആ ഭഗവാനെ വെടിവച്ചു. ഇനി ആ ഈശ്വരൻ പഴയ രൂപത്തിൽ – ഭൗതികദേഹത്തിൽ ഉണ്ടാകയില്ല. എന്നാൽ അവിടുന്ന് എല്ലാവരുടേയും കൂടെ ഉണ്ടാകും. ഓരോ ഹൃദയത്തിലും ജീവിച്ചിരിക്കും. ഈശ്വരനില്ലെങ്കിൽ ഭൂമിയും ഉണ്ടാകയില്ല. ഓരോരുത്തരും അവരവരുടെ രീതിയ്ക്കു പറഞ്ഞു തുടങ്ങി. കുറെപ്പേർ ഈശ്വരന്റെ മന:ശ്ശാന്തിയ്ക്കു വേണ്ടി പ്രാർഥന നടത്തി. പത്താം ദിവസം ഗ്രാമവാസികളെല്ലാം ചേർന്ന് പാവങ്ങൾക്ക് ഭക്ഷണം നൽകി. ഈ സമയം, രാമുഭഗത്, അമ്പലത്തിന്റെ വാതിൽ തുറന്നിട്ട്, നീലമ്മാദേവിയുടെ സമീപം പ്രസന്നവദനനായി നിന്നു. അന്നദാനത്തിൽ പങ്കുകൊണ്ടുകൊണ്ട്, ആഹാരം കഴിയ്ക്കുന്ന പാവങ്ങളെ കണ്ടപ്പോൾ, ഭഗത് അത്യധികമായ സന്തോഷം കൊണ്ട് നൃത്തം വച്ചു. നീലമ്മാദേവിയും അത്യധികം സന്തോഷിക്കുന്നതായി അയാൾക്കു തോന്നി. അയാൾ ആളുകളുടെ നേരെ മുഖം കാട്ടിപ്പറയാൻ

തുടങ്ങി – 'അല്ലയോ മഹാജനങ്ങളേ! ഇങ്ങോട്ടു നോക്കൂ! ദേവിയുടെ നേരെ! അവൾ എത്ര സന്തുഷ്ടയാണെന്ന് കാണൂ. ഗാന്ധി മഹാത്മാ ഈശ്വരനാണ് – ഈശ്വരനെ ചൊല്ലി നിങ്ങൾ നല്ല കാര്യമാണ് ചെയ്തത്. നല്ലകാര്യം കണ്ടാൽ ചെകുത്താൻ ദൂരെ പോകും – അമ്മദേവി സന്തുഷ്ടയായിരിക്കുന്നു.'

അപ്പോഴേയ്ക്കും പീസാ എഴുന്നേറ്റ് പറഞ്ഞു – 'ആ ഈശ്വരനെ മേലിൽ നമുക്ക് ആ രൂപത്തിൽ കാണാൻ സാധിക്കുകയില്ല! എന്നാൽ, മഹാജനങ്ങളെ, ആ ഈശ്വരൻ കാട്ടിത്തന്ന വഴിയ്ക്ക് ചരിക്കുകയാണെങ്കിൽ പാവപ്പെട്ടവരുടെ വയറ്റിൽ വിശപ്പിന്റെ തീ എരിയുകയില്ല. അവരും ധനികരെപ്പോലെ സുഖമായിക്കഴിയും. ഒരു വീട്ടിലുള്ളയാൾ വയറു നിറയെ ഉണ്ട് ഏമ്പക്കം വിടുകയും, ശേഷിച്ചവർ വിശപ്പുകൊണ്ട് എരിപൊരികൊള്ളുകയും ചെയ്യുന്ന പക്ഷം അതൊരു വീടാണോ? വയർ നിറയെ ഉണ്ട മനുഷ്യൻ ഒരു മനുഷ്യനാണോ? എല്ലാവർക്കും വേണ്ടത്ര വിളവ് വയലുകളിൽ നിന്നും കിട്ടാത്ത കാലത്തോളം തനിക്കു കിട്ടിയ ധാന്യം എല്ലാവർക്കും സമമായി വീതിച്ചു നൽകി ഭക്ഷിക്കുന്നവനാണ് യഥാർത്ഥ മനുഷ്യൻ. സ്വയം വിശന്ന് കഴിഞ്ഞ് കൊണ്ട്, അയൽക്കാരനു ഭക്ഷണം നൽകുന്നവനാണ് വലിയ മനുഷ്യൻ! ആരെങ്കിലും അപ്രകാരം വലിയ മനുഷ്യനാകുമോ?'

വലിയ ആളുകൾ കൊഞ്ഞനം കാട്ടി. ചെറിയവർ പീസാ പറഞ്ഞത് ശ്രദ്ധയോടെ കേട്ടിട്ട് ഭേഷ് ഭേഷ് എന്ന് അഭിനന്ദിച്ചു. ഇതിനിടയിൽ നായുഡു സഞ്ജീവിയുടെ ചെവിയിൽ പതുക്കെ എന്തോ പറഞ്ഞു. പെട്ടെന്ന് അയാൾ പീസായുടെ കൈപിടിച്ചു വലിച്ചുകൊണ്ട് പറഞ്ഞു: "പറയാൻ എളുപ്പമാണ് വരൂ നാലു പേർക്ക് ആഹാരം കൊടുത്തു കാണിച്ചുതരൂ.'

പീസാ കൈവിടുവിച്ച് കൊണ്ട് പറഞ്ഞു – 'സത്യം പറഞ്ഞാൽ അടിച്ചോടിക്കുകയാണോ ?'

## 16

കഴുത്തിൽ കയിട്ട് തൂങ്ങിയാടുന്ന മല്ലുവിനെയും എടുത്തു കൊണ്ട് പുല്ലയ്യാ തെരുവിലേയ്ക്ക് നടന്നു. മകന് ഉള്ളിൽ ആഹ്ലാദം നിറഞ്ഞു. നടക്ക് നടക്ക് എന്ന് വിളിച്ചുപറഞ്ഞ് അച്ഛനെ

അവൻ വേഗം നടക്കാൻ പ്രേരിപ്പിച്ചു. അവന്റെ മനസ്സിലിരിപ്പ് മനസ്സിലാക്കിയതിനാൽ പുല്ലയ്യാ വേഗത്തിൽ ഓടാൻ തുടങ്ങി. രണ്ടുപേരും ആദേമ്മയുടെ വീട്ടിലെത്തി.

വയറ്റുവേദന കൊണ്ടു കരയുകയായിരുന്നു ആദേമ്മ. അയമോദകം, ജീരകം തുടങ്ങിയവ ഒന്നും ഇപ്പോൾ ഫലിക്കാതെയായി. അയൽഗ്രാമത്തിലെ ഒരു വൈദ്യൻ ഉപ്പുചേർത്ത എന്തോ ഗുളിക കൊടുത്തിരുന്നു. ഇതു കൊണ്ട് വേദനയ്ക്ക് അല്പം കുറവുണ്ടായി. എങ്കിലും കൂടെക്കൂടെ വേദന ഉണ്ടായിക്കൊണ്ടിരുന്നു.

അവളെ കാണാൻ ചെന്നിരുന്നവരൊക്കെ, അവരവർക്കു തോന്നിയ ഓരോ ഉപദേശം നല്കി. പീസാ ഉപദേശിച്ചു – "പട്ടണത്തിൽ കൊണ്ടുപോയാൽ ഫോട്ടോ എടുക്കും, അതുകൊണ്ട് തകരാറ് എന്തെന്ന് വ്യക്തമായി മനസ്സിലാക്കാൻ സാധിക്കും."

ആദേമ്മയുടെ മരുമകന് ഈ അഭിപ്രായം ഇഷ്ടപ്പെട്ടില്ല. ഒന്നാംതരം പിശുക്കനായിരുന്നു അയാൾ. വീട്ടിലെ കാര്യങ്ങളും അയാൾക്കു നോക്കേണ്ടതുണ്ടായിരുന്നു. അയാൾ ആളുകളോടു പറഞ്ഞു –

"വൈദ്യൻ തെളിച്ചുപറയുകയാണെങ്കിൽ ഞാൻ വേണ്ടതു ചെയ്യാം–പിന്നെ പട്ടണത്തിലും കിട്ടണത്തിലും ഒക്കെപോകാൻ എന്താ ഇത്ര തിടുക്കം?"

ഒരു ഗുളിക കഴിച്ചപ്പോൾ വേദന അല്പം കുറഞ്ഞു. മല്ലുവിനെ കണ്ടപ്പോൾ ആദേമ്മയുടെ വാടിയ മുഖം അല്പം തെളിഞ്ഞു. കട്ടിലിൽ ഇരുന്നു കൊണ്ട് അവൾ മല്ലുവിനെ വിളിച്ചു. എന്നാൽ അവൻ അച്ഛന്റെ നെഞ്ചിൽ കൂടുതൽ ബലമായി കെട്ടിപ്പിടിച്ചിരുന്നതേ ഉള്ളു. മുമ്പിലത്തെപ്പോലെ അച്ഛന്റെ കഴുത്തിൽ കൈയിട്ടു തൂങ്ങി ചിരിക്കാനും കളിക്കാനും തുടങ്ങി.

അപ്പോൾ ആദേമ്മയുടെ മരുമകൻ പുല്ലയ്യായോടു പറഞ്ഞു, അയാൾ കല്യാണാവശ്യത്തിനു വാങ്ങിയ ഇരുന്നൂറു രൂപാ ഉടൻ കൊടുക്കണമെന്ന്. തനിക്ക് ഏതാനും ആടിനെ വാങ്ങണമെന്നും തല്ക്കാലം പണത്തിന് ബുദ്ധിമുട്ടുണ്ടെന്നും അയാൾ പറഞ്ഞു. ആദേമ്മ തന്നെയാണ് സംസാരിച്ചത് – "തിടുക്കം കൂട്ടിയാൽ പാവം എവിടുന്ന് കൊണ്ടുവരും?"

"നമ്മൾ അയാളുടെ ആവശ്യത്തിന് കൊടുത്തപ്പോൾ, നമ്മുടെ ആവശ്യം അയാളും നോക്കണ്ടേ? ഇന്നലെയും മിനിയാന്നും നൂറു

രൂപായ്ക്ക് ആടു വന്നിരുന്നതാണ്. ഇന്ന് വില നൂറ്റിയിരുപത്തഞ്ചു രൂപയായി. പുല്ലയ്യാ, നിങ്ങൾ ഏതുവിധമെങ്കിലും ഞങ്ങളുടെ പണം തരുന്നില്ലെങ്കിൽ, ഞാൻ കഷ്ടത്തിലാകും."

പുല്ലയ്യാ തലയാട്ടുകമാത്രം ചെയ്തു. അയാൾ നേരെ വീട്ടിൽ ചെന്ന് ഭാര്യയോട് പറഞ്ഞു – "ഈയാളെ ആരോ ഇളക്കിവിട്ടതാണെന്നു തോന്നുന്നു. അയാൾ ഈയിടെയാണ് എഴുനൂറു രൂപയ്ക്ക് ധാന്യം വിറ്റത്. അയാളുടെ കൈയിൽ പണം ഇല്ലാതെ വരുമോ?"

നീലി നിമിഷനേരം മിണ്ടാതെ ആലോചിച്ചിരുന്നു. പിന്നെ പ്പറഞ്ഞു – "അയാൾ ഇത്രനാൾ മിണ്ടാതിരുന്നു. വേറെ വല്ലവരും ഇത്രനാളും മിണ്ടാതിരിക്കുമോ?"

"നമുക്ക് വെറുതെയും കുറച്ചു തുക തന്നിരുന്നു. അതിനു പോലും പലിശവാങ്ങിക്കഴിഞ്ഞില്ലേ?"

"നോക്കൂ, ഈ പൊന്ന് വെറുതെ ഇരിക്കുന്നു. ഇതു വിറ്റുകളയൂ. ഇനി അത് കാണരുത്." ഇത്രയും പറഞ്ഞിട്ട് അവൾ കഴുത്തിൽ കിടന്ന മാലയും, പെട്ടിയിൽ നിന്ന് പൊന്നിന്റെ പൊട്ടും പൊടിയും എടുത്ത് ഭർത്താവിനെ ഏല്പിച്ചു. പിന്നെ അയാളെ സമാധാനപ്പെടുത്തി സ്വർണപ്പണിക്കാരുടെ അടുക്കൽ അയച്ചു. പുല്ലയ്യാ വീട്ടിൽ മടങ്ങി നീലിയോടിങ്ങനെ പറഞ്ഞു – "എടോ, അയാളിതു വിഴുങ്ങാൻ കൊതിക്കുകയാണ്. തനിപ്പൊന്നല്ലത്രേ. ധാരാളം ചെമ്പു ചേർന്നിട്ടുണ്ടെന്നു പറയുന്നു. ഒരു തോലയ്ക്ക് നാലു രൂപാ വച്ചു തരാമെന്നാണ് പറയുന്നത്. പട്ടണത്തിൽ കൊണ്ടുപോയി വില്ക്കുന്നതായിരിക്കും നല്ലത്.

അയാൾ ഈ ഗ്രാമത്തിലെ ആളാണ്. ഈ ഗ്രാമത്തിന്റെ സഹായം കൊണ്ട് ജീവിക്കുന്നു. അയാൾക്ക് നാലു പൈസ കിട്ടുമെങ്കിൽ, അയാളുടെ കുഞ്ഞുകുട്ടികളുടെ വയർ നിറയ്ക്കാൻ അയാൾക്കു കഴിയും. പട്ടണത്തിലുള്ളവർ ഇതേക്കാൾ സത്യവാൻമാരാണെന്ന് എങ്ങനെ വിശ്വസിക്കാം. മാത്രവുമല്ല, നാം കൊടുത്ത വിലയേക്കാൾ അല്പം വല്ലതും കൂടുതൽ കിട്ടുകയും ചെയ്യും. അയാൾക്കു തന്നെ കൊടുത്തിട്ടു വരൂ. നീലി ഭർത്താവിനെ സമാധാനപ്പെടുത്തി വീണ്ടും അവിടെത്തന്നെയയച്ചു.

കടം വീട്ടിയതിനു ശേഷം അല്പം മിച്ചമുണ്ടായിരുന്ന തുകയും കൊണ്ട്, പുല്ലയ്യാ കുറച്ചു തുണി വാങ്ങാനായി സ്റ്റോറിൽ പോയി.

സ്റ്റോറിലെ നായുഡു പറഞ്ഞു – 'നിങ്ങൾക്കു പണം ഉണ്ടാകുന്നതു വരെ, തുണിവില്ക്കാതെ നിങ്ങൾക്കു വേണ്ടി ഒളിച്ചുവെക്കാൻ പറ്റുമോ? അടുത്ത തവണ വരുമ്പോൾ, വാങ്ങിക്കാം.' അയാളുടെ സ്വരത്തിൽ ആക്ഷേപവും പരിഹാസവും കലർന്നിരുന്നു.

പുല്ലയ്യാ നേരെ പാപയ്യാ എന്ന നെയ്ത്തുകാരന്റെ അടുത്തു പോയി. അയാൾ രാമായണം കഥപറയാൻ തുടങ്ങി – 'ഇപ്പോൾ നൂലിന്റെ വില കൂടിയതിനെപ്പറ്റി പറഞ്ഞാൽ, ആളുകൾക്കു വിശ്വാസം വരികയില്ല. കൺട്രോൾ പേരിനുമാത്രമേ ഉള്ളു. അവിടെ ഒരിക്കലും നൂൽ കിട്ടുകയില്ല.' ഇത്രയും പറഞ്ഞിട്ട് കുറച്ചു തുണി കൊണ്ടുവന്നു വച്ചു. പുല്ലയ്യാ തനിക്ക് ഒരു മുണ്ടും, ഭാര്യയ്ക്കും കിഴവിയ്ക്കും ഓരോ സാരിയും വാങ്ങി. രണ്ടുവർഷം മുമ്പ് രണ്ടുരൂപയ്ക്ക് കിട്ടിയിരുന്നതാണ് സാരി. അതിനിപ്പോൾ തികച്ചും പത്തു രൂപയാണു വില. ഗ്രാമത്തിൽ വിശ്വാസം അർപ്പി ച്ചിട്ടുള്ള നെയ്ത്തുകാരനോടാണ് സാരി വാങ്ങിയതെന്നു കേട്ടു നീലി സന്തോഷിച്ചു.

പുതിയ സാരി ധരിക്കുന്നതിന് മുമ്പ് നീലി ദേവിക്ക് അർച്ചന നടത്തി. പല്ലില്ലാത്ത വാ പൊളിച്ച് ചിരിച്ചുകൊണ്ടാണ് കിഴവി സാരി ഉടുത്തത്. കുഞ്ഞു മകനെ മടിയിലിരുത്തി അവൾ കൊഞ്ചിച്ചുകൊണ്ടിരുന്നു. അപ്പോഴേയ്ക്കും പുല്ലയ്യാ വയലിൽ നിന്നും വന്നു. കുഞ്ഞ് വല്യമ്മൂമ്മയുടെ മടിയിൽ നിന്നു ചാടി അച്ഛന്റടുത്തേയ്ക്ക് ഓടി. പുല്ലയ്യാ കുഞ്ഞിനെ തോളിലിരുത്തി മുറ്റത്ത് കളിക്കാൻ തുടങ്ങി. ആദ്യം അയാൾ തന്റെ മുണ്ട് കൊണ്ട് മകനെ മൂടി. കുഞ്ഞ് ചാടിച്ചിരിക്കാൻ തുടങ്ങി. പുല്ലയ്യാ അപ്പോൾ അവനെ എടുത്തു ഉയർത്തിപ്പിടിച്ചു. അവൻ കരഞ്ഞതേയില്ല. പുല്ലയ്യാ അവനെ നെഞ്ചോട് ചേർത്ത് കിക്കിളി കൂട്ടാൻ തുടങ്ങി. പകൽ മുഴുവൻ മല്ലു അച്ഛന്റടുത്ത് പറ്റിക്കൂടി. രാത്രി കരയാൻ തുടങ്ങിയാൽ അച്ഛന്റെ മടിയിൽ ഇരുത്തിയാൽ കരച്ചിൽ മാറും. ഇതെല്ലാം കണ്ട് കിഴവി ചിരിച്ചുകൊണ്ടു പറയും, 'അവൻ അവന്റെ അച്ഛന്റെ മകനാ, അമ്മയുടെ അല്ല!' അതിനുത്തരമായി പുല്ലയ്യാ പറയുമായിരുന്നു, 'ആരൊക്കെയായാലും അവൻ നിങ്ങളുടെ കൊച്ചുമകനാണ്!' ഇതു കേട്ട് കിഴവി വളരെ സന്തോഷിക്കും. വില്ലുപോലെ വളഞ്ഞ വല്യമ്മ, എവിടെ കിടന്നാലും അവളുടെ കണ്ണ് എപ്പോഴും, കൊച്ചുമകന്റെ നേർക്കായിരിക്കും.

കഴിഞ്ഞ കാലത്തെപ്പറ്റി ചിലപ്പോൾ അവൾ ഓർക്കും. ഭർത്താവിനെപ്പറ്റി, തന്റെ ഈശ്വരനെപ്പറ്റി ഓർക്കുമ്പോൾ ഉള്ളുകൊണ്ടു ചിരിക്കും, ആരോടും അവൾ മുഷിഞ്ഞിരുന്നില്ല. ദുഃഖത്തിൽ മുറവിളി കൂട്ടിയില്ല. സുഖത്തിൽ അതിരറ്റു ആഹ്ലാദിച്ചതുമില്ല. ഒരു ദിവസം മല്ലു അച്ഛന്റെ കൂടെ വയലിൽ പോകാൻ തുടങ്ങിയപ്പോൾ കിഴവി വിലക്കി. കുട്ടി സ്വയം വിടുവിച്ച് കൊണ്ട്, കിഴവിയുടെ തലമുടി പിടിച്ചു വലിച്ചു. എന്നിട്ടും അവൾ വിട്ടില്ല. അപ്പോൾ അവൻ കിഴവിയുടെ കൈയിൽ കടിച്ച് പിടി വിടുവിച്ചു. കിഴവി ചിരിച്ചു കൊണ്ടു പറഞ്ഞു –

'അല്ലെങ്കിലും ആരുടെ മകനാ?' – അവൻ ഇത്രയൊക്കെ ചെയ്തു നോക്കിയപ്പോൾ അടുത്ത് അച്ഛനെ കാണാഞ്ഞതിനാൽ വീണ്ടും കരയാൻ തുടങ്ങി. സമാധാനപ്പെടുത്തിയിട്ടും അനുസരിച്ചില്ല. കരഞ്ഞു കരഞ്ഞ് അവൻ ഉറങ്ങിപ്പോയി.

പുല്ലയ്യാ വീട്ടിൽ മടങ്ങിയെത്തിയപ്പോൾ മുറ്റത്തു കിടന്നുറങ്ങുന്ന മകനെക്കണ്ട് അവനെ എടുത്ത് കട്ടിലിൽ കിടത്താൻ തുടങ്ങി. പെട്ടെന്ന് അവൻ കണ്ണുതുറക്കുകയും 'അച്ഛാ' എന്നു വിളിച്ചുകൊണ്ട് എഴുന്നേല്ക്കുകയും ചെയ്തു. അച്ഛനെക്കണ്ടതും അവന് വലിയ സന്തോഷമായി. അച്ഛന്റെ മടിയിലിരുന്നു രണ്ടു കൈകളും അയാളുടെ തോളിലിട്ടു.

കൺട്രോളുള്ള ഇക്കാലത്ത് നഷ്ടപ്പെട്ടുപോയ മുൻകാലത്തെ ഭൂസ്വത്ത് തിരിച്ചുവാങ്ങണമോ എന്നതിനെപ്പറ്റി പട്വാരിയുടെ വൃദ്ധനായ അച്ഛൻ ആലോചിച്ചു. മകന്റെ കുടുംബച്ചെലവിനാവശ്യമായ ധനം ആർജിക്കേണ്ടത് ആവശ്യമാണെന്നും അയാൾ കരുതി. കരിഞ്ചന്തയിലെ ചരക്കുകൾ, രായ്ക്കുരാമാനം, ഇടുങ്ങിയ തെരുവുകളിൽ കൂടി ഒളിച്ചും മറഞ്ഞും കൊണ്ടുപോകുന്നത് പിടിക്കാതിരിക്കാൻ, വ്യാപാരികളിൽ നിന്നുള്ള കൈമടക്കുകൾ മുൻകൂട്ടിത്തന്നെ കിട്ടിയിരുന്നു. സഹകരണഡിപ്പോകളിൽ നിന്നും വരവിന്റെ ഒരംശം വീട്ടിൽ എത്തിയിരുന്നു. ഇതിനു പുറമേ പ്രൊക്യൂർമെന്റിനെ സംബന്ധിച്ച കണക്ക് കുഴച്ചും മറിച്ചും വേണ്ടത്ര തുക ലഭിച്ചിരുന്നു. ഇതു കൊണ്ടും ആ വയസ്സന്റെ ദാഹം ശമിച്ചില്ല. വീട്ടിൽ, മകന്റെ ഭാര്യ, മിതവ്യയം എന്തെന്നു കേട്ടിട്ടു തന്നെയില്ല. അവളേക്കാൾ കഷ്ടമായിരുന്നു അമ്മായിഅമ്മയുടെ സ്ഥിതി. ഇതിന്റെ ഇരട്ടി അംഗങ്ങളുള്ള ഒരു കുടുംബത്തിൽ

ചെലവാകുന്ന എണ്ണയുടെ ഇരട്ടിയാണ് ഈ വീട്ടിൽ തുകിക്കള യുന്നത്. ചെലവു ചുരുക്കണം ചുരുക്കണം എന്ന് ഉപദേശിച്ച് ഉപ ദേശിച്ച് വയസ്സൻ ക്ഷീണിച്ചു. എന്നാൽ മരുമകളുടെയും, അമ്മായി അമ്മയുടെയും ചെവികളിൽ ഒരു പേനരിക്കുന്ന പ്രതികരണം പോലും ഉളവായില്ല. അച്ഛന്റെയും മകന്റെയും വരവെല്ലാം ചേർ ത്താലും അത് ആ വീട്ടിൽ ആനവായിൽ അമ്പഴങ്ങാ മാത്ര മായിരുന്നു.

പ്രൊക്യൂർമെന്റ് അനുസരിച്ച് പുല്ലയ്യാ കൊടുക്കേണ്ട ധാന്യം ഉടൻ കൊടുക്കണമെന്ന് പട്വാരി അയാളെ അറിയിച്ചു. താൻ ഒന്നും കൊടുക്കാനില്ലെന്നും തന്റെ പക്കൽ വളരെ കുറച്ച് ധാന്യമേ ഉള്ളു എന്നും പുല്ലയ്യാ പറഞ്ഞയച്ചു. ഈ വിവരം നീലി അറി ഞ്ഞില്ല. ആ വർഷം ഏപ്രിലിലും മേയിലും പ്രൊക്യൂർമെന്റ് അനു സരിച്ചുള്ള നെല്ലെടുപ്പ് ഊർജിതമായി നടന്നു. സർക്കാർ ജീവന ക്കാർ എന്നും ഗ്രാമത്തിൽ വന്നുപൊയ്ക്കൊണ്ടിരുന്നു. ഒരു ബഖാർ ധാന്യത്തിന്റെ സർക്കാർ വില മുന്നൂറു രൂപയായിരുന്നു. എന്നാൽ അതേ ഏജന്റ്, അത്രയ്ക്കും ധാന്യത്തിന് കരിഞ്ചന്തയിൽ എഴുനൂറു രൂപാ നൽകിയിരുന്നു. അക്കാലത്ത് സർക്കാരിലെ ഉയർന്ന ഉദ്യോഗസ്ഥൻമാരുടെ സഹായവും താണ നിലവാര ത്തിലുള്ള ജീവനക്കാർക്കു കിട്ടിയിരുന്നു. എന്തെന്നാൽ എല്ലാം ഒരു ഉടുപ്പിന്റെ തുണ്ടുകളായിരുന്നു! മുമ്പൊക്കെ ആളുകൾ രൂപയും പൈസയും കണ്ണുകൊണ്ടു കാണുകയേ ചെയ്തിരുന്നുള്ളു. ഇന്നാകട്ടെ നോട്ടുകെട്ടുകളെ വെറും കടലാസ്സുകളായിട്ടാണ് കരുതിവരുന്നത്. നെല്ലിനെ സ്വർണത്തേക്കാൾ മഹത്വമുള്ളതായി അവരിന്നു കരുതിപ്പോന്നു. പട്വാരിയുടെ കണക്കനുസരിച്ച്, തന്റെ വയലിൽ നിന്ന് പത്തു ബഖാർ നെല്ലു കിട്ടുന്ന കർഷകൻ, ഒരു ബഖാർ നെല്ല് പ്രൊക്യൂർമെന്റായി നല്കണം. എന്നാൽ തന്റെ നിലത്തിൽ നിന്ന് ഒരു ബഖാർ നെല്ലു കിട്ടുന്ന കർഷകൻ അര ബഖാർ പ്രൊക്യൂർമെന്റായി നൽകേണ്ടിയിരുന്നു. ഈ അന്യാ യത്തെ എതിർത്ത് ആരെങ്കിലും സംസാരിച്ചാൽ അവർക്കുകിട്ടുന്ന മറുപടി ഇതായിരുന്നു. വലിയ കൃഷിക്കാർക്ക് കൃഷിച്ചെലവും കൂടുതലാണ്. ഈ ചെലവും കഴിച്ചാൽ അവർക്ക് ഒരു ബഖാർ നെല്ലേ മിച്ചം ഉണ്ടാകുകയുള്ളു. അതു മുഴുവൻ തന്നെ അവർ തരികയും ചെയ്യുന്നു. ഇങ്ങിനെ തർക്കം പറയുന്നവർക്ക് പോലീ

സിന്റെയും സർക്കാർ ഉദ്യോഗസ്ഥൻമാരുടെയും മറ്റും സഹായവും ലഭിച്ചിരുന്നു. തൻമൂലം, ദുർബലരും പാവപ്പെട്ടവരും ആയ ജന ങ്ങൾക്ക് വിവശരായി മിണ്ടാതിരിക്കേണ്ടിവന്നു.

പുല്ലയ്യായുടെ മുറ ആയി. അയാൾ പതിനഞ്ചു ചാക്ക് നെല്ലളക്കണം എന്നായിരുന്നു നിർദേശം. പുല്ലയ്യാ സമാധാനം പറഞ്ഞു – "എന്റെ പത്തായത്തിൽ എല്ലാം ചേർന്ന് പത്തുചാക്കു നെല്ലുപോലുമില്ല. അല്പം വല്ലതും ഉള്ളതിൽ നിന്ന് ഉഴവ്, പറിച്ചുനടീൽ, കളപറിക്കൽ, വെള്ളം വിട്ടുകൊടുക്കൽ, കൊയ്ത്ത് എന്നിങ്ങനെ എത്രയോ പണികൾക്ക് കൂലിച്ചെലവുണ്ട്. കൊല്ലൻ, തട്ടാൻ തുടങ്ങിയവർക്കുള്ള അവകാശം വേറെ! ഇതെല്ലാം കഴിഞ്ഞ് ശകലം വല്ലതും മിച്ചം കിട്ടുന്നതു കൊണ്ട് കുടുംബ ത്തിന്റെ ഒരു കൊല്ലത്തെ ചെലവ് കഴിയണം! കുടുംബത്തിന്റെ മറ്റു ചെലവുകളും നടക്കണം ഇനി നിങ്ങൾ തന്നെ പറയു എനിക്ക് എന്തു തരാൻ കഴിയുമെന്ന്, എങ്ങിനെ തരും ഞാൻ? എനിക്കു തരാൻ കഴിവില്ല ... ഞാൻ തരില്ല..." പുല്ലയ്യാ തീരുമാനം പറഞ്ഞു കേൾപ്പിച്ചു. കാര്യം എന്തുമാകട്ടെ, ഇത്രയും നെല്ലു തന്നേ തീരൂ എന്ന് നായുഡുവും പട്വാരിയും ഉറപ്പിച്ചു പറഞ്ഞപ്പോൾ പുല്ലയ്യാ അകത്ത് ചെന്ന് വടിയും എടുത്ത് പുറത്തുവന്നു. പത്തായത്തി നടുത്തു നിന്നുകൊണ്ട് അയാൾ പറഞ്ഞു – "കാണട്ടെ, ആരാ എന്റെ പത്തായം തൊടുന്നതെന്ന്!"

അവർ അടുത്തുവരാതെ തന്നെ മടങ്ങിപ്പോയി. അപ്പോൾ നീലി വീട്ടിൽ ഇല്ലായിരുന്നു. നദിയിൽ പോയിരിക്കയായിരുന്നു. വീട്ടിൽ വന്നപ്പോൾ തന്നെ കാര്യമൊക്കെ കിഴവിയിൽ നിന്ന് മനസ്സിലാക്കി. ഉടൻ പട്വാരിയുടെ വീട്ടിലെത്തി. ഗ്രാമത്തിലെ ചില നേതാക്കളു മൊത്ത് ചീട്ടുകളിയിൽ മുഴുകിയിരിക്കുകയായിരുന്നു പട്വാരി. ഇക്കാര്യം എങ്ങനെയെങ്കിലും ശാന്തമാക്കണമെന്ന് നീലി വളരെ വിനയത്തോടെ പട്വാരിയോടു പറഞ്ഞു. എന്നാൽ പട്വാരി അല്പവും ഇളകിയില്ല. അയാൾ പറഞ്ഞു – "ഇനി എന്തു പറഞ്ഞിട്ടും വിശേഷമൊന്നുമില്ല. നിന്റെ ഭർത്താവിന് ഇത്ര ബുദ്ധി ഉണ്ടായിരുന്നെങ്കിൽ പിന്നെന്തിനായിരുന്നു ഈ കലഹമൊക്കെ? അതെ, അതെ, ഇതു നല്ലവരുടെ കാലമല്ല ..."

നീലി വളരെയേറെ സമാധാനം പറഞ്ഞെങ്കിലും, അതിനൊക്കെ മറുപടിയായി, ചീട്ടുകളിച്ചുകൊണ്ടിരുന്ന പട്വാരി ഇത്രയും

പറഞ്ഞു. "മതി! മതി! ഇനി ഒന്നും പറയണ്ട. ഇവിടുന്നു പൊക്കോ!" നിരാശയോടെ നീലി മടങ്ങി. നീലി എന്തു വർത്തമാനമാണ് പറയാൻ പോകുന്നതെന്ന് അറിയാഞ്ഞ്, പുല്ലയ്യാ പരിഭ്രമിച്ചിരിക്കുകയായിരുന്നു! എന്നാൽ നീലി വന്നു വിവരം പറഞ്ഞു കേട്ടപ്പോൾ, ആവേശപൂർവം മീശ പിരിച്ചുകൊണ്ട് അയാൾ പറഞ്ഞു – "വരട്ടെ. പത്തായത്തിന്റടുത്ത്. ആരാ വരുന്നത്!"

പുല്ലയ്യാ അപ്പോൾ മുതൽ മകനെ, ഗുസ്തിയുടെ അടവുകളും പഞ്ചാമുറകളും, മീശപിരിക്കാനും, ചോദ്യം ചോദിച്ചുകൊണ്ട് തുടയിൽ താളം അടിക്കാനും ഒക്കെ പഠിപ്പിക്കുകയായിരുന്നു. ഇതെല്ലാം നീലി വളരെ നേരം നോക്കിക്കൊണ്ടിരുന്നു! പുല്ലയ്യാ പറഞ്ഞു "ഇനി ആരെങ്കിലും നെൽപ്പത്തായത്തിന്റെ അടുത്തു വന്നാൽ എന്റെ കാര്യം കള – മല്ലു ഒറ്റയ്ക്കു മതി – അവരോടെ തിർക്കാൻ!" ഇത്രയും പറഞ്ഞ്, അയാൾ മകനെ എളിയിലിരുത്തി, തെരുവിലേയ്ക്കു പോയി.

ഈ സംഭവം നടന്ന് കൃത്യം നാലാം ദിവസം, പോലീസും, എഫ്. എസ്. ഒ യും, ടി. എസ്. ഒയും മറ്റും ഗ്രാമത്തിൽ വന്നിറങ്ങി. അവരെ കണ്ട ഉടനെ ഗ്രാമത്തിലെ ചെറുതും, വലുതും ആയ കർഷകർ പ്രൊക്യൂർമെന്റിലേക്ക് അവരവരുടെ വീതം അളപ്പിച്ചു കൊടുത്തു. നെല്ല് അളക്കുകയും, അളപ്പിക്കുകയും ചെയ്തപ്പോൾ, ചിലർക്ക് കണ്ണ് നിറഞ്ഞു. മറ്റു ചിലർ നെല്ലിനു വിലയായി കിട്ടിയ നോട്ട് പെട്ടികളിൽ എറിഞ്ഞു തള്ളുകയും അങ്ങിനെ തങ്ങൾക്കുള്ള വേദന പ്രകടിപ്പിക്കുകയും ചെയ്തു.

പുല്ലയ്യാ ഒരു കൈയിൽ വടിയും പിടിച്ച്, മറ്റെ കൈ കൊണ്ട് മീശ പിരിച്ചു കൊണ്ട്, നെൽപ്പത്തായത്തിനടുത്തുള്ള തിണ്ണയിൽ ഇരിപ്പായി. കിഴവി വീടിന്റെ പിൻ ഭാഗത്ത് ചാണക വറളി തട്ടിപ്പരത്തുകയായിരുന്നു. മല്ലു, തൊട്ടിലിൽ കിടന്ന് ഉറക്കമാണ്. നീലി കള പറിക്കാൻ പൊയ്ക്കഴിഞ്ഞിരുന്നു.

പെട്ടെന്ന് ഒരുകൂട്ടം ആളുകൾ പുല്ലയ്യായുടെ വീട്ടിനടുത്തു വന്നു. ടി.എസ്.ഓ. ഒച്ചയിട്ടു.

"പുല്ലയ്യാ താൻ തന്നെയാണോ ?"

"അതേ സാർ."

"വീതം അനുസരിച്ചുള്ള പതിനഞ്ചു ചാക്കു നെല്ല് താനങ്ങു നേരെ കൊടുക്കുമോ, അതോ ജയിലിൽ പോകാൻ വിചാരിക്കുന്നോ?"

"സാർ, എന്തിനാണങ്ങു കോപിക്കുന്നത്?"

"എന്താ തന്റെ ഉദ്ദേശ്യം?"

"അതു തികച്ചും വ്യക്തമായിട്ടുണ്ടല്ലോ."

"എന്ത്?"

"തരില്ല ഞാൻ!"

"താൻ തരികയില്ലെങ്കിൽ, ഞങ്ങൾ തന്നത്താൻ കയറി എടുക്കും; തന്റെ രൂപാ മുഖത്തെറിഞ്ഞു തരികയും ചെയ്യും". ഇതു പറഞ്ഞ് അയാൾ മുന്നോട്ടാഞ്ഞപ്പോൾ പുല്ലയ്യായുടെ ശരീരത്തിലെ രക്തം തിളച്ചു! അയാളുടെ മുഖം തുടുതുടാ ചുവന്നു! നിന്നു കൊണ്ടും വടി തറയിൽ കൂടെക്കൂടെ അടിച്ചുകൊണ്ടും അയാൾ പറഞ്ഞു "സൂക്ഷിച്ചോ ഒറ്റയടികൂടി മുന്നോട്ടു വച്ചാൽ ! – എന്റെ പത്തായത്തിൽ കൈ വയ്ക്കുന്നവനെ ഞാൻ ഒടിച്ചിടും ! എല്ലും മുള്ളും മുഴുവൻ ഒന്നാക്കും ! .....പത്ത് ബഖാർ നെല്ലുള്ള ധനികൻ തരുന്ന വീതം അനുസരിച്ചുള്ള നെല്ല് എന്നെപ്പോലുള്ള പാവങ്ങളും തരണോ ? ഇത് എവിടത്തെ ന്യായം? നിങ്ങളുടെ കള്ളക്കണക്കും വച്ചു കൊണ്ട് പാവങ്ങളായ ഞങ്ങളുടെ വയറ്റിലടിക്കാൻ നോക്കുന്നോ?"

"അർഥമില്ലാത്ത വർത്തമാനം പറയാതെ അവിടുന്നു മാറുമോ ഇല്ലയോ?" എന്നു ചോദിച്ചു കൊണ്ട് ടി.എസ്.ഓ. കാൽ മുന്നോട്ടു വച്ചു. എന്നാൽ പുല്ലയ്യാ അയാളെ അവിടെത്തന്നെ നിർത്തി തുറിച്ചുനോക്കി അപ്പോഴേയ്ക്കും അധികാരി പോലീസിനെ ആംഗ്യം കാണിച്ചു. ചുറ്റും പോലീസിന്റെ മേൽനോട്ടത്തിൽ അധികാരി, പത്തായത്തിനടുത്തു വന്നപ്പോൾ, പുല്ലയ്യായുടെ കോപം അത്യുച്ചത്തിലെത്തി ! അയാൾ ഗർജിച്ചു – "നില്ക്കവിടെ!" അധികാരി ഒരു നിമിഷം വിറച്ചുപോയി. എന്നാൽ അടുത്ത നിമിഷത്തിൽ ധൈര്യം വീണ്ടെടുത്ത്, തല ഉയർത്തിപ്പിടിച്ച്, പത്തായത്തിനു മേൽ കയറുക തന്നെ ചെയ്തു. അപ്പോഴേക്കും ഒരു കുതിപ്പ് പുല്ലയ്യാ അവിടെ എത്തുകയും, പൊക്കത്തിൽ നിന്ന് അയാളെ തള്ളി ഇടുകയും ചെയ്തു.

അധികാരി മണ്ണിൽ മലർന്നടിച്ചു വീണുപോയി. അയാളുടെ കണ്ണുകൾ ചുവന്നു. അയാൾ മുറവിളിയിട്ടു പറഞ്ഞു; "പിടി അവനെ! വിലങ്ങ് വയ്ക്ക്! "പോലീസ് പുല്ലയ്യായെ വളഞ്ഞു. എന്നാൽ പുല്ലയ്യാ ഓരോരുത്തരെയായി ദൂരെ പിടിച്ചു തള്ളി. വയറ്റിൽ ആളിക്കത്തുന്ന അഗ്നി, കണ്ണിൽക്കൂടി തീപ്പൊരി ചൊരിയാൻ

തുടങ്ങി. അയാളുടെ ഉരുക്കു കൈകൾ അതിശക്തിയിൽ ഇളകാൻ തുടങ്ങി. തിളച്ചു പൊങ്ങുന്ന ക്രോധത്താൽ, അയാൾക്ക് ബോധ മില്ലാതെയായി. ഇതിനകം നീലി ഓടി വന്നു. പ്രളയ കാലത്തെ രുദ്രനു തുല്യം, താണ്ഡവ നൃത്തം വയ്ക്കുന്ന ഭർത്താവിനെ കണ്ട് അവൾ ഏതാനും നിമിഷം വിറച്ചുപോയി. തൊട്ടിലിൽ കുഞ്ഞു കിടന്നു കൊഞ്ചി വിളിച്ചു കരയുകയായിരുന്നു. ഭയം കൊണ്ടു കിഴവിയുടെ കണ്ണുകൾ അടഞ്ഞു പോയോ? പോലീസ് ചിന്നി ച്ചിതറിപ്പായാൻ ഇനി അധികം വേണ്ട. റോക്കറ്റു പോലെ ചുറ്റി ക്കറങ്ങുന്ന പുല്ലയ്യായുടെ വടിയോട് എതിരിട്ടു നില്ക്കാൻ പോലീസിന്റെ ലാത്തികൾക്കു കഴിയാതെ വന്നു. കാണെക്കാണെ ഗ്രാമത്തിലുള്ളവർ മുഴുവൻ അവിടെ എത്തി.

നീലി കുട്ട താഴെ വച്ചിട്ട്, ഭർത്താവിന്റെ കാലിൽ പിടിച്ചു ! അവൾ പറഞ്ഞു തുടങ്ങിയതെന്തെന്നു ആ ബഹളത്തിൽ ആരും കേട്ടില്ല. അവളുടെ മുഖം വിയർപ്പു കൊണ്ട് നനഞ്ഞിരുന്നു. വിയർപ്പ് തുള്ളികൾ പുല്ലയ്യായുടെ പാദങ്ങളിൽ പതിപ്പിച്ച് അയാളെ അല്പം തണുപ്പിച്ചെന്നു തോന്നുന്നു. പുല്ലയ്യാ നാലു പാടും നോക്കി – ഒരു വലിയ ആൾക്കൂട്ടം അവിടെ കണ്ടു. അയാൾക്കു ബോധം തെളിയുകയും, ഭാര്യ പാദത്തിലിരുന്നു തന്നെ സമാധിനി പ്പിക്കുകയാണെന്നു മനസ്സിലാകുകയും ചെയ്തു ! അയാൾ കാൽ കുടഞ്ഞില്ല . ഭാര്യയെ നോക്കിയ ഉടനെ അയാൾക്കു മനസ്സിലായി താൻ എന്തോ ചെയ്തെന്ന്. ഈ ബഹളത്തിനിടയിലും മകൻ നിലവിളിക്കുന്ന ശബ്ദം അയാളുടെ ചെവിയിലെത്തി. താൻ ഇതുവരെ ഭൂമിയിൽ നിന്ന് അകലെയെങ്ങോ ആയിരുന്നു എന്ന് അയാൾക്കു തോന്നി. മുറിവു പറ്റിയ പോലീസ് ശിപായിമാരെല്ലാം ഒരിടത്ത് ഒന്നിച്ചു കൂടാൻ തുടങ്ങി. അവരെ കണ്ടതും പുല്ലയ്യായുടെ ഹൃദയത്തിൽ ദയ പതിഞ്ഞു പൊങ്ങി. താൻ ഇതുവരെ തന്റെ മുഴുവൻ ശക്തി ചൊരിഞ്ഞു കൂട്ടിയത്, ഈ അസ്ഥി പഞ്ജരങ്ങളുടെ മേലായിരുന്നോ എന്നയാൾ ഓർത്തു.

പുല്ലയ്യാ അതിവേഗം അവിടെനിന്ന് പിൻമാറാൻ തുടങ്ങി. എന്നാൽ അതിനകം പോലീസ് അയാളെ പിടികൂടി. അയാൾ അവരെയെല്ലാം ഒറ്റ വീശിന് തൂത്തു വാരിയെറിഞ്ഞിട്ട് വീട്ടിലേയ്ക്ക് പായുകയും, തൊട്ടിലിൽ കിടക്കുന്ന മകനെ മടിയിലിരുത്തി ഓമനിച്ചു കൊണ്ട് ഇങ്ങിനെ പറയുകയും ചെയ്തു. "മല്ലു നിന്നെ

പത്തായത്തിനടുത്തു നിർത്താതിരുന്ന ഞാൻ തെറ്റാണ് ചെയ്തത് ! ഇന്ന് എന്റച്ഛന് മീശയില്ലാത്ത ആ പേടിത്തൊണ്ടന്മാരോട് യുദ്ധം ചെയ്യേണ്ടി വന്നു – എന്റെ മീശ അഴുക്കാക്കി!"

തനിക്കെല്ലാം മനസ്സിലായി എന്നപോലെ, മകൻ അച്ഛന്റെ നേരെ നോക്കി – എന്നാൽ ഇതിനകം, വീടു മുഴുവൻ മുറവിളിയായി. പുല്ലയ്യായുടെ കൈകളിൽ വിലങ്ങു വയ്ക്കപ്പെട്ടു. മകന്റെ നേരെ കൂടുതൽ നേരം നോക്കാൻ പുല്ലയ്യായുടെ കണ്ണുകൾക്കു കഴി ഞ്ഞില്ല. അയാൾ ഭാര്യയുടെ നേരെ നോക്കി. നീലിയുടെ കണ്ണുകൾ നിറഞ്ഞു നിന്നിരുന്നു ! പുല്ലയ്യായുടെ കണ്ണുകളും നീലിയുടെ കണ്ണുകളും ഏറ്റുമുട്ടി നിന്നു. താൻ എന്തോ വലിയ തെറ്റു ചെയ്ത തായി അയാൾക്കു തോന്നി. കൈവിലങ്ങും വച്ച്, ഗ്രാമമധ്യ ത്തിലുള്ള വലിയ തെരുവിൽ കൂടി അയാൾ പോകുമ്പോൾ ഇതിന്റെയെല്ലാം അടിയിൽ ഒളിഞ്ഞു കിടന്ന ചതിയനായ രജുവ, തന്റെ വീട്ടു മുറ്റത്തെ തിണ്ണയിൽ നിന്നു കൊണ്ട്, സമാധാനമായി എന്നാശ്വസിച്ചു.

# 17

പീസായും രാമുഭഗത്തും പട്ടണത്തിലേയ്ക്കോടി. സന്ധ്യയ്ക്ക് വീട്ടിൽ മടങ്ങിയെത്തിയെങ്കിലും പിറ്റേദിവസം രാവിലെ തന്നെ ജാമ്യം കൊടുക്കാനുള്ള ശ്രമങ്ങൾ ആരംഭിച്ചു. ഇതിന് വക്കീലിനെ ഏർപ്പെടുത്തേണ്ടിയിരുന്നു. എന്നാൽ വീട്ടിൽ പണം ഉണ്ടായിരു ന്നില്ല. രൂപാ ആരോടു വാങ്ങും എന്ന് ആലോചിച്ചുകൊണ്ടിരിക്കു ന്നതിനിടയിൽ, നീലിയെ കാണാൻ രജുവയുടെ ഭാര്യവന്നു. അവൾ മടങ്ങിപ്പോകുമ്പോൾ അമ്പതുരൂപാ നീലിയുടെ കൈയിൽ വച്ചു കൊടുത്തു. ചോദിക്കാതെ കിട്ടിയ പണത്തിന് നീലി കൃതജ്ഞത പറഞ്ഞു.

പിറ്റെ ദിവസം രാവിലെ പത്തു മണിക്ക് തലേ ദിവസം വന്നിരുന്നവരിൽ പോലീസ് ഒഴിച്ചുള്ളവരെല്ലാം പുല്ലയ്യായുടെ വീട്ടി ലെത്തി. അവരെ കണ്ട ഉടനെ നീലി വീട്ടിനുള്ളിൽ നിന്നു പുറത്തു വന്നു. തലേ ദിവസം പുല്ലയ്യായുടെ കൈകളാൽ അപമാനിത നായി നിലത്തു വീണ സർക്കാരുദ്യോഗസ്ഥൻ നീലിയോടു ചോദിച്ചു – "നെല്ലു തരുമോ?"

നീലി ഒന്നും പറയാതെ താക്കോലും എടുത്തു പോയി പത്തായത്തിന്റെ പൂട്ടു തുറന്നു. അതിനുശേഷം അധികാരിയോട് വിനയപൂർവം പറഞ്ഞു "സാർ, ഞങ്ങൾക്ക് സ്വല്പം നെല്ലുള്ളത് ഈ പത്തായത്തിലുണ്ട്. കൃഷിച്ചെലവിനും ഞങ്ങളുടെ വീട്ടുചെലവിനും ന്യായമായി എന്തു വേണ്ടിവരുമെന്നു കണക്കാക്കി, അത്രയും ഇട്ടിട്ട് ബാക്കി അങ്ങ് എടുത്തുകൊള്ളൂ. അങ്ങ് വലിയവനാണ്. നല്ലതും ചീത്തയും അറിയാം. അങ്ങയെ കാര്യം പറഞ്ഞു മനസ്സിലാക്കാനുള്ള കഴിവ് എനിക്കുണ്ടോ? അതാകട്ടെ കുഞ്ഞുവായാണ്, വലിയകാര്യം പറയാൻ ആകുമോ! ഉചിതമെന്ന് അങ്ങേയ്ക്ക് തോന്നുന്നതുപോലെ ചെയ്തുകൊള്ളൂ!"

നീലിയുടെ വിനയപുരസ്സരമായ വാക്കുകൾ കേട്ട് അധികാരിയുടെ ഹൃദയം അലിഞ്ഞുപോയി. അയാൾ പത്തായത്തിൽ ചെന്ന് എത്തി നോക്കി. പിന്നെ നീലിയുടെ അടുത്തുവന്ന് ശാന്തസ്വരത്തിൽ പറഞ്ഞു–

"നിങ്ങളെപ്പോലെയുള്ളവർ പട്ടണത്തിൽ പാർക്കുന്നുണ്ട്. നിങ്ങളെല്ലാം അവർക്കു തിന്നാനുള്ള വക കൊടുക്കാഞ്ഞാൽ അവർ പട്ടിണി കൊണ്ട് മരിച്ചുപോകയില്ലേ?"

"സാർ, അങ്ങു പറഞ്ഞത് നേരാണ്. എല്ലാവരും സുഖമായി കഴിയട്ടെ. അപ്പോഴേ ഭൂമി ചലിക്കുകയുള്ളൂ."

"ഞാനും മനുഷ്യനാണ്! – എല്ലാം മനസ്സിലാകുന്നുണ്ട്. ഒരു ചാക്കു നെല്ലു തരൂ. പ്രൊക്യൂർമെന്റിന് അതുമതി!"

നീലിയുടെ മുഖം പ്രകാശമാനമായി. അവൾ പറഞ്ഞു "സർ, രണ്ടു ചാക്ക് എടുത്തുകൊള്ളൂ."

അധികാരി ഏറ്റവും സന്തുഷ്ടനായി. അയാൾ ഏജന്റിനോട് നിർദേശിച്ചു, "നിങ്ങൾ ഒരു ചാക്ക് നെല്ല് അളന്നെടുക്കണം അതിന്റെ വില നീലിക്കു കൊടുക്കൂ." പിന്നെ വേറൊരു വീട്ടിലേക്കു പോയി.

പീസായും ഭഗത്തും ഉച്ചയ്ക്ക് പട്ടണത്തിൽ നിന്നും മടങ്ങിയെത്തി. ജാമ്യത്തിലിറങ്ങിയ പുല്ലയ്യാ, വീട്ടിനു മുൻവശം വഴി വരാൻ നാണിച്ച് പിൻഭാഗത്തുകൂടി അകത്തു കയറി. വളരെ നേരമായി അച്ഛനെ വിളിച്ചു കരഞ്ഞുകൊണ്ടിരുന്ന മല്ലു അയാളെ കണ്ടതും കൊഞ്ചിക്കുഴഞ്ഞ് കൊണ്ട് അച്ഛനോട് ഒട്ടിച്ചേർന്നു. സ്നേഹത്തോടെ മകന്റെ ദേഹം തലോടിക്കൊണ്ട് പുല്ലയ്യാ പറഞ്ഞു:

"മകനേ.....ഒരു ദിവസം ഞാനും മുള്ളിൽ കോർത്തുപോയി." പീസാ ചിരിച്ചു കൊണ്ട് പറഞ്ഞു – "എടോ! മകനേ വിചാരിച്ച് താനെത്ര ഉണങ്ങിപ്പോയെന്ന് നോക്ക്!"

പുല്ലയ്യാ സാധാരണനിലയിലാകുന്നതുവരെ നീലി അയാളോടൊന്നും പറഞ്ഞില്ല. ഉണ്ണാനിരുന്നപ്പോൾ, അടുത്തു നില്ക്കുന്ന നീലിയെ നോക്കാൻ അയാൾക്കു നാണം തോന്നി. ഇക്കാരണത്താൽ ഗ്രാമത്തിലുള്ള എല്ലാ വലിയവരോടും അയാൾക്ക് ഉള്ളാലെ ദേഷ്യം വന്നു. അവരുടെ കാട്ടായം കാരണമാണല്ലോ തനിക്കീ സ്ഥിതി വന്നത്. അയാൾ മകനോടൊപ്പമിരുന്ന് ആഹാരം കഴിക്കുകയായിരുന്നു. നീലി മിണ്ടാതെ അടുത്തു നിന്നു. തന്റെ നരച്ച മുടി ചീപ്പുകൊണ്ട് കോതുകയായിരുന്നു കിഴവി. തൊഴുത്തിൽ നിന്ന് പോത്തുകൾ അവരുടെ നേർക്കുനോക്കിക്കൊണ്ടു നിന്നു. ഊണു കഴിച്ചിട്ട് നീലി അയാൾക്ക് കുറച്ചു കഞ്ഞിവെള്ളം കൊടുത്തു. കുഞ്ഞും കഞ്ഞിവെള്ളം ചോദിച്ചു. വിരൽ കാട്ടി കുഞ്ഞിന് അത് കൊടുക്കേണ്ട എന്ന് വിലക്കി. എന്നിട്ടും കുഞ്ഞ് ഇമവെട്ടാതെ അതു തന്നെ നോക്കിക്കൊണ്ടിരുന്നപ്പോൾ, പുല്ലയ്യാ രണ്ടു കൈകൾ കൊണ്ടും അവനെ എടുത്തു. ഇതിനിടയിൽ, പുല്ലയ്യാ പട്ടണത്തിൽ നിന്നു മടങ്ങിവന്നിട്ടുണ്ടെന്ന് കേട്ട് അനേകം പേർ അയാളെ കാണാൻ വന്നു. അവരെല്ലാം പൊയ്ക്കഴിഞ്ഞപ്പോൾ, പുല്ലയ്യായ്ക്ക് നഷ്ടപ്പെട്ട സ്വാഭിമാനം വീണ്ടുകിട്ടി. അയാൾ അതുമിതും മുറുമുറുത്തു. താൻ ഈ അക്രമികളെയെല്ലാം വെറുതെയങ്ങ് വിട്ടുകളയുകയില്ല. അയാൾ സ്വയം പറഞ്ഞു. അടുത്ത തവണ വന്ന് നെല്ലു കൊണ്ടുപോകുന്നത് എങ്ങിനെയെന്നു കാണാമല്ലോ. ഇതെല്ലാം കേട്ട കിഴവി സാന്ത്വനസ്വരത്തിൽ പറഞ്ഞു:

"മകനേ, എന്താണിങ്ങനെ ദ്വേഷിക്കുന്നത്. നീ ചീത്ത വിളിക്കുന്നവരും മനുഷ്യർ തന്നെയാണ്. നല്ലതും ചീത്തയും മനുഷ്യരിൽ മാത്രമേ ഉള്ളൂ. വൃക്ഷത്തിലും കല്ലിലും ഇല്ല –!"

"മതി! മതി! മിണ്ടാതിരിക്ക്." പുല്ലയ്യാ ഇടയ്ക്ക് വച്ചുതന്നെ വയസ്സിയെ മിണ്ടാതാക്കി. കിഴവി പിന്നെ സംസാരിച്ചില്ല. ഭർത്താവിന്റെ ദേഷ്യം മുഴുവൻ ശമിക്കുന്നതു വരെ നീലി ഒന്നും മിണ്ടാതിരുന്നു. പുല്ലയ്യാ അങ്കണത്തിലേയ്ക്ക് പോകുന്നതിനിടയിൽ, പെട്ടെന്ന് എന്തോ ഓർത്തിട്ട് പിൻഭാഗത്തേയ്ക്കു വന്നു.

അയാളുടെ മനസ്സിൽ പല ആലോചനകളും പൊന്തിവരാൻ തുടങ്ങി. ഗുസ്തിക്കാരനെന്നും ഫയൽവാനെന്നും അനേകം അയൽഗ്രാമങ്ങളിൽ പേരുകേട്ട പുല്ലയ്യാ! സത്യസന്ധനായ മല്ലു നായുഡുവിന്റെ മകനായ പുല്ലയ്യാ! – അയാൾ കൈയിൽ വിലങ്ങു വയ്ക്കപ്പെട്ട് തുറന്ന തെരുവിൽ കൂടെ നടന്ന് ജയിലിൽ പോയി. ദിവസം മുഴുവൻ ജയിലിൽ ഇരുന്നു. ലോകരുടെ ദൃഷ്ടിയിൽ അയാൾ അപമാനിതനായി. ഇങ്ങനെയൊരുദിവസം തനിക്കു വരുമെന്ന് സ്വപ്നത്തിൽ പോലും അയാൾ വിചാരിച്ചിരുന്നില്ല! ന്യായമായി ജീവിക്കേണ്ട കാലമല്ലിത്. ഇതൊക്കെ പുല്ലയ്യാ മനസ്സിൽ മാത്രം പറഞ്ഞ കാര്യങ്ങളാണെങ്കിലും അവസാനത്തെ വാക്ക് പുറത്തുവന്നുപോയി. നീലി അടുത്തുതന്നെ ചർക്ക തിരിച്ചുകൊണ്ടിരിക്കുകയായിരുന്നു. പുല്ലയ്യാ പറഞ്ഞ കാര്യങ്ങൾ കേട്ട് നീലി പറഞ്ഞു, "മനുഷ്യരെ എന്തിനാണ് ദോഷം പറയുന്നത്? കാലത്തെ എന്തിനാണ് ചീത്ത എന്നാക്ഷേപിക്കുന്നത്?"

"എന്തുകൊണ്ട് പറഞ്ഞുകൂടാ, ഈ ഗ്രാമത്തിലെ മണ്ണ് എന്തിന് അശുദ്ധമാക്കുന്നു?"

"ഗ്രാമത്തിലെ മണ്ണ് അശുദ്ധമാകുന്നതോടെ നമുക്കും രക്ഷയില്ലാതെ വരുന്നു എന്നു എന്താണ് ആലോചിക്കാത്തത്? പറക്കുന്ന വയ്ക്കോലിഴയ്ക്ക് കാറ്റിൽ അധികനേരം തങ്ങിനില്ക്കാനാവില്ലെന്ന് അറിഞ്ഞുകൂടേ? ചില്ലയിൽ നില്ക്കുന്നിടത്തോളമേ പൂവിനു ശോഭയുള്ളു!"

"അപ്പോൾ നീ എന്താണ് പറയാൻ തുടങ്ങുന്നത്?" പുല്ലയ്യായുടെ സ്വരത്തിൽ രസമില്ലായ്മ നിറഞ്ഞിരുന്നു. വീട്ടിന്റെ പിൻഭാഗത്ത്, പിറുപിറുത്ത് കൊണ്ട് അങ്ങോട്ടുമിങ്ങോട്ടും ചുറ്റിത്തിരിയുകയായിരുന്നു മകൻ.

"ദേഷ്യം വരാതിരുന്നാൽ കൊള്ളാം? എന്തിനാ ഇത്രവലിയ ഒച്ചപ്പാടൊക്കെ ഉണ്ടാക്കിയത് ?"

പുല്ലയ്യായുടെ കൈ മീശമേൽ ചലിച്ചു. നീലി ഒരിക്കൽ ഭർത്താവിനെ നോക്കി, പിന്നെ ചർക്കയിൽ ദൃഷ്ടി ഉറപ്പിച്ചുകൊണ്ട്പറഞ്ഞു – "അങ്ങ് ഇന്നലെ അടിച്ചുവീഴ്ത്തിയില്ലേ, ആ സാറ് ഇന്ന് ഇവിടെ വന്നിരുന്നു. രണ്ടു ചാക്ക് നെല്ല് എടുത്തുകൊള്ളാൻ പറഞ്ഞിട്ട് ഒരു ചാക്കു മാത്രം എടുത്തിട്ട് ബാക്കി ഉപേക്ഷിച്ചുപോയി. അങ്ങു ചീത്തപറഞ്ഞ രജുവായുടെ ഭാര്യ തന്നെ ഇന്ന്, അൻപതുരൂപാ

തന്ന് അങ്ങയെ വിടുവിച്ചു. മറ്റുള്ളവരെപ്പറ്റി അങ്ങ് രണ്ടു നല്ലവാക്കു പറയുകയില്ലെങ്കിൽ, മറ്റുള്ളവർ അങ്ങയെപ്പറ്റി എന്തിനു നല്ലതു പറയണം?"

പുല്ലയ്യാ ഭാര്യയെ നോക്കി. അവൾ ഇനിയും വല്ലതും പറയുമെന്ന് അയാൾ വിചാരിച്ചു. ഭർത്താവിന്റെ നടപടിയിൽ അവൾ സന്തുഷ്ടയല്ലെന്ന് മുഖഭാവം വ്യക്തമാക്കിയിരുന്നു.

പുല്ലയ്യാ രണ്ടുദിവസം വീട്ടിൽ നിന്നു പുറത്തിറങ്ങിയില്ല. ആരെങ്കിലും ഒക്കെ ഒന്നും രണ്ടും പേരായി വീട്ടിൽ വരികയും അല്പനേരം സംസാരിച്ചിട്ട് പോകുകയും ചെയ്തിരുന്നു. ഭാര്യയോടും പ്രത്യേകമായി എന്തെങ്കിലും കാര്യത്തെപ്പറ്റി സംസാരിച്ചിരുന്നില്ല. എപ്പോഴും മകനെ എടുത്തുമടിയിൽ വച്ചു കൊണ്ടിരിക്കും. മകനും അച്ഛന്റടുത്തു നിന്ന് ഒരു നിമിഷനേരം പോലും ഒഴിഞ്ഞുനിന്നില്ല.

പുല്ലയ്യായുടെ കേസ് കൂടെക്കൂടെ അവധി നീട്ടിവച്ചുപോന്നു. വക്കീൽ ഫീസ് കൊടുക്കാൻ പണം ആവശ്യമായിരുന്നു. പിന്നെ, കേസിനു വേണ്ടി പട്ടണത്തിൽ പോകുമ്പോൾ വേറെ ചെലവുകളും ആവശ്യമായിവന്നു. വീട്ടിൽ നെല്ല് കുറവാണല്ലോ. അതെടുത്തു വിറ്റാൽ വീട്ടു ചെലവു നടക്കുകയില്ല. ഒരു പോംവഴിയേ ഉണ്ടായിരുന്നുള്ളു – കടം വാങ്ങുക! പണ്ടത്തെപ്പോലെ കടം കൊടുക്കുന്നവരും ഇല്ല. അഥവാ വല്ലവരും ഉണ്ടായിരുന്നെങ്കിൽ സർക്കാർനിയമമനുസരിച്ച് പുറമേകാണിക്കാൻ വേണ്ടി നൂറു രൂപായ്ക്ക് പ്രതിമാസം അര രൂപാ പലിശ ഉണ്ടെന്ന് ആധാരത്തിൽ ചേർക്കണം. എന്നാൽ യഥാർഥത്തിൽ പലിശയായി വസൂൽ ചെയ്തിരുന്നത്, നൂറു രൂപായ്ക്ക് വർഷത്തിൽ മൂന്നുചാക്ക് നെല്ലാണ്. ഈ പലിശനിരക്കു കാരണം പേരയാ ബനിയാക്കു പുറമേ മറ്റു പല ധനികരും, പലിശയ്ക്കു കൈവായ്പ കൊടുക്കാൻ തയ്യാറായിരിക്കുന്നു! എന്നാൽ ഈ ഏർപ്പാട്, ദരിദ്രരുടെ മേൽ ധനികർ നടത്തുന്ന അക്രമപ്രവൃത്തിയാണെന്നാണ് പുല്ലയ്യാ കരുതിപ്പോന്നത്. അതിനാൽ ഈ വിധം വാങ്ങുന്നതിന് സാധാരണ നിലയിൽ അയാൾക്ക് ഇഷ്ടമില്ലായിരുന്നു. എന്നാൽ വിവശത നേരിട്ടപ്പോൾ, അയാളുടെ സിദ്ധാന്തത്തിന് സ്ഥാനമില്ലാതായി. കടം വാങ്ങുന്നതിന് അയാൾക്കു ജൻമഭൂമി പണയം എഴുതേണ്ടി വന്നു. നീലി അപേക്ഷിച്ചതനുസരിച്ച് രജുവായുടെ ഭാര്യ രണ്ടു ചാക്ക് നെല്ല് പലിശയ്ക്ക് പണം കടംകൊടുത്തു.

അനേകതവണ അവധി മാറ്റിയശേഷം, വർഷക്കാലത്ത് ഒരു ദിവസം കേസിന്റെ വിധി പറഞ്ഞു. കഴിഞ്ഞ അഞ്ചുമാസത്തിനകം, കേസിനുവേണ്ടി ഉദ്ദേശം ഇരുനൂറു രൂപാ ചെലവുവന്നിരുന്നു. വിധിയനുസരിച്ച് ഇപ്പോൾ നൂറു രൂപാ പിഴ അടയ്ക്കണം. അല്ലെങ്കിൽ രണ്ടു മാസം ജയിൽശിക്ഷ അനുഭവിക്കണം. അന്നു കോടതി വളപ്പിൽ, നവിരി ഗ്രാമത്തിലെ മുപ്പോതോളം പേർ എത്തിയിരുന്നു. ജഡ്ജിയുടെ വിധികേട്ട് പുല്ലയ്യായ്ക്ക് വളരെ വിഷമം തോന്നി. ന്യായാസനത്തിൽ ഇരുന്നുകൊണ്ട് ഈ വിധം വലിയ അന്യായം പ്രവർത്തിക്കുന്നവരോട് അയാൾക്ക് വലിയ ദേഷ്യം വന്നു. ഇത്തരം ആളുകളുടെ കൈയിൽപെട്ട് ന്യായം കൊലചെയ്യപ്പെട്ടു എന്നും അതു മരിച്ചുപോയി എന്നും അയാൾക്കു തോന്നി. ഈ അവസരത്തിൽ രജുവയുടെ ഭാര്യ അവളുടെ മനസ്സിൽ അടക്കിവച്ചിരുന്ന ദ്വേഷ്യം മുഴുവൻ പുറത്തുവിട്ടു. നീലി മിണ്ടാതെ കേട്ടു; ഒന്നും പറഞ്ഞില്ല. രജുവയുടെ ഭാര്യ നീലിയുടെ കൈയിൽ നൂറുരൂപാ വച്ചുകൊടുത്തിട്ടു പറഞ്ഞു – "പറ്റുപടി കണക്കുപ്രകാരം ഞങ്ങൾക്ക് എത്ര നാൾ കടം തരാൻ കഴിയും? വസ്തുപണയം വാങ്ങാതെ കടം തന്നതിന് നിന്റെ ഭർത്തൃസഹോദരൻ (അവർ ഉദ്ദേശിച്ചത് തന്റെ ഭർത്താവിനെയാണ്!) എന്നോട് വലിയ വഴക്കായിരിക്കുകയാണ്. കാര്യമെല്ലാം നീ ഭർത്താവിനെ പറഞ്ഞു മനസ്സിലാക്ക്. വേഗം പ്രമാണം തരണമെന്ന് പറയുകയും ചെയ്യു."

ഇക്കാര്യം താൻ ഭർത്താവിനോട് തീർച്ചയായും പറയാമെന്ന് നീലി അവരെ ആശ്വസിപ്പിച്ചു. വിഷമകാലത്ത് അവർ ചെയ്ത സഹായം താൻ ഒരിക്കലും മറക്കുകയില്ലെന്നും അവൾ പറഞ്ഞു. ഇപ്രാവശ്യം പുല്ലയ്യാ ഒരാഴ്ചയോളം വീട്ടിനു വെളിയിൽ പോയില്ല. മകനെപ്പറ്റി മാത്രമായിരുന്നു ഈ ദിവസങ്ങളിൽ അയാളുടെ ചിന്തകൾ. എന്നാൽ, ക്രമേണ അയാൾക്ക് വയൽ, പോത്ത്, കാലിത്തീറ്റ തുടങ്ങിയവയുടെ കാര്യം ആലോചിക്കേണ്ടതായിവന്നു. കുറ്റക്കാരന്റെ മാതിരിയാണ് അയാൾ പുറത്തേയ്ക്ക് പോയിരുന്നത്. ലോകരുടെ ദൃഷ്ടിയിൽ പതിതനാണ് താനെന്ന് അയാൾ സ്വയം വിചാരിച്ചു. എല്ലാവരും തന്നെ പരിഹസിക്കുന്നതായി അയാൾക്കു തോന്നി. സ്വന്തപ്പെട്ടവരിൽ നിന്നൊക്കെ താൻ ഒറ്റപ്പെട്ടിരിക്കുന്നതായി അയാൾ കരുതി. ചിലപ്പോഴൊക്കെ മകനെയും തോളി

ലെടുത്ത് അയാൾ നീലമ്മാദേവിയുടെ അമ്പലത്തിൽ പോയിരുന്നു. അമ്പലത്തിൽ രാമുഭഗത്ത് നൃത്തംവയ്ക്കുമ്പോൾ അച്ഛനും മകനും കുത്തിയിരുന്ന് അതു കാണും. സന്ധ്യയ്ക്കു മുമ്പ് മകനെയും കൊണ്ട് മടങ്ങിയെത്തിയില്ലെങ്കിൽ കിഴവി, ശണ്ഠകൂടാൻ തുടങ്ങുമായിരുന്നു. വല്ല ഭൂതപ്രേതത്തെയും ഭയന്ന് കുട്ടിക്ക് സുഖക്കേട് വന്നാലോ എന്നായിരുന്നു അവളുടെ ഭയം!

വയലിലെ നെല്ല് വിളഞ്ഞുകഴിഞ്ഞിട്ടില്ല. കൊയ്ത്തിന് ഇനിയും ഒരു മാസമുണ്ട്. പത്തായത്തിൽ നെല്ലുതീർന്നു. ജോവറും ഇല്ല. ഗ്രാമത്തിലുള്ളവരോട് വായ്പ ചോദിച്ചു ചോദിച്ച് പുല്ലയ്യായ്ക്ക് നാണമായി. ഒടുവിൽ നീലി രജുവായുടെ ഭാര്യയുടെ അടുത്ത് കടം വാങ്ങാൻ പോയി. ഒരു രൂപായ്ക്ക് രണ്ടു സേർ എന്ന കണക്കിൽ നെല്ലു വിറ്റു വന്നിരുന്നു. വയറ്റിലെ അഗ്നി ദിവസം തോറും വളർന്നു വന്നു. റേഷൻ കിട്ടിയിരുന്നത് ചുവന്ന പരുക്കനരിയായിരുന്നു. അതു വച്ച് ഉണ്ടാൽ വയറ്റിൽ വേദന ഉണ്ടാകും. എങ്കിലും വിലക്കുറവാണെന്നു കരുതി നീലി അതുവാങ്ങി. വച്ചപ്പോൾ അതിലധികവും പൊടിഞ്ഞുപോയി. പൊടി പാകം ചെയ്താൽ തിന്നാൻ കൊള്ളുകയില്ല. അങ്ങാടിയിൽ രൂപയ്ക്ക് ഒന്നരസേർ. അരി കിട്ടുമായിരുന്നു. അരി, ഉപ്പ്, പരിപ്പ്, എണ്ണ എന്നിവയുടെയൊക്കെ വില ആകാശം മുട്ടെ ഉയർന്നു. ധനികരെ വീണ്ടും ധനികരാക്കുകയും, മധ്യവർഗക്കാരെ ദരിദ്രരാക്കുകയും, ദരിദ്രരെ ഒടിക്കുകയും ചെയ്യുന്നവിധമായിരുന്നു വിലക്കയറ്റത്തിന്റെ പോക്ക്. എങ്കിലും, ആ ദിവസങ്ങളിലും നീലി തന്റെ കൈ പുറകോട്ടു വലിച്ചുകളഞ്ഞില്ല! ഗ്രാമത്തിലെ എല്ലാ പടിവാതിലുകളും തങ്ങൾക്കു നേരെ കൊട്ടിയടയ്ക്കപ്പെട്ടാലും നീലിയുടെ വാതിൽ സദാ തുറന്നുതന്നെ സ്ഥിതിചെയ്യുമെന്ന്, കുഷ്ഠരോഗി, കണ്ണു പൊട്ടൻ വെങ്കണ്ണ, ഗണ്ണേമ്മ എന്നിവർക്ക് അറിയാമായിരുന്നു.

അരി രൂപയ്ക്ക് ഒരു സേർ വച്ചും, ജോവർ രൂപയ്ക്ക് രണ്ടു സേർ വച്ചും വാങ്ങി. മുന്നൂറു രൂപയുടെ കടമുണ്ടായിരുന്നത് വിളവ് കൊയ്യാറാവുമ്പോഴേയ്ക്കും നാനൂറ്റിഅൻപതു രൂപയിലെത്തി.

കൊയ്ത്തുകഴിഞ്ഞപ്പോൾ, കീഴെയുള്ള വയലിൽ നിന്ന് പതിവനുസരിച്ചുള്ള വിളവ് ശരിക്കു കിട്ടിയെന്നും, എന്നാൽ മുകളിലത്തെ നല്ല വയലിൽ നിന്നും കിട്ടിയതിന്റെ പകുതിയോളം പതിരായിപ്പോയെന്നും പുല്ലയ്യാ കണ്ടു. എല്ലാം കൂടി കിട്ടിയതിൽ

നിന്ന് പലിശ, വാരം, അലക്കുകാർക്കും ക്ഷുരകർക്കും മറ്റുമുള്ള ദാനദക്ഷിണ എന്നിവയെല്ലാം കഴിച്ച് ബാക്കി ഉണ്ടായിരുന്നത് നാലഞ്ചുചാക്ക് നെല്ലു മാത്രമായിരുന്നു. ഇതു കൊണ്ട് ഒരു മുഴുവൻ കൊല്ലത്തെ ചെലവ് എങ്ങനെ നടക്കും? ഇതേപ്പറ്റി ആലോചിച്ചാലോചിച്ച് പുല്ലയ്യായുടെ മനസ്സും ശരീരവും തളർന്നു പോയി. എങ്കിലും മനസ്സിലെ ചിന്തകൾക്ക് തടസ്സം നേരിട്ടില്ല. പുല്ലയ്യായ്ക്ക് പണ്ടത്തേപ്പോലുള്ള വേഗത ഇപ്പോഴില്ല. അയാൾ വളരെ ദുർബലനും ക്ഷീണിതനും ആയിപ്പോയി എന്ന് അയാളുടെ ശിഷ്യൻമാർ പറയുമായിരുന്നു. അയാളുടെ ശിഷ്യൻമാരും യുവാക്കളായിക്കഴിഞ്ഞിരുന്നു. എന്നാൽ അവർക്ക് പ്രസരിപ്പ് ഉണ്ടായിരുന്നില്ല. ഈ പ്രായത്തിൽ താൻ എത്രയോ ചൊടിയുള്ളവനായിരുന്നു. അയാളുടെ ശിഷ്യൻമാർക്ക് ഗുസ്തിയിൽ പ്രസിദ്ധി നേടാൻ കഴിഞ്ഞില്ല. സമീപമുള്ള ഗ്രാമങ്ങളിലെങ്ങും അയാളുടെ പേരൊഴിച്ച് ഒരു പേരും അറിയപ്പെടുന്നില്ല. ഒരു പക്ഷേ, ഈ തലമുറയിലെ ജനങ്ങളിൽ എന്തോ പോരായ്മ ഒളിഞ്ഞിരിപ്പുണ്ട്. അപ്പോഴേക്കും അയാളുടെ വിചാരഗതി തിരിഞ്ഞു – എന്നാൽ തന്റെ മകൻ ദുർബലനാകുകയില്ല. മകന്റെ കുതിക്കലും മറ്റും ഓർത്ത് പുല്ലയ്യായ്ക്ക് സന്തോഷം തോന്നിയിരുന്നു. ഇതോർത്ത് വയർനിറയെ ഭക്ഷണം കഴിച്ച പോലുള്ള സംതൃപ്തി അയാൾക്കു തോന്നി. അയാൾ ആലോചിച്ചു – വരുംതലമുറയിലെ എന്റെ മകനെപ്പോലുള്ളവർ ഭൂമിയിൽ വീണ്ടും ന്യായവും, നീതിയും, ധർമ്മവും സംരക്ഷിക്കും. ഒരു ദിവസം എന്റെ മകൻ നക്ഷത്രങ്ങളുടെ മധ്യത്തിലെ ചന്ദ്രനെപ്പോലെ ശോഭിക്കുകയില്ലേ? ഇങ്ങിനെ ആലോചിച്ചപ്പോൾ അയാൾക്ക് അല്പം സമാധാനം തോന്നി. അപ്പോഴേയ്ക്കും അയാളുടെ ചിന്ത ഗ്രാമത്തിൽ പുതിയ രീതിയിൽ പണിതുവരുന്ന ഓടു മേഞ്ഞ വീടുകളെപ്പറ്റിയായി. പേരയാ ബനിയാ തന്റെ പഴയ കുടിൽ നിന്നിടത്ത് ഓടുമേഞ്ഞ പുതിയ പുര പണിതുയർത്തിയിരിക്കുന്നു. ഗ്രാമത്തിലെ എല്ലാ ധനികരും തങ്ങളുടെ പഴയ കുടിലുകൾ നീക്കിയിട്ട് അവിടെ ഓടുമേഞ്ഞ പുതിയ വീടുകൾ പണിതുയർത്തിക്കൊണ്ടിരിക്കുകയാണ്. അതിനപ്പുറത്താകട്ടെ, മുൻവർഷം തങ്ങളുടെ തകർന്ന കൂരകൾ പുല്ലിനു പകരം വയ്ക്കോൽ കൊണ്ട് മേയുന്നതിൽ സന്തോഷിച്ച പാവങ്ങൾ ഈ വർഷം അതും ചെയ്യാൻ കഴി

വില്ലാതെ വിഷമിക്കുകയാണ്. ആളുകൾക്ക് വാക്കിൽ സത്യവും വിശ്വാസ്യതയും ക്രമേണ ഇല്ലാതായിവരുന്നു. നൻമയും തിൻമയും, ന്യായവും നീതിയും എല്ലാം പണത്തിന്റെ തുലാസ്സിൽ തൂക്കപ്പെട്ടുവരുന്നു. ഇതേപ്പറ്റി ആലോചിച്ചാലോചിച്ച് തന്റെ തല നരയ്ക്കാൻ തുടങ്ങിയോ എന്ന് പുല്ലയ്യായ്ക്ക് തോന്നി. ഈ പരിതസ്ഥിതിയിൽ ദേവിയെ എഴുന്നള്ളിക്കുകയോ ഉത്സവം നടത്തുകയോ വേണമെന്നാവശ്യപ്പെട്ടുകൊണ്ട് രാപകലില്ലാതെ രാമുഭഗത്ത് ചുറ്റിത്തിരിയുന്നതു കണ്ടപ്പോൾ, ഗ്രാമവാസികൾ വിചാരിച്ചു അയാൾ ഭ്രാന്തനായിപ്പോയെന്ന്.

പീസാ മിക്കവാറും പുല്ലയ്യായുടെ വീട്ടിൽ വന്നുപൊയ്ക്കൊണ്ടിരുന്നു. ഉടമസ്ഥന് വാരപ്പങ്കുകൊടുത്ത ശേഷം വീട്ടിൽ കുറച്ച് നെല്ല് ബാക്കിയുണ്ടായിരുന്നത് തീരാറായിരിക്കുന്നു. മല്ലുവിനെ മടിയിൽ വച്ചിരിക്കുമ്പോഴോ അവനും ഒരുമിച്ച് കളിക്കുമ്പോഴോ മാത്രം അയാളുടെ മനസ്സിന് അല്പം ആശ്വാസം തോന്നിയിരുന്നു. കുട്ടി പീസാ അപ്പൂപ്പന്റെ തോളിൽ കയറിയിരുന്ന് പിഞ്ചു വാകൊണ്ട് മുത്തുകൾ വിതറിയിരുന്നു. ചിലപ്പോൾ അവൻ അപ്പൂപ്പന്റെ തലമുടി നുള്ളുകയോ മീശപിടിച്ചു വലിക്കുകയോ ചെയ്യും.

ശിവരാത്രി വന്നു. പുല്ലയ്യായുടെ അയൽക്കാരെല്ലാം അവരുടെ കുലദേവതമാരെ പൂജിച്ചു. നൃത്തവും ഗാനവും കൂത്തും ചാട്ടവും ഒക്കെ ഉണ്ടായി. അവർ ആദ്യം മുതല്ക്കേ ധാരാളം പണമുള്ളവരായിരുന്നു. വിലക്കയറ്റമുള്ള ഇക്കാലത്ത് അവർ കൂടുതൽ പണം സമ്പാദിച്ചു. നടപ്പനുസരിച്ച് പുല്ലയ്യായും പോയി അവരുടെ ആഘോഷത്തിൽ പങ്കുകൂടി. അച്ഛന്റെ കൂടെ മകനും കളിച്ചു. അയല്ക്കാരനായ റുബ്ബായ്ക്ക് ഉപവാസമായിരുന്നു. അയാൾ കൈയിൽ പന്തവും പിടിച്ച് കളിക്കാൻ തുടങ്ങി. അല്പ സമയത്തിനകം അയാൾ ക്ഷീണിച്ചുപോയി. ഇതുകണ്ട് തപ്പുമേളക്കാർ തപ്പുകൊട്ടിക്കൊണ്ട് പാടാൻ തുടങ്ങി. 'എന്റെ സ്വാമീ ഞാൻ ക്ഷീണിച്ചുപോയോ?' താളവും പിടിച്ചു കൊണ്ട് മല്ലു കുറച്ചു നേരം അച്ഛനോടൊപ്പം കളിച്ചു. ഒടുവിൽ വടയും, പഴവും, ശർക്കരയും മറ്റും പങ്കുവച്ചു. പീസായും കളിയിൽ പങ്കെടുത്തിരുന്നു. എന്നാൽ വേഗം ക്ഷീണിച്ചിരുന്നുപോയി. അയാളുടെ കാല് വേദനിച്ചു. തലേ ദിവസം അയാൾക്ക് ആഹാരം കിട്ടിയിരുന്നില്ല. വെള്ളം മാത്രം

കുടിച്ച് പട്ടിണിയായി കിടന്നുറങ്ങി. ഇപ്പോൾ വീതിച്ചുകിട്ടിയ ഭക്ഷണത്തിൽ നിന്ന് ചെറിയൊരംശം ഒരു ഭാണ്ഡത്തിൽ കെട്ടി വീട്ടിലേയ്ക്കു പോയി.

പുല്ലയ്യായുടെ ലോകം മകനിൽ മാത്രമായി ചുരുങ്ങിപ്പോയി. വീട്ടിൽ നിന്നു കിട്ടുന്ന വല്ലതും തിന്നുകൊണ്ട് വയലിൽ പോകും. ഏറ്റവും വേഗം ജോലിതീർത്തിട്ട് മകന്റെ കൂടെ ഇരിക്കും. അയാളുടെ ദിനചര്യ ആയിത്തീർന്നു ഇത്. മല്ലുവിനു രണ്ടു വയസ്സു കഴിഞ്ഞിരുന്നു. അച്ഛന്റെ കൂടെ അവൻ വയലിൽ പോകാൻ തുടങ്ങി. ഇപ്പോൾ അവന് അമ്മയുടെ ആവശ്യം ഒട്ടുമില്ല. അച്ഛന്റെ കൂടെയാണ് ആഹാരവും കഴിക്കുന്നത്. ചെറുപയർ വിളവെടുപ്പു കഴിഞ്ഞ ഉടനെ, പുല്ലയ്യാ അതിൽ നിന്ന് പാട്ടം കൊടുത്തു. പിന്നെ വീട്ടുചെലവിന് കുറച്ച് എടുത്ത് വച്ചിട്ട് ബാക്കിവിറ്റു.

സന്ധ്യാസമയം. അത്താഴം കാലമായി. കിഴവി നേരത്തെ ആഹാരം കഴിച്ചു. അമ്മൂമ്മയും കൊച്ചുമകളും തിണ്ണയിൽ ഇരിക്കുകയായിരുന്നു. പുല്ലയ്യാ കുഞ്ഞിനെയും എടുത്തുകൊണ്ട് തെരുവിലേയ്ക്ക് പോയിരിക്കുന്നു. അപ്പോൾ ഭഗത്ത് എന്തോ പിറുപിറുത്തുകൊണ്ട് ആ വഴിക്കുവന്നു. അയാൾക്കു വിശക്കുന്നുണ്ടായിരുന്നു. അമ്പലത്തിൽ വിളക്ക് വയ്ക്കാൻ പോവുകയാണ്. പക്ഷേ അയാളുടെ കാല് നേരെ നില്ക്കുന്നില്ല. കുടിച്ചിട്ടുണ്ടെന്നോ ഭ്രാന്തനാണെന്നോ തോന്നുമായിരുന്നു അയാളെക്കണ്ടാൽ. പുല്ലയ്യായുടെ വീടിനു നേർക്ക് നോക്കിയപ്പോൾ അയാൾക്ക് സമാധാനം വന്നതുപോലെ തോന്നുന്നു. 'സഹോദരാ പുല്ലീ!' എന്നു പറഞ്ഞു കൊണ്ട് അയാൾ മുറ്റത്ത് ഇരുന്നുപോയി.

'അദ്ദേഹം പുറത്തേയ്ക്കു പോയി' എന്നു നീലി പറഞ്ഞു. വാർധക്യം അയാളെ ആക്രമിച്ചുകഴിഞ്ഞിരിക്കണം. വാക്കുകൾ വ്യക്തമാകുന്നില്ല. വിറയ്ക്കുന്ന സ്വരത്തിൽ അയാൾ പറഞ്ഞു :

' – ഈ അമ്മയ്ക്ക് – ദേഷ്യം – വന്നാൽ – ഈ ഭൂമി – കിടന്നാടും – എത്രനാളായി – ഞാൻ ചോദിക്കുന്നു.' തുടർന്നു പറയാൻ അയാൾക്കു കഴിഞ്ഞില്ല. അയാളുടെ ക്ഷീണം വർധിച്ചു. വിശപ്പുകൊണ്ട് തല വട്ടം തിരിഞ്ഞു. വളരെ വിഷമിച്ച് അയാൾ പറഞ്ഞു 'മകളേ! ഇതെല്ലാം മായയാണ്. മരണം എന്നെ ------ വിളിക്കുന്നു ----- മകളേ.'

നീലി വേഗം മുറിയിൽ ചെന്ന് വിളക്കുകൊണ്ടുവന്നു. ഭഗത്ത് അന്ത്യശ്വാസം വലിക്കുകയാണെന്ന് അവൾക്കു തോന്നി. അയാളുടെ കണ്ണടഞ്ഞുപോകുകയായിരുന്നു. വളരെ വിഷമിച്ച് അയാൾ ആംഗ്യം കാണിച്ചു. നീലി വേഗം അടുക്കളയിൽ പോയി അല്പം ആഹാരം കൊണ്ടുവന്നു കൊടുത്തു. വയറ്റിലെ അഗ്നി അല്പം ശമിച്ചപ്പോൾ കണ്ണുതുറന്നു. നീലിയുടെ കണ്ണുകളിൽ നിന്ന് കണ്ണുനീർത്തുള്ളികൾ പ്രവഹിക്കാൻ തുടങ്ങി. ഇടതുകൈ കൊണ്ട് കണ്ണീർ തുടച്ചുകൊണ്ടും വലതുകൈകൊണ്ട് ഭക്ഷണം പകർന്നുകൊണ്ടും നീലി ആ ശരീരത്തിലേക്കു നോക്കി. അവളുടെ കണ്ണുകളിൽ കരുണയുടെയും വേദനയുടെയും അശ്രുക്കൾ തള്ളിവന്നു. ഒഴുകുന്ന കണ്ണുനീർ തന്റെ വസ്ത്രാഞ്ചലം കൊണ്ട് അവൾ തുടച്ചു.

വെള്ളം കുടിച്ചിട്ട് ഭഗത്ത് ഭിത്തിയിൽ ചാരിക്കിടന്നു. രണ്ടു പേരും വളരെനേരം ഒന്നും പറഞ്ഞില്ല. ഒടുവിൽ ഭഗത്ത് എഴു ന്നേറ്റു. നടക്കാൻ പണിപ്പെട്ട് നിന്നുപോയി. അയാളുടെ അഭിമാന മത്രയും കണ്ണിലെത്തി അലിഞ്ഞുപോയി. നനഞ്ഞ കണ്ണുകളോടെ നീലിയെ നോക്കി – 'അമ്മാ, ദേവീ! അമ്മ! എത്രയോ കാലത്തിനു ശേഷമാണ് അവിടുന്ന് ഈ ഭഗത്തിന് ദർശനം നല്കിയത്. അമ്മ–' മനസ്സിൽ ജപിച്ചുകൊണ്ട് സാവകാശത്തിൽ അയാൾ നടന്നുപോയി.

## 18

ഭഗത്ത് പോയ ഉടനെ, കുഞ്ഞിനെയും കൊണ്ട് പുല്ലയ്യാ മടങ്ങിവന്നു. നീലി അപ്പോഴും കുത്തിയിരുന്ന് ഭഗത്തിനെത്തന്നെ ഓർക്കുകയായിരുന്നു. ഭഗത്തിന്റെ ഭാര്യ മരിച്ചുപോയി. ഒറ്റമകനു ള്ളത് മുഴുക്കുടിയനായി. പുത്രഭാര്യ കലഹപ്രിയയാണ്. ആ വീട്ടിലെ മുഴുവൻ സ്വത്തും ആ ക്ഷൗരപ്പെട്ടിയാണ്! ആളുകൾ അതിനെയെങ്കിലും പരിപൂർണമായി വിശ്വസിച്ചിരുന്നെങ്കിൽ ആ കുടുംബം എങ്ങനെയെങ്കിലും ജീവിച്ചുപോകുമായിരുന്നു. പാവം ഭഗത്തിന് ഈ വയസ്സുകാലത്ത് ഇങ്ങനെ ക്ലേശിക്കേണ്ടിവന്നല്ലോ എന്നു ചിന്തിച്ച് ചിന്തിച്ച് നീലി വളരെ ദുഃഖിച്ചു.

അമ്മയുടെ അടുത്ത് വന്ന് ചാടിക്കൊണ്ട് മല്ലു 'ഛനിക്, ഛനിക്, സോ' പറയാൻ തുടങ്ങി. നീലിയുടെ കൈ ഒഴിവില്ലായിരുന്നു. അവൾ മന്ദം മന്ദം ചിരിച്ചു. പുല്ലയ്യാ വ്യായാമശാലയിൽ നിന്ന് താമസിച്ചാണ് മടങ്ങിയത്. അതിനാൽ നല്ലവിശപ്പുണ്ടായിരുന്നെന്നു തോന്നുന്നു. അയാൾ ഉണ്ണാനിരുന്നു. പാത്രം വേഗം കാലിയാക്കിയിട്ട് ഭാര്യയുടെ നേർക്ക് നോക്കാൻ തുടങ്ങി. ഇതിനകം മകനും പാത്രം കാലിയാക്കിക്കഴിഞ്ഞിരുന്നു. തന്റെ ഒഴിഞ്ഞ പാത്രം കണ്ടില്ലെന്ന ധാരണയിൽ അവനത് അമ്മയെ കാണിക്കുകയായിരുന്നു. പുല്ലയ്യാ നീലിയുടെ കണ്ണുകളിലേക്ക് ഒന്നു നോക്കിയിട്ട് മിണ്ടാതെ എഴുന്നേറ്റുപോയി. അച്ഛന്റെ കൂടെത്തന്നെ മകനും എഴുന്നേറ്റു നടന്നു.

കിഴവി മല്ലുവിനെ കട്ടിലിൽ ഉറങ്ങാൻ കിടത്തി ചില മൂളിപ്പാട്ടുകൾ പാടുകയായിരുന്നു. കുറച്ചുകഴിഞ്ഞ് പുല്ലയ്യാ വന്ന് കൈകൊണ്ട് കുറെനേരം കൊട്ടിയപ്പോൾ അവൻ ഉറക്കമായി. ഇതു ചെയ്യുമ്പോഴും പുല്ലയ്യായുടെ ഒരു ദൃഷ്ടി നീലിയുടെ നേർക്കായിരുന്നു.

അടുക്കളജോലി എല്ലാം തീർത്ത് നീലി മുറിയിൽ വന്നു. കിഴവി ഒരു മൂലയിൽ കിടന്നുതിരിയുകയും മറിയുകയും എന്തോ പിറുപിറുക്കുകയും ആയിരുന്നു. പുല്ലയ്യാ പോത്തുകൾക്ക് തീറ്റി കൊടുക്കാൻ പോയി. നീലി പിൻവശത്തുപോയി നിന്നു. നല്ല ഇരുട്ടായിരുന്നു. ആകാശം നിറയെ മിന്നിമിന്നിത്തെളിയുന്ന നക്ഷത്രങ്ങൾ. പോത്തുകൾ നിന്ന് തീറ്റ തിന്നുന്നു. പുല്ലയ്യാ ഉപവസിക്കുന്ന ഭാര്യയുടെ നേർക്ക് സന്തോഷപൂർവം നോക്കി. എന്നാൽ അയാൾക്ക് ഉള്ളിൽ ദുഃഖം നിറഞ്ഞുപോയി. എന്താണവൾ അധികം ഭക്ഷിക്കാത്തത് എന്നോർത്തായിരിക്കും ദുഃഖം. വീട്ടിൽ അരി തീർന്ന കാര്യവും അയാൾക്കു ഓർമ്മവന്നു. ഭൂമിയുടെ ഉറപ്പിൽ കൂടുതൽ കടം വാങ്ങിയാൽ അത് ഈ വർഷം തന്നെ വിറ്റുപോകുമെന്നും അയാൾ ഓർത്തു. അതിനു ശേഷം എന്തായിരിക്കും ഗതി...അപ്പോൾ പിന്നെ...?

പുല്ലയ്യാ ഭാര്യയുടെ അടുത്തു വന്നുനിന്നു. ഭാര്യയുടെ സഹനശീലവും മമതയും ഓർത്ത് അഭിമാനവും അവളുടെ നിസ്സഹായതയും ദീനതയും ഓർത്ത് ദയയും അയാളുടെ ഹൃദയത്തിൽ കുമിഞ്ഞുപൊങ്ങി. നീ എന്താണ് ഒന്നും തിന്നാത്തത് എന്നു

ചോദിക്കാൻ അയാൾക്കു നാണം തോന്നി. എങ്കിലും ആ അർഥം വരുന്ന ചിലതു സംസാരിക്കാതിരിക്കാൻ അയാൾക്കു കഴിഞ്ഞില്ല. അയാൾ ഭാര്യയുടെ തോളിൽ പിടിച്ചു. നീലി തലപൊക്കിനോക്കി. തോൾ തലോടിക്കൊണ്ട് അയാൾ സാവധാനം ചോദിച്ചു. "അരി തീർന്നോ?"

"തീർന്നു, ഇന്നുമുതൽ?"

"ഇതു നല്ലതിനല്ല. കാലത്തിന്റെ പോക്ക് കണ്ടിട്ട് പേടി തോന്നുന്നു. ഇനി കുടിക്കാൻ ഒരു കവിൾ കഞ്ഞിവെള്ളം തന്നെ ഉണ്ടാകുമോ?"

നീലി സാവകാശത്തിൽ സാന്ത്വനസ്വരത്തിൽ പറഞ്ഞു. "ചീത്തയേ സംഭവിക്കുകയുള്ളു എന്ന് എന്തിനാ വിചാരിക്കുന്നത്? നമ്മുടെ കൈയിനും കാലിനും ശക്തിയുള്ളിടത്തോളം കൂലിവേല ചെയ്തെങ്കിലും വയറുപോറ്റാമല്ലോ."

'കൂലിവേല' എന്നു കേട്ടപ്പോൾ പുല്ലയ്യായ്ക്ക് കാതിൽ കൂരമ്പു തറച്ചപോലെ തോന്നി. അപ്പൂപ്പന്റെയും അച്ഛന്റെയും കാലം മുതല്ക്കു തന്നെ അഭിമാനത്തിനും പ്രതാപത്തിനും കേൾവികേട്ടതാണ് തന്റെ കുടുംബം. ആ കുടുംബത്തിന്റെ രക്തം തന്റെയും ഓരോ കൊച്ചു ഞരമ്പിലും ഓടുന്നുണ്ട്. അതിനാൽ ആ വാക്ക് അയാൾക്ക് അപമാനകരമായി തോന്നി.

"നാളെമുതൽ രജുവയെ ശരണം പ്രാപിക്കണോ?" ഭർത്താവിന്റെ വാക്കുകളിൽ ഒളിഞ്ഞിരിക്കുന്ന വേദനയും നിരാശയും നീലിക്ക് വ്യക്തമായി മനസ്സിലായി. മന്ദഹസിച്ചുകൊണ്ട് അവൾ ഭർത്താവിന്റെ നേർക്കു നോക്കി. അയാളുടെ ചുരുണ്ട തലമുടി തെരുപ്പിടിച്ചുകൊണ്ടും തന്റെ തല അയാളുടെ നെഞ്ചിൽ ചേർത്തുകൊണ്ടും ചോദിച്ചു – "നോക്കൂ ധൈര്യമുള്ളിടത്ത് ലക്ഷ്മിയുമുണ്ട്. ധൈര്യം ഉപേക്ഷിക്കരുത്. ചെറുപയർ വിറ്റുകിട്ടിയ അല്പം പണമുണ്ട്. അതുകൊണ്ട് കുറച്ചു നെല്ലുവാങ്ങാം. അത് കുത്തി വില്ക്കാം. തവിട് പോത്തിനു കൊടുക്കാം. താവൽ കൊണ്ട് നമുക്ക് കഞ്ഞിയും വയ്ക്കാം. ലാഭം കിട്ടുന്നതുകൊണ്ട് നിത്യവൃത്തി കഴിഞ്ഞുപോകും. ഇതിനിടയിൽ എന്തെങ്കിലും വഴി ഉണ്ടായിക്കൂടെന്നില്ല."

"ഇത്തരം പണി ഈ വീട്ടിൽ മുമ്പൊരിക്കലും നടന്നിട്ടില്ലല്ലോ?"

"നാം ആരുടെ മുമ്പിലും കൈ നീട്ടുകയില്ല. വേനൽക്കാലത്ത് ജോവറിന്റെ കറ്റ കൊണ്ടുവരും. ഇന്നു തന്നെ ഗോമാർത്തി ഗ്രാമത്തിൽ പോയി കുറച്ചു പീച്ചിൽ വിത്തുകൊണ്ടുവരു. വയൽ വരമ്പിൽ നടാം. പീച്ചിങ്ങാ ചന്തയിൽ കൊണ്ടുപോയി വിറ്റാൽ പുറം ചെലവ് ചിലതൊക്കെ നടത്താം."

ഇപ്പറഞ്ഞതെല്ലാം പുതുമ നിറഞ്ഞതും വിചിത്രവും ആയി പുല്ലയ്യായ്ക്കു തോന്നി. തന്റെ കുടുംബത്തിന്റെ അന്തസ്സിന് ചേർന്നതല്ല ഇതൊക്കെ എന്ന് അയാൾ വിചാരിച്ചു.

"എനിക്കൊന്നും മനസ്സിലാകുന്നില്ല."

നീലി തല ഉയർത്തി ഭർത്താവിന്റെ കണ്ണുകളിൽ നോക്കി. പുല്ലയ്യാ തുടർന്നു പറയുകയായിരുന്നു– "ഇതൊക്കെ ആ രജുവ യുടെ കാട്ടായത്തിന്റെ ഫലമാണ്. അവൻ നമ്മുടെ ഭൂമി കൈയട ക്കാൻ കൊതിക്കുന്നു. നമുക്കും ഉണ്ട് കുഞ്ഞുകുട്ടികൾ. അവർക്ക് നാമെന്തു കൊടുക്കും? ഗ്രാമമാകെ അന്യായം പരന്നിരിക്കുന്നു. ഈ വലിയവൻമാരെ 'ഒക്കെ സർക്കാർ പിടികൂടി ജയിലിൽ അടച്ചാൽ എത്രനന്നായിരുന്നു!"

നീലി പെട്ടെന്ന് പറഞ്ഞു – "അന്യന്റെ തിൻമ തിരക്കിക്കണ്ടുപിടി ക്കുന്നതിന് മുമ്പ്, നമ്മുടെ തന്നെ തിൻമ മനസ്സിലാക്കുന്നത് കൂടുതൽ നന്നായിരിക്കും. അവരുടെ സ്ഥാനത്ത് നാമാണെങ്കിൽ നാം ചെയ്യുന്നതും ഇതൊക്കെത്തന്നെയായിരിക്കും. ആർക്കാണ് പണം ഇഷ്ടപ്പെടാത്തത്? അവർക്ക് നല്ലവിളവുകിട്ടുന്ന നിലമുണ്ട്. കുത്തിയിരുന്നു തിന്നുന്നു. അവർക്ക് ദോഷം വരണമെന്ന് നാം എന്തിനാഗ്രഹിക്കുന്നു? രജുവ ജയിലിൽ പോയാൽ നമുക്ക് എന്തു കിട്ടാനാ? നാം അധ്വാനിച്ചു ജീവിച്ചാൽ നമ്മെ കുഴപ്പത്തിലാക്കാൻ ആർക്കു കഴിയും?"

"കുഴപ്പമെന്തെന്ന്, അല്ലേ? നമ്മെപിടിച്ചു വിഴുങ്ങും – അതു തന്നെ കുഴപ്പം."

"എല്ലാവരും അവനവന്റെ വിധിയാണനുഭവിക്കുന്നത്. അയാളെ ക്കണ്ട് നാമും എന്തിന് ചീത്തയാകണം? കുഷ്ഠരോഗം പിടിച്ച് കൈയും കാലും ചീഞ്ഞുപോയവനും വയർ പോറ്റുന്നു. അപ്പോൾ കൈയും കാലും ഉള്ള നമുക്ക് ജീവിക്കാൻ കഴിയുകയില്ലേ? നാമെല്ലാം മനുഷ്യരാണ്. എല്ലാവരുടെ വയറ്റിലും ഈ മണ്ണുനിറയും. കൈവിരലുകളെല്ലാം ഒരു പോലെയല്ല. എല്ലാവരും

നമ്മുടെ കൈയിലാണെന്നാണ് അങ്ങുവിചാരിക്കുന്നത്. അങ്ങാണ് എല്ലാവരിലും വലുതെന്നും. അതുകൊണ്ടാണ് അങ്ങെയ്ക്ക് ഈ അവസ്ഥ വന്നുപെട്ടത്. മറ്റുള്ളവർക്ക് തിൻമ വരണമെന്ന് ആഗ്രഹിക്കുന്നതുകൊണ്ട് നമുക്കൊന്നും കിട്ടുകയില്ല. എല്ലാ മനുഷ്യരും നല്ലവരാണ്. അങ്ങ് മറ്റുള്ളവരെ എങ്ങനെ നോക്കിക്കാണുന്നോ അതുപോലെ മറ്റുള്ളവർ അങ്ങയേയും നോക്കിക്കാണും. അന്യരിൽ അങ്ങ് ചീത്ത അന്വേഷിച്ച് ചുറ്റി ത്തിരിഞ്ഞാൽ അവരുടെ നൻമ എങ്ങിനെ കാണും?"

നീലി പറയുന്നത് പുല്ലയ്യാ മിണ്ടാതിരുന്ന് കേട്ടു. അവളെ സ്പർശിച്ചുകൊണ്ട് അയാൾ ആകാശത്തിലേയ്ക്ക് നോക്കി. ആകാ ശത്തിൽ നക്ഷത്രങ്ങളും നക്ഷത്രപ്രകാശവും. ഈ കാഴ്ച അയാ ളുടെ മനസ്സിൽ എന്തെന്തു അനുഭൂതി ഉളവാക്കിയിട്ടില്ല. കുറച്ചു നേരത്തേയ്ക്ക് ഈ ഭൂമിയെയും അതിന്റെ ഭൗമികതയെയും— തൻമൂലം ഉണ്ടാകുന്ന മോഹ മമതകളെയും എല്ലാം മറന്നുപോയി. മനസ്സിലെ ക്രോധവും ദ്വേഷവും വൈരവും എല്ലാം അലിഞ്ഞു പോയി. അയാൾ തലകുനിച്ചു. അപ്പോൾ തോന്നി ഭാര്യയുടെ മുഖം പ്രകാശം കൊണ്ട് വെട്ടിത്തിളങ്ങുന്നു എന്ന്. അയാൾ അവളെ നെഞ്ചോടണയ്ക്കുകയും ശിരസ്സിൽ തലോടുകയും ചെയ്തു. അയാ ളുടെ കണ്ണുകളിൽ മനസ്സിന്റെ ശാന്തി നിറഞ്ഞു കാണായി.

മല്ലു ഉണർന്നപ്പോൾ അടുത്ത് അച്ഛനെ കണ്ടില്ല. അവൻ അച്ഛനെ വിളിച്ചു കരയാൻ തുടങ്ങി. ദേഹത്ത് പുല്ലയ്യാ കൈവച്ചു കൊണ്ടിരിക്കാഞ്ഞാൽ അവന് ഉറക്കം വരില്ല. നീലി താഴെ സാരി വിരിച്ചുറങ്ങി. പുല്ലയ്യായ്ക്ക് ഉറക്കം വന്നില്ല. അയാളുടെ തലച്ചോ റിൽ പല ചിന്തകളും തെളിഞ്ഞുവന്നു. ഇതിനുമുമ്പൊരിക്കലും ഇത്രയേറെ ചിന്തിച്ചിട്ടില്ല. മുമ്പൊരിക്കലും അയാൾ ഇത്രയേറെ ദു:ഖിച്ചിട്ടുമില്ല. എന്തെന്നറിയില്ല അയാളുടെ തലച്ചോറിൽ എത്ര യേറെ ചിന്തകളാണ് ഉയർന്നുകൊണ്ടിരിക്കുന്നത്. ഓരോ വിചാ രവും ഓരോ മുള്ളായി ഹൃദയത്തെ കുത്തിത്തുളയ്ക്കുകയാണ്. അയാൾ വിചാരിച്ചു, "ഈ ഭൂമിയിൽ ജീവിച്ചുകൊണ്ടിരിക്കെ ശ്വാസം പറിഞ്ഞുപോകുന്നു – അവസാന ശ്വാസം വിട്ടുപോകുന്നത് എപ്പോഴെന്ന് അറിയുകയില്ല. അതു കഴിഞ്ഞാൽ ശവദാഹത്തി നായി എന്തു ചെലവാകും? ബന്ധുക്കളെ വിളിക്കാഞ്ഞാൽ അഭിമാനം മണ്ണോടുമണ്ണു ചേർന്നുപോകും!"

മകന് തിന്നാനും കുടിക്കാനും തക്ക സാധനങ്ങൾ ഉണ്ടാക്കി തന്റെ സ്ഥിതി എങ്ങനെയായി എന്നാലോചിച്ചപ്പോൾ അയാൾക്കു വളരെ സങ്കടം തോന്നി. അയാളുടെ ഭൂമി മിക്കവാറും നഷ്ടപ്പെട്ടു. അടുത്ത വർഷമാകുമ്പോഴേയ്ക്കും രജുവ അതു മുഴുവൻ വിഴുങ്ങിക്കഴിയും. പിന്നെ വാരത്തിനുള്ള നിലമേ ഉള്ളു. അതിന്റെ ഉടമസ്ഥന്റെ സ്വഭാവം വിശ്വസിച്ചുകൂടാ. വില കയറുന്നതു കാണുമ്പോൾ, ഏതു നിമിഷത്തിലും അയാൾ അതു വിറ്റെന്നുവരാം. ഇല്ല, എങ്ങിനെ വില്ക്കും? അപ്പൂപ്പന്റെയും, അച്ഛന്റെയും കാലം മുതൽ അതു തങ്ങളുടെ കൈവശമാണ്. തങ്ങളാണത് കൃഷി നടത്തി വരുന്നത്. ഇതൊക്കെ ആര് ആലോചിക്കാൻ? ദൈവകൃപയാൽ തന്റെ പക്കൽ പണമുണ്ടായിരുന്നെങ്കിൽ! അങ്ങിനെയായിരുന്നെങ്കിൽ അതിൽ നിന്നു കിട്ടുന്ന വിളവുകൊണ്ട് വർഷം മുഴുവനുമുള്ള വീട്ടുചെലവു സുഖമായി നടന്നേനെ. വല്ലതും ബാക്കിയുണ്ടെങ്കിൽ – – – – നീലി ദാനധർമ്മങ്ങൾ നടത്തും. എന്നാലും വേഗം എല്ലാം തീരുകയില്ലല്ലോ. എല്ലാം ശരി. പക്ഷേ പണം എവിടുന്നുവരും? ഇല്ല, ഇല്ല, അതു വില്ക്കാൻ ഉടമസ്ഥന് ധൈര്യമുണ്ടോ? അങ്ങിനെ ചിന്തിച്ചപ്പോൾ, നീലി ശരിയായ സൂചനയാണ് നൽകിയതെന്ന് അയാൾക്കു തോന്നി. പിറ്റെദിവസം, പ്രകാശത്തിനു മുമ്പുതന്നെ പുല്ലയ്യാ ഉണർന്നു. മല്ലു അപ്പോഴും ഉറക്കമാണ്. ഭാര്യയോട് പറഞ്ഞിട്ട് പീച്ചിൽ വിത്തു വാങ്ങുവാനായി അയാൾ കോമാർത്തി ഗ്രാമത്തിലേയ്ക്കു പോയി.

മല്ലു ഉണർന്നപ്പോൾ അച്ഛനെ കാണാഞ്ഞതുകൊണ്ട് അവൻ തൊടിയിലേയ്ക്കു പോയി. അച്ഛനെ അവിടെയും കാണാഞ്ഞപ്പോൾ അച്ഛൻ എവിടെപ്പോയെന്ന് അവൻ ചോദിച്ചു. മറുപടിയായി ഒരു പോത്ത് തലയാട്ടി. അതിനുശേഷം, വീട്, മുറ്റം, തിണ്ണ ഇവിടെയൊക്കെ അവൻ തിരഞ്ഞു. വല്യമ്മൂമ്മ കൈയും മുഖവും കഴുകുന്നത് അവൻ കണ്ടു. നേരെ അങ്ങോട്ടുചെന്ന് അവളുടെ നരച്ചമുടി പിടിച്ചുനുള്ളിക്കൊണ്ടു പറഞ്ഞു, "അച്ഛൻ എവിടെപ്പോയെന്നു പറയുകയില്ലേ?" തനിക്കറിഞ്ഞുകൂടാ എന്നർത്ഥത്തിൽ കിഴവി തലയാട്ടി. കൊഞ്ഞനം കാട്ടിക്കൊണ്ട് കുട്ടി അവിടുന്ന് പോയി. അപ്പോൾ, അവന്റെ അമ്മ അതിലെവന്നു. അച്ഛൻ എവിടെപ്പോയി എന്ന് അമ്മയോടു ചോദിച്ചു, അമ്മ സമാധാനം പറഞ്ഞു "അച്ഛൻ കോമാത്തിയിൽ പോയിരിക്കുന്നു. അല്പസമയ

ത്തിനകം വരും. അതിനകം വല്യമ്മൂമ്മയെ കൊണ്ട് കൈയും മുഖവും കഴുകിക്കു!"

"ഇല്ല, ഞാൻ അച്ഛനെക്കൊണ്ടേ കഴുകിക്കൂ!" എന്നു പറഞ്ഞ് അവൻ മുറ്റത്തുതന്നെ ഇരുന്നു. നേരം കുറെയായി. എന്നിട്ടും അവന്റെ അച്ഛൻ മടങ്ങിവന്നില്ല. നോക്കിനോക്കിയിരുന്ന് അവന്റെ കണ്ണുകൾവിങ്ങി. കണ്ണിൽ വെള്ളം നിറഞ്ഞു. കരഞ്ഞ് കരഞ്ഞ് തൊണ്ട അടച്ചു. തലകറങ്ങി താഴെ വീഴുമെന്നായപ്പോൾ അകലത്തിൽ അച്ഛനെക്കണ്ടു. അവൻ തുള്ളിച്ചാടിക്കൊണ്ട് ഓടി അച്ഛന്റെ കാൽകളിൽ കെട്ടിപ്പിടിച്ചു. പുല്ലയ്യാ സന്തോഷിച്ച് മകനെ എളിയിൽ എടുത്ത് മുറ്റത്ത് എത്തിയപ്പോൾ കിഴവി പറഞ്ഞു – "അവൻ അമ്മയുടെ മകനല്ല, അച്ഛന്റെ മകനാണ്."

കുഞ്ഞ് തുള്ളിച്ചാടിക്കൊണ്ടു പറഞ്ഞു – "ഞാൻ അച്ഛന്റെ മകനാണേ! എന്റച്ഛന്റെ മകൻ!!" അവരന്ന് നെല്ല് വാങ്ങി. പുല്ലയ്യായുടെ പരിപാടി ഗ്രാമത്തിലെങ്ങും പരസ്യമായപ്പോൾ, ആദ്യം അയാൾക്ക് ലജ്ജ തോന്നി. പുല്ലയ്യാ നെല്ലുകുത്തി. നീലി അത് പേറ്റിക്കൊഴിച്ചു. ക്രമേണ വേനൽക്കാലം വന്നു. കളങ്ങളിൽ വയ്ക്കോലും കതിരും നിറഞ്ഞു. ഗ്രാമത്തിലെ വലിയ കർഷകർക്കിടയിൽ കേട്ടുകേൾവി മുഖേന വാർത്ത പരന്നു. "അവിടെ കളവു നടന്നു, ഇന്നയിടത്തു കളവു നടന്നു." എന്നാൽ ആർക്കും കള്ളൻ ആരെന്ന വിവരം കിട്ടിയില്ല. നീലിയും മല്ലുവും ചേർന്ന് പീച്ചിൽ വിത്തുപാകി. അവ പൂക്കാനും, കായ്ക്കാനും തുടങ്ങി. ആറ്റിൽ നിന്ന് ഏത്തം വാങ്ങി വെള്ളം വിട്ട് അവർ ജോവർ വിളയിച്ചു. ഇക്കാലത്ത്, പുല്ലയ്യാക്ക് രാത്രിയും പകലും അധ്വാനിക്കേണ്ടിവന്നു. വിശ്രമിക്കാനോ, അതുമിതും വിചാരിക്കാനോ അയാൾക്കു അവസരം കിട്ടിയില്ല. മറ്റുള്ളവരുടെ വയലുകളിൽ കൂലിപ്പണിക്ക് പോകാൻ നീലി ആഗ്രഹിച്ചു. എന്നാൽ അയാൾ അത് അനുവദിച്ചില്ല. അത് അയാൾക്ക് ഇഷ്ടമല്ലായിരുന്നു. ഗ്രാമത്തിലെ സ്വജനങ്ങളുടെ ദൃഷ്ടിയിൽ താണവനാകുന്നതിലും, തന്റെ ഉന്നത കുടുംബത്തിന്റെ മാനം മണ്ണിലലിയിക്കുന്നതിലും അയാൾക്കു വലിയ ഭയമായിരുന്നു. ഇക്കാര്യങ്ങളെല്ലാം ഭാര്യയെ പറഞ്ഞു മനസ്സിലാക്കി ഇത്തരം ജോലികൾ ചെയ്യുന്നതിൽ നിന്ന് അവളെ വിലക്കി. എന്നാൽ തങ്ങളുടെ അപ്പോഴത്തെ സ്ഥിതി അവൾ അയാളെ പ്രയാസപ്പെട്ടു പറഞ്ഞു മനസ്സിലാക്കി. അവൾ പറഞ്ഞു–

"നാം നമ്മുടെ അധ്വാനത്തിന്റെ ഫലം അനുഭവിക്കുന്നു. എന്നിരിക്കെ, അധ്വാനിക്കുന്നതിൽ ലജ്ജിക്കാൻ എന്തിരിക്കുന്നു?"

രജുവയുടെ വീട്ടിൽ പോയി കടം ചോദിക്കേണ്ട അവസരം ഒന്നോ രണ്ടോ പ്രാവശ്യം ഒഴിച്ച് പിന്നെ ഉണ്ടായില്ല. കൊയ്ത്തും ഉഴവും നടക്കുന്ന അവസരങ്ങളിൽ പണത്തിനു വേണ്ടി അവർക്ക് രജുവയുടെ അടുത്തു പോയി കാത്തു നില്ക്കേണ്ടി വന്നിട്ടുണ്ട്. അഞ്ചുവയസ്സുള്ള മല്ലുവും മൂക്കിൽ സ്വർണ മൂക്കുത്തിയും, കഴുത്തിൽ വെള്ളിമാലയും ധരിച്ച്, അരയിൽ ലംഗോട്ടിയും കെട്ടി, കൈയിൽ മാടിനെ തെളിക്കാനുള്ള കമ്പും എടുത്ത് അച്ഛനെ സഹായിക്കാനെന്നപോലെ കൂടെ പോകാൻ തുടങ്ങി. ചിലപ്പോൾ തൂമ്പയോ, കുന്താലിയോ എടുത്ത് നിലം കിളയ്ക്കാനും പുല്ലരിയാനും പഠിച്ചു തുടങ്ങി. കളത്തിൽ ജോലി ചെയ്യുന്ന സ്ത്രീകൾ, "അമ്പിളിഅമ്മാവാ, ഹേ, അമ്പിളിഅമ്മാവാ." എന്നു പാടാൻ തുടങ്ങുമ്പോൾ മല്ലുവും അവരുടെ കൂടെ പാടുമായിരുന്നു. "നടക്ക്, നടക്ക്" എന്ന് പറഞ്ഞ് പോത്തിനെക്കൊണ്ട് കലപ്പ വലിപ്പിക്കാനും, "വാ, വാ!" എന്നു പറഞ്ഞ് അവയെ വിളിച്ചു വരുത്താനും അവൻ പഠിച്ചു. വിശ്രമിക്കാൻ തുടങ്ങുന്ന അച്ഛനെ പുളിച്ചുവട്ടിലേയ്ക്കു കൂട്ടിക്കൊണ്ടു പോയി അയാളെക്കൊണ്ട് വടിചുഴറ്റിക്കുന്നതും അതു നോക്കി അതുപോലെ തന്നെ തന്റെ കൈചുഴറ്റി പഠിക്കുന്നതും ഈയിടെയിലെ അവന്റെ നിത്യ പരിപാടികളിൽ പെട്ടിരുന്നു. പുല്ലയ്യാ, മകനെ മുകളിൽ ഉയർത്തി, ആ പിഞ്ചുകാലുകളാൽ പൊക്കത്തിൽ നില്ക്കാൻ പഠിപ്പിച്ചു. ആദ്യമൊക്കെ മല്ലുവിന് അല്പം ഭയം ഉണ്ടായിരുന്നു. ക്രമേണ ഭയം മാറി. ഈയിടെയായി, താളത്തിൽ തുടയിലടിച്ച് ചോദ്യം ചോദിക്കുന്നതും, അച്ഛനോടൊപ്പം "സബാഷ് സബാഷ്" എന്ന ആഹ്ലാദശബ്ദം പുറപ്പെടുവിക്കുന്നതും അവന് ശീലമായിത്തീർന്നു.

കൊയ്ത്തും ഉഴവും പൂർത്തിയായി. ഗ്രാമക്കാർക്ക് വിശ്രമിക്കാൻ ഇടകിട്ടി. മഴക്കാലത്ത് ഇടയ്ക്കു മഴ ഉണ്ടായി. ചിലപ്പോൾ മഴ നിന്നു പോയിരുന്നു. ആറ്റിൽ വെള്ളം നിറയെ ഉണ്ടായിരുന്നു. വെള്ളപ്പൊക്കം വരുമ്പോൾ പുല്ലയ്യാ ചങ്ങാടത്തിൽപോയി ആറ്റിൽ കൂടി ഒഴുകിപ്പോകുന്ന തടിക്കഷണങ്ങൾ ശേഖരിച്ച് കരയിലെറിയുമായിരുന്നു. നീലി അത് കെട്ടുകളാക്കി വീട്ടിൽ കൊണ്ടുപോകും. മല്ലുവും ചങ്ങാടത്തിൽ പോകാൻ ശാഠ്യം പിടിച്ചിരുന്നു. ചങ്ങാട

ത്തിൽപ്പോകുന്ന പുല്ലയ്യായെ കണ്ട് ഗ്രാമവാസികൾ അദ്ഭുതപ്പെട്ടു. അവർ പറഞ്ഞു, "വെള്ളപ്പൊക്കം കണ്ട് ഗ്രാമക്കാരെല്ലാം കിടുകിടാ വിറയ്ക്കുകയാണ്. അപ്പോൾ, നദിയെ ചൊല്പടിക്കു നിർത്തുന്ന പുല്ലയ്യായുടെ ഈ ധൈര്യം എന്തൊരു ധൈര്യം!"

സാധനവില വീണ്ടും കൂടി. ഒരു ബഖർ നെല്ലുവില ആയിരത്തി മുന്നൂറു രൂപവരെയായി ഉയർന്നു. ഒരു രൂപായ്ക്ക് ഒരു സേർ! പുല്ലയ്യാ മാത്രം ഒരിരുപ്പിന് ഒരു സേർ അരിയുടെ ചോറുണ്ണും. എന്നാൽ കാലം വഷളായിവരികയായിരുന്നു. അതിനാൽ ഒരു സേർ അരി കൊണ്ട് വീട്ടിലുള്ള എല്ലാവരുടേയും ചെലവു നടത്തേണ്ടിവന്നു.

ഈയിടെയായി എല്ലാ ദിവസവും പീസാ പുല്ലയ്യായുടെ വീട്ടിൽ വരും. കഴിഞ്ഞ നാലു ദിവസമായി പീസാ അവിടെ വന്നിട്ട്. അഞ്ചാം ദിവസം അയാൾ അവിടെ വരുന്നതുകണ്ട് മല്ലു "അപ്പൂപ്പാ" എന്നു വിളിച്ചുകൊണ്ട് അയാളെ സ്വാഗതം ചെയ്യാനായി ഓടി. മല്ലുവിനെ മുതുകിൽ ഇരുത്തി, പീസാ, കുതിരയുടെ മാതിരി കുതിച്ചു വരാൻ തുടങ്ങിയപ്പോൾ അവന് വളരെ സന്തോഷമായി.

"നിങ്ങളെന്തൊരു ഭീരുവാണ്," കുഞ്ഞിനെ തന്റെ സമീപം ഇരുത്തിയപ്പോൾ പുല്ലയ്യാ പീസായോടു പറഞ്ഞു. അപ്പോഴേയ്ക്ക് നീലി അവിടെ വന്നു. നീലിയെ കൊഞ്ഞനം കാട്ടിക്കൊണ്ട് പീസാ പറഞ്ഞു "നോക്കൂമകളേ, ഞാൻ കൃഷി ചെയ്യുന്ന നിലമില്ലേ? അതിന്റെ ഉടമസ്ഥൻ അതു വിറ്റ് മകളുടെ വിവാഹം ആഘോഷിക്കാൻ ആലോചിക്കുന്നു. അതെങ്ങിനെ തടയാൻ കഴിയും?"

"നിങ്ങളത് അപ്പൂപ്പന്റേയും അച്ഛന്റേയും കാലം തൊട്ട് കൃഷി ചെയ്യുന്നതാണല്ലോ, അങ്ങിനെയിരിക്കെ അവകാശം അയാൾക്കോ നിങ്ങൾക്കോ?" തന്റെ വാദഗതി സമർഥിക്കാനായി പുല്ലയ്യാ പറഞ്ഞു. "ഞാൻ കൃഷി ചെയ്യുന്ന ഭൂമിയിൽ, ഉടമസ്ഥൻ കാലുകുത്തുകയാണെങ്കിൽ, അത് അയാളുടെ അച്ഛന്റേയോ അപ്പൂപ്പന്റേയോ ആകട്ടെ....."

"എന്നിട്ട് ഇനിയും ഒരു നൂറുരൂപ–" എന്നിങ്ങനെ നീലി ചിരിച്ചുകൊണ്ട് പറയാൻതുടങ്ങി.

പുല്ലയ്യായ്ക്ക് തന്റെ അഭിമാനത്തിന് ക്ഷതം പറ്റിയതുപോലെ തോന്നി. അയാൾ പറഞ്ഞു ഇപ്രാവശ്യം നീ തന്നെ കണ്ടുകൊള്ളൂ.

അയാൾ വരട്ടെ. ഇത്തവണ വെള്ളത്തിൽ വീണ പൂച്ചയാകില്ല ഞാൻ!' ഇത്രയും പറഞ്ഞ് അയാൾ മീശപിരിക്കാൻ തുടങ്ങി. പീസാ നീലിയോട് പറഞ്ഞു, 'മകളേ, ഉടമസ്ഥൻ തന്റെ ഭൂമി വില്ക്കാൻ ആഗ്രഹിച്ചാൽ അതു വാങ്ങാൻ നമ്മെക്കൊണ്ടാവുകയില്ല! ജനിപ്പിച്ചവൻ തീർച്ചയായും ആഹാരം തരും. നമ്മെ വിശ്വസിച്ചാണ് ഉടമസ്ഥൻ നമ്മെ ഭൂമി ഏല്പിച്ചത്. അയാൾക്ക് ഇപ്പോൾ എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ അത് ഭൂമി വിറ്റിട്ട് സാധിക്കുന്നു. മകളേ, അയാൾ ഏതു തരത്തിലുമുള്ള ആളാകട്ടെ, അയാൾ നമ്മെ വിശ്വസിച്ച് നമുക്ക് ഭൂമി തന്നു കഴിഞ്ഞു. കുഞ്ഞുകുട്ടികളെയും അവരുടെ സങ്കടവും കണ്ടിട്ട് സർക്കാർ എപ്പോഴെങ്കിലും ശകലം ഭൂമി തീർച്ചയായും തരും എന്ന വിശ്വാസത്തിൽ, കഞ്ഞിവെള്ളവും പച്ചവെള്ളവും കുടിച്ചു കഴിയുകയാണ് ഞാൻ. നമ്മുടെ സർക്കാർ നല്ല പ്രായത്തിലെത്തുമ്പോൾ തീർച്ചയായും നമ്മെ സഹായിക്കും. വരാൻ പോകുന്ന കാലം തീർച്ചയായും നന്നായിരിക്കും.' ഈ ആഗ്രഹത്തോടെ ജീവിക്കുന്ന പീസാ, വളരെ നേരം മല്ലുവും ഒരുമിച്ച് കളിച്ചിട്ട് സന്ധ്യയ്ക്ക് വീട്ടിലേക്ക് മടങ്ങി.

## 19

നീലി ഒരു പെൺകുഞ്ഞിനെ പ്രസവിച്ചു. മകൻ ജനിക്കുമ്പോൾ ആ കുടുംബത്തിലുണ്ടായിരുന്ന പരിതസ്ഥിതിയും സുഖസൗകര്യങ്ങളും ഇപ്പോളില്ല. 'പാവക്കുട്ടിയെപ്പോലെ കുഞ്ഞു സുന്ദരിയായിരിക്കുന്നു' എന്ന് കണ്ടവരൊക്കെ പറഞ്ഞു. പുല്ലയ്യാ കുഞ്ഞിനെ ഒറ്റപ്രാവശ്യമേ നോക്കിയുള്ളു. ഇവൾക്കു വേണ്ടി ഒരു നല്ല വരനെ അന്വേഷിക്കേണ്ടിവരുമല്ലോ എന്ന് അയാൾ ഓർത്തു. കിഴവിയുടെ ആനന്ദത്തിന് അതിരില്ലായിരുന്നു. വീടിന്റെ പേര് നല്ലതും ചീത്തയും ആകുന്നത് പെൺകുട്ടിമുഖേനയാണ് എന്നവൾ ആലോചിച്ചു. ഇന്ന വീട്ടിലെ പെൺകുട്ടി പാവങ്ങളോടു ദയവുള്ളവളാണ് എന്ന് ആളുകൾ പറയുന്നതിൽ പരം വലിയൊരു കാര്യം അവളുടെ അമ്മയ്ക്കും അച്ഛനും എന്തുണ്ട് എന്നായിരുന്നു അവളുടെ ആലോചന. വീട്ടിൽ വരുന്ന ആരെങ്കിലും കുഞ്ഞിനെ എടുത്തു കൊണ്ടു പോകാതിരിക്കാൻ വേണ്ടി മല്ലു വടിയുമായി വാതുക്കൽ നിന്നു.

ഇനിയും കൊയ്ത്തായില്ല. ഗ്രാമത്തിന്റെ സ്ഥിതി വളരെ കുഴപ്പത്തിലായിക്കഴിഞ്ഞിരുന്നു. മോഷണം വളരെ വർധിച്ചിരിക്കുന്നു എന്ന് ഗ്രാമത്തിലുള്ള പലരും പറഞ്ഞു. എന്നാൽ ഒരു കള്ളനെയും ആർക്കും പേടിയില്ല. ചൂളമരത്തോട്ടത്തിൽ നിന്ന് രായ്ക്കുരാമാനം തടി മോഷണം പോയിരുന്നു. ഒരു വീട്ടിലെ അരി നിറച്ച കുടം കാണാതായി. മറ്റൊരു വീട്ടിൽ കിടന്നിരുന്ന ചെറുപയർ പകുതികാണാനില്ല. ചില വീടുകളിൽ നിന്നും കോഴിയെ ആണ് കാണാതെവരുന്നതെങ്കിൽ ചില വീടുകളിൽ നിന്നും കാണാതെ പോയത് മറ്റുവല്ലതും ആയിരിക്കും. പട്വാരി ഇക്കാര്യങ്ങളിൽ ശരിയായ ഏർപ്പാടുകളൊന്നും ചെയ്തിട്ടില്ലെന്ന് ആളുകൾ പറയാൻ തുടങ്ങി. പട്വാരിക്ക് മൂന്ന് ചൗക്കിദാരൻമാരുണ്ട്. അവർ രാത്രി മുഴുവൻ ഗ്രാമത്തിൽ പാറാവു നടത്തണമെന്ന് പട്വാരിയുടെ ഭാര്യ നിർദേശിച്ചു. രണ്ടുപേർ അതനുസരിച്ചു. എന്നാൽ മൂന്നാമത്തെയാൾ – ഹരിജനായ രമുവാ – അതനുസരിച്ചില്ല. നീണ്ടുതടിച്ച ആളായിരുന്നു അയാൾ. ഗ്രാമത്തിലെ ഏതെങ്കിലും കുഞ്ഞ് തിന്നാതിരിക്കുകയോ, ശാഠ്യം പിടിക്കുകയോ ചെയ്താൽ രമുവയുടെ പേരു പറഞ്ഞാൽ മതി വായടക്കിക്കിടന്നുകൊള്ളും. തഹസീൽദാരോടാകട്ടെ, പട്വാരിയുടെ ഭാര്യയോടാകട്ടെ അവൻ മനസ്സിലുള്ളത് ഭയമോ സങ്കോചമോ കൂടാതെ തെളിച്ചുപറയും. അവൻ ഗ്രാമത്തിന്റെ ഒരു മൂലയിൽ നിന്ന് കൂവിയാൽ, ഒരു വിഷമവും കൂടാതെ മറ്റെ അറ്റത്തെ മൂലയിലുള്ളവർക്ക് കേൾക്കാം. മകന് കൃഷിപ്പണിയാണ്. മകന്റെ മക്കൾ ഉദ്യോഗസ്ഥൻമാരാകണമെന്ന ഉദ്ദേശ്യത്തിൽ പട്ടണത്തിൽ പോയി പഠിക്കുന്നു. രമുവാ ആരോടും ഒരു ചില്ലിക്കാശു വാങ്ങുകയില്ല. വല്ലവരും ചോദിച്ചാൽ കൈയിലുള്ളതു മുഴുവൻ കൊടുക്കും. ഇക്കാര്യത്തിൽ അവന്റെ ഭാര്യയും മകനും ഒറ്റക്കെട്ടായിരുന്നു. ഒരു കാരണവുമില്ലാതെ ഭാര്യ എത്ര കടുത്ത വാക്കുകൾ പറഞ്ഞാലും അവൻ പൊട്ടിച്ചിരിച്ചുകൊണ്ട് അതു കേട്ടു നില്ക്കും.

"അമ്മേ, കള്ളനെ പിടിച്ച് എന്തു ചെയ്യും?" അവൻ പട്വാരിയുടെ ഭാര്യയോട് ചോദിച്ചു.

"നാലു പേരുടെ മുമ്പാകെ അവനെ കൊണ്ടുപോകും. പഞ്ചായത്ത് വിളിച്ച് കൂട്ടിയിട്ട്..."

"ചാട്ടവാറിനടിക്കും! മതി, അതു മതി, അല്ലേ അമ്മേ! വയർ വിശക്കാതിരിക്കുന്നിടത്തോളം എല്ലാ നീതിയും മുറകളും നടക്കും. വയറ്റിൽ ഉഗ്രമായ തീ കത്താൻ തുടങ്ങുമ്പോൾ, നീതിയും മുറകളും ഒന്നും നിലനില്ക്കുകയില്ല! വയർ നിറയ്ക്കാൻ അല്പം കഞ്ഞി കക്കാൻ വിചാരിക്കാത്തവർ ആരുണ്ട്. അവരുടെ മേൽ ആരും കൈവയ്ക്കരുത്." അവൻ ഉറപ്പിച്ചു പറഞ്ഞു. ഇങ്ങിനെ പറഞ്ഞെങ്കിലും രാത്രിയിൽ ചുറ്റിത്തിരിയുന്നത് അയാൾ നിർത്തിയില്ല. മറ്റു രണ്ടുപേരിൽ ആരെങ്കിലും ആരെയെങ്കിലും പിടികൂടിയാൽ അവരെ വിടുവിയ്ക്കാൻ വേണ്ടി.

ഒരാഴ്ചക്കാലത്തെ പാറാവു കൊണ്ട് ഗ്രാമത്തിലെ മോഷണം കുറഞ്ഞു. പക്ഷേ വയലുകളിലും തോട്ടങ്ങളിലും മോഷണം തുടർന്നു പോന്നു. കാലക്രമത്തിൽ പാറാവുകാർ അവരുടെ വീടുകളിൽ തന്നെ കഴിയാൻ തുടങ്ങി. ഏതാണ്ട് ഒരു മാസം ഇങ്ങിനെ കഴിഞ്ഞു. കൂലിവേലക്കാർ, കൊയ്ത്തു പ്രതീക്ഷിച്ചു കഴിഞ്ഞു. വെങ്കണ്ണ, ഗണ്ണേമ്മ തുടങ്ങിയവരുടെ സ്ഥിതി വളരെ കഷ്ടത്തിലായി.

കൂടെക്കൂടെ നീലിയുടെ അടുത്ത് പോകുന്നത് വെങ്കണ്ണയ്ക്ക് ഇഷ്ടമായില്ല. വീട്ടിൽ ചെല്ലുമ്പോഴൊക്കെ നീലി വീട്ടിലുള്ളതെന്തും യാതൊരു മടിയും കൂടാതെ ആദരവോടു കൂടി ഭക്ഷിക്കാൻ കൊടുക്കും. ആത്മാർഥതയോടുകൂടി സംസാരിക്കുകയും ചെയ്യും. നീലിയുടെ കൈകൊണ്ട് ശകലം കഞ്ഞിവെള്ളം വാങ്ങിക്കുടിച്ചാൽ തന്നെ അയാൾക്ക് വളരെ സംതൃപ്തിയും സുഖവും തോന്നിയിരുന്നു. അവിടെ കൂടെക്കൂടെ ചെന്നാലും നീലിയ്ക്ക് അസഹ്യത തോന്നിയിരുന്നില്ല. രജുവയുടെ ഭാര്യയും പാവങ്ങളോട് 'ഇല്ല' എന്നു പറയാറില്ലെന്നു വെങ്കണ്ണ കേട്ടിരുന്നു. എങ്കിലും ആ വീട്ടിൽ പോയി കൈനീട്ടാൻ അയാൾക്കു വയ്യ. അവിടെ ചെല്ലുമ്പോൾ തന്റെ പഴയകാലം മുഴുവൻ ഓർമ്മവരും. കണ്ണിനു കാഴ്ചയില്ലെങ്കിൽ തന്നെ എല്ലാം കാണുന്നതുപോലെ തോന്നും. അയാളുടെ ശരീരമാകെ ദുഃഖവും പാരുഷ്യവും കൊണ്ട് ചുരുങ്ങിപ്പോകും.

സന്ധ്യാസമയം. വെങ്കണ്ണയും ഗണ്ണേമ്മയും ദുഃഖിച്ച് നീലമ്മാ ദേവിയുടെ തിണ്ണയിൽ ഇരിക്കുകയാണ്. ഇതിനിടയിൽ ഭഗത് വന്ന് വിളക്ക് കത്തിച്ചു. നൃത്തം വയ്ക്കാതെ, മിണ്ടാതെ, വിഗ്രഹത്തിനു

മുമ്പിൽ കണ്ണടച്ചിരുന്നു. വീട്ടിൽ പോകുന്നതിന് മുമ്പ്, അയാൾ രണ്ടുപേരോടും വർത്തമാനം പറഞ്ഞു.

"ഈ ക്ഷാമം എന്നു തീരും?" ഗണ്ണേമ്മ ഭഗത്തിനോട് ചോദിച്ചു.

"ലോകത്തിന്റെ സമ്പ്രദായം തന്നെ ശരിയല്ല. അതുകൊണ്ട് നല്ലവരുടെ ബുദ്ധി തന്നെ കുഴഞ്ഞുപോകുന്നു. ഒരു കാലത്ത് നിങ്ങളും എത്ര ഉയർന്നനിലയിൽ ജീവിച്ചിരുന്നതാണ്. നിങ്ങളുടെ വിധിയും നന്നായിരുന്നില്ല. അതുകൊണ്ട്, ഇന്ന് നിങ്ങൾക്കും ഭിക്ഷ യാചിക്കേണ്ടി വന്നിരിക്കുന്നു" എന്നിങ്ങനെ പറഞ്ഞിട്ട് അയാൾ പോയി.

ഗണ്ണേമ്മയും ഒരിക്കൽ നല്ലവണ്ണം ജീവിച്ചിരുന്നു. അവൾക്കും ഉണ്ടായിരുന്നു ധാരാളം ഭൂമിയും സ്വത്തുക്കളും! നല്ലവണ്ണം പരിശ്രമിക്കുന്ന കുടുംബവുമായിരുന്നു. ധാരാളിയായിരുന്നു ഭർത്താവ്. അതിലും വലിയ ചെലവുകാരിയായിരുന്നു താൻ! കഴുത്തിൽ അനേകം സ്വർണാഭരണങ്ങൾ! പത്തായത്തിൽ നെല്ല്! ആർക്കും ഒരു വറ്റുപോലും ദാനം ചെയ്തില്ല. ഒറ്റ അതിഥി പോലും അവിടെ വന്നില്ല. അറിയാതെ വല്ലവരും വന്നിരുന്നെങ്കിൽ ഊണിന്റെ സമയം വരെ അവർ അവിടെ തങ്ങിയില്ല. വലിയ പണക്കൊതിയായിരുന്നു അവൾക്ക്. പണമായിരുന്നു അവൾക്കെല്ലാറ്റിലും പ്രധാനം. അക്കാലത്ത് ഭർത്താവ് ദീനത്തിലായി. രോഗം തനിയെ ഭേദമായിക്കൊള്ളും എന്നുകരുതി അവൾ മിണ്ടാതിരുന്നു. പക്ഷേ രോഗം ഗുരുതരമായി. ആരംഭത്തിൽ സ്വന്തം അനുഭവം വച്ചുകൊണ്ട് ചില്ലറ ചില ഔഷധങ്ങളും കഷായങ്ങളും അവൾ കൊടുത്തു. ഒടുവിൽ ഭർത്താവ് കട്ടിലിൽ നിന്ന് എഴുന്നേല്ക്കാൻ പാടില്ലാത്ത നിലയിലായപ്പോൾ അയൽഗ്രാമത്തിൽ നിന്നും വന്ന വൈദ്യനെ പണം പിടുങ്ങി എന്നാക്ഷേപിച്ചു പറഞ്ഞയച്ചു. പിന്നെ അറിവും പരിചയവും ഉള്ള ഒരാളെക്കൊണ്ട് മന്ത്രവാദം ചെയ്യിച്ചു. അതോടെ രോഗിയുടെ സ്ഥിതി കൂടുതൽ കഷ്ടത്തിലായി. കുറെ നാൾ ഏതോ ഹക്കിമിനെ കൊണ്ട് ചികിത്സിപ്പിച്ചു. പട്ടണത്തിലെ ഏതെങ്കിലും ഡാക്ടറെക്കൊണ്ട് വേഗം ചികിത്സിപ്പിച്ചാൽ കുഴപ്പത്തിലായ രോഗത്തിൽ നിന്നു രക്ഷിക്കാൻ കഴിഞ്ഞേയ്ക്കുമെന്ന് ആളുകൾ വളരെ ഉപദേശിച്ചു. എന്നാൽ ആരുപറഞ്ഞതും അവൾ കേട്ടില്ല. ഒടുവിൽ അന്ത്യശ്വാസം വലിച്ചുകൊണ്ട് ഭർത്താവുതന്നെ അവളോടുപറഞ്ഞു – "പട്ടണത്തിലെ ഡാക്ടറെക്കൊണ്ട്

ചികിത്സിപ്പിച്ചാൽ സുഖമാകുമെന്ന് ആളുകൾ പറയുന്നു. ഏതെങ്കിലും ഡാക്ടറെ വേഗം വരുത്തൂ." അവൾ മറുപടിയായി പറഞ്ഞു "നിങ്ങൾ ജീവിച്ചിരിക്കുന്നത് ഇവരൊക്കെ ഇഷ്ടപ്പെടുന്നെന്നാണോ നിങ്ങൾ വിചാരിക്കുന്നത്? നിങ്ങളുടെ പണം മുഴുവൻ ധാരാളിച്ചു കളയണമെന്നാണ് ഇവരൊക്കെ ആഗ്രഹിക്കുന്നത്." കൂടി നിന്ന ആളുകളോട് അവർ പറഞ്ഞു: "ഒന്നും മിണ്ടാതെ അദ്ദേഹത്തെ കാണാമെന്നുണ്ടെങ്കിൽ മാത്രം അകത്തുവരൂ, അല്ലെങ്കിൽ ഇവിടെ വരണ്ട. ചികിത്സിക്കുന്നത് നിങ്ങളോ ഹക്കീമോ? ഞങ്ങൾ രണ്ടു പേരും ഇവരെ വിശ്വസിക്കുന്നു. അപ്പോൾ നിങ്ങൾ എന്തിന് ഇക്കാര്യത്തിൽ ചാടിവീഴുന്നു?" ഒരാഴ്ചയ്ക്കുള്ളിൽ രോഗം എന്ന പേരുതന്നെ ഇവിടെ കേൾക്കാതാകുമെന്ന് ഹക്കീം പറഞ്ഞു. ഏഴു ദിവസത്തിനുള്ളിൽ ആൾ തന്നെ ഇല്ലാതായി.

ഗ്രാമത്തിലുള്ളവരെല്ലാം ചീത്ത പറയാൻ തുടങ്ങിയപ്പോൾ അവൾ കരഞ്ഞുകൊണ്ടുപറഞ്ഞു, "എന്നെ എന്തിന് ഇങ്ങനെ തിന്നുന്നു? മരിക്കാത്ത ആരെങ്കിലും ഈ ഭൂമിയിലുണ്ടോ? ക്രമേണ ജനങ്ങൾ അവളെ അവളുടെ പാട്ടിന്വിട്ട് മിണ്ടാതിരുന്നു. പിന്നെ, അവൾ അനേകം സ്വർണാഭരണങ്ങൾ പണിയിച്ചു. അവളുടെ ലോഭത്തോടൊപ്പം അവളുടെ ധനവും വർധിച്ചു. ഇതിനിടയിൽ, അകന്നബന്ധത്തിൽപ്പെട്ട ഒരാൾ അവളുടെ വീട്ടിൽവന്നു. ബന്ധു അവളെ വഴിതെറ്റിച്ച് ലോഭം പിന്നെയും വർധിപ്പിച്ചു. ചക്കരവാക്കു പറഞ്ഞ് അയാൾ അവളെ തന്റെ വലയിൽ കുടുക്കി. വലിയ ആത്മാഭിമാനത്തോടും ആത്മാർഥമായും ആണ് പെരുമാറിയത്. പുതിയ ചില വ്യാപാരത്തെപ്പറ്റിയും അയാൾ പെരുപ്പിച്ചു പറഞ്ഞു. ഗണ്ണേമ്മയുടെ മനസ്സിൽ വലിയ ആശകൾ ഉണ്ടായി. ആരംഭത്തിൽ നൂറു രൂപാ മുതൽമുടക്കിൽ നിന്ന് അമ്പതു രൂപാ ലാഭം കിട്ടിയപ്പോൾ അവളുടെ ഹൃദയം സന്തോഷം കൊണ്ട് വികസിച്ചു. പിന്നെ അഞ്ഞൂറു രൂപാ മുടക്കി. ഇപ്രാവശ്യം ലാഭം പിന്നെയും വർധിച്ചു. ആ മനുഷ്യൻ ഏതോ ദേവനാണെന്ന് ഗണ്ണേമ്മയ്ക്ക് തോന്നി. വ്യാപാരം ക്രമേണ കൂട്ടിക്കൂട്ടി കൊണ്ടുവന്നു. വിദൂര നഗരങ്ങളിൽ പോലും വ്യാപാരം വ്യാപിച്ചു. വെറും ബന്ധുവോ, പങ്കാളിയോ എന്ന നിലവിട്ട് അയാളിപ്പോൾ, ഗണ്ണേമ്മയുടെ ഹിതൈഷിയും ഭാഗ്യവിധാതാവും ആയി മാറി. അയാളെ ഗണ്ണേമ്മയ്ക്കു പരിപൂർണവിശ്വാസമായി. ഗണ്ണേമ്മയുടെ പേരിൽ

ഒരു ലോറി വാങ്ങണമെന്ന് ഒരു ദിവസം അയാൾ ഉപദേശിച്ചു. അങ്ങിനെ ചെയ്താൽ ലാഭത്തോത് ഇനിയും വർധിക്കുമെന്ന് അയാൾ പറഞ്ഞു. അയാൾ പറഞ്ഞത് ശരിയാണെന്ന് ഗണ്ണേമ്മയ്ക്കു തോന്നി. ദേഹത്തിലുണ്ടായിരുന്ന മുഴുവൻ ആഭരണങ്ങളും സൂക്ഷിപ്പിലുള്ള മുഴുവൻ നെല്ലും അവൾ വിറ്റു. കുറച്ചു പണം കൂടി പോരാതെ വന്നു. അതിന് ഭൂമിപണയം കൊടുത്തു. പണയം കൊടുത്തത്, ആ മനുഷ്യന്റെ പരിചയത്തിൽ പെട്ട ആൾക്കാണ്. ഒരു ദിവസം ലോറി വാങ്ങുന്നതിനുള്ള ബിൽ അയാൾ ഗണ്ണേമ്മയെ ഏല്പിച്ചു. ആരുടെയും ദൃഷ്ടിയിൽപെടാതെ ഗണ്ണേമ്മ ബിൽ ഒളിച്ചുവച്ചു. ഒരു തവണ ആ ലോറിയിൽ കയറി, ആ മനുഷ്യന്റെ കൂടെ അവൾ പട്ടണത്തിൽ പോകുകയും ചെയ്തു. പട്ടണത്തിൽ രണ്ടുപേരും പടങ്ങൾ കണ്ടു. ഹോട്ടലിൽ ഉണ്ടു. അക്കാലത്ത്, ഇതൊക്കെ വല്ല ജമീന്ദാരൻമാർക്കു മാത്രം സാധിക്കുന്ന കാര്യങ്ങളാണ്. ഗണ്ണേമ്മയ്ക്കാകട്ടെ, ഒരു പ്രയാസവും കൂടാതെ ആ ഭാഗ്യം ഉണ്ടായിരിക്കുന്നു. അവൾ ബന്ധുവിനെ പുകഴ്ത്തി. ലാഭത്തിന്റെ തോത് പിന്നെയും വർധിപ്പിച്ചു. വ്യാപാരം പിന്നെയും വർധിപ്പിച്ച്, വിദേശങ്ങളിലും വ്യാപിക്കണമെന്ന ഉപദേശം ലഭിച്ചതനുസരിച്ച്, ഗണ്ണേമ്മ മുഴുവൻ ഭൂമിയും വിറ്റു. വില്പനനടന്നു. പക്ഷേ അതിന്റെ പണം ഗണ്ണേമ്മയുടെ കൈയിൽ വന്നില്ല. അതു ചോദിച്ചപ്പോൾ ബന്ധു അവളെ ലോറിയിൽ കയറ്റി ഗുദാമിൽ കൊണ്ടുപോയി അവിടെ സൂക്ഷിച്ചിട്ടുള്ള സാമാനങ്ങളൊക്കെ കാണിച്ചു. ആഗ്രഹമുള്ള പക്ഷം, അവിടെത്തന്നെ വീടുപണിയിച്ചു താമസിക്കാവുന്നതാണെന്നും ബന്ധു പറഞ്ഞു. ഇതു കേട്ടപ്പോൾ, ഇത്ര വിശ്വസ്തനായ ഒരാളെ സംശയിച്ച് താൻ എന്തിന് താമസം ഗ്രാമത്തിൽ നിന്ന് പട്ടണത്തിലേയ്ക്ക് മാറ്റുന്നു എന്ന് അവൾ ആലോചിച്ചു.

ഒരു ദിവസം രാവിലെ ആ മനുഷ്യൻ ഗണ്ണേമ്മയുടെ കണ്ണിൽ പൊടിയിട്ടു. ഗണ്ണേമ്മ ഒരുപാട് കണ്ണീരൊഴുക്കി. പെട്ടിയിൽ ഒളിച്ചുവച്ചിരുന്ന രസീതുകളുമായി ജനങ്ങളുടെ മുമ്പിൽ നിന്നു. പിന്നെ വളരെ നേരം ആ മനുഷ്യനെ പ്രാകി. ഒടുവിൽ തലയ്ക്കു തല്ലിക്കൊണ്ട്, കിണറ്റിൽ ചാടാൻ ഓടി. അപ്പോൾ ഗ്രാമത്തിലെ ചില ആളുകൾ സമാധാനപ്പെടുത്തി. ആട്, കശാപ്പുകാരനെ മാത്രമേ വിശ്വസിക്കുകയുള്ളൂ എന്ന് ചിലർ പറഞ്ഞു. ഭർത്താവിനെ

തിന്നവൾക്ക് ഇതിലേറെ എന്തുവരാനിരിക്കുന്നു എന്നുപോലും ചിലർ അഭിപ്രായപ്പെട്ടു.

അവൾ താമസിച്ചിരുന്ന വീടുകൂടി ഏതാനും ദിവസങ്ങൾക്കുള്ളിൽ വിറ്റുപോയി. മധ്യവയസ്സിൽ എത്തി നിന്ന അവളെ തങ്ങളുടെ അടുത്തു ചെല്ലാൻ പോലും ആരും അനുവദിച്ചില്ല. വല്ലപ്പോഴും വല്ലവർക്കും വല്ലതും തിന്നാനും കുടിക്കാനും കൊടുത്തിരുന്നെങ്കിൽ, ആരെങ്കിലും അവളോട് ദയകാട്ടിയേനെ! ഇന്ന് അവളുടെ ശരീരം കൂനിവളഞ്ഞെങ്കിലും മനസ്സിലെ ആശ നശിച്ചിട്ടില്ല. കഴിഞ്ഞുപോയ കാലത്തെപ്പറ്റി ഓർത്ത്, മനസ്സിൽ അസൂയ മുറ്റിയ വക്രത നിറഞ്ഞ തന്റെ ജീവിതം വല്ലവിധവും അവൾ വലിച്ചിഴച്ചു.

കൊയ്ത്താരംഭിച്ചു. നെല്ലും വയ്ക്കോലും കൊണ്ട് കളങ്ങൾ നിറഞ്ഞു. ഇപ്രാവശ്യം പുല്ലയ്യാ കളത്തിൽ വച്ചു തന്നെ ഉടമസ്ഥന്റെ പങ്കുകൊടുത്തു. വീട്ടിലേയ്ക്ക് വേച്ചുവേച്ചാണ് പോയത്. മല്ലു അയാളുടെ കൈ പിടിച്ച് വ്യായാമശാലയിലേക്ക് വലിക്കാൻ തുടങ്ങി. എന്നാൽ പുല്ലയ്യായുടെ ആലോചന മറ്റെങ്ങോ ആയിരുന്നു. രജുവയുടെ അടുത്തുനിന്നു വാങ്ങിയ കടത്തിന്റെ പലിശ കൊടുത്തുകഴിഞ്ഞാൽ, ഒരു മാസം പോലും കഴിയാനുള്ള നെല്ല് ശേഷിപ്പുണ്ടാകയില്ല. അതിനാൽ, പലിശ പണമായി സ്വീകരിക്കണമെന്ന് നീലി അയാളോട് അപേക്ഷിച്ചു. സാധനങ്ങൾക്ക് വില കൂടിയ ഈ അവസ്ഥയിൽ പലിശ ന്യായമായി നൽകുന്ന പക്ഷം തങ്ങൾ നശിച്ചുപോകുമെന്ന് അവൾ പറഞ്ഞു. സ്വത്തുക്കൾ തനിക്കു പണയം തരാമെങ്കിൽ, അവരുടെ അപേക്ഷ പ്രകാരം പ്രവർത്തിക്കാമെന്ന് അയാൾ മറുപടി പറഞ്ഞു. ഇങ്ങിനെ ചെയ്താൽ പലിശനിരക്ക് അല്പം കുറയ്ക്കാൻ കൂടി അയാൾ തയ്യാറാണ്. പണയപ്പെടുത്തിയാൽ തന്നെ നിലത്തിൽ അവർക്കു തന്നെ കൃഷി ചെയ്യാവുന്നതുമാണ്. രജുവ പറഞ്ഞത് നീലിയ്ക്ക് സ്വീകാര്യമായി. അവൾ അതു സമ്മതിച്ചു. എന്നാൽ പുല്ലയ്യാ അതിനു തയ്യാറല്ലായിരുന്നു. ഏതെങ്കിലും വിധത്തിൽ തങ്ങളുടെ നിലം കൈക്കലാക്കാൻ രജുവ ആഗ്രഹിക്കുന്നുവെന്നും, അയാൾ പറയുന്നതനുസരിച്ചാൽ ഒരു വർഷത്തിനുള്ളിൽ അയാളിതു കൈയടക്കുമെന്നും ഉള്ള തന്റെ ഭയം പുല്ലയ്യാ പ്രകടിപ്പിച്ചു.

എങ്കിലും, ഒടുവിൽ നീലിയുടെ ശക്തിയേറിയ നിർബന്ധം കാരണം രജിസ്ട്രേഷൻ നടന്നു.

വേനൽക്കാലം, ഒരു ദിവസം സന്ധ്യയ്ക്ക് മല്ലു സമ്പ്രദായത്തിലുള്ള കുട്ടികളെ ഒരുമിച്ചുകൂട്ടി, അവരെ വേഷമിടാൻ പഠിപ്പിക്കുകയായിരുന്നു. "ഛമ്മക്ക് ഛല്ലോ, ഛമ്മക്ക് ഛല്ലോ." എന്നു പറഞ്ഞുകൊണ്ട്, താളത്തിനനുസരിച്ച്, അവൻ ചുവടുവയ്ക്കാൻ പഠിപ്പിക്കുന്നത് കണ്ട പുല്ലയ്യായുടെ അഭിമാനം വികസിതമായി. കൈത്തലം അവൻ കടുവയുടേ മാതിരി ഇളക്കിക്കൊണ്ടിരുന്നു. അവന്റെ കാലുകൾ, കടുവയുടെ നടപ്പിന് അനുസൃതമായി താളലയങ്ങളോടെ മുന്നോട്ടു നീങ്ങുകയാണ്. അവന്റെ ദൃഢശരീരം, ഓരോ ചുവടുവയ്പിലും അനായാസം ഇളകിക്കൊണ്ടിരുന്നു. അവൻ തപ്പും അടിച്ചിരുന്നെങ്കിൽ എത്രനന്നായിരുന്നു എന്ന് പുല്ലയ്യാ ഓർത്തു. അവൻ തുള്ളിച്ചാടിയിരുന്നെങ്കിൽ...തന്റെ മകൻ തന്റെ കാലിൻമേൽകയറി...കുട്ടി ആരുടെ മകനാണോ അയാളുടെ മുകളിൽ കയറിയിരിക്കുന്നു. പുല്ലയ്യായ്ക്ക് ആ ദിവസം ഓർമ്മ വന്നു. ആ വൃദ്ധൻ...വൃദ്ധനല്ലാത്ത... എന്നാൽ പ്രായം കൊണ്ടു വൃദ്ധനായ ...പ്രസരിപ്പിൽ യുവാവ്! പല്ലുപോയ അയാളുടെ വായിൽ നിന്നു പൊഴിഞ്ഞ വാക്കുകൾ....തന്റെ വിവാഹത്തിനും കാരണമായിത്തീർന്ന ആ വാക്കുകൾ....തന്റെ അച്ഛന് രണ്ടാം ജൻമം നൽകിയ ആൾ...മല്ലുവിന്റെ രൂപത്തിൽ.... ആർക്കറിയാം ആ വൃദ്ധൻ ഇപ്പോൾ എവിടെയാണെന്ന്.... എങ്ങിനെയാണെന്ന്!

"ഞാൻ തലകുത്തിനില്ക്കുകയാണെങ്കിൽ കുട്ടിക്ക് മുകളിൽ കയറി നില്ക്കാൻ കഴിഞ്ഞേയ്ക്കും" പുല്ലയ്യാ ആലോചിച്ചു. പക്ഷേ എനിക്കു നിലയ്ക്കു നില്ക്കാൻ കഴിയുമോ? ഒരു പക്ഷേ കഴിഞ്ഞില്ലെന്നു വരാം. എനിക്ക് ഉറച്ചു നില്ക്കാൻ കഴിഞ്ഞില്ലെങ്കിൽ, മകൻ അത്രയും പൊക്കത്തിൽ നിന്നു വീഴുകയാണെങ്കിൽ.....കൈയോ കാലോ ഒടിഞ്ഞുപോയാൽ...ഇല്ല, ഇല്ല...ഞാൻ തലകുത്തിനില്ക്കുകയില്ല..." മനസ്സിലെ ഭീരുത്വത്തെ ചിരിയുടെ അടിയിൽ ഒളിപ്പിച്ചുകൊണ്ട് പുല്ലയ്യാ മകന്റെ കുറെക്കൂടെ അടുക്കലേയ്ക്കു ചെന്നു. മല്ലു കളിയിൽ മുഴുകിയിരിക്കുകയായിരുന്നു. അവൻ അച്ഛനെ ശ്രദ്ധിച്ചില്ല. വഴിപോകുന്ന രണ്ടുനാലാളുകളും അവിടെ നിന്ന് നേരം പോക്കു കണ്ട് രസിക്കുകയായിരുന്നു. ആറ്റു കടവിൽ നിന്നു വെള്ളം കോരിക്കൊണ്ടുവന്ന ഒരു സ്ത്രീയും

അവിടെ വന്നു. കളി കണ്ടപ്പോൾ അവൾക്കു സന്തോഷം തോന്നി, "ഇത്തരം ഒരു കുട്ടി ഉണ്ടായാൽ ധാരാളമായി" എന്നു പറഞ്ഞു കൊണ്ട് അവൾ പോയി. പുല്ലയ്യായുടെ ശരീരമാകെ രോമാഞ്ചം കൊണ്ടു. അപ്പോഴേയ്ക്കും മല്ലു അച്ഛനെ കണ്ട് ഓടിച്ചെന്ന് കെട്ടിപ്പിടിച്ചു. രണ്ടുപേരും വീട്ടിലേയ്ക്ക് മടങ്ങി. വഴിക്ക് മല്ലു ചോദിച്ചു – "അച്ഛാ, വല്യമ്മൂമ്മയ്ക്കു പനിയാണ്. അവർ ചത്തു പോകുമോ?"

പുല്ലയ്യായുടെ സന്തോഷമാകെ തവിടുപൊടിയായി! അയാളുടെ മനസ്സ് ആലോചനയുടെ ലോകത്തിൽ നഷ്ടപ്പെട്ടുപോയി.

"ശങ്കരന്റെ അമ്മ പറഞ്ഞുവത്രേ, പോത്തിന്റെ പുറത്തുകയറി ആരോ ഒരാൾ വരും—ജീവൻ എടുത്തുകൊണ്ടു പോകും. അച്ഛാ! അവൻ എപ്പോൾ വരും? ഞാൻ വടിയുമെടുത്ത് വല്യമ്മൂമ്മയുടെ അടുത്തു നില്ക്കും!"

പുല്ലയ്യാ പറഞ്ഞു – "ഇല്ല മകനേ! അതു നുണയാണ്!"

മല്ലു അച്ഛൻ പറഞ്ഞത് ഉടനെ ആവർത്തിച്ചു പറഞ്ഞു – "അവൻ നുണപറഞ്ഞു—അപ്പോൾ അവന് കണ്ണുണ്ടാകയില്ല!"

മകന്റെ വിവാഹം കഴിഞ്ഞപ്പോൾ വക്കീൽ സീതാരാമ സ്വാമിയുടെ ദിവ്യദൃഷ്ടി വീണ്ടും തെളിഞ്ഞു. ഏതാനും ദിവസങ്ങൾക്കുശേഷം നടക്കുന്ന തെരഞ്ഞെടുപ്പാണ് കാരണം! വിവിധ കക്ഷികളുടെ തെരെഞ്ഞെടുപ്പു പ്രചരണം ആരംഭിച്ചു കഴിഞ്ഞു. കൂടുതൽ വോട്ടർമാർ ഗ്രാമങ്ങളിലാണ്. അതിനാൽ ഗ്രാമവാസികൾക്ക് അനുകൂലമായ പ്രചരണം കൂടുതലായി നടത്തേണ്ടത് ആവശ്യമായി വരുന്നു. അതിനാൽ "കൃഷി ചെയ്യുന്ന വനാണ് ഭൂമി" എന്ന മുദ്രാവാക്യം മുഴങ്ങി. മിക്കവാറും എല്ലാ കക്ഷികളും ഈ മുദ്രാവാക്യം വിളിച്ചു പറഞ്ഞു. എല്ലാവിധത്തിലു മുള്ള ജനങ്ങൾ, താന്താങ്ങളുടെ അഭിരുചിക്കനുസരിച്ച് ഈ മുദ്രാ വാക്യത്തിന്റെ പ്രയോജനം ഉന്നയിക്കാനും തുടങ്ങി. തെര ഞ്ഞെടുപ്പു ജയിക്കാനുള്ള പ്രധാന ഉപായമായി രാഷ്ട്രീയക്കാർ ഈ മുദ്രാവാക്യത്തെ ഉപയോഗപ്പെടുത്തി. മുതലാളിമാർ, ഈ ലക്ഷ്യത്തെ മുൻനിർത്തി പല പടങ്ങളും നിർമ്മിക്കുകയും അതു വഴി ജനങ്ങളുടെ പണം പിടുങ്ങുകയും ചെയ്തു. ഇതു കഥാ വസ്തുവാക്കി, നാടകക്കമ്പനിക്കാർ, മറിഞ്ഞും തിരിഞ്ഞും കുറെ സംഭവങ്ങൾ കൂട്ടിയിണക്കി ജമീന്ദാരൻമാർക്കും, മുതലാളിമാർക്കും

എതിരായി സാമാന്യജനങ്ങളുടെ വിപ്ലവബോധം പ്രകടമാക്കുന്ന നാടകങ്ങൾ നിർമ്മിക്കുകയും അഭിനയിക്കുകയും ചെയ്ത് സ്വയം സമ്പന്നരാകാനുള്ള തൊഴിൽ തുടങ്ങി. കാലത്തിന്റെ ഈ പുതിയ കാറ്റുവീശൽ കണ്ട ഭൂമി ഉടമസ്ഥൻമാർ, തങ്ങൾക്കു ഗുണകരമായ വ്യവസ്ഥകൾ ചെയ്തു. ചിലർ വാരത്തിനു നൽകിയിരുന്ന നിലങ്ങൾ കൈവശക്കാരിൽ നിന്നും വിടുർത്തിയെടുത്ത് സ്വയം കൃഷി ചെയ്യാൻ തുടങ്ങി. മറ്റുചിലരാകട്ടെ, ഭൂമി തീറുകൊടുത്തിട്ട്, തൽസംബന്ധമായ നൂലാമാലകളിൽ നിന്ന് മുക്തി നേടി. വിലക്കയറ്റത്തിന്റെ അവസരം ഉപയോഗപ്പെടുത്തി തങ്ങളുടെ ഇരുമ്പുപെട്ടികൾ നിറച്ചു കഴിഞ്ഞ ധനികൻമാർ, അന്യോന്യം മത്സരിച്ച് കൂടുതൽ കൂടുതലായി ഭൂമി വിലയ്ക്കുവാങ്ങാനും, അവയിൽ കൃഷി ചെയ്തിരുന്ന പഴയ വാരക്കാരെ ഒഴിപ്പിച്ച്, സ്വയം കൃഷി ചെയ്യാനും തുടങ്ങി. താണകിടയിലുള്ള കർഷകർക്ക്, ഈ ഏർപ്പാട് വളരെയേറെ ദോഷം ചെയ്തു. ഇതുവരെ വാരത്തിന് കൃഷിചെയ്ത് ജീവിതം കഴിച്ചുകൂട്ടിയിരുന്നവർ ഇപ്പോൾ ഭൂമി നഷ്ടപ്പെട്ട് പരവശരായിത്തീർന്നു. വാരനിലം പിടിച്ചുപറിക്കപ്പെട്ടതിനാൽ വയറിൽ തീയാളി വളരെപ്പേർ മരിച്ചുപോയി. മരിക്കാൻ കഴിയാത്തവർ ജീവിക്കാൻ മറ്റു വഴികളൊന്നും കാണാതെ ഭിക്ഷയാചിച്ച് വയറു പുലർത്തി. ഈ പരിവർത്തനങ്ങളെല്ലാം ചേർന്ന്, ഒരു പ്രശ്നംകൂടി സൃഷ്ടിച്ചു. ഗ്രാമങ്ങളിൽ ധനികരും, ദരിദ്രരും, ഭൂവുടമയും കൂലിത്തൊഴിലാളികളും എന്നിങ്ങനെ രണ്ടുവർഗങ്ങൾ ഉണ്ടായി. രണ്ടു വർഗങ്ങൾ തമ്മിൽ കലാപം, കൊലപാതകം, തുടങ്ങിയവയും ഉണ്ടാകാൻ തുടങ്ങി. എങ്കിലും പണം ഉള്ളവന് ശക്തി ഉണ്ടായി. ജയവും അവനു തന്നെയായിരുന്നു.

ഈ പുതിയ പരിതസ്ഥിതി, വളരെ കൊല്ലങ്ങൾക്കു മുമ്പു തന്നെ സീതാരാമസ്വാമി മനസ്സിൽ കണ്ടിരുന്നു. അതനുസരിച്ച് സ്വന്തമായി ഒരു പരിപാടിയും തയ്യാർ ചെയ്തിരുന്നു. എന്നാൽ അയാളുടെ ഭാര്യ ഈ പദ്ധതി നടപ്പാക്കാൻ സമ്മതിച്ചില്ല. അവൾ പറഞ്ഞു – "ആണ്ടുതോറും പുല്ലയ്യാ സത്യസന്ധമായി വാരനെല്ലു കൊണ്ടുവന്നു തരുന്ന സ്ഥിതിക്ക് എന്തിന് ആ നിലം വില്ക്കണം?" അന്ന് ഭാര്യയുടെ വാദത്തിൽ തോറ്റുമിണ്ടാതിരിക്കുകയായിരുന്നു സീതാരാമസ്വാമി. ഇപ്പോൾ ആ പരിപാടി

തിരിഞ്ഞുവന്നിരിക്കുകയാണ്. ഒരു വർഷത്തിനുശേഷം നടക്കുന്ന തെരഞ്ഞെടുപ്പിനു വേണ്ടി പ്രചാരണം തുടങ്ങിയിരിക്കുകയാണ്. അതു കണ്ടപ്പോൾ കൃഷി ചെയ്യുന്നവന് ഭൂമി കിട്ടത്തക്കവിധം സർക്കാർ നിയമം നിർമ്മിക്കുമെന്ന് സീതാറാം സ്വാമിക്ക് ബോധ്യമായി. ഗ്രാമത്തിലെ നിലം വിറ്റ്, ആ പണം കൊണ്ട് പട്ടണത്തിൽ വീടുണ്ടാക്കുകയും ആ വീട് വാടകയ്ക്കു കൊടുക്കുകയും ചെയ്താൽ സ്വത്ത് സുരക്ഷിതമായിരിക്കുമെന്നും വരുമാനം വർധിക്കുമെന്നും അയാൾ ചിന്തിച്ചു. ഇക്കാര്യം അയാൾ ഒരു ദിവസം ഭാര്യയോടു പറഞ്ഞു. "നാം താമസിക്കുന്ന ജില്ല വേണ്ടതിലധികം വലുതാണ്. വരാൻ പോകുന്ന പുതിയ സർക്കാർ, ഇതു രണ്ടായി വിഭജിക്കും. അങ്ങിനെ വരുമ്പോൾ, ഈ നഗരത്തിലായിരിക്കും ജില്ലയുടെ മുഖ്യകേന്ദ്രം. അപ്പോൾ, വീട്ടുവാടക ഇരട്ടിയാകും." ഇതൊക്കെ കേട്ടപ്പോൾ പുല്ലയ്യായ്ക്ക് വാരത്തിന് കൊടുത്തിട്ടുള്ള രണ്ടേക്കർ ഭൂമി വിൽക്കുന്നതിന് ഭാര്യ സമ്മതിച്ചു. ഈ പട്ടണത്തിൽ ഇക്കാരണത്താൽ സ്വന്തമായി ഒരു വീടുകൂടി ഉണ്ടാകുമെന്ന് അവൾ ആലോചിച്ചു.

ഒരേക്കർ നിലം രജുവയും ഒരേക്കർ നിലം മറ്റൊരു കൃഷിക്കാരനും വാങ്ങിക്കത്തക്കവിധമാണ് നിശ്ചയം ചെയ്തു വച്ചിരുന്നത്. കുറച്ചു കൂടുതൽ രൂപയുടെ ആവശ്യം നേരിട്ടതുകൊണ്ടാണ് നിലം വില്ക്കാൻ ഇടയാകുന്നതെന്ന്, വക്കീൽ പുല്ലയ്യായെ വിളിപ്പിച്ചു പറഞ്ഞു. പുല്ലയ്യാ പറഞ്ഞു – "സാർ, അപ്പൂപ്പന്റെയും അപ്പൂപ്പന്റെ അച്ഛന്റെയും കാലം മുതൽ ഞങ്ങൾ കൃഷി ചെയ്തുവരുന്ന നിലമാണിത്. വാരനെല്ല് അതാതു സമയത്തുതന്നെ തരുന്നുണ്ട്. ഇതിനുപുറമെ അങ്ങയുടെ പശുക്കൾക്ക് വയ്ക്കോലും മറ്റും വീട്ടിൽ എത്തിച്ചുതരുന്നുമുണ്ട്. ഈ പരിപാടി ഞങ്ങളുടെ അപ്പൂപ്പന്റെ കാലം മുതൽ നടന്നുവരുന്നതാണ്. എന്നിട്ടും അങ്ങ് നിലം വില്ക്കുകയാണെങ്കിൽ ഞങ്ങൾ കിണറ്റിൽ ചാടി ചാകണമോ?"

വളരെ വിനയത്തോടു കൂടി ശാന്തസ്വരത്തിലാണ് പുല്ലയ്യാ കാര്യങ്ങൾ പറഞ്ഞത്. എന്നാൽ,ഇതിനകം തന്നെ നിലം വാങ്ങാൻ പോകുന്നവരോട് വക്കീൽ കുറെ സംഖ്യപറ്റി നിലം അവർക്കു കൊടുക്കാമെന്ന് വാക്കുകൊടുത്തുകഴിഞ്ഞിരുന്നു. അതിനാൽ പുല്ലയ്യായുടെ അപേക്ഷയെല്ലാം വിഫലമായി. വക്കീൽ ഇത്രമാത്രം

പറഞ്ഞു – "നിലം വിറ്റുകിട്ടുന്ന തുകയിൽ കുറച്ചു തനിക്കു തരാം. അതിൽ കവിഞ്ഞൊന്നും ചെയ്യാൻ പറ്റുകയില്ല."

"അങ്ങേയ്ക്കു തരുന്നത്ര വാരനെല്ല്, നിലം വിലയ്ക്കു വാങ്ങുന്നവർക്കു കൊടുക്കാം. ഈ വ്യവസ്ഥ അവരെക്കൊണ്ടു സമ്മതിപ്പിക്കണം. അത്രയും ചെയ്തുതന്നാൽ മതി," പുല്ലയ്യാ പറഞ്ഞു. നിലം വാങ്ങുന്നത് ആരൊക്കെ എന്നു വ്യക്തമാക്കിയിട്ട്, അങ്ങിനെ ചെയ്യുവാൻ നിവൃത്തിയില്ലെന്നു വക്കീൽ പറഞ്ഞു. "അവരും കൃഷിക്കാരാണ്. പിന്നെന്തിന് നിലം വാരത്തിനു കൊടുക്കണം. അത് നടപ്പില്ലാത്ത കാര്യമാണ്."

സംഭാഷണം മൂത്തുമൂത്തു എടാ പോടാ എന്നുവരെയായി. വക്കീൽ അല്പം കടുപ്പിച്ചു പറഞ്ഞു. അപ്പോൾ പുല്ലയ്യാ ദേഷ്യം കൊണ്ട് മതിമറന്നുപോയി. "സാറേ, അങ്ങയുടെ വക്കാലത്തും സക്കാലത്തും ഒന്നും എനിക്കറിയില്ല. എങ്കിലും ഇത്രയും പറയുന്നു. അപ്പൂപ്പന്റെ കാലം മുതൽ ഞങ്ങൾ കൃഷിചെയ്യുന്നതാണ് ഈ നിലം. സർക്കാരും എന്റെ അവകാശം എങ്ങിനെ മാനിക്കുന്നു എന്ന് ഞാനൊന്നു നോക്കട്ടെ. അങ്ങ് ഏതു കോടതിയിൽ വേണമെങ്കിലും പൊയ്ക്കൊള്ളു. നിലം ഞാൻ വിട്ടുതരില്ല." ഇത്രയും പറഞ്ഞിട്ട് പുല്ലയ്യാ പോകാൻ തുടങ്ങി. അയാളെ തടുത്തിട്ട് വക്കീൽ പറഞ്ഞു. "ആണ്ടു തോറും വാരച്ചീട്ട് എഴുതിത്തന്ന് നിലം കൃഷിചെയ്യുന്ന സ്ഥിതിയ്ക്ക് നിലത്തിന്റെ അവകാശം നിങ്ങൾക്ക് എങ്ങിനെ കിട്ടും? തന്നെപ്പോലുള്ള പലരെയും ഞാനും കണ്ടിട്ടുണ്ട്. എന്തിനധികം ചാട്ടവും തുള്ളലും? തനിക്ക് തരാമെന്നു പറഞ്ഞ തുക കൂടി ഇനിയില്ല."

"സാർ, നിങ്ങളുടെ കടലാസുകൾക്കിടയിൽ ന്യായം ഒളിച്ചു വച്ചേയ്ക്കാൻ കഴിഞ്ഞേയ്ക്കും. എന്നാൽ കച്ചേരിയിൽ വരുമ്പോൾ ഗ്രാമം മുഴുവൻ സത്യത്തിന് പിന്നിൽ അണിനിരക്കും. എങ്ങിനെ രക്ഷപ്പെടുമെന്ന് ഞാനും ഒന്നുകാണട്ടെ." ഇത്രയും പറഞ്ഞിട്ട് പുല്ലയ്യാ അവിടുന്ന് പോയി.

പുല്ലയ്യാ പോയതിനുശേഷം, രജുവയും മറ്റൊരു കർഷകനും വക്കീലിന്റെ വീട്ടിൽ ചെന്നു. "അങ്ങ് ഞങ്ങളുടെ പേരിൽ തീറാധാരം എഴുതണം. പുല്ലയ്യായെ ഒഴിപ്പിക്കാം. അയാളുടെ അന്ത്യദിവസം അടുത്തു എന്നാണ് തോന്നുന്നത്. വിനാശകാലേ വിപരീത ബുദ്ധി." രജുവ പറഞ്ഞതുകേട്ട് വക്കീൽ വളരെ സന്തോഷിച്ചു.

അയാൾ വിചാരിച്ചു, "പോകട്ടെ, കോടതി കയറുമെന്ന ഭയം ഒഴിഞ്ഞു." താമസിയാതെ തന്നെ അയാൾ രണ്ടാളുടെയും പേരിൽ തീറാധാരം രജിസ്ട്രാക്കി.

നവിരി ഗ്രാമത്തിലെ വലിയതെരുവിൽ പീസായുടെ വീട്ടിനടുത്തുവച്ച് ഈ വിഷയത്തെപ്പറ്റി ചർച്ച നടന്നു. വിവരം അറിഞ്ഞ് പുല്ലയ്യാ കത്തിക്കാളി. പീസാ അയാളെ സമാധാനപ്പെടുത്തിക്കൊണ്ടു പറഞ്ഞു "എടോ പുല്ലീ! ഈശ്വരൻ എല്ലാം കണ്ടുകൊണ്ടാണിരിക്കുന്നത്."

"ഈശ്വരൻ! എവിടെ നിങ്ങളുടെ ഈശ്വരൻ? കാണാം നാളെ – വയലിൽ വരുന്നത് ആരെന്ന്? തടിയിൽ നിന്ന് അവന്റെ തല ദൂരെ തെറിപ്പിച്ചില്ലെങ്കിൽ എന്റെ പേര് പുല്ലയ്യാ അല്ല!"

"അവന് ആളുണ്ട്, പണവും ഉണ്ട്! പണത്തിലാണ് ഈ ലോകം നടക്കുന്നത്. നിങ്ങളുടെ ഭാഗത്ത് ന്യായമുണ്ട്. ന്യായമാണ് ഈശ്വരൻ. ന്യായത്തിന് ഒരിക്കലും മരണമില്ലെന്ന് കുഞ്ഞുങ്ങൾക്കു പോലും അറിയാം."

പീസാ പറഞ്ഞതുകേട്ടപ്പോൾ പുല്ലയ്യായുടെ ക്ഷോഭം പിന്നെയും വർധിച്ചു.

"നാം എപ്പോഴും ഈശ്വരനാമവും ജപിച്ചിരിക്കണമോ?. ഈശ്വരൻ! ഇതാണോ നിങ്ങളുടെ ഈശ്വരനും അയാളുടെ ന്യായവും? ഭൂമിയിൽ അന്യായം അതിരു കവിഞ്ഞിരിക്കുന്നു. ഈശ്വരനുണ്ടെങ്കിൽ എവിടെ ചത്തു കിടക്കുന്നു? അവൻ ഇതൊക്കെ കാണുന്നില്ലേ?"

"എടോ, എന്താ ഈശ്വരനില്ലാത്തത്? ഞാൻ തന്നെപ്പോലെ അല്ലാത്തത് എന്തെന്ന് പറഞ്ഞാട്ടെ. എന്റെ ജീവിതം പോലെ തന്റെ ജീവിതം ആകാത്തത് എന്ത്? ഓരോരുത്തർക്കും അവനവന്റെ രൂപവും ജീവിതവും ഉണ്ട്."

പീസാ പറയുന്നത് കേട്ട് ഇടയിൽ വച്ച് തടഞ്ഞുകൊണ്ട് പുല്ലയ്യാ പറഞ്ഞു:

"നാളെ രാവിലെ നിശ്ചയമായും വയൽ ഉഴും. ഏതവനാണ് അത് തടയുന്നതെന്നു കാണട്ടെ!"

പുല്ലയ്യാ മീശപിരിക്കുന്നതു കണ്ട്, മല്ലുവും ഇല്ലാത്ത മീശ പിരിച്ചു!

ഗ്രാമത്തിലെ കുഷ്ഠരോഗി, കാലും വലിച്ചിഴച്ചു കൊണ്ട് കുറെ ദൂരം പോയപ്പോൾ, അകലെ വഴിയിൽ വച്ച് രജുവയെ കണ്ട പുല്ലയ്യാ പറഞ്ഞത് അയാൾ കേട്ടിരുന്നു. രജുവ മീശ തടവിക്കൊണ്ട് സംജീവിയോട് പറയുകയാണ്: "ആ വയലിൽ അയാൾ കൃഷിചെയ്യുന്നത് എങ്ങിനെയെന്ന് ഞാനും ഒന്നു കാണട്ടെ." കുഷ്ഠരോഗി ഇതു കേട്ടതും നീലിയുടെ അടുത്ത് പാഞ്ഞെത്തി പറഞ്ഞു :

"അമ്മാ, നാളെ പുല്ലയ്യാ ആ വയലിൽ പോകുന്നതു ശരിയല്ല. ശാഠ്യം പിടിച്ചുകൊണ്ട് രജുവയും ഇരിപ്പുണ്ടവിടെ. അയാൾ പണം കൊടുത്ത് നിലം വാങ്ങി. ജനങ്ങളും അതു പറയും. സർക്കാരും അയാളുടെ വശത്തായിരിക്കും. ഈശ്വരൻ എല്ലാം കാണുന്നുണ്ട്. ഇതു മറ്റൊരു കാര്യം."

നീലി പെട്ടെന്ന് പരിഭ്രമിച്ചുപോയി. പിന്നെ ശാന്തമായി പുല്ലയ്യാ ഇതേപ്പറ്റി തന്നോടു പറയുമെന്ന് കരുതി അവൾ രാത്രിവരെ കാത്തിരുന്നു. എന്നാൽ മിണ്ടാതെ കഴിഞ്ഞു. കിഴവി പനി പിടിച്ചു വിറച്ച്, ദീനശബ്ദം പുറപ്പെടുവിച്ച് ഒരു മൂലയിൽ കഴിയുകയായിരുന്നു. പെൺ കുഞ്ഞ് ഉണർന്നു കരയുന്നു. അതിന് അമ്മയുടെ പാല് മതിയാകാതെ വന്നിരിക്കുകയാണ്. കുഞ്ഞിന് പാലു കൊടുക്കന്നതിനിടയിൽ, തിരിഞ്ഞു കിടന്നുകൊണ്ട് നീലി ഭർത്താവിന്റെ നേരെ നോക്കി. പുളിഞ്ചുവട്ടിൽ വച്ച് തന്നെ പിടിക്കാനായി ഓടിയ മനുഷ്യനാണത്....... വിവാഹ ദിവസം മനോഹരമായ കണ്ണുകളിൽ പുഞ്ചിരി വിതറിയ മനുഷ്യനാണത്....... ഈ മനുഷ്യൻ തന്നെയാണ് മോടിയിൽ വസ്ത്രം ധരിച്ചു തന്നോടൊപ്പം പട്ടണത്തിലേക്കു വന്നത്...... എന്നാൽ ഉത്സാഹം തിളച്ചുമറിയുന്ന ആ ഉന്മാദിനും, മനസ്സിലെ വേദന കാരണം മറിയുകയും തിരിയുകയും ചെയ്യുന്ന ഈ മനുഷ്യനും തമ്മിൽ എന്തൊരു വ്യത്യാസം ! നീലിക്ക് ഭർത്താവിനോട് ദയ തോന്നി. തന്റെ മനസ്സിലെ രഹസ്യം പുല്ലയ്യാതന്നെ എന്തു കൊണ്ട് തുറന്നു കാട്ടുന്നില്ല എന്ന് അവൾക്ക് നല്ലപോലെ അറിയാമായിരുന്നു. ഉരുക്കു ശരീരമായിരുന്നു അയാളുടേത് ; മനസ്സാകട്ടെ മെഴുക് കൊണ്ടുള്ളതും.

അല്പ സമയത്തിനകം മകളുറങ്ങി. കിഴവി അപ്പോഴും ദീനശബ്ദം പുറപ്പെടുവിച്ചു കൊണ്ട് കിടക്കുകയാണ്. നീലി, വിളക്കിന്റെ

പ്രകാശം കുറച്ചിട്ടു, ഭർത്താവിന്റെ അടുത്തു പോയിരുന്നു. കൈ തലയിൽ വയ്ക്കുന്നതുവരെ അവൾ അടുത്തു വന്നിരിക്കുന്നുണ്ടെന്ന് അയാൾ മനസ്സിലാക്കിയില്ല. സ്നേഹം പുരണ്ട കണ്ണുകളുമായി ചിരിച്ചു കൊണ്ട് അയാളെ നോക്കിയിരുന്നു അവൾ. പുല്ലയ്യായുടെ കണ്ണുകൾ ഒരു പ്രാവശ്യം അവളുടെ നേർക്ക് ഉയർന്നു; പക്ഷേ പെട്ടെന്ന് അതു കുനിഞ്ഞു പോയി. നീലിയുടെ കൈകൾ പുല്ലയ്യാ യുടെ മുടികൾക്കിടയിൽ തെരുപ്പിടിച്ചു. തന്റെ മുഖം അയാളുടെ മുഖത്തോടു ചേർത്തു. പുല്ലയ്യായ്ക്ക് ലഘുവായ വിറയൽ അനുഭവ പ്പെട്ടു. അവൾ ഏറ്റവും സാധരണമട്ടിൽ സാവകാശത്തിൽ പറഞ്ഞു – " എല്ലാ വിശേഷവും ഗ്രാമം മുഴുവൻ പാട്ടായിട്ടും എന്നോടെന്താ പറയാതിരുന്നത് ? "

പുല്ലയ്യാ മൗനം അവലംബിച്ചു. ശരീരമാകെ അയാൾക്കു രോമാഞ്ചം കൊണ്ടു. താൻ എന്തോ അപരാധം ചെയ്തതായി അയാൾക്കു തോന്നി. ഉള്ളിലെ ധൈര്യം മുഴുവൻ സംഭരിച്ച് അയാൾ പറഞ്ഞു. "ഗ്രാമക്കാരെ എനിക്കു പേടിയില്ല ! "

നീലി ഭർത്താവിന്റെ വശം ചേർന്നു കിടന്നിട്ട്, തല അയാളുടെ നെഞ്ചിൽ വച്ചു. രണ്ടുപേരുടെയും അനുരാഗം അശ്രുക്കളായി കണ്ണുകളിൽ എത്തി നോക്കാൻ തുടങ്ങി. കുറച്ചു നേരം ഇരുവരും ഒന്നും പറഞ്ഞില്ല. നീലി ഭിത്തിയിൽ ചാരിയിരുന്ന് മടിയിൽ കിടക്കുന്ന ഭർത്താവിന്റെ തല തലോടിക്കൊണ്ട് പറഞ്ഞു – " നാളെ വീട്ടിൽ നിന്നു പുറത്തു പോകരുത്. ദേഷ്യം വരുമ്പോൾ മനുഷ്യൻ മൃഗമാകുമെന്നാണ് പറയുന്നത്. നമ്മുടെ വിധി അതാണെങ്കിൽ ആർക്കെന്തു ചെയ്യാൻ കഴിയും ? കരുത്തുള്ളതാണല്ലോ നമ്മുടെ കൈ കാലുകൾ – – – പിന്നെ എന്തിന് – – – "

ദുഃഖം കൊണ്ടവളുടെ തൊണ്ട തടഞ്ഞു പോയി. തുടർന്നു സംസാരിക്കാൻ കഴിഞ്ഞില്ല. മനഃപീഡ കണ്ണിൽ പ്രതിഫലിച്ചു. അവളുടെ നിശ്ശബ്ദ വേദന പുല്ലയ്യായ്ക്കു മനസ്സിലായി. അയാൾ പറഞ്ഞു – " നമ്മളോടു കാണിക്കുന്നതു അന്യായമാണെന്ന് നാലാൾ അറിയട്ടെ. "

" ഈ കുഞ്ഞുങ്ങളുടെ മുഖം നോക്കിയിട്ട് അങ്ങയുടെ ദേഷ്യം കുടിച്ചിറക്കൂ. നാം എങ്ങിനെയെങ്കിലും ജീവിക്കും. ആരും സ്വത്ത് തലയിൽ വച്ചു കൊണ്ടു പോകാറില്ല. നന്മയും തിന്മയും മാത്രമേ ഒടുവിൽ മനുഷ്യന്റെ കൂടെ പോകുന്നുള്ളു. ഒരു കണ്ണുകൊണ്ട്

കരയവേ തന്നെ മറ്റേക്കണ്ണുകൊണ്ട് ചിരിക്കാനും കഴിഞ്ഞാൽ മാത്രമേ ജീവിക്കാൻ കഴിയൂ. ഇനി അങ്ങയുടെ ഇഷ്ടം ! - - - - -"

നീലി പിന്നെ ഒന്നും പറഞ്ഞില്ല. മിണ്ടാതെ എഴുന്നേറ്റ് അടുത്തുള്ള കട്ടിലിൽ ചെന്ന് മകളുടെ കൂടെ കിടന്നുറങ്ങി.

പ്രഭാതമായി. നേരം പുലർന്നു. രാത്രിയിലെ സംഭവങ്ങളെല്ലാം പുല്ലയ്യായ്ക്ക് സ്വപ്നം പോലെ തോന്നി. പുല്ലയ്യാ കൈയും മുഖവും കഴുകി, അല്പം ചോറുണ്ടു ; കുറച്ചു കഞ്ഞിവെള്ളവും കുടിച്ചു. ഇന്നു പുല്ലയ്യായും രജുവയും തമ്മിൽ ചില കശപിശകളൊക്കെ നടക്കുമെന്ന കേൾവി ഗ്രാമം മുഴുവൻ പരന്നു കഴിഞ്ഞിരുന്നു. ചിലരുടെ തല ഇന്നു തെറിക്കുമെന്ന ആശങ്ക പോലും ചിലർക്കു ണ്ടായിരുന്നു. വയലിൽ പോകേണ്ട എന്നു വയ്യാമെന്നു പുല്ലയ്യാ ആദ്യം ആലോചിച്ചു. എന്നാൽ പെട്ടെന്ന് അയാൾക്കു തോന്നി തന്റെ മീശ മുറിഞ്ഞു പോയി എന്ന് ! ഒടുവിൽ ഈ വിധം ചിന്തിച്ചു– "ഛീ, ഇത്രയൊക്കെ ഒച്ചപ്പാടുണ്ടാക്കിയ സ്ഥിതിക്ക് ഇനി മരണത്തെ പേടിക്കണമോ ? ഭീരുവായി ജീവിക്കണോ ? ഞാൻ മല്ലനായുഡുവിന്റെ മകനാണ്. വാക്കു പാലിക്കുന്നവൻ ! പ്രതിജ്ഞ പാലിക്കുന്നവൻ ! എന്തു പറഞ്ഞോ അതു ചെയ്യും. ആളുകൾക്കു മുമ്പിൽ തല കുനിക്കുകയില്ല."

അയാൾ വടി ഒരു വശത്ത് ഒതുക്കിപ്പിടിച്ചു പോത്തിനെ അഴി ച്ചിട്ട് കലപ്പ തോളിൽ എടുത്തു വച്ചു. മല്ലു അച്ഛന്റെ പിന്നിൽ നില്പുണ്ടായിരുന്നു. നീലി, ഒന്നും മിണ്ടാതെ ഭർത്താവിനെ നോക്കി നിന്നു. അയാൾ അവളെ ശ്രദ്ധിച്ചില്ല. വീട്ടൽ നിന്നിറങ്ങി. ചവിട്ടുപടിക്കൽ കിടന്നിരുന്ന മകൾ കരയാൻ തുടങ്ങി. ദീന ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് കിഴവി എഴുന്നേറ്റ് മല്ലുവിനെ പിടിക്കാ നായിട്ടു പോയി. എന്നാൽ അവൻ തലമുടിയിൽ പിടിച്ചു വലിക്കു കയും പിടിച്ചുന്തുകയും ചെയ്തിട്ട് പിടി വിടുവിച്ചു. ഭർത്താവ് വല്ലതും പറയുമെന്ന് നീലി അല്പനേരം പ്രതീക്ഷിച്ചു. പക്ഷേ അയാൾ ഒന്നും പറയാതെ മുന്നോട്ടു നീങ്ങി. നീലി മിണ്ടാതെ പുറകെ ചെന്നിട്ട് വടിയിൽ പിടിച്ചു. പുല്ലയ്യാ വട്ടം തിരിഞ്ഞപ്പോൾ, കലപ്പയുടെ അറ്റം നീലിയുടെ തലയിൽ കൊണ്ടു. പുല്ലയ്യാ ഒരു പ്രാവശ്യം നീലിയുടെ കണ്ണുകളിലേക്കു നോക്കി. പിന്നെ വടി വിട്ടിട്ട് മുന്നോട്ടു നടന്നു. എങ്കിലും അയാളുടെ കണ്ണുകൾ പിന്നിലേക്കു തന്നെ തിരിഞ്ഞു നോക്കിക്കൊണ്ടിരുന്നു.

പുല്ലയ്യാ വയലിന്റെ വരമ്പിൽ എത്തി. കുഞ്ഞുന്നാൾ മുതൽ അതു തന്റേതാണെന്നാണു അയാൾ മനസ്സിലാക്കിയിരുന്നത്. സ്വന്തം ആടുകൾക്കും, പശുക്കൾക്കും വേണ്ടി അവിടത്തെ നീണ്ട പുല്ല് അരിഞ്ഞിട്ടുണ്ട്. തന്നെപ്പോലെ തന്റെ കൊച്ചു മകനും അവിടെ മാടുകളെ മേയ്ക്കുമെന്ന് അയാൾ കരുതിയിരുന്നു. എന്നാൽ കാലം തിരിഞ്ഞു പോയി. അച്ഛനമ്മമാരോട് ഉണ്ടായിരുന്നതില ധികം മമതയും ആത്മാർഥതയും അയാൾക്ക് ഈ ഭൂമിയോടും അതിലെ മണ്ണിനോടും ഉണ്ടായിരുന്നു. എന്നാൽ ഇതൊന്നും തന്റെയല്ലെന്ന് വക്കീൽ പറഞ്ഞു കഴിഞ്ഞിരിക്കുന്നു.

പുല്ലയ്യാ കലപ്പ താഴെ വച്ചു. മല്ലു ചാട്ട എടുത്ത് പോത്തുകളെ തടഞ്ഞു. പുല്ലയ്യാ അവയെ നുകത്തിൽ കെട്ടി. വയലിന്റെ കിഴക്കു ഭാഗത്തേയ്ക്ക് തിരിഞ്ഞു, നുകത്തിൽ കലപ്പ വച്ചു. ഇതിനകം പീസാ കൂകിവിളിച്ചുകൊണ്ട് ഓടി വന്നു. " എന്റെ പൊന്നനിയാ, അവർ കൂട്ടമിട്ട് വടിയുമായി വരുന്നുണ്ട്! പുല്ലി ! ഞാൻ പറയുന്നതു കേൾക്കു ! പോകൂ ഇവിടുന്ന് ! വീട്ടിൽ പോകാം - - - - - എടോ ദാണ്ടേ വരുന്നു - - - - - അവിടെ നോക്കു, അവർ തോട്ടം കടന്നു കഴിഞ്ഞു - - - - എടോ പുല്ലീ ! ഞാൻ പറയുന്നതു കേൾക്ക് - - - ഞാൻ തന്റെ കാലു പിടിക്കുന്നു - - - - - . ഞാൻ പറയുന്നത് അനുസരിക്ക്. "

പീസാ പേടിച്ച് വിറയ്ക്കുകയായിരുന്നു..... കിതയ്ക്കുന്നുണ്ടായിരുന്നു അയാൾ. എന്നാൽ പുല്ലയ്യായുടെ ചെവിയിൽ യാതൊന്നും ഏശിയില്ല. തന്നെത്തന്നെ മറന്ന് വയൽ ഉഴുകുകയായിരുന്നു അയാൾ. ഇതിനകം ആൾകൂട്ടവും അവിടെയെത്തി. ഒന്നോ, രണ്ടോ പേരല്ല. വളരെപ്പേരുണ്ട്. അവർ വയൽ വളഞ്ഞു. പീസാ പരിഭ്രമിച്ച് ബഹളം കൂട്ടി വിളിച്ചു പറഞ്ഞു കൊണ്ടിരുന്നു " എടോ പുല്ലീ ! അവർ വളഞ്ഞു കഴിഞ്ഞു. എന്ത്......... ഒരാളെത്തല്ലാൻ...... ഇത്രയും ആളുകൾ വടിയുമായി വന്നോ ! നിങ്ങൾ മനുഷ്യരല്ലേ? ഈ ഗ്രാമത്തിൽ ഇനി ന്യായം നടക്കുകയില്ല...... ന്യായം ഇല്ലാതായത് എന്നെന്ന് ആർക്കറിയാം ! "

രജുവ പീസായെ വലിച്ചിഴയ്ക്കാൻ ശ്രമിച്ചു. എന്നാൽ, പീസാ ഒഴിഞ്ഞു മാറി. മല്ലുവിനെ എടുത്തു ദൂരെ മാറ്റുന്ന ശ്രമത്തിലായിരുന്നു അയാൾ. മല്ലു കരഞ്ഞു കൊണ്ട് ഒന്നു കുതറി പിടി വിടുവിച്ചു. ഈ പിടിവലിയിൽ മല്ലുവിന്റെ ലംഗോട്ടി അഴിഞ്ഞു

പോയി. ലംഗോട്ടി ശരിപ്പെടുത്തി അവൻ വീണ്ടും അച്ഛന്റെ പിന്നാലെ കൂടി. രജുവ പീസായെ പിടിച്ചു തള്ളി. പീസാ നിന്നിടത്തു നിന്നു കൊണ്ട് വിളിച്ചു പറഞ്ഞു – " സഹോദരാ, പുല്ലീ! ഞാൻ പറയുന്നത് കേൾക്ക്.......... സാഹസം ചെയ്യരുത് ".

രജുവ കലപ്പയുടെ അടുത്തു പോയി നില്പായി. പുല്ലയ്യാ പോത്തുകളെ കൊണ്ട് കലപ്പ വലിപ്പിച്ചു. അവ മുന്നോട്ടു നീങ്ങിയപ്പോൾ, രണ്ടു വടിക്കാർ കൂടി വന്ന് അവയുടെ മുമ്പിൽ നില്പായി. അവർ അവയുടെ നീക്കത്തെ തടഞ്ഞു കൊണ്ട് കലപ്പയിൽ നിന്നും കെട്ടഴിച്ചു വിട്ടു. പുല്ലയ്യാ പല്ലു കടിച്ചു. ചുറ്റിലും നിന്നവരെ അയാൾ കണ്ടില്ല. അയാളുടെ ദേഹവും മനസ്സും ജ്വലിച്ചു. കണ്ണിൽ നിന്ന് തീപ്പൊരി പാറി. വെയിലിന്റെ തെളിച്ച ത്തിൽ നിന്നിരുന്ന രജുവയെ അയാൾ തീക്ഷ്ണമായി നോക്കി. മങ്ങൽ മാറ്റുന്നതിന് അയാൾ ഒരു പ്രാവശ്യം കണ്ണു ചിമ്മി. അപ്പോഴും കണ്ണുകൾക്കു മുമ്പിൽ നീലിയുടെ രൂപം കാണപ്പെട്ടു. എന്താ അപ്പോൾ പോത്തുകളെ അഴിച്ചു വട്ടത് രജുവയല്ലേന്നോ ......... അതു നീലിയായിരുന്നോ ? ....... അതോ നീലമ്മാ ദേവി തന്നെയോ ?

മനസ്സിൽ ഭീരുത്വം അനുഭവപ്പെടുന്നതായി പുല്ലയ്യായ്ക്കു തോന്നി. മല്ലുവിനെ നോക്കിയപ്പോൾ അയാളുടെ നിസ്സഹായത വീണ്ടും വർധിച്ചു. കൈയിൽ വടിയില്ലാത്തത് നന്നായി എന്നയാൾ ഓർത്തു. ഉണ്ടായിരുന്നെങ്കിൽ വടിക്കടിക്കുന്നത് തന്റെ ഭര്യയെത്തന്നെ ആകുമായിരുന്നു.

രജുവയുടെ അടിയേറ്റ് പോത്തുകൾ രണ്ടും അവിടെ നിന്ന് ചാടി ഓടി. ഇതു കണ്ടപ്പോൾ മല്ലുവിനു ദേഷ്യം വന്നു. " ഞങ്ങളുടെ പോത്തിനെ തല്ലാൻ താനാരാണെടോ ? " ഇങ്ങനെ പറഞ്ഞിട്ട് മല്ലു മുഷ്ടി ചുരുട്ടി രജുവയെ ഇടിച്ചു. ദേഷ്യം വന്ന രജുവ, മല്ലുവിനെ വയലിന് വെളിയിലേക്ക് വലിച്ചിഴച്ചു. മല്ലു രജുവയുടെ കൈ കടിച്ച് പിടി വിടുവിച്ചിട്ട് അച്ഛന്റടുത്തേക്കോടി.

രജുവയുടെ കോപം അങ്ങേയറ്റമെത്തി. അയാൾ കലപ്പയെ ടുത്ത് മല്ലുവിന്റെ മേലെറിഞ്ഞു. " ഓടെടാ അവിടുന്നു മര്യാദയ്ക്ക് " എന്നു പറയുകയും ചെയ്തു. പുല്ലയ്യായ്ക്കു ഞരമ്പു തോറും ദേഷ്യം തിളച്ചു കയറി. ഒറ്റക്കുതിക്ക് അയാൾ രജുവയുടെ നേരെ ചാടിയടുത്തു. പെട്ടന്ന് കാൽ വഴുതി, മുഖം കുത്തി ചെളിയിൽ

വീണു പോയി. വേഗം എണീറ്റ്, വീണ്ടും രജുവയുടെ നേർക്ക് കുതിച്ചു. അയാൾ അടിക്കാൻ തുടങ്ങുമ്പോഴേക്കും മൂന്നുപേർ വടികൊണ്ട് അയാളെ തടുത്തുകൊണ്ട് പറഞ്ഞു " ഒരടി മുന്നോട്ടു വച്ചാൽ തല അടിച്ചു പൊട്ടിക്കും ! "

വടികൾക്കിടയിലൂടെ നോക്കിയപ്പോൾ അടുത്ത് വളരെപ്പേർ നില്ക്കുന്നുണ്ടെന്ന് പുല്ലയ്യ കണ്ടു. രജുവയും ഉണ്ടായിരുന്നു. എന്നാൽ അവരുടെ കൂട്ടത്തിൽ ഉണ്ടായിരുന്ന ഒരാളെ പെട്ടെന്നു കാണാറായി. ആരാ അത് ? നീലി ! ...... അയാളുടെ നീലി ! ..... അപ്പോൾ താൻ നീലിയെ തല്ലാനാണോ ഓങ്ങിയത്.......

ഇതിനകം അടുത്ത് വടിപിടിച്ചു നിന്നിരുന്ന മൂന്നുപേരിൽ രണ്ടാളുകൾ അയാളുടെ രണ്ടു കൈകളും പിടിച്ചു. മൂന്നാമത്തെയാൾ മല്ലുവിനെ പിടിച്ചു. രജുവ ആജ്ഞാപിച്ച പ്രകാരം അവർ അച്ഛനേയും മകനേയും നിലത്തിൽ കൂടി വലിച്ചിഴച്ചു. രണ്ടു പേരും മണ്ണിനെ ഉമ്മ വച്ചു കൊണ്ട് തന്നെ വയലിന് വെളിയിൽ പോയി. അപ്പോഴേയ്ക്കും പീസാ ഓടി എത്തി. പുല്ലയ്യായുടെ കണ്ണിലെ അശ്രുക്കൾ കണ്ടു അയാൾ പറഞ്ഞു. – " എന്റെ പൊന്നനുജാ താൻ കരയുന്നോ ? സിംഹം കുറുക്കനായിപ്പോയോ ? താനാരായിരുന്നു ? ഇപ്പോൾ ആരായി ? " ഇങ്ങിനെ പറഞ്ഞ് അയാൾ തല തല്ലിക്കരയാൻ തുടങ്ങി.

# 20

ഉച്ചസമയത്തെ കൊടും വെയിലിനെത്തുടർന്ന്, സന്ധ്യയായപ്പോഴേയ്ക്കും ആകാശം കാർമേഘാവൃതമായി. ചിലയിടത്ത് ചാറ്റമഴയും ഉണ്ടായി. കാർമേഘം കാറ്റടിച്ച് പടിഞ്ഞാറോട്ട് നീങ്ങി. അവിടെ പർവതത്താൽ തടയപ്പെട്ടു. രാത്രിയുടെ ഘോരാന്ധകാരത്തിൽ മിന്നൽ വീശിക്കൊണ്ടിരുന്നു.

നീലമ്മാദേവിയുടെ അമ്പലത്തിണ്ണയിൽ വെങ്കണ്ണ ഒറ്റയ്ക്ക് ഇരിക്കുകയായിരുന്നു. അയാളുടെ കൈയിൽ വടിയുണ്ട്. ഗണ്ണേമ്മയുടെ കൃപകൊണ്ട് അയാളുടെ ആഗ്രഹം സഫലമായി. അയാൾ ആവശ്യപ്പെട്ടതനുസരിച്ച് സന്ധ്യയ്ക്ക് അവൾ അയാളെ അവിടെ കൊണ്ടുചെന്നു വിട്ടിട്ടുപോയി. അടുത്തുതന്നെ വടിയും വച്ച് കുത്തിയിരിക്കുകയാണയാൾ.

അല്പസമയം കഴിഞ്ഞപ്പോൾ, പതുക്കെയുള്ള കാലൊച്ച കേട്ടു. "ആര്?" അന്ധനായ അയാൾ ചോദിച്ചു.

"എടാ കണ്ണുപൊട്ടാ! നീയോ? ഈ ഇരുട്ടത്തു നീ ഇവിടെ എന്തു ചെയ്യുന്നു?" സഞ്ജീവി ചോദിച്ചു.

"ഭഗത്തിന്റെ പാട്ടുകേട്ടിട്ടു പോകാമെന്നു കരുതി."

"പട്ടിണികൊണ്ട് പകുതി ചത്തെടാ അവൻ. ഇപ്പോൾ പനി പിടിച്ചു വിറയ്ക്കുകയാണ്. അവനിവിടെ വരുമോ? പോകാം. നിന്നെ അയാളുടെ തെരുവിൽ കൊണ്ടുചെന്നു വിടാം."

"വേണ്ട, വേണ്ട, ഭഗത് തീർച്ചയായും വരും." ഇങ്ങിനെ പറഞ്ഞ് അയാൾ അവിടെ കൂടുതൽ സൗകര്യമായി ഇരുന്നു.

ആറ്റിൽ കള കള ശബ്ദം കേൾക്കാം. പാലത്തിൽ കൂടി മണി കിലുക്കിക്കൊണ്ട് കാളവണ്ടികൾ പൊയ്ക്കൊണ്ടിരുന്നു. ഇടയ്ക്ക് ബസ്സിന്റേയും, മോട്ടോർ വണ്ടിയുടേയും ഹോൺ കേൾക്കാം. ക്രമേണ കരടി കണക്കെ വിഴുങ്ങുന്ന ഇരുട്ട് അവിടെയെല്ലാം വ്യാപിക്കാൻ തുടങ്ങി.

വീണ്ടും കാലൊച്ച

"ആര്?"

"––––––"

"പറയൂ, ആരാണത്?"

നേർത്ത ഒരു ദീന ശബ്ദം.

"പറഞ്ഞില്ലെങ്കിൽ വടി പുറത്തുകൊള്ളും."

വെങ്കണ്ണ വടി എടുത്തുകഴിഞ്ഞു.

"എടോ ഞാനാണ് – ഭഗത്!"

"ഓഹ്! ഒരു നിമിഷം കൂടി മിണ്ടിയില്ലായിരുന്നുങ്കിൽ, ജീവൻ കളഞ്ഞേനെ! രജുവയുടെ വഴി നോക്കിയിരിക്കുകയായിരുന്നു."

ഭഗത് ഒന്നും മിണ്ടാതെ അമ്പലത്തിന്റെ വാതിൽ തുറന്നു. ഇന്നയാൾ ഉടുത്തിരിക്കുന്നത് കീറിപ്പറിഞ്ഞ മുഷിഞ്ഞ മുണ്ടാണ്. ഇന്നലെയും ഈ മുണ്ടുടുത്തുകൊണ്ടാണ് വന്നത്. ഇന്നലെ അയാളുടെ മുഴുക്കുടിയനായ മകൻ അവശനായി പിടഞ്ഞു കഴിയുന്ന അച്ഛൻ കാണാതെ, നാട്ടുകാർ പാരിതോഷികമായി വാങ്ങിക്കൊടുത്തതും ഞാവൽ നിറമുള്ളതും മിനുങ്ങുന്നതുമായ അയാളുടെ വസ്ത്രം എടുത്തുകൊണ്ടുപോയി. അയാളത് നാലിലൊന്ന് വിലയ്ക്ക് പേരയാ ബനിയായുടെ കടയിൽ വില്ക്കുകയും കിട്ടിയ

തുക കള്ളുകടയിൽ ഹോമിക്കുകയും ചെയ്തു. ആ വസ്ത്രം മോഷണം പോയതിൽ ഭഗത് വളരെ ദു:ഖിച്ചു. അതോടെ അയാളുടെ പനികടുത്തു. തുണി മോഷണം പോയപ്പോൾ തന്നെ ദീനവും കൂടിയെന്നയാൾ ഓർത്തു. എണീക്കാനും, ഇരിക്കാനും അയാൾക്കു കഴിവില്ലെന്നായി. എങ്കിലും അവസാനനിമിഷം വരെ ദേവീപൂജ മുടക്കിക്കൂടല്ലോ. ഇന്നലത്തെ അഴുക്ക് പഴന്തുണിയും ഉടുത്ത് – നിന്ന് നിന്ന് വേച്ച് വേച്ച് ——— വളരെ താമസിച്ച് ദേവിയുടെ അടുത്ത് എത്തിയിരിക്കുകയാണ്. അവിടെ ചെല്ലുമ്പോൾ ശ്വാസം മുട്ടിനില്ക്കുകയായിരുന്നു. തൻമൂലം, വെങ്കണ്ണയുടെ ചോദ്യത്തിന് ഉടൻ മറുപടി പറയാൻ കഴിഞ്ഞില്ല.

വിളക്ക് കൊളുത്തിയിട്ട് ഭഗത് ഇരുന്നു. നൃത്തംവയ്ക്കാൻ കരുത്തില്ലായിരുന്നു. വയസ്സായ അസ്ഥികൂടം കണക്കെ കിതച്ചു കൊണ്ടിരുന്നു അയാൾ. നരച്ച് ചണം പോലത്തെ മുടി, ഗംഗയും യമുനയും പോലുള്ള താടിമീശ, ഇവയ്ക്കിടയിലെ ഉണങ്ങിവരണ്ട മുഖം, പല്ലില്ലാത്ത വായ്, കുഴിയിലായ കണ്ണ്. അയാൾ ഭിത്തിയോട് ചേർന്ന് നിലത്തിരുന്നു.

കണ്ണുപൊട്ടനായ വെങ്കണ്ണ തപ്പിത്തപ്പി സാവകാശത്തിൽ അമ്പലത്തിന് പുറത്തുകടന്നു. മുറ്റത്തുള്ള തിണ്ണയിൽ അയാൾ വന്നിരുന്നു. അകത്തു നിന്ന് ഭഗത്തിന്റെ ദീന ശബ്ദം കേൾക്കാമായിരുന്നു.

"എടോ! കേൾക്കുന്നുണ്ടോ?" വെങ്കണ്ണ വിളിച്ചുചോദിച്ചു. അയാളുടെ ചോദ്യത്തിന് മറുപടിയായി ഭഗത്തിന്റെ ദീന സ്വരം മാത്രമേ കേട്ടോള്ളു.

"ആ രജുവയുണ്ടല്ലോ, ചെകുത്താൻ – അവൻ പാവം കുഞ്ഞിനെ മല്ലുവിനെ മണ്ണിൽ വലിച്ചിഴച്ചു. അവൻ പുല്ലയ്യായുടെ ഭൂമി തീറുവാങ്ങി കൈയടക്കി. ഇനി എത്രപേരുടെ ജീവൻ കൊണ്ടാണ് കളിക്കുന്നതെന്ന് ആർക്കറിയാം! സ്വന്തം രക്തം കാണാതെ അയാളുടെ ബുദ്ധി നേരെയാകുമെന്ന് തോന്നുന്നില്ല. അതുകൊണ്ട് അതിനുള്ള വഴി നോക്കിയിരിക്കുകയാണ്."

കിതച്ചു കൊണ്ട് ഭഗത് പറഞ്ഞു – "സഹോദരാ സിംഹം തന്നെയായിക്കൊള്ളട്ടെ – മറ്റുള്ളവർക്ക് ദ്രോഹം ചെയ്യാതിരിക്കുന്നിടത്തോളം ദോഷമൊന്നുമില്ല."

'നല്ലതാണോ ഇത്? ഈ ഗ്രാമത്തിൽന്യായം നശിച്ചുപോയി. അതു മണ്ണിൽ ലയിച്ചുപോയി.... കാണുന്നില്ലേ! താൻ ഇവരെയെല്ലാം എത്രമാത്രം സമാധാനപ്പെടുത്തി? ഈ കണ്ണുപൊട്ടൻ ജീവിക്കട്ടെ ചാകട്ടെ, വ്യത്യാസമൊന്നുമില്ല.... എന്നാൽ ഈ ആളുകൾ——!'

ഭഗത് സാവകാശത്തിൽ പറഞ്ഞു 'എല്ലാവരുടെയും ജീവിതം അവരവരുടെ വിധിപോലിരിക്കും! ഇരുട്ടുള്ളപ്പോഴേ വെളിച്ചത്തിന്റെ വില അറിയൂ! തിൻമയില്ലെങ്കിൽ നൻമയുമില്ല!'

ഭഗത്തിന്റെ നാക്ക് വരണ്ടുപോയിരുന്നു. ശബ്ദം ഇടറിയിരുന്നു. എങ്കിലും അന്ത്യശ്വാസത്തിൽ വാക്കുകൾ മെല്ലെ മെല്ലെ പുറത്തുവന്നു –

'സൂര്യൻ പടിഞ്ഞാറ് മുങ്ങിയാലെന്താ? വീണ്ടും കിഴക്ക് ഉദിച്ചുപൊന്തുന്നില്ലേ? കുറച്ചുകാലം ഉഷ്ണമായിരിക്കും. പിന്നെ കുറച്ചുകാലം തണുപ്പ്! ഒരിടത്ത് ആരെങ്കിലും ജനിച്ചാൽ വേറൊരിടത്ത് ആരെങ്കിലും മരിക്കും. മരണം നമുക്ക് വേണ്ടിയല്ല. ലോകം മുന്നോട്ടുപോകാൻ വേണ്ടിയാണ്.'

അയാളുടെ വായിൽ നിന്ന് ഒരു ദീന ശബ്ദം പുറപ്പെട്ടു. പർവതങ്ങളിൽ മേഘങ്ങൾ ഗർജിക്കുന്നു. മേഘങ്ങളിൽ മിന്നലിന്റെ ക്രുദ്ധശബ്ദം! ആകാശം മുഴുവൻ ഗർജിച്ചും പ്രകാശിച്ചും കഴിയുന്നതുപോലെ തോന്നി.

'എടോ കേൾക്ക്!' വെങ്കണ്ണ വിളിച്ചുപറഞ്ഞു. മറുപടിയൊന്നും കേട്ടില്ല. ഭഗവതി അയാളുടെ തലയിൽ കയറി എന്നാണ് വെങ്കണ്ണ വിചാരിച്ചത്.

'അല്ലയോ, ജനങ്ങളേ!' എന്ന് ഉച്ചത്തിൽ വിളിക്കാൻ തയ്യാറെടുക്കയാണെന്നും അയാൾ കരുതി.

വിളക്കിൽ എണ്ണ ഉണ്ടായിരുന്നു. എന്നാൽ തിരി നീട്ടാൻ ആരും ഉണ്ടായിരുന്നില്ല. വിളക്ക് ക്രമേണ മങ്ങി മങ്ങി ഒടുവിൽ കെട്ടുപോയി. ഇരുട്ട്! ചുറ്റും ഘോരാന്ധകാരം! എങ്കിലും വെങ്കണ്ണ സന്തുഷ്ടനായിരുന്നു. നീലമ്മായുടെ വാക്കുകൾ താനിപ്പോൾ കേൾക്കുമെന്ന് അയാൾ വിചാരിച്ചു.

കൊടുങ്കാറ്റ് ശക്തിയിൽ അടിച്ചുകൊണ്ടിരുന്നു. കനത്തമഴയും ഉണ്ടായിരുന്നു. വെങ്കണ്ണ തപ്പിത്തടഞ്ഞ് തപ്പിത്തടഞ്ഞ് സാവകാശത്തിൽ അമ്പലത്തിൽ കാലുകുത്തി.

വാതിലടയ്ക്കാൻ ശ്രമിച്ചു. എന്നാൽ കാറ്റിന്റെ ശക്തിയാൽ അത് കൂടെക്കൂടെ തുറക്കുകയും മഴവെള്ളം അകത്തുകടക്കുകയും ചെയ്തു. അകത്ത് കൊളുത്തുണ്ടായിരുന്നില്ല. വാതിൽ അന്യോന്യം കൂട്ടിമുട്ടിക്കൊണ്ടിരുന്നു. മേഘഗർജനങ്ങൾ അമ്പലത്തിനുള്ളിൽ മാറ്റൊലിക്കൊണ്ടു. വെങ്കണ്ണ പത്തോന്ന് താഴെവീണു. വീണപ്പോൾ കൈമുട്ട് വിളക്കിൽ ചെന്നുമുട്ടി. അയാൾ പെട്ടെന്ന് എണീറ്റു. അമ്പലത്തിനകത്ത് കാറ്റ് ശക്തിയായി അടിച്ചുകൊണ്ടിരുന്നു. അയാൾ മിക്കവാറും നനഞ്ഞുകുതിർന്നു. അതിനാൽ കുത്തിയിരുന്ന് തപ്പിത്തപ്പി മുന്നോട്ടു നീങ്ങി. പെട്ടെന്ന് മൂലയിൽ എന്തോ വസ്തു കൈയിൽ തടഞ്ഞു. അയാൾ പതുക്കെ തപ്പി നോക്കി. മാർദവവും തണുപ്പും ഉള്ള എന്തോ വസ്തുവാണ്. അയാൾ പിന്നെയും തപ്പിക്കൊണ്ടിരുന്നു. ഭഗത് ഇഹലോകം വെടിഞ്ഞു എന്നു മനസ്സിലാക്കാൻ അയാൾക്ക് അധികസമയം വേണ്ടിവന്നില്ല. ആ ശവത്തെ അതിന്റെ തലയെ രണ്ടു കൈകൊണ്ടും അടുക്കിപ്പിടിച്ച് വിങ്ങി വിങ്ങിക്കരയാൻ തുടങ്ങി. അയാളുടെ കണ്ണുനീർ ഭഗത്തിന്റെ ശവത്തിന്മേൽ വീഴാൻ തുടങ്ങി. അയാൾ വിമ്മിവിമ്മിപ്പറഞ്ഞു:

"എന്റെ ഭഗത്! ഈ ഗ്രാമക്കാർതന്നെയാണ് തന്നെക്കൊന്നത് – പട്ടിണിക്കിട്ടുകൊന്നു! ഇനി നീലമ്മദേവിയുടെ അമ്പലത്തിൽ ആർ വിളക്കു കത്തിക്കും?" കരച്ചിൽ തടയാൻ അയാൾക്ക് കഴിഞ്ഞില്ല. പക്ഷേ അയാളുടെ നിലവിളി മേഘഗർജനത്തിൽ വിലയം പ്രാപിച്ചു. അയാളുടെ അശ്രുപ്രവാഹം ഭഗത്തിന്റെ മൃതദേഹത്തിന്റെമേൽകൂടി ഊർന്നൊഴുകി പ്രകൃതിയുടെ ശീതള ജലധാരയിൽ ചേർന്നുപോയി.

# 21

പിറ്റേന്ന് നേരം പുലർന്നപ്പോൾ മഴ നിന്നു. കാലാവസ്ഥ ശാന്തമായി. ഒടിഞ്ഞുവീണ വൃക്ഷങ്ങൾ, പറത്തിക്കളഞ്ഞ മേൽക്കൂരകൾ തുടങ്ങിയവ, തലേദിവസം രാത്രിയിലെ ഭയങ്കരതയുടെ അടയാളങ്ങളായി അവശേഷിച്ചു. ഈ മണ്ണിൽ പിറന്ന്, ഈ മണ്ണിൽ വളർന്ന ഭഗത് ഒടുവിൽ ഈ മണ്ണിൽത്തന്നെ ലയിച്ചു.

ഉച്ചയായപ്പോഴേക്കും ആറ്റിൽ വെള്ളം പൊങ്ങി. ഒഴുക്കിന്റെ കളകളാരവവും ഛലഛല ധ്വനിയും ഗ്രാമത്തിലും കേൾക്കാമായിരുന്നു. രണ്ടു കരകളും കവിഞ്ഞ് വെള്ളം സമീപമുള്ള ഗ്രാമംവരെ എത്തി. ആറ്റിന്റെ അക്കരെയിലുള്ള ഭൈരിഗ്രാമത്തിലെ ജനങ്ങൾ വീടും കുടിയും വിട്ടൊഴിഞ്ഞ് അടുത്തുള്ള കുന്നിൻ മുകളിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. നവിരിഗ്രാമത്തിലെ ജനങ്ങൾക്ക് അത്തരം ആപത്തൊന്നും ഉണ്ടായില്ല. ആ വശത്തെ കര അല്പം ഉയർന്നതായിരുന്നു. മാത്രമല്ല, ആ ഭാഗത്തെ മണൽ മൈതാനത്തിൽ വലിയ മണൽകുന്നുകളും അതിന്റെ മുകളിൽ ചൂളമരത്തോട്ടങ്ങളുംമറ്റും ഉണ്ടായിരുന്നു. അതുകൊണ്ട് വെള്ളപ്പൊക്കം എത്രതന്നെ വമ്പിച്ചതാകട്ടെ ഈ ഗ്രാമത്തിലുള്ളവർക്ക് ആപത്തൊന്നും സംഭവിച്ചിരുന്നില്ല.

വെള്ളപ്പൊക്കം ക്രമേണ കൂടിവന്നു. വൃക്ഷം, മാട്, തടി, കുപ്പ, ചപ്പ്, ചിപ്പ് എല്ലാം വഹിച്ചുകൊണ്ട് ആറ് ശക്തിയിൽ ഒഴുകി. തടിച്ചങ്ങാടത്തിൽ പോകുന്ന സമർഥന്മാർക്കുപോലും നദിയിലിറങ്ങാൻ ഭയമായിരുന്നു. ഗംഗാമാതാവ് മെല്ലെമെല്ലെ രുദ്രഭാവം കൈക്കൊള്ളുകയാണ്. ചില സ്ഥലങ്ങളിൽ, കരയിലെ മണ്ണ് പടോന്ന് ഇടിഞ്ഞ് വീണ് പൊയ്ക്കൊണ്ടിരുന്നു. പാലവും കിടുകിടാന്ന് വിറയ്ക്കുന്നുണ്ട്. ചങ്ങാടത്തിൽ പോകുന്നവരും ചുഴിയിൽ എത്തുമ്പോൾ വട്ടംകറങ്ങി മുങ്ങിപ്പോകുന്നു.

അല്ലയോ ഗംഗാമാതാവേ ! അവിടുന്ന് എന്താണിത്ര പെട്ടെന്ന് ഭയങ്കരിയായത്? ഈ പ്രളയാകാരം എന്തിന് കൈക്കൊണ്ടു? അല്ലയോ അമ്മേ! ഇന്നലത്തേയും മിനിയാന്നത്തേയും സ്ഥിതി എന്തായിരുന്നു? സുന്ദരവും സുമധുരവും ആയി, കങ്കണങ്ങളും കിങ്ങിണികളും നൂപുരങ്ങളും അണിഞ്ഞ്, മോഹക നൃത്തം ചെയ്യുകയല്ലായിരുന്നോ? പിന്നെ ഇന്നെന്തിന് ഇത്ര ഭീകരത? അവിടുത്തെ ആന്തര സൗന്ദര്യം കമനീയത പുലർത്തുകയാണെങ്കിൽ അവിടുത്തെ മടിയിൽ കിടന്നുവളരുന്ന ഈ ഗ്രാമവാസികളുടെ ഹൃദയത്തിൽ കോമളവും മധുരവുമായ അനുഭൂതികൾ ഉണർന്ന്, അവർ രാഗരഞ്ജിതരായി വർത്തിക്കുമായിരുന്നു!

പുഴ ചിരിക്കുകയാണോ എന്നുതോന്നി. കനത്ത അന്ധകാരത്തിന്റെ കോണിൽ പ്രകാശത്തിന്റെ ഒരു ലഘു തരംഗം നിരാശയുടെ ശൂന്യതയിൽ ആശയുടെ ചലിക്കുന്ന ഒരു രേഖ. ലോകർക്ക്

കഴിഞ്ഞകാലത്തെപ്പറ്റി അയവിറക്കാൻ അവസരം നൽകുകയാണ് നദിചെയ്തതെന്നു തോന്നുന്നു. പൂർണമായ കരാള രൂപത്തിൽ കാണപ്പെടുമ്പോൾ തന്നെ നദി പ്രവാഹശീലയായി കാണപ്പെട്ട കാലവും ഉണ്ടായിരുന്നു. എങ്കിലും അവൾ ക്രമേണ ശാന്തയാകുകയും ജനങ്ങൾക്ക് നയനോത്സവം പ്രദാനം ചെയ്കയും ചെയ്തു. ഗ്രീഷ്മത്തിൽ വരണ്ടുപോയ അവൾ സുന്ദരിയായിരുന്നു. ജീവികളുടെ ദാഹം ശമിപ്പിക്കുവാൻ കഴിവില്ലാത്തവളായി ഭവിക്കുകകൂടി ഉണ്ടായി. വീണ്ടും പഴയ തപ്താവസ്ഥ പ്രാപിക്കുന്നതുവരെ, അവൾക്ക് പുതുതായി സഞ്ജീവനിയും ജീവനുള്ളവളും ആയി സ്പന്ദിക്കുക സാധ്യമല്ലെന്നു വന്നു.

ഓരോ രാജ്യത്തിന്റെയും ചരിത്രത്തിന്റെയും ഓരോ വ്യക്തിയുടെയും ജീവിതത്തിന്റെയും പ്രതിബിംബമാണത്. ഈ രഹസ്യം അവർക്കു ഗ്രഹിക്കാൻ കഴിയുന്നില്ല. ഇതു കൊണ്ടാകണം പുഴ പൊട്ടിച്ചിരിച്ചത്. ഈ ഭയങ്കര പ്രളയാവസ്ഥ അതിൽ ഉണ്ടായില്ലെങ്കിൽ ആ മനോഹരവും പ്രശാന്തവും ആയ ജീവചൈതന്യവും അതിൽ കുടികൊള്ളുകയില്ലായിരുന്നു.

പൊങ്ങിയും താണുമുള്ള തലങ്ങളിൽ കൂടിയാണ് യഥാർഥത്തിൽ ഭഗത്തിന്റെ ജീവിതം നീങ്ങിയത്. ഒരാളുടെ ജീവിതം മുഴുവൻ സമാധാനത്തിന്റെയും, നിശ്ചലതയുടെയും മധ്യേയാണ് ചെലവഴിക്കപ്പെടുന്നതെങ്കിൽ അതിന്റെ സജീവതയ്ക്കും നിർജീവതയ്ക്കും മധ്യേ അന്തരമൊന്നും കാണുകയില്ല. ജീവസ്സില്ലാത്ത മനുഷ്യനും പ്രാണനില്ലാത്ത സമുദായത്തിനും ഉയരുവാൻ കഴിയുമോ!

നവിരി ഗ്രാമത്തിൽ വളരെപ്പേർ ജനിച്ചു. വളരെപ്പേർ മരിച്ചു. എന്നിട്ടും അവിടെ കുറവൊന്നും സംഭവിച്ചില്ല. എന്നാൽ ഭഗത്തിന്റെ കുറവ് അവിടെ അറിയപ്പെടാൻ തുടങ്ങി. ഭഗത്തിനു ശേഷം നീലമ്മാദേവിയുടെ അമ്പലത്തിൽ ആരും വിളക്കു കൊളുത്തിയില്ല. ദു:ഖിതരുടെ ഹൃദയഭാരം ലഘൂകരിച്ചിരുന്ന ആ വാക്കുകൾ ഇപ്പോൾ കേൾക്കപ്പെടാതെയായി. ജനങ്ങളെ അവരുടെ ആപത്തിൽ, ആവേശത്തിൽ, ദു:ഖത്തിൽ, വേദനയിൽ, സ്നേഹം നിറഞ്ഞ വാക്കുകളാലും സഹതാപവും അഭിമാനവും നിറഞ്ഞ പെരുമാറ്റങ്ങളാലും മമതയും ആത്മാർഥതയും തികഞ്ഞ വിളികളാലും സഹായിച്ചിരുന്ന ആ ഹൃദയം അവർക്ക് നഷ്ടപ്പെട്ടി

രിക്കുന്നു. മരിച്ചിട്ടും അമരനായി ഭഗത്ത്. മരുമകളുടെ ദേഷ്യപ്പെടലുകൾ കേൾക്കാൻ ശ്വശുരൻ ഇപ്പോൾ ഇല്ല. മകന്റെ കടുത്ത വാക്പ്രയോഗവിഷം കുടിച്ചിറക്കുന്നതിനും അയാൾ ഏല്പിക്കുന്ന പീഡകൾ സഹിക്കുന്നതിനും അച്ഛനും ഇപ്പോൾ ഇല്ല. മരുമകളുടെ ക്രോധവും മകന്റെ പുലമ്പലും സഹിച്ചുപോന്ന കുടം ഉടഞ്ഞുപോയി! ചിതറിയ ദേഷ്യവും വാരിവിതറിയ മൃഗീയതയും ഓർത്ത് അവർ ദുഃഖിച്ചു. എത്ര നല്ല മനുഷ്യനായിരുന്നു ആ വൃദ്ധൻ! അച്ഛനെ ഓർത്ത് ആ മകൻ കണ്ണീരൊഴുക്കി. അയാളോടു കാട്ടിയ കടുംകൈകളോർത്ത് മരുമകൾക്ക് ശ്വാസം മുട്ടൽ അനുഭവപ്പെട്ടു. കരച്ചിലും ശ്വാസംമുട്ടലും ഇല്ലാതാക്കാൻ ഒരു വഴിയേ ഉണ്ടായിരുന്നുള്ളു. അയാളെ മറന്നുകളയുക! അയാളെ മറക്കുന്നതിന് തങ്ങളുടെ ജീവിതരീതികൾ മാറ്റേണ്ടതായി വന്നു. തങ്ങളുടെ മനസ്സിനെ വേറെ വഴിയ്ക്ക് തിരിക്കേണ്ടിവന്നു. അങ്ങിനെ മകൻ ജോലികൾ ചെയ്തും, ചീട്ടുകളിച്ചും, ഒടുവിൽ മോഷണം തന്നെ നടത്തിയും അല്പസ്വല്പം വരുമാനം ഉണ്ടാക്കി. ഉണ്ടാക്കിയ വരുമാനം ലഹരിക്കു വേണ്ടി ചെലവാക്കുകയും അങ്ങിനെ അച്ഛനെ മറക്കുകയും ചെയ്തു. മരുമകളാകട്ടെ ചിലപ്പോൾ കൂലിവേല ചെയ്തും ചിലപ്പോൾ ഭിക്ഷ യാചിച്ചും കുഞ്ഞുങ്ങളെ പോറ്റി.

ഒരു സന്ധ്യയ്ക്ക് അടുക്കളജോലിയെല്ലാം കഴിഞ്ഞ് നീലി മുറ്റത്തിരുന്ന് പഞ്ഞി കടയുകയായിരുന്നു. കിഴവിയും മിക്കവാറും എന്തെങ്കിലും ജോലിയിൽ ഏർപ്പെട്ടുപോന്നു. അല്പം ക്ഷീണം തട്ടിയാൽ മതി രണ്ടുദിവസം പനിപിടിച്ചുകിടപ്പാകും. അന്നും പഞ്ഞിത്തിരിയുണ്ടാക്കാൻ അവൾ കൊച്ചുമകളെ സഹായിച്ചു. അമ്മൂമ്മയുടെ സമീപം ഇരിക്കുകയായിരുന്നു നീലി. അല്പം മുമ്പ്, വെങ്കണ്ണയ്ക്ക് സ്വല്പം ധാന്യമാവ് കൊടുത്തിട്ടുവന്നതേയുള്ളു. അത് തിന്നുകയായിരുന്നു വെങ്കണ്ണ. അപ്പോഴേയ്ക്കും പീസായുടെ ഒച്ചകേട്ടു. തെരുവിൽ കൂടി നടന്നിരുന്നവരെ തടഞ്ഞു നിർത്തിയിട്ട് ചോദിക്കുകയായിരുന്നു അയാൾ –

"സഹോദരാ, നിങ്ങൾ തന്നെ പറയൂ – ഞാൻ ശൂദ്രനാണ്. ഞാൻ പരിപ്പുമാത്രം തിന്ന് ജീവിക്കണമെന്ന് ആരെങ്കിലും പറഞ്ഞാൽ അത് നടപ്പുള്ള കാര്യമാണോ? എല്ലാവരും പരിപ്പുമാത്രം ഭക്ഷിക്കുകയും ഒരു പക്ഷേ നാളെ യുദ്ധം ചെയ്യേണ്ടിവരികയും

ചെയ്യുന്ന പക്ഷം തോക്കുപിടിക്കാൻ കഴിയണമെങ്കിൽ ഭഗവാനും മദ്യവും–രണ്ടും ആവശ്യമാണ്."

ആളുകൾ പീസാ പറയുന്നത് ചിരിച്ചുകൊണ്ട് കേട്ടു. ഇത് കണ്ട് പീസാ ശബ്ദം പിന്നെയും ഉയർത്തി. "ആ സർക്കാർ കുറഞ്ഞ വിലയ്ക്ക് നല്ല സാധനങ്ങൾ നൽകിയിരുന്നു. എന്നാൽ ഈ കൊള്ളരുതാത്തവൻമാരാകട്ടെ കൂടുതൽ വില വാങ്ങുന്നു. മാത്രമല്ല ചീത്ത സാധനങ്ങൾ നൽകി ആളുകളെ വേഗം കൊല്ലുകയും ചെയ്യുന്നു! എനിക്കെല്ലാം അറിയാം...നല്ലപോലെ അറിയാം..... തീർച്ചയായും ഇത് സർക്കാർ ചെയ്യുന്നതല്ല."

"പിന്നെ ആരുടെ പണിയാണിത്? പറക്കുന്ന കിളിയുടെ കാലിൽ വിലങ്ങുവയ്ക്കാൻ സർക്കാർ ആഗ്രഹിക്കുമ്പോൾ സ്ഥിതി ഇങ്ങനെയാണോ, ആകുക? ഒരിക്കലും കുടിക്കാത്ത നിങ്ങളും കുടിച്ചോ! ഇതു മൂലം ആളുകൾ ദീനം പിടിച്ചു പിടിച്ചു ചത്തുകൊണ്ടിരിക്കുകയാണ്. പട്ടേൽ, പട്വാരി, ചില ഉയർന്ന ഉദ്യോഗസ്ഥൻമാർ, മദ്യവില്പനക്കാർ എന്നിവർ മാത്രമാണ് ശരിക്കും നേട്ടം ഉണ്ടാക്കുന്നവർ." ആൾക്കൂട്ടത്തിൽ നിന്ന് ആരോ വിളിച്ചുപറഞ്ഞു.

ഇതുകേട്ട് പീസാ ഉച്ചത്തിൽ ചിരിച്ചു. പിന്നെ പറഞ്ഞു, "എന്താ മിസ്റ്റർ പറഞ്ഞത്? എന്റെ സർക്കാരിനെയും എന്നെപ്പോലെയുള്ള ആളുകളെയും ചീത്തപറയുന്നോ! ഛി ഛി! ഇത് തികച്ചും തെറ്റാണ്. മുകളിലുള്ള സർക്കാരും താഴെയുള്ള ഞങ്ങളും – രണ്ടുകൂട്ടരും ചീത്തയല്ല. ഇടയ്ക്കുള്ളവരില്ലേ തിൻമ മുഴുവൻ അവരിലാണ്! ദൈവം പ്രസാദിച്ചാലും പൂജാരി പ്രസാദിക്കില്ലെന്നു പറഞ്ഞ കൂട്ടത്തിലാണ് അവർ. സഹോദരാ, കുതിരയെ കഴുതയാക്കാനും, കഴുതയെ കുതിരയാക്കാനും ഇവർക്ക് അധികനേരം വേണ്ട. നിങ്ങൾ തന്നെ കണ്ടതല്ലേ! ആ പട്വാരി കള്ളക്കണക്ക് ഉണ്ടാക്കിയിരിക്കുകയാണ്! പുല്ലയ്യായെ തടവുകാരനാക്കി. നിങ്ങളുടെ ഒക്കെ ഇന്നലത്തെ സ്ഥിതി എന്തായിരുന്നു? ഇന്നെന്തായി? ഇക്കണക്കിന് മേലിൽ നല്ലകാലം വരില്ലേ?"

നീലിയുടെ വീട്ടിൽ നില്ക്കുന്ന വെങ്കണ്ണയെ കണ്ട് പീസാ അങ്ങോട്ടു ചെന്നു. വയർ നിറഞ്ഞിരിക്കുന്നതുകൊണ്ട്, വെങ്കണ്ണയ്ക്ക് അല്പം കരുത്ത് കൈവന്നിരുന്നു. നിന്നു കൊണ്ടു തന്നെ അയാൾ പറഞ്ഞു – "അതേ! അതേ! വരും!" വലിയവരെന്നു

പറയുന്ന ഈ ചതിയൻമാർ കാരണം ഗ്രാമങ്ങളിലെ പാവങ്ങൾ അരഞ്ഞരഞ്ഞ്, ആടുമാടുകളായില്ലേ! ഈശ്വരൻ ഇവർക്കു കണ്ണുകൾ കൊടുത്തില്ലേ!"

പീസാ അടുത്തുവന്ന് നീലിയെ. നോക്കി അയാൾ പറഞ്ഞു:

" ഈ കണ്ണുപൊട്ടൻ കുറച്ചെങ്ങാനുമാണോ പാപം ചെയ്തത്? നോക്കൂ, ഇന്ന് അയാളുടെ സ്ഥിതി എന്താണെന്ന് ഇപ്രകാരം എല്ലാവരും അവനവന്റെ പാപത്തിന്റെ ഫലം അനുഭവിച്ചേ ഒക്കൂ. മറ്റുള്ളവരെ വേദനിപ്പിക്കാമോ? ഓരോരുത്തന്റെയും പാപമാണ് കഴുകനായി വന്ന് റാഞ്ചുന്നത്."

"സഹോദരി! ഇനി ഞാൻ പോകട്ടെ?" എന്നു പറഞ്ഞിട്ട് വെങ്കണ്ണ വടിയും കുത്തി നടക്കാൻ തുടങ്ങി. പോകുമ്പോൾ തിരിഞ്ഞു നിന്നു പറഞ്ഞു – "വിധിയും ഭാഗ്യവും ഒക്കെ നോക്കി പൂച്ചകളെ എലികളുടെ രക്ഷിതാക്കളൊക്കാറുണ്ടോ! പട്ടിയെപ്പിടിച്ച് കൊത്ത്വാൾ ആക്കിയാൽ അത് പാവങ്ങളുടെ വീട്ടിൽകയറി കലം ഉടയ്ക്കുകതന്നെ ചെയ്യും. ഗ്രാമം മണ്ണിൽ ലയിക്കുമ്പോഴും, കണ്ണുപൊട്ടനായ ഇവൻ സുഖമായി ഉറങ്ങുന്നു. എല്ലാവരും ചേർന്ന് ഈ ദുഷ്ടൻമാർക്കെതിരെ പഞ്ചായത്തുകൂട്ടാത്തതെന്ത്?"

നല്ല ചൊടിയും ചുണയുമുള്ള വെങ്കണ്ണയുടെ വാക്കുകൾ കേട്ട് പുല്ലയ്യായ്ക്ക് സന്തോഷം തോന്നി. അയാൾ പറഞ്ഞു – "എടോ, കണ്ണുപൊട്ടാ. എന്തൊക്കെയാണ് വിളിച്ചുപറയുന്നത്?" പുല്ലയ്യാ യുടെ ശബ്ദം കേട്ട് വെങ്കണ്ണ പറഞ്ഞു :

"മകനേ പുല്ലീ എനിക്കു ശേഷം താൻ മാത്രമാണെടോ ഗ്രാമത്തിന്റെ പേര് നിലനിറുത്തിയത്. ഞാൻ കണ്ണുപൊട്ടനാണ്. താൻ എല്ലാം കാണുന്നുണ്ട്. ജീവൻ വെടിഞ്ഞും അഭിമാനം സംരക്ഷിക്ക്. ഗ്രാമത്തിലെ ദരിദ്രർ, ബോധം കെട്ട് ഉറങ്ങുകയാണ്. മകനേ! അവരെയെല്ലാം ഉണർത്തൂ. മൃതപ്രായരായ അവർക്കു ജീവൻ നൽകി യഥാർഥ മനുഷ്യരാക്കി മാറ്റുന്ന പക്ഷം, ശവങ്ങളെ കൊത്തിവലിക്കുന്ന കഴുകൻമാരെല്ലാം സ്വയം പറന്നുപോകും."

ആവേശംകൊണ്ട് വെങ്കണ്ണയുടെ രോമങ്ങൾ എഴുന്നുനിന്നു. പുല്ലയ്യാ മൗനം അവലംബിച്ചതേയുള്ളൂ. മല്ലുവാകട്ടെ വല്യമ്മ പറഞ്ഞതു കേട്ട് പഠിച്ച ഒരു കവിതാശകലം ചൊല്ലി –

"കരുത്തുകുറവ്; ദേഷ്യം കലശൽ;

അടി വാങ്ങുന്ന ലക്ഷണം....'

'കാണാം!' എന്നു പറഞ്ഞിട്ട് പുല്ലയ്യാ അങ്കണത്തിലേയ്ക്കു പോയി. പീസാ മിണ്ടാതെ നിന്നു. മല്ലു പീസായുടെ കഴുത്തിൽ കൈയിട്ട്, താൻ ചൊല്ലിയ പദ്യശകലം ആവർത്തിച്ചുകൊണ്ടിരുന്നു.

'സംഗതി ശരിയാണ്' പീസാ പറഞ്ഞു. മല്ലുവിനു സന്തോഷമായി. പദ്യത്തിന്റെ അടുത്ത ഭാഗവും അവൻ ചൊല്ലി.

'വരവോ തുച്ഛം ചെലവോ ഏറെ
ഇതല്ലോ നാശലക്ഷണം.'

പീസാ സന്തോഷാധിക്യത്താൽ മല്ലുവിന്റെ കവിളിൽ ഉമ്മ വയ്ക്കാൻ തുടങ്ങി. ഉടനെ നീലി ചോദിച്ചു: 'ചേട്ടൻ കുടിച്ചിട്ടു വന്നിരിക്കയാണല്ലേ?'

ഈ ചോദ്യം പീസായെ ഉണർത്തി. ഇതുവരെ മൗനം അവലംബിച്ചു നില്ക്കുകയായിരുന്ന നീലിയുടെ ഈ ചോദ്യം പീസായുടെ ലഹരിയാകെ ഇറക്കിക്കളഞ്ഞു. ഉടൻ മറുപടി പറയാൻ പീസായ്ക്കു കഴിഞ്ഞില്ല. കുറച്ചുകഴിഞ്ഞ് അയാൾ വാ തുറന്നു. 'മകളേ!' പിന്നെ ശബ്ദം പുറത്തുവന്നില്ല. അയാൾക്കു വലിയ വിഷമമായി. ഇടറിയ സ്വരത്തിൽ അയാൾ പറഞ്ഞു – 'കുഞ്ഞു കുട്ടികൾ വിശന്ന് എരിപൊരികൊള്ളുകയായിരുന്നു. അവരുടെ വെപ്രാളം കണ്ടിട്ടു സഹിച്ചില്ല. അവരുടെ വിശപ്പു ശമിപ്പിക്കാൻ കഴിഞ്ഞില്ല. ഒരു നിമിഷത്തേയ്ക്കു അതൊക്കെ മറക്കാൻ ആ ക്ഷുരകൻ കുടിപ്പിച്ചു–മനസ്സിന്റെ വേദന കുറയ്ക്കാൻ വേണ്ടി...'

കുറച്ചുനേരത്തേയ്ക്കു നിശ്ശബ്ദത നിലനിന്നു. പുല്ലയ്യായുടെ നാക്കിൻതുമ്പത്തു വന്നു: 'നിങ്ങളുടെ ഇന്നത്തെ സ്ഥിതി നാളെ ഞങ്ങൾക്കു വരികയില്ലെന്നു ആർക്കറിയാം!' എന്നാൽ നീലിയുടെ നേരെ നോക്കിയപ്പോൾ അയാളുടെ ശബ്ദം പുറത്തുവരാതായി.

## 22

പുല്ലയ്യായുടെ കൈവശം ഒരു തുണ്ടു ഭൂമി പോലും ഇല്ലെന്നിരിക്കെ പോത്തുകളെ വളർത്തിയിട്ട് എന്തുചെയ്യാനാ? അവയ്ക്ക് ആവശ്യക്കാർ നിത്യവും വന്നുകൊണ്ടിരുന്നു. എന്നാൽ കഴിഞ്ഞ അഞ്ചുകൊല്ലമായി തന്റെ വീട്ടിൽ വളർന്നുവന്ന് വീട്ടിലെ അംഗങ്ങളായിത്തീർന്നിട്ടുള്ള അവയെ വില്ക്കാൻ അയാൾക്കു

മനസ്സുവന്നില്ല. അതിനാൽ വിലകൂട്ടിപ്പറഞ്ഞു അവ കൈവിട്ടു പോകാതെ നോക്കി. എന്നാൽ ഒരു ദിവസം നീലി പറഞ്ഞു, അങ്ങിനെ ചെയ്യുന്നതുകൊണ്ട് വിശേഷം ഒന്നുമില്ലെന്ന്. ഇങ്ങിനെയായാൽ ആരും അവയെ വാങ്ങുകയില്ല. മാത്രമല്ല, കുറച്ചുദിവസം കഴിഞ്ഞാൽ അവ പട്ടിണി കിടന്നു ചത്തുപോവുകയും ചെയ്യും. നീലി വളരെ പറഞ്ഞതിനുശേഷം അവയെ വില്ക്കാമെന്ന് പുല്ലയ്യാ സമ്മതിച്ചു.

പോത്തിനെ വാങ്ങിയവർ, വിലയെല്ലാം കൊടുത്തിട്ട് അവയെ അഴിയ്ക്കാനായി തൊഴുത്തിൽ ചെന്നപ്പോൾ, മല്ലു അതു തടഞ്ഞു. പോത്തുകൾ മുൻ ഉടമസ്ഥനെ നോക്കിക്കൊണ്ട് അവിടെത്തന്നെ നിന്നു. പുതിയ ഉടമസ്ഥൻ വടിയെടുത്ത് അടിച്ചപ്പോൾ, അവ ഒരുമിച്ച് ഓട്ടം പിടിച്ചു. പുതിയ ഉടമസ്ഥനും അവയുടെ പിന്നാലെ ഓടി. വഴിയിൽ കൂടി അതിവേഗം ഓടിവരുന്ന പോത്തുകളെ കണ്ടിട്ടും മല്ലു വഴിയിൽ നിന്നും മാറിയില്ല. 'ഹേ' 'ഹേ' എന്നു പറഞ്ഞ് അവയെ തടുത്തുകൊണ്ട് അവൻ അവിടെ നിന്നു. ഈ ഒച്ചകേട്ട് പുല്ലയ്യാ ഓടിവന്നു. പോത്ത് മല്ലുവിനെ കുത്തിയെന്നായിരുന്നു അയാളുടെ ഭയം. മല്ലു വഴിയിൽ നിന്ന് മാറി നില്ക്കാൻ അയാൾ അവിടെ നിന്ന് വിളിച്ചുപറഞ്ഞു. പുതിയ ഉടമസ്ഥനും ഭയപ്പെട്ട്, പോത്തുകളെ വേറെ വശത്തേയ്ക്ക് മാറ്റാൻ ശ്രമിച്ചു. എന്നാൽ മല്ലുവിന്റെ ഒച്ചകേട്ടപ്പോൾ അവ അവിടെത്തന്നെ നിന്നുപോയി. പീള നിറഞ്ഞ കണ്ണുകൾ കൊണ്ട് മല്ലുവിനെത്തന്നെ നോക്കിക്കൊണ്ട് അവ തലകുലുക്കാൻ തുടങ്ങി. അപ്പോഴേയ്ക്കും മല്ലുവിന്റെ ഒച്ച കേട്ടു – "അച്ഛാ! പോത്തുകളെ കൊണ്ടുപോയി കുറ്റിയിൽ കെട്ട്." പുല്ലയ്യാ മിണ്ടാതെചെന്ന് മല്ലുവിനെ എളിയിൽ എടുത്ത് വഴിയിൽ നിന്ന് മാറ്റി. എന്നാൽ പോത്തുകൾ ഇളകിയില്ല. അതിനാൽ പുതിയ ഉടമസ്ഥൻ ചാട്ട കൊണ്ട് അവയെ വീണ്ടും അടിച്ചു. അപ്പോൾ അവ മുന്നോട്ട് ഓടി. മല്ലു കൈയിലെ വടി ചുഴറ്റിക്കൊണ്ട് അച്ഛന്റെ പിടിയിൽ നിന്ന് വിട്ടൊഴിയാൻ ശ്രമിച്ചു. പുല്ലയ്യാ മകനെ രണ്ടുകൈകൊണ്ടും അടുക്കിപ്പിടിച്ച് വീട്ടിലേക്കു തിരിച്ചപ്പോൾ, കുട്ടി കൈയും കാലും കുടഞ്ഞ് കരയാൻ തുടങ്ങി.

പുല്ലയ്യാ വീട്ടിന്റെ പിൻവശം പോയിരുന്നു. മല്ലു അപ്പോഴും ശാഠ്യം പിടിക്കുകയായിരുന്നു. പുല്ലയ്യാ മിണ്ടാതെ തൊഴുത്തിന്റെ

നേർക്ക് നോക്കിക്കൊണ്ടിരുന്നു. അവന്റെ കൺമുന്നിൽ, പോത്തുകളുടെ രൂപം മിന്നൽ പോലെ കണ്ടു. കണ്ണുകൾ ചിമ്മി നോക്കിയപ്പോൾ പോത്തുകൾ അവിടെയില്ല. സ്വന്തം കാലുകൾ മുറിച്ചുകളഞ്ഞപോലെ അയാൾക്കു തോന്നി. തന്റെ പ്രിയജനങ്ങൾ വീട് വിട്ട് എന്നെന്നേയ്ക്കുമായി പൊയ്ക്കളഞ്ഞു എന്നും തോന്നി. നിലമുള്ള കൃഷിക്കാരനല്ല താനെന്ന് ഓർത്തപ്പോൾ അയാളുടെ ഹൃദയം പിടച്ചു. തന്റെ പൗരുഷമാകെ കെട്ടടങ്ങി തണുത്തുപോയോ. ദുഃഖത്തിന്റെയും വേദനയുടെയും ഭാരം കൊണ്ട് അമർത്തപ്പെട്ട ഹൃദയവും താങ്ങി അയാൾ എഴുന്നേറ്റു. മകനെ നിലത്തുനിന്ന് പൊക്കിയെടുത്ത് അവന്റെ ശരീരം മുഴുവൻ തുടച്ചു. എന്നിട്ടും ശരീരത്തിൽ പലയിടത്തും പൊടി പറ്റിപ്പിടിച്ചിരുന്നു. "പോത്തുകളെ ഉഴാൻ കൊണ്ടുപോയതാണ്. നാളെ തിരിച്ചുകൊണ്ടുവരും" എന്നു പറഞ്ഞ് അയാൾ മകനെ സാന്ത്വനപ്പെടുത്തി.

രണ്ടുപേരും നദിയിൽ കുളിക്കാൻ പോയി. അടുത്തുള്ള കടവിൽ നിന്ന് ഒരാൾ ചോദിച്ചു.

"പുല്ലീ! പോത്തിനെ എന്തു വിലയ്ക്കു വിറ്റു?"

"നൂറ്റിയഞ്ചിന്" പുല്ലയ്യാ മറുപടി പറഞ്ഞു.

പുല്ലയ്യാ ഇതു പറഞ്ഞപ്പോൾ മല്ലു അയാളുടെ നേർക്കു നോക്കുകയായിരുന്നു മടങ്ങുന്ന സമയത്ത് അവൻ പുറകോട്ടു തിരിഞ്ഞു ചോദിച്ചു. "അച്ഛാ! ഇനി പോത്തു വീട്ടിൽ വരില്ല ഒരിക്കലും? നുണപറഞ്ഞാൽ കണ്ണുപോകും ഇല്ലേ!"

പുല്ലയ്യാ ഉത്തരമൊന്നും പറഞ്ഞില്ല. മിണ്ടാതെ തല താഴ്ത്തി.

കൊയ്ത്തു തീർന്നു. പുല്ലയ്യാ മറ്റുള്ളവരുടെ വയലുകളിൽ പോയി ജോലിചെയ്തു. മനസ്സിനു വല്ലാത്ത വിഷമം. മകനും അയാളുടെ കൂടെ ജോലിക്കു പോകും. ആരെങ്കിലും അയാളോട് എന്തെങ്കിലും ചോദിക്കുമ്പോഴൊക്കെ പുല്ലയ്യാ ലജ്ജയും വേദനയും കൊണ്ട് ഒഴിഞ്ഞുകളഞ്ഞിരുന്നു. തനിക്ക് ഒരേക്കർ നിലമെങ്കിലും ഉണ്ടായിരുന്നെങ്കിൽ കഠിനമായി ജോലിചെയ്ത് കുടുംബം പുലർത്തിയേനെ. കൊയ്ത്തിനു ശേഷം ജോലി ഒന്നും കിട്ടിയില്ല. പോത്തിനെ വിറ്റു കിട്ടിയ പണം അരിവാങ്ങാൻ ചെലവായിക്കഴിഞ്ഞിരുന്നു. അയാൾ ഉണ്ണുന്നില്ലെങ്കിൽ മകൻ ആഹാരം തൊടുകപോലുമില്ല. താൻ തിന്നാലും തിന്നില്ലെങ്കിലും ഒന്നുമില്ല,

മകൻ നല്ലവണ്ണം തിന്ന് ആരോഗ്യമുള്ളവനാകണം. ഒരിക്കൽ രജുവയോടു കുറച്ചു രൂപാ കടം ചോദിച്ചു. അതിനു മറുപടിയായി അയാൾ തെളിച്ചുതന്നെ പറഞ്ഞു ആ നിലത്തിന്റെ ഉറപ്പിൻമേൽ കടം തരാൻ സാധിക്കുകയില്ലെന്ന്. എന്നാൽ വിലനിശ്ചയിച്ച് കടവും പലിശയും കഴിച്ച് ബാക്കിവല്ലതും ഉള്ള പക്ഷം കൊടുക്കാൻ വിരോധമില്ലത്രേ. ഈ മറുപടി പുല്ലയ്യായുടെ പൗരുഷത്തിനും അഭിമാനത്തിനും ക്ഷതമേല്പിച്ചു. വാശിക്കു പറഞ്ഞു പോന്നു – ആ കച്ചവടത്തിന് താൻ ഒരുക്കമില്ലെന്ന്. എന്നാൽ പലിശ കൂടിക്കൂടി വരുമെന്നും പിന്നെ ഭൂമി ഇട്ടേച്ചുപോകേണ്ടി വരുമെന്നും പിന്നെ ബോധ്യപ്പെട്ടു. നീലി അവിടെപ്പോയി വിഷമവും ബുദ്ധിമുട്ടും ഒക്കെപ്പറഞ്ഞ് പത്തുരൂപാ ചോദിച്ചുവാങ്ങിക്കൊണ്ടുവന്നു. അതുകൊണ്ട് അവർ കുറച്ച് അരി വാങ്ങി വ്യാപാരം തുടർന്നു നടത്തി. വ്യാപാരം പതുക്കെപ്പതുക്കെ വളർന്നു. അങ്ങിനെ വല്ലപ്പോഴുമൊക്കെ താവലോ അരിയോ ഒക്കെ തിന്നാനും കിട്ടിയിരുന്നു. കച്ചവടത്തിനും ഉണ്ടായിരുന്നു അതിന്റേതായ പ്രശ്നങ്ങൾ. ചിലപ്പോൾ അരി കടം കൊടുക്കേണ്ടിവന്നിരുന്നു. കടം കൊടുക്കുന്ന അരിയുടെ വില ഉടനെ കിട്ടിയെന്നു വരില്ല. നീലി ഈ കച്ചവടം തുടങ്ങിയതുകണ്ട് വേറെ പത്തുപന്ത്രണ്ട് വീട്ടുകാരും ഈ കച്ചവടം തുടങ്ങിയതാണ് വന്നുചേർന്ന മറ്റൊരു ബുദ്ധിമുട്ട്. നീലി, രജുവയുടെ ഭാര്യയോട് പതിനഞ്ചുരൂപാ വീണ്ടും വായ്പ വാങ്ങിക്കൊണ്ടുവന്നു. ആ രൂപാ കൊണ്ട് വിറകു കച്ചവടം തുടങ്ങാൻ അവൾ ഭർത്താവിനെ ഉപദേശിച്ചു. ഒരു കെട്ട് വിറക് അയൽഗ്രാമത്തിൽ കൊണ്ട് ചെന്ന് വിറ്റാൽ ഒരു രൂപാ കിട്ടും. പുല്ലയ്യായ്ക്ക് ആദ്യം ഈ പണി ഇഷ്ടപ്പെട്ടില്ല. വിറകുവെട്ടുകാരന്റെ മാതിരി താൻ ഇനി വിറകും ചുമന്നു നടക്കണമോ എന്ന് അയാൾ ആലോചിച്ചു. വാങ്ങുന്നവരുടെ മുഖത്തു നോക്കാതെ വിറകിന് വിലപറയാൻ തുടങ്ങുമ്പോൾ പലപ്പോഴും അവർ കൊള്ളിവാക്കു പറയുമായിരുന്നു. ആദ്യ ദിവസം പുല്ലയ്യ ലജ്ജാവിവശനായിപ്പോയി. എങ്കിലും ഭാര്യയെയും കുഞ്ഞുങ്ങളെയും കരുതി ആ ജോലി തുടർന്ന് ചെയ്യേണ്ടിവന്നു. മെല്ലെ മെല്ലെ ശീലമായിത്തീർന്നു.

വീട്ടിലെ സ്ഥിതിയിൽ പുല്ലയ്യാ ക്രമേണ സംതൃപ്തനായി. പീസായുടെ വീട്ടിലെ സ്ഥിതിയെക്കാൾ മെച്ചമാണിവിടെ എന്ന്

അയാൾക്കു ബോധ്യമായി. ഭാര്യ പറയുന്നതിലും ഉപദേശിക്കുന്നതിലും അയാൾക്കു വിശ്വാസം തോന്നിത്തുടങ്ങി. അധ്വാനിച്ച് ജീവിച്ചാൽ ഒരിക്കലും ദു:ഖിക്കേണ്ടിവരില്ലെന്ന് അയാൾക്കു ബോധ്യമായി. സാധനങ്ങൾക്കെല്ലാം വില കൂടിക്കൂടി വന്നു. പക്ഷേ പുല്ലയ്യായ്ക്ക് ഒരു വിഷമവുമുണ്ടായില്ല. അയാൾ ഒരു കെട്ടുവിറകിന്റെ വില ഒരു രൂപയിൽ നിന്ന് ഒന്നേകാൽ രൂപയായി കൂട്ടി. രൂപയ്ക്ക് ഒന്നര സേർ അരിവച്ചാണ് നീലി വിറ്റുവന്നത്. എന്തിന് വില കൂട്ടി വില്ക്കുന്നു എന്നവൾ വിചാരിച്ചു. എന്നാൽ എല്ലാ ഗ്രാമങ്ങളിലും വിറകും മറ്റു സാധനങ്ങളും കൂടിയ വിലയ്ക്കു വിറ്റുവരുന്ന സ്ഥിതിയ്ക്ക് അവൾ മാത്രമെന്തിന് വില കുറച്ചു വില്ക്കണം? അവൾ അരിവില ക്രമേണ ഒന്നരരൂപയാക്കി. വിറകു കടയിൽ ഒരു കെട്ട് വിറകിന് പന്ത്രണ്ടണയായിരുന്നു വില. അതിന്റെ അർഥം ഒരു നേരത്തിന് പന്ത്രണ്ടണ കൂലികിട്ടുമെന്നാണ്. കൂലി കൂടുതലാണെന്നു തന്നെ അവൾക്കു തോന്നി. എങ്കിലും വിറകിന്റെ വില നിരക്കു കുറയ്ക്കുന്നത് ശരിയല്ലെന്ന് അവൾ വിചാരിച്ചു. ഈ ഘട്ടത്തിൽ രജുവ, പേരയാ ബനിയ തുടങ്ങിയവരെ പറ്റി അവൾ ഓർത്തു. കഴുകന്റെ ഗണത്തിലാണ് അവരെ ഉൾപ്പെടുത്തിയിരുന്നത്, കുറെ നാൾ മുമ്പുവരെ, തങ്ങളുടെ സ്ഥിതിയും അവരുടെ സ്ഥിതിയും തമ്മിൽ വലിയ അന്തരം ഉണ്ടെന്നു ധരിച്ചിരുന്നു. അവർ കഴുകരാണ്. തങ്ങൾ മനുഷ്യരും. എന്നാൽ അവൾക്കിപ്പോൾ മനസ്സിലായി തങ്ങൾക്കിപ്പോൾ ഉണ്ടായിരിക്കുന്ന ലാഭചിന്തതന്നെയാണ്, അവരിൽ നേരത്തെ ഉണ്ടായിരുന്നതെന്ന്. അവൾക്കിപ്പോൾ ഭഗത്തിന്റെ വാക്കുകൾ ഓർമ്മ വന്നു. എല്ലാമനുഷ്യരും നല്ലവരാണ്. എത്ര വലിയ സത്യമാണയാൾ പറഞ്ഞത്.

ഇങ്ങിനെ മൂന്നു മാസം കഴിഞ്ഞു. വിലക്കയറ്റക്കാലത്ത് കള്ളപ്പണം ഇരുമ്പുപെട്ടിയിൽ നിറച്ചവർ അതിന്റെ സദുപയോഗത്തിനുള്ള വഴികൾ അന്വേഷിച്ചു തുടങ്ങി – പണക്കാരായ ചില കൃഷിക്കാർ തന്നെയാണ് പ്രധാനമായും. ചെറുകിടകൃഷിക്കാർ ആകെ തകർന്നിരിക്കുകയാണ്. അവരുടെ ഭൂമി വാങ്ങി വൻകിടക്കാർ പകരം കൂടിയ വിലയ്ക്ക് നെല്ലുകൊടുത്തു. കുറെനാൾ കഴിഞ്ഞപ്പോൾ കൂടിയവിലയ്ക്കും ഭൂമി കിട്ടാനില്ലെന്നായി. അപ്പോൾ വലിയ സൂത്രശാലികൾ പണം സമ്പാദിക്കാൻ പുതിയ

പുതിയ വഴികൾ കണ്ടുപിടിച്ചു. ഒരാൾ റോഡരികിൽ ഒരു നെല്ലുകുത്തുമിൽ സ്ഥാപിച്ചു. അതോടൊപ്പം റോഡരികിൽ തന്നെ അരിവില്പനയ്ക്കുള്ള പീടികയും തുടങ്ങി. കട തുടങ്ങി ഒരാഴ്ച യ്ക്കുള്ളിൽ തന്നെ പത്തു കുടുംബങ്ങളുടെ വായിൽ മണ്ണായി. അരി വിറ്റോ, നെല്ലുകുത്തിയോ, അല്പം കഞ്ഞിവെള്ളമോ മറ്റോ കഴിച്ചിരുന്നവർക്ക് അതുകൂടി കിട്ടാനില്ലെന്നായി. ഒന്നും രണ്ടും സേർ നെല്ലുകുത്താനുള്ളവർ പോലും, അത് മില്ലിൽ കൊണ്ടു പോയി. മില്ലിൽ കുത്തുകൂലിയും വളരെ കുറവായിരുന്നു. കൂലി കൊടുക്കാനില്ലെങ്കിൽ നെല്ലിൽനിന്നു കിട്ടുന്ന ഉമി കൂലിക്കുപകരം കൊടുത്താലും മതി. അതു കൊണ്ട് ധനികൻമാരും പാവങ്ങളും ഒക്കെ നെല്ല് മില്ലിൽ തന്നെ കുത്തിച്ചു. അങ്ങിനെ വലിയ വീടു കളിൽ നെല്ലു കുത്തി ജീവിച്ചിരുന്നവരുടെ വരുമാനവും അപ ഹരിക്കപ്പെട്ടു. ഗ്രാമത്തിലെ ദരിദ്രരുടെ സ്ഥിതി വളരെ കഷ്ടത്തി ലായി. മില്ലിൽ നെല്ലുകുത്തിക്കുന്നതുകൊണ്ട് തങ്ങൾക്ക് തുമ്പപ്പൂപോലുള്ള ചോറുണ്ണാൻ കഴിയുന്നല്ലോ എന്ന് പറഞ്ഞ് ചിലർ സന്തോഷിച്ചു. എന്നാൽ, വളരെയേറെ പാവപ്പെട്ടവരുടെ വയറ്റിന് അടിയേറ്റു. ഒരു വശത്ത് മുതലാളിമാർ കൂടുതൽ വലിയ മുതലാളിമാരായിക്കൊണ്ടിരുന്നു – ധനികർ കൂടുതൽ വലിയ വലിയ ധനികരായും. മറുവശത്ത് ചെറു കൃഷിക്കാർ കൂലിവേല ക്കാരായും തീർന്നു. കൂലിപ്പണിക്കാർ ഭിക്ഷ യാചിക്കുകയോ, കക്കുകയോ, പട്ടിണികിടന്നു മരിക്കുകയോ ചെയ്തു. വലിയ കൃഷി ക്കാരുടെ ഭാര്യമാരും നെല്ലുകുത്തിയിരുന്നു. എന്നാൽ, ഇപ്പോഴി പ്പോൾ സമ്പന്ന കൃഷിക്കാരുടെ കുടുംബാംഗങ്ങളുടെ സൗകുമാര്യം വർധിച്ച് വർധിച്ച് അവർക്ക് സദാ ഗ്രാമത്തിലെ വൈദ്യൻമാരെ ആശ്രയിക്കേണ്ടതായിവന്നു. വൈദ്യവിദ്യ പുതുതായി അഭ്യസിച്ച ഒരുത്തൻ, അയൽഗ്രാമത്തിൽ നിന്ന് വന്ന് ഈ ഗ്രാമത്തിൽ താമ സമാക്കി. അയാൾ ഇഞ്ചക്ഷൻ കൊടുത്തിരുന്നു. എന്നാൽ ഗ്രാമ വാസികളെപ്പോലെ അയാളും ഈ പ്രയോഗത്തിന് 'ഇംഡിഷൻ' എന്നാണ് പറഞ്ഞിരുന്നത്. രോഗികളുടെ ശരീരത്തിൽ സൂചി തുളഞ്ഞു കയറാത്തിടത്തോളം, കൂടുതൽ പണം കിട്ടുകയില്ലെന്ന് അയാൾക്ക് അറിയാമായിരുന്നു. അതുകൊണ്ട് ചൊറിക്കും ചിര ങ്ങിനും മുതൽ വലിയ സുഖക്കേടുകൾക്കുവരെ അയാൾ സൂചി പ്രയോഗം നടത്തിപ്പോന്നു. ഡിസ്റ്റിൽഡ് വാട്ടർ (വെള്ളം) കൊണ്ടു

ഒരു പ്രാവശ്യം കുത്തിവയ്ക്കുന്നതിനു പോലും മൂന്നു രൂപയാണ് വസൂൽ ചെയ്തിരുന്നത്. മരുന്നുകുപ്പി (ആംപ്യൂൾ) പൊട്ടിക്കുന്നോ ഇല്ലയോ എന്നും കുപ്പിയിൽ വല്ലതും ഉണ്ടായിരുന്നോ എന്നും അന്വേഷിക്കുന്നതിൽ കാര്യമുണ്ടെന്ന് ഗ്രാമവാസികൾക്കു തോന്നിയില്ല.

പരിതസ്ഥിതികളുടെ ഈ പുതിയ വലയിൽ നീലിയും പുല്ലയ്യായും കുരുങ്ങിപ്പോയി. അവരുടെ അരിക്കച്ചവടം നിന്നു പോയി. വിറകുകച്ചവടം കുറേശ്ശെ നടക്കായ്കയല്ല. എന്നാൽ അതിലും കൂടുതൽ ആളുകൾ ഏർപ്പെട്ടു തുടങ്ങി. മരവും അല്പ സ്വല്പ വിലയ്ക്കു കിട്ടുകയില്ലെന്നായി. പണക്കാർ മൂന്നും നാലും പേർ ഒത്തുചേർന്ന് വൃക്ഷത്തോട്ടങ്ങൾ തന്നെ വാങ്ങി. അവർ മരങ്ങൾ സ്വയം വെട്ടിയോ, കൂലിക്കാരെ കൊണ്ടു വെട്ടിച്ചോ കൂടിയ വിലയ്ക്കു വിറ്റു.' പുല്ലയ്യാ തുടങ്ങിയ കൊച്ചു കച്ചവടക്കാർക്ക് കിട്ടിയത് മരം വെട്ടിമാറ്റിയതിനു ശേഷമുള്ള കുറ്റി മാത്രമാണ്. മണൽഭൂമിയായിരുന്നതുകൊണ്ട് മരക്കുറ്റികളുടെ നാലുപാടും കുഴിച്ച്, കുറ്റിവേരുകളോടെ പിഴുതെടുത്ത് കോടാലിയ്ക്കു വെട്ടാൻ കഴിഞ്ഞിരുന്നു. വളരെ ആപത്ക്കരമായിരുന്നു ഈ ജോലി. കൂടുതൽ ബുദ്ധിമുട്ടേണ്ടിവന്നു, ഫലമോ തുച്ഛവും. ഈ ജോലി ചെയ്യാൻ തുടങ്ങി ഒരാഴ്ചയ്ക്കുള്ളിൽ തന്നെ പുല്ലയ്യായുടെ ശരീരം മെലിഞ്ഞുപോയി.

ഒരു ദിവസം രാവിലെ പുല്ലയ്യാ കുന്താലിയും കോടാലിയും തോളിൽ വച്ച് ഗ്രാമത്തിന്റെ തെക്കുഭാഗത്തുള്ള ചൂളമരത്തോട്ടത്തിലെത്തി. മല്ലു അപ്പോൾ വീട്ടിൽ ഇല്ലായിരുന്നു. തെരുവിൽ ഒരു മുസൽമാൻ ചെപ്പിടിവിദ്യ കാണിക്കുന്നുണ്ടെന്നറിഞ്ഞ് ഏതാനും പിള്ളാരൊന്നിച്ച് അവിടെ എത്തിയിരിക്കുകയായിരുന്നു.

പുല്ലയ്യാ തോട്ടത്തിലെത്തി. കുന്താലിയും കോടാലിയും താഴെ വച്ചിട്ട്, ദോത്തി അരയിൽ മുറുക്കി ഉടുത്തു. പിന്നെ ചുരുണ്ട തലമുടി കെട്ടി. അയാൾ കുന്താലിയെടുത്ത് മരക്കുറ്റിയുടെ നാലു പാടും കുഴിക്കാൻ തുടങ്ങി. വെയിൽകൂടിക്കൂടിവന്നപ്പോൾ വിയർപ്പു തുള്ളികൾ ഒലിച്ച് ഊർന്നു കുഴിയിൽ വീഴാൻ തുടങ്ങി. സമീപമുള്ള ചൂളമരത്തോട്ടത്തിൽ നിന്ന് സർ സർ എന്ന് ശബ്ദം പുറപ്പെട്ടുകൊണ്ടിരുന്നു. ആ മരങ്ങളിൽ നിന്ന് തത്തകൾ കൂട്ടം കൂട്ടമായി പറക്കുന്നു. അടുത്തുള്ള വയലിലെ പച്ചക്കതിരുകൾ

കാറ്റേറ്റ് ആടിക്കളിച്ചു. ദൂരെ വരമ്പിൽ കൂടെ ആരോ പോകുന്നു. ദൂരെയുള്ള പൊന്തക്കാട്ടിൽ നിന്ന് കുറുക്കൻ ഓലി ഇടുന്നത് കേൾക്കാം. സമീപത്തുകൂടി പുഴ, കളകളാരവം പുറപ്പെടുവിച്ച് ഒഴുകിക്കൊണ്ടിരിക്കുന്നു.

എന്നാൽ പുല്ലയ്യാ അങ്ങോട്ടു നോക്കിയില്ല. ഈ ശബ്ദങ്ങളൊന്നും അയാൾ കേട്ടില്ല. ജോലിയിൽ തികച്ചും മുഴുകിയിരിക്കുകയായിരുന്നു അയാൾ.

രണ്ടു വാര ആഴത്തിൽ കുഴി എടുത്ത് കഴിഞ്ഞപ്പോഴേക്കും സൂര്യൻ തലയ്ക്കു നേരെ മുകളിലെത്തി. അയാൾ നാലുപാടും കണ്ണോടിച്ചു. എങ്ങും ആരെയും കാണാനില്ല. കോടാലി കയ്യിലെടുത്ത് മരക്കുറ്റിയിൽ പിടിച്ചുകൊണ്ട് കുഴിയിലിറങ്ങി. മുകളിലേയ്ക്കു നോക്കിയപ്പോൾ കണ്ണുകൾ മങ്ങിപ്പോയി. നിമിഷത്തിനകം അയാൾക്കു തോന്നി ആരുടേയോ ശബ്ദം കേൾക്കുന്നു എന്ന്. കുഴിയിൽ നിന്ന് ഒച്ചപുറപ്പെടുന്നു എന്നാണ് തോന്നിയത്. ആരുടെ ഒച്ചയായിരിക്കാം , ഇതെന്ന് അയാൾ ആലോചിച്ചു. അയാൾക്കു മരിച്ചുപോയ അപ്പണ്ണയുടെ ഓർമ്മ വന്നു. പെട്ടെന്ന് അപ്പണ്ണയുടെ ജീവിതമാകെ അയാളുടെ കൺമുന്നിൽ മിന്നിത്തെളിഞ്ഞു. അയാൾ തന്റെ ജീവിതവും അപ്പണ്ണയുടെ ജീവിതവും തമ്മിൽ താരതമ്യപ്പെടുത്തി.

തന്നെപ്പോലെ തന്നെ അധ്വാനി ആയിരുന്നു അപ്പണ്ണയും. അയാളുടെ ഒരേക്കർ ജൻമഭൂമി ഒരു വലിയ കൃഷിക്കാരൻ തട്ടിയെടുത്തു. വീട്ടിൽ ഭാര്യയും മൂന്നു ആൺകുട്ടികളും ഉണ്ടായിരുന്നു. മല്ലുവിനെപ്പോലെ തന്നെയായിരുന്നു മൂത്തമകൻ. മല്ലുവിനെപ്പോലെ തന്നെ, അവനും എപ്പോഴും അച്ഛാ എന്നുവിളിച്ചു കൊണ്ട് ചുറ്റിക്കറങ്ങുമായിരുന്നു. വിറകു വിറ്റാണ് അപ്പണ്ണയും ജീവിതം കഴിച്ചുകൂട്ടിയിരുന്നത്. കഴിഞ്ഞ വേനൽക്കാലത്ത്, ഇവിടെത്തന്നെ, അടുത്തുള്ള തോട്ടത്തിൽ, ഇതുപോലെതന്നെ കുഴികുഴിക്കുകയായിരുന്നു അയാൾ. അതേ, ഈ വലിപ്പമുള്ള കുഴി. ഇതുപോലെ ഉള്ള വെയിലിൽ തന്നെപ്പോലെ തന്നെ കൈയിൽ കോടാലി പിടിച്ചുകൊണ്ട് മരത്തിന്റെ കുറ്റി മുറിക്കുകയായിരുന്നു. ഇതുപോലെ മൺകുഴിയായിരുന്നു അതും—അതിന്റെ എല്ലാവശവും പെട്ടെന്ന് ഇടിഞ്ഞ്‌വീണുപോയി. അത് അയാളുടെ ജീവിതം തന്നെ മൂടിക്കളഞ്ഞു. തന്നെ രക്ഷിക്കണേ എന്ന് അയാൾ വളരെ നേരം

ഒച്ചയിട്ടുകൊണ്ടിരുന്നു. ഇക്കാലത്ത് വെയിലുള്ളപ്പോൾ ആ വഴിക്കു പോകുന്നവർ അയാളുടെ ശബ്ദം കേൾക്കാറുണ്ടത്രേ... അതേ അതേ അതയാളുടെ ശബ്ദമാണ്....താൻ ഒറ്റയ്ക്കേയുള്ളു. ... ആതേ ആതേ ആ ശബ്ദം ഉയർന്നുയർന്നുവരുന്നു.... ആരോ തന്റെ നേർക്ക് വിളിച്ചുകൂവി വരുന്നപോലെ തോന്നുന്നു......ഈ കുഴിയുടെ മണ്ണുവശം തന്റെ മേൽ ഇടിഞ്ഞു വീഴും....ഭൂതം! ഒരു പക്ഷേ അയാൾ തന്റെ കഴുത്തുപിടിച്ചു ഞെക്കും...അയാളും തന്നെപ്പോലെ സാധാരണക്കാരനായിരുന്നു. അയാൾ എന്തിന് തന്റെ കഴുത്തു പിടിച്ചു ഞെരിക്കുന്നു? പുല്ലയ്യാ അല്ലേ താൻ..... ഭൂതപിശാചുക്കളെ എന്തിനു പേടിക്കണം? ധൈര്യം സംഭരിച്ച് അയാൾ കോടാലി കൊണ്ട് മരക്കുറ്റിയിൽ ശക്തിയായി രണ്ടു വെട്ടുവെട്ടി. കുഴിയുടെ മുകൾ ഭാഗം ഇടിഞ്ഞു. സ്വല്പം മണ്ണ് അയാളുടെ മേൽ വീണു. തലമുടി കുടഞ്ഞിട്ട് അയാൾ മുകളിലേക്കു നോക്കി. വിളിക്കും പോലുള്ള ശബ്ദം അപ്പോഴും കേൾക്കുന്നുണ്ടായിരുന്നു. ആ ശബ്ദം ക്ഷീണിച്ച് മന്ദഗതിയിലായതുപോലെ തോന്നി. താനും അപ്പണ്ണയെ പ്പോലെ മരിച്ചുപോകുമോ എന്ന് അയാൾ ഭയപ്പെട്ടു. അതോർത്ത് പേടി പിന്നെയും വർധിച്ചു. താൻ മരിച്ചു പോയാൽ.....അപ്പണ്ണയുടെ കുഞ്ഞുങ്ങളെപ്പോലെ തന്റെ ഭാര്യയും കുഞ്ഞുങ്ങളും ഗ്രാമത്തിൽ ഭിക്ഷയാചിച്ച് നടക്കേണ്ടിവരും.

ആ കുഴിയിൽ നില്ക്കാൻ അയാൾക്കു കഴിഞ്ഞില്ല. ആ കുറ്റി മുറിച്ച് വിറകുവെട്ടി വിറ്റില്ലെങ്കിൽ, രാത്രിയിൽ വീട്ടിലുള്ളവർക്ക് പട്ടിണികിടക്കേണ്ടിവരുമെന്ന് അറിയാമായിരുന്നെങ്കിലും, ഒറ്റ നിമിഷം പോലും അവിടെ നില്ക്കുവാൻ ധൈര്യം വന്നില്ല. ആ ശബ്ദം തന്റെ ഹൃദയത്തെ തുളച്ചുകയറുന്നതായി അയാൾക്കു തോന്നി. അയാൾ കുഴിയിൽ നിന്നു കയറി നാലുപാടും നോക്കി. ഒച്ചകേൾക്കാമെന്നല്ലാതെ ആരെയും കാണാനുണ്ടായിരുന്നില്ല. കോടാലിയും കുന്താലിയും തോളിലേന്തി വീട്ടിലേക്കു നടന്നപ്പോൾ, ആ ഒച്ച അടുത്തടുത്തു വരുന്നതായി തോന്നി. പത്തടി മുന്നോട്ടു വച്ചപ്പോഴേയ്ക്കും അയാൾ ഞെട്ടിപ്പോയി. ആ ശബ്ദം അയാളുടെ ഉള്ളിൽ ആവേശം നിറച്ചു. അയാൾ മുന്നോട്ട് ഓടി. പൊക്കമുള്ള മണൽകുന്ന്. വെയിലിൽ ചുട്ടുപൊള്ളുന്ന ആ മണൽക്കുന്നിൽ പകുതിവരെ കയറിയപ്പോൾ, കാൽ പുതഞ്ഞുപോയതിനാൽ രക്ഷപ്പെടാൻ കഴിയാതെ കുടുങ്ങിപ്പോയ മല്ലു. കൊടും വെയിലിൽ

ജ്വലിക്കുന്ന മണലിൽ മല്ലുവിന്റെ കാൽ ചുട്ടുപൊള്ളുകയായിരുന്നു. വേദന സഹിക്കാനാവാതെ അവൻ "അച്ഛാ, അച്ഛാ" എന്ന് വീണ്ടും വീണ്ടും വിളിച്ചുകൊണ്ടിരുന്നു. പുല്ലയ്യാ ഒറ്റക്കുതിക്ക് അവിടെ എത്തി മകനെ മണലിൽ നിന്നു പൊക്കിയെടുത്ത് നെഞ്ചോടു ചേർത്തു. അച്ഛന്റെയും മകന്റെയും വിയർപ്പ് കൂടിച്ചേർന്ന് ഒന്നായി ത്തീർന്നു.

# 23

നാൾ ചെല്ലുന്തോറും പുല്ലയ്യായുടെ ആരോഗ്യം മോശ പ്പെട്ടുവന്നു. ഈയിടെയായി, നിഴൽപോലെ ആലോചന അയാളെ വളഞ്ഞുപിടിച്ചു. ഗ്രാമത്തിൽ ജോലി ഒന്നും ഉണ്ടായിരുന്നില്ല. വിറകുവിറ്റു കുറച്ചുവല്ലതും കിട്ടിയാൽ അതു കൊണ്ടു വീട്ടു ചെലവു നടക്കുമായിരുന്നില്ല. മകന്റെയും മകളുടെയും ദേഹവും ക്രമേണ ക്ഷീണിക്കാൻ തുടങ്ങി. ഭാവിയെപ്പറ്റിയുള്ള ചിന്ത അയാളെ ഗ്രസിച്ചുകൊണ്ടിരുന്നു.

നീലിയുടെ മനസ്സിലും മിക്കവാറും ഈ വിചാരം ആയിരുന്നു. എങ്കിലും വേഗം തന്നെ അവൾ ധൈര്യം അവലംബിച്ചുപോന്നു. ഒരു നിമിഷം പോലും വിശ്രമിക്കാതെ, ദിവസം മുഴുവൻ അവൾ ചർക്ക കറക്കുകയോ മറ്റു വീട്ടു ജോലികൾ നടത്തുകയോ ചെയ്തു.

ഗ്രാമത്തിൽ കടം കിട്ടാനുള്ള ബുദ്ധിമുട്ടും ക്രമേണ കൂടിവന്നു. അവരോട് കടം വാങ്ങിവന്നിരുന്നവർ, അവർ കടം ചോദിച്ചാൽ "കടം വീട്ടാൻ ഇപ്പോൾ നിങ്ങളുടെ പക്കൽ എന്തിരിക്കുന്നു?" എന്ന് നേരെ ചോദിച്ചിരുന്നില്ല. എന്നാൽ ഇക്കാര്യം മനസ്സിൽ വച്ചു കൊണ്ട്, മറ്റുവല്ല ഒഴിവുകഴിവും പറഞ്ഞു പോന്നു. ഒരിക്കൽ, പുല്ലയ്യാ പേരയാ ബനിയായോട് മൂന്നുസേർ അരി കടം ചോദിച്ചു. അപ്പോൾ അയാൾ വീട്ടിനുള്ളിൽ നിന്ന് ഓടിവന്നിട്ട് "വീട്ടിൽ താമ സിച്ചിട്ട് ഒന്നും തരുന്നില്ലെങ്കിൽ എന്നെ തോട്ടിപ്പണിക്കാരനായി കരുതിക്കൊള്ളൂ" എന്നു പറഞ്ഞു. ഇതിന്റെ ശ്ലേഷാർഥം കുറെ കടുത്തുപോയി എന്ന് പുല്ലയ്യായ്ക്ക് തോന്നി. അയാൾ ഉടൻ പറഞ്ഞു "അപ്പോൾ നിങ്ങൾ പുറത്തെ തോട്ടിയാണ്." പുല്ലയ്യാ ഇതേപ്പറ്റി ഗ്രാമത്തിലെ പലരോടും പറഞ്ഞ് അല്പം ഒച്ചപ്പാടു ണ്ടാക്കി. മല്ലുവിന്റെ ആരോഗ്യം ക്ഷയിച്ചുവരുന്നതുകണ്ട്

പുല്ലയ്യായുടെ ഹൃദയം വെന്തു നീറി. അയാൾ ആലോചിച്ചു. "കഷ്ടം! മകന് തിന്നാനും കുടിക്കാനും ആയപ്പോൾ വീടു കാലിയായി."

ഗ്രാമത്തിൽ പുല്ലയ്യായ്ക്ക് മുമ്പുണ്ടായിരുന്ന മാനം ഇപ്പോൾ ഇല്ലാതെയായി. വയസ്സു കുറവായിരുന്നെങ്കിലും ഗ്രാമത്തിലെ ഉത്സവവും, എഴുന്നള്ളത്തും ഗുസ്തിയും മറ്റും നടത്താനുള്ള ഉത്തരവാദിത്വം അയാൾക്കായിരുന്നു. അക്കാലത്ത് വീട്ടു ചെലവുകഴിച്ചുള്ള മിക്കവാറും മുഴുവൻ നെല്ലും ഉത്സവത്തിനും എഴുന്നള്ളത്തിനും കളികൾക്കും മറ്റും ചെലവാക്കിപ്പോന്നു. അതുകാരണം, കല്യാണാവശ്യത്തിന് അയാൾക്ക് കടം വാങ്ങേണ്ടി വന്നു. ഇപ്പോൾ അയാൾ വെറും കൂലിവേലക്കാരനാണ്. അഞ്ചാറു പേരുടെ വീട്ടിൽ പോയി പകൽമുഴുവൻ വേലചെയ്തിട്ട് സന്ധ്യയ്ക്ക് കൂലിവാങ്ങി വീട്ടിലെത്തുന്ന വെറും കൂലിക്കാരൻ. അച്ഛൻ തന്നെ ഇത്തരം ഒരു കൂലിക്കാരനായിരിക്കെ മകനും കൂലിവേലക്കാരനാകാതെ ഗ്രാമത്തിന്റെ പേര് പ്രകാശമാനമാക്കുന്ന ഒരു വിശിഷ്ട മനുഷ്യനാകുന്നതെങ്ങനെ? ഈ ചിന്ത രാത്രികാലങ്ങളിൽ അയാളുടെ ഉറക്കം നഷ്ടപ്പെടുത്തിക്കളഞ്ഞു. അപ്പോൾ അയാളുടെ ചിന്താഗതിയ്ക്ക് മാറ്റം സംഭവിക്കും. മകനെ വലിയവനാക്കാൻ താൻ എന്തുചെയ്യണം? തനിക്ക് മോഷ്ടിക്കാൻ കഴിയും. പക്ഷേ മോഷ്ടിച്ചുകിട്ടുന്ന പണത്തിന് അന്തസ്സെവിടെ? ഒടുവിൽ അയാൾ തീരുമാനിക്കും. താൻ പട്ടിണികിടന്നുമരിക്കട്ടെ. എന്നാലും ഇത്തരം നികൃഷ്ടകർമ്മം ചെയ്യുകയില്ല.

മനസ്സിനു മടുപ്പു തോന്നുമ്പോൾ, അയാൾ ഗ്രാമത്തിലെ സൂത്രശാലികളെ നിന്ദിക്കാൻ തുടങ്ങും. നിലത്തിന്റെ ഈടിൻമേൽ ഇനിയും കടം തരാൻ നിവൃത്തിയില്ലെന്ന് ഒരിക്കൽ രജുവ പറഞ്ഞപ്പോൾ അയാൾ ക്ഷുഭിതനായി. പാവപ്പെട്ടവർക്ക് സഹായിക്കുവാൻ കഴിവുണ്ടായിരുന്നില്ല. വലിയവരാകട്ടെ, അയാളെ ഭയന്നിട്ട് കടം കൊടുക്കാൻ തയ്യാറായില്ലെന്നതോ പോകട്ടെ, അയാൾക്ക് കടം കൊടുക്കുന്നത് തടയാൻ തക്കം നോക്കുകയും ചെയ്തിരുന്നു.

ഒരു ദിവസം പീസായുടെ വീടിനടുത്തുവച്ച് എന്തോ കാര്യത്തെപ്പറ്റി ചർച്ച നടക്കുകയായിരുന്നു. കണ്ണുപൊട്ടനായ വെങ്കണ്ണ പറഞ്ഞു: "ഗ്രാമത്തിലുള്ള സകലരും ഒരുമിച്ച് നില്ക്കാത്തിടത്തോളം ഈ കഷ്ടകാലത്തിന് മാറ്റം ഉണ്ടാകുകയില്ല. അഞ്ചാറ്

തുണ്ടങ്ങളില്ലാതെ മനുഷ്യരുടെ വയർ നിറയുകയില്ല." ഇതു കേട്ട് പുല്ലയ്യാ മിണ്ടാതെ നിന്നു.

പീസാ ചിരിച്ചു കൊണ്ടു പറഞ്ഞു "നമ്മുടെ തലകുനിക്കാൻ തക്കവിധം നാം തെറ്റൊന്നും ചെയ്തിട്ടില്ല. ഗ്രാമത്തിലെ ചിലരുടെ സ്വാർഥത ആകാശം മുട്ടി നില്ക്കുകയാണ്. എങ്കിലും ഈ പണി അത്ര എളുപ്പമുള്ളതാണോ? ഇടയ്ക്ക് ഒരു ഇടിയെങ്ങാനും ഏറ്റാൽ, വീണ് പൊടി പൊടിയായിപ്പോകും. അതുകൊണ്ട് സഹോദരൻമാരേ, എനിക്ക് പറയുവാനുള്ളത് അല്പം സഹനശീലം കാണിക്കൂ എന്നാണ്. ക്ഷമിക്കുക, അല്പം ക്ഷമാശീലം കാട്ടൂ. ക്ഷമാശക്തി കാരണത്താൽ കൊച്ചുമുട്ടപോലും ഒരു സേർ തൂക്കമുള്ള പൂവൻകോഴിയായിത്തീരുന്നു. സഹനശീലം കൊണ്ട് എല്ലാം സിദ്ധമാകുന്നു. സഹനശീലത്തിന്റെ ഫലം കൂടുതൽ മധുരമുള്ളതാണ്."

പീസായുടെ വാക്കുകൾ മറ്റുള്ളവർക്ക് സുഖിച്ചില്ല. അവർ പറഞ്ഞു – "ഈ ആളുകളെല്ലാം സാധനങ്ങളുടെ വില കുറയ്ക്കാത്ത കാലത്തോളം ഗ്രാമത്തിന്റെ സ്ഥിതി നന്നാകുകയില്ല. എന്നാൽ അവർ അങ്ങിനെയങ്ങാനെ സാധനവില കുറയ്ക്കുമോ?"

വെങ്കണ്ണ വീടുതോറും നടന്ന് തന്റെ അഭിപ്രായങ്ങൾ പ്രചരിപ്പിച്ചപ്പോൾ, അയാൾക്കു കിട്ടിയ ഉത്തരം ഇതായിരുന്നു. "തന്റെ വയർ നിറയ്ക്കാൻ നേരം വെളുക്കുന്നതു മുതൽ സന്ധ്യയാകുന്നതു വരെ തനിക്കു മറ്റുള്ളവരുടെ മുമ്പാകെ കൈനീട്ടണമെന്നിരിക്കെ താൻ എന്തിനാണ് അവരെ നിന്ദിച്ചുകൊണ്ട് ചുറ്റിത്തിരിയുന്നത്? മിണ്ടാതിരിക്കരുതോ?" ഇതുകേട്ട് വെങ്കണ്ണ മനസ്സാ പറഞ്ഞു – "എല്ലാം വെറും ആടുകൾ! ഇവരുടെ ഞരമ്പുകളിൽ ചൂടു ചോരയല്ല തണുത്ത വെള്ളമാണ് ഒഴുകുന്നത്."

പുല്ലയ്യാ വീട്ടിലെത്തി. അന്നു അടുപ്പിൽ തീ കത്തിച്ചിട്ടില്ല. അതുകൊണ്ട് മകന്റെ സാന്നിധ്യത്തിൽത്തന്നെ, രജുവയെയും ഗ്രാമത്തിലെ മറ്റാളുകളെയും കുറ്റപ്പെടുത്തി ദേഷ്യത്തിൽ സംസാരിച്ചു കൊണ്ടുതന്നെ ഇരുന്നു. ഇതു കേട്ടപ്പോൾ കിഴവി പറഞ്ഞു – "മകനെ, എന്തിനാ എല്ലാവരേയും ചീത്തപറയുന്നത്? മകന്റെ മുമ്പിൽ വച്ച് എല്ലാവരേയും കുറ്റപ്പെടുത്തി സംസാരിച്ച് കുഞ്ഞിന്റെ മനസ്സിലും വിഷം നിറയ്ക്കുന്നതെന്തിന്? അവരൊക്കെ ഒരു പക്ഷേ തന്നെപ്പോലെ അറിവുള്ളവരായിരിക്കുകയില്ല. എങ്കിലും

അവരും പാവങ്ങളെ സഹായിച്ചുകൊണ്ടാണിരിക്കുന്നത്. അവ രെയും സ്വന്തമായി കരുതി അവർക്കു മാപ്പുകൊടുക്കൂ. അവരുടെ അറിവില്ലായ്മയിൽ സഹതപിക്കുകയാണ് വേണ്ടത്, ദേഷ്യപ്പെടു കയല്ല. അപ്പോൾ വിശന്നിരിക്കുമ്പോഴും തനിക്കു സുഖം തോന്നും.'

കിഴവിയുടെ ഉപദേശം കേട്ട് പുല്ലയ്യാ ക്ഷോഭിച്ചു. അയാൾ പറഞ്ഞു – 'ഇതൊക്കെ പറഞ്ഞിട്ട് നിങ്ങൾക്കെന്താ കാര്യം?'

'മകനേ, മനസ്സിനെ ഇങ്ങിനെ അഴിച്ചുവിടരുത്. മനസ്സ് അധീനത്തിൽ നിന്ന് വിട്ടുപോയാൽ ഭ്രാന്തനായിപ്പോകും. പിന്നെ മനുഷ്യന് ഒരു വിലയുമില്ല. ഇവിടെ നടക്കുന്നതെല്ലാം തടയാൻ താൻ ആരാണ്? മനുഷ്യൻ നല്ലതോ, ചീത്തയോ ആകട്ടെ എന്തു ചെയ്യുന്നുവോ അതിന്റെ ഫലം ഈ ഭൂമിയിൽ വച്ചുതന്നെ കുറച്ചു സമയത്തിനുള്ളിൽ അനുഭവിക്കും. അങ്ങിനെയിരിക്കെ, താൻ തന്നെത്തന്നെ പരവശപ്പെടുത്തിയാൽ, ആരാണ് തൻമൂലം കുഴയുന്നത്? മനുഷ്യന് ആത്മാഭിമാനത്തെക്കാൾ ശ്രേഷ്ഠമായ മറ്റൊന്നില്ല.'

പുല്ലയ്യാ കിഴവി പറഞ്ഞത് കേട്ടില്ല. അയാൾ പറഞ്ഞു. 'നിങ്ങൾക്കെന്താ? ഞങ്ങളുടെ വയറ്റിൽ പിടിച്ചിട്ടാണെങ്കിലും നിങ്ങൾക്ക് എല്ലാ നേരവും കഞ്ഞിവെള്ളമോ വെള്ളമോ മറ്റെന്തെങ്കിലുമോ തിന്നാനും കുടിക്കാനും അവൾ തരുന്നുണ്ടാ യിരിക്കുമല്ലോ. അതുകൊണ്ടായിരിക്കും ഇത്രയധികം അർഥ മില്ലാത്ത വാക്കു പറയാൻ തുടങ്ങിയത്.' അയാൾ പുറത്തേക്കു പോയി.

എല്ലാം കണ്ടും കേട്ടും കൊണ്ട് നീലി അടുത്തുതന്നെ നില്ക്കുന്നുണ്ടായിരുന്നു. ഭർത്താവിന്റെ വാക്കുകൾ കേട്ട് അവൾ സ്തബ്ധയായിപ്പോയി. ഏതോ പ്രളയം വരാൻ പോകുന്നതായി അവൾക്കുതോന്നി. ഒരു പ്രാവശ്യം അവൾ അമ്മൂമ്മയുടെ നേർക്കു നോക്കി. അവൾ പല്ലില്ലാത്ത വാ കൊണ്ട് പുഞ്ചിരി വിതറുക യായിരുന്നു. എങ്കിലും ആ പുഞ്ചിരിക്ക് അവളുടെ ഉള്ളിൽ ഒതു ക്കപ്പെട്ട മർമ്മഭേദകമായ വേദനയെ നീലിയുടെ ദൃഷ്ടികളിൽ നിന്ന് മറയ്ക്കാൻ കഴിഞ്ഞില്ല. വാസ്തവം പറഞ്ഞാൽ കഴിഞ്ഞ രണ്ടു മാസമായി കിഴവിക്ക് വേണ്ടപോലെ ആഹാരം കിട്ടിയിരുന്നില്ല. എന്തെന്നാൽ മൂന്നുദിവസം കൂടുമ്പോൾ അവൾക്ക് കടുത്തപനി

വന്നിരുന്നു. തൻമൂലം വായിൽ വെള്ളം പോലും ഒഴിച്ചിരുന്നില്ല. ഈ പരിതസ്ഥിതിയിൽ പുല്ലയ്യാ പറഞ്ഞത് എത്രമാത്രം സത്യമാണെന്ന് അവൾക്ക് നല്ലവണ്ണം അറിയാമായിരുന്നു. ഭർത്താവിനെക്കൊണ്ട് കിഴവിയോട് മാപ്പു ചോദിപ്പിക്കണമെന്ന് അവൾ വിചാരിച്ചു. അവൾ കിഴവിയുടെ അടുത്തുപോയിരുന്നു. വളരെ സാവകാശത്തിൽ ശാന്തസ്വരത്തിൽ അവൾ പറഞ്ഞു – "അമ്മൂമ്മേ, എന്തോ ദേഷ്യം കൊണ്ട് അദ്ദേഹം അങ്ങിനെ പറഞ്ഞുപോയതാണ്. അത് മനസ്സിൽ വച്ചേയ്ക്കരുത്."

"മകളേ! ഞാൻ മറ്റുള്ളവരെപ്പറ്റി തിൻമ കരുതിയ ഒരു കാലമുണ്ടായിരുന്നു – നിന്റെ അപ്പൂപ്പൻ മുതല്ക്കുള്ളവരെപ്പറ്റി. എങ്കിലും ആരെപ്പറ്റിയും ഞാൻ ഒരു ചീത്തവാക്ക് പറഞ്ഞിട്ടില്ല. മനസ്സുകൊണ്ടും എല്ലാവരെപ്പറ്റിയും ഞാൻ നല്ലവാക്കേ പറഞ്ഞിട്ടുള്ളൂ. കാര്യമിതാണെങ്കിലും, ചിലർ കരുതിയത്, അങ്ങിനെ പറയുന്ന ഞാൻ സ്വയം വഞ്ചിക്കുകയാണെന്നാണ്. തന്നത്താൻ ദു:ഖം വിലയ്ക്കുവാങ്ങുകയാണ് ഞാൻ. എങ്കിലും എനിക്കു നല്ലവണ്ണം അറിയാം അങ്ങിനെ പറയുമ്പോൾ എനിക്കു കിട്ടുന്ന സുഖം ഒരു പക്ഷേ മറ്റാർക്കും കിട്ടിയിട്ടുണ്ടാവില്ലെന്ന്. ഞാൻ ദു:ഖിക്കുന്നവളാണെന്ന് ആളുകൾ വിചാരിക്കുന്നുണ്ടാവാം. എന്നാൽ എന്നെപ്പോലെ സന്തോഷിച്ചവൾ, ഒരു പക്ഷേ ഒരുത്തരുമില്ല. മൺകുടത്തിൽ നിന്നെടുത്ത് തോൽകുടത്തിൽ നിറച്ചുകൊണ്ട് ഇത്രയും കാലം ജീവിച്ചു. ഇനിയും ഈ കുടം ഉടയാതെ എത്രകാലം നില്ക്കും?" അമ്മൂമ്മയുടെ ഓരോ വാക്കും അസ്ത്രം പോലെ ഹൃദയത്തിൽ തുളച്ചുകയറുന്നതായി നീലിക്കു തോന്നി. ഒന്നും മിണ്ടാതെ അവൾ അമ്മൂമ്മയുടെ മടിയിൽ വീണ് അവളോട് പറ്റിച്ചേർന്നു.

കുറച്ചുകഴിഞ്ഞപ്പോൾ പുല്ലയ്യാ കുറ്ചചു മാവുമായി മടങ്ങിയെത്തി. നീലി അടുക്കളപ്പണിയിൽ ഏർപ്പെട്ടു. പുല്ലയ്യായെ കണ്ടപ്പോൾ കിളവി പുഞ്ചിരിച്ചുകൊണ്ടു പറഞ്ഞു – "മകനേ! നീ എത്ര നല്ലവനാണെന്ന് എനിക്കറിയാം. എല്ലാചെലവും നീ തന്നെ നടത്തി. നീ എന്റെ കൊച്ചുമകളെ തിന്നാനും കുടിക്കാനും തന്നു താമസിപ്പിച്ചു. വേഗം മരിച്ച് വീണ്ടും ഈ വീട്ടിൽ നിന്റെ മകനായി ജനിച്ച് നിന്നോടുള്ള കടം വീട്ടണമെന്നാണ് എന്റെ ആഗ്രഹം!" പുല്ലയ്യാ ലജ്ജിച്ച് മുറിക്കുവെളിയിൽ പോയി.

വിറകുവിറ്റിട്ട് പുല്ലയ്യാ രാത്രിയിൽ വീട്ടിൽ തിരിച്ചെത്തി. പീസാ അവിടെയിരുന്നു വർത്തമാനം പറയുകയായിരുന്നു. വളരെ നേരം അയാൾ തന്റെ വീട്ടിലെ സ്ഥിതി വിവരിച്ചു. എങ്കിലും സ്വല്പം കഞ്ഞിവെള്ളം ചോദിക്കുന്നതിന് ധൈര്യം ഉണ്ടായില്ല. മനസ്സിലെ ഈ ആഗ്രഹം മനസ്സിൽത്തന്നെ അയാൾ അടക്കിവച്ചു. ഈ വീട്ടിലെ സ്ഥിതി അയാൾക്കു നല്ല പോലെ അറിയാമായിരുന്നു. വീട്ടിലേക്കു മടങ്ങിപ്പോകും മുമ്പ് അയാൾ പറഞ്ഞു – 'സഹോദരാ! രായ്ക്കുരാമാനം എന്റെ വീടു തീപിടിച്ചുപോകുകയോ ഭൂമിയിൽ താണുപോകുകയോ ചെയ്ത് വീട്ടിലുള്ള സകലരും ഒരുമിച്ച് ചത്തുപോയാൽ എത്ര നന്നായിരുന്നു!'

അയാൾ പറഞ്ഞത് നീലി കേട്ടു. മടങ്ങിപ്പോകുന്ന പീസായെ തടഞ്ഞിട്ട് കൈമുന്നോട്ടു നീട്ടിക്കൊണ്ട് അവൾ പറഞ്ഞു – 'അപ്പൂപ്പാ, ഈ നാണയത്തുട്ടു വാങ്ങിക്കോ കുറച്ചു ചോളം വാങ്ങി തരിയാക്കി തിന്നൂ.' നീലിയുടെ ഈ പ്രവൃത്തി കണ്ട് പുല്ലയ്യാ അവളുടെ നേരെ തുറിച്ചു നോക്കി നിന്നു. പീസയ്ക്കു സന്തോഷമായി വേഗം നടന്നുപോയി. പീസാ പൊയ്ക്കഴിഞ്ഞപ്പോൾ നീലി പറഞ്ഞു 'രണ്ടുമക്കളേയും ഏതെങ്കിലും വാല്യക്കാരായി നിർത്താൻ ഞാൻ പറഞ്ഞു. വയർ എരിപിരികൊള്ളുമ്പോൾ മിഥ്യാഭിമാനം നക്കിരുചിച്ചതുകൊണ്ട് എന്തുഫലം? വേല ചെയ്യാതെ തിന്നാനുള്ള വക കിട്ടുമോ? കുട്ടികളെല്ലാം വേല ചെയ്യാറായാൽ പിന്നെ ദുഃഖമെന്തിന്?'

നീലിയുടെ ഹൃദയാലുത്വം കണ്ടപ്പോൾ പുല്ലയ്യായുടെ വായിൽ നിന്ന് ഒരക്ഷരവും പുറത്തുവന്നില്ല. ശേഷിച്ച പൈസയുമായി നീലി പേരയ്യായുടെ കടയിലേക്കു പോയി.

പിറ്റേദിവസം, വിരിപ്പിൽ നിന്ന് എണീറ്റ ഉടനെ കിഴവി 'രാമനാമം ജപിയെടാ മനമേ, സീതാരാം ജപിയെടാ മനമേ' എന്ന കീർത്തനം പാടാൻ തുടങ്ങി. മല്ലു വല്യമ്മുമ്മയുടെ അടുത്തുവന്നിരുന്ന് പാട്ടിൽ തന്റെ സ്വരവും കലർത്തി. മൂന്നാം ദിവസം അതിരാവിലെ, കിഴവി മുടന്തി മുടന്തി വീടുതോറും നടന്നു. ഓരോരുത്തരോടും യാത്ര പറഞ്ഞു. താൻ കൊച്ചു പേരക്കിടാവായി ഉടൻ വീണ്ടും വരുമെന്നും എല്ലാവരെയും വന്നു കാണുമെന്നും ഓരോരുത്തരോടും പറഞ്ഞു. രജുവയുടെ വീട്ടിൽ കൂടുതൽ സമയം സംസാരിച്ചു. രജുവ പറഞ്ഞു 'മുത്തശ്ശീ, ആ പുല്ലയ്യാ എന്നെക്കാണു

മ്പോൾ കോപം കൊണ്ട് കലിതുള്ളാൻ തുടങ്ങുന്നു. ഞാൻ കണ്ണുപൊട്ടൻ വെങ്കണ്ണയുടെ മകനാണെന്നാണ് അയാൾ പറയുന്നത്. ഞാൻ സത്യമില്ലാത്തവനും അഭിമാനമില്ലാത്തവനും ആണെന്ന് ആക്ഷേപിക്കുന്നു. ഞാൻ അയാൾക്ക് ദോഷമെന്തെങ്കിലും ചെയ്തോ? ജയിലിൽ പോയപ്പോൾ അയാളെ ഞാൻ സഹായിച്ചു. വിശന്നു പൊരിഞ്ഞു പിടഞ്ഞപ്പോൾ ഞാൻ അരി കൊടുത്തു. എന്റടുത്ത് വല്ലവരുടെയും പണം കുന്നുകൂടി കിടപ്പുണ്ടോ? വല്ലതും ഉള്ളത്, ഈ നാലുപിള്ളേർക്കും ആയി വീതിച്ചു കൊടുക്കും. അപ്പോൾ ഓരോരുത്തർക്കും ഭാഗത്തിൽ എന്തു കിട്ടാനാ? പുല്ലയ്യായുടെ പ്രായപൂർത്തിയാകാത്ത മകനെകണ്ടിട്ട് ആരും വയലിലേയ്ക്കു നോക്കിയതുപോലുമില്ല. എങ്കിലും, ഒടുവിൽ ദയവുതോന്നി, ആ വയലിന്റെ ഉറപ്പിൻമേൽ ഞാൻ രൂപാ കൊടുത്തു. ഇപ്പോഴും മര്യാദയ്ക്ക് ആ നിലം കണക്കുപറഞ്ഞു തരുമെന്നുണ്ടെങ്കിൽ ബാക്കി തുക കൊടുക്കാൻ ഞാൻ തയ്യാറാണ്."

"മകനേ! നമ്മൾ തന്നെയാണ് നമ്മുടെ നൻമയ്ക്കും തിൻമയ്ക്കും ഉത്തരവാദികൾ. നാം ആരുടെയെങ്കിലും വയറ്റിനടിച്ചാൽ അവൻ നമ്മുടെ കഴുത്തിന് കത്തിവയ്ക്കും. നാം ഈ ഭൂമിയിൽ വന്ന് പുല്ലുതൊട്ടിയിൽ കിടക്കുകയും എലികളെപ്പോലെ പിടയുകയും ചെയ്യുന്നു. എണ്ണയില്ലാതെ വിളക്കു തെളിയുകയില്ല എന്നു നമുക്കറിഞ്ഞുകൂടാ. ധനസമ്പത്തിന്റെ എണ്ണയല്ല, സ്നേഹത്തിന്റേയും മമതയുടേയും എണ്ണ. എന്നെ സംബന്ധിച്ച് പുല്ലയ്യായും നീയും ഒരു പോലെയാണ്. നല്ലവരാണ് രണ്ടുപേരും."

കിഴവി മടങ്ങിപ്പോകുമ്പോൾ രണ്ടുപേരും വീടിന് പുറത്തുവരെ വന്ന് യാത്ര ചോദിച്ചു. പോകുന്നതിനിടയിൽ കിഴവി പറഞ്ഞു –

"മകനേ! ഞാൻ ഇനി അധികനാൾ ജീവിച്ചിരിക്കുകയില്ല. ഞാൻ പോകുമ്പോൾ നീയും തോൾ ഒന്നു കാട്ടുകയില്ലേ?"

കിഴവിയുടെ തോളിൽ കൈവച്ചുകൊണ്ട് രജുവാ പറഞ്ഞു, "അമ്മൂമ്മേ! എല്ലാം ഞാൻ തന്നെ ചെയ്യും." പല്ലില്ലാത്ത വാ കാട്ടി കിഴവി ഒന്നു ചിരിച്ചു. പിന്നെ നടന്നുപോയി.

പിറ്റേദിവസം കിഴവി നീലമ്മാദേവിയുടെ അമ്പലത്തിൽ പോയി. വാതിൽപടിയിൽ തലമുട്ടിച്ച് അവൾ ദേവിയെ പ്രണമിച്ചു. പിന്നെ പുഴ, പാലം, മണൽ, മൈതാനം എന്നിവയുടെ നേർക്ക്

ഒന്നൊന്നായി കണ്ണോടിച്ചു. അന്നുമുതൽ മുറ്റത്തിരുന്നുകൊണ്ട്, തെരുവിൽ കൂടി വരികയും പോകുകയും ചെയ്യുന്നവരെയെല്ലാം വിളിച്ച് കുശലം പറയാൻ തുടങ്ങി. അവരിൽ ചിലരെ ഉപദേശിച്ചു, ചിലരെ അനുഗ്രഹിച്ചു, ചിലരിൽ സ്നേഹവാത്സല്യങ്ങൾ വർഷിച്ചു. ഇങ്ങിനെ ഒരാഴ്ച കഴിഞ്ഞു. ഈ ദിവസങ്ങളിൽ അതിരാവിലെ മുതൽക്കുതന്നെ ഭജനകീർത്തനങ്ങളും മറ്റും പാടിക്കൊണ്ടിരുന്നു. "ഭഗവാനേ, ഞാൻ ഭൂമിയിൽ വന്നപ്പോൾ അവിടുന്ന് ഇവിടുണ്ടായിരുന്നു. ഞാൻ വളർന്നു വലുതായപ്പോഴും അവിടുന്ന് ഇവിടുണ്ടായിരുന്നു. ഞാൻ മരിച്ചുപോകുമ്പോഴും അവിടുന്ന് ഇവിടുണ്ടാകും. ഭഗവാനേ, ഞാൻ ഇനിയും ഈ ഭൂമിയിൽ വന്ന് അവിടുന്ന് കല്പിക്കുന്നതുപോലെ ചെയ്തുകൊള്ളാം." ഇങ്ങിനെ പറഞ്ഞിട്ട് അവൾ സൂര്യനുനേരെ കൈകൂപ്പി നമസ്കരിച്ചു.

ആകാശമാകെ കാർമേഘങ്ങൾ നിറഞ്ഞ ദിവസമായിരുന്നു അന്ന്. സന്ധ്യവരെ തുള്ളിതുള്ളിയായി മഴപെയ്തിരുന്നു. രാത്രിയിൽ, മേഘങ്ങളുടെ മറവിൽ നിന്ന് മിന്നൽ കൂടെക്കൂടെ എത്തിനോക്കി. വളരെ നേരമായി പനിയായി ദീനസ്വരം പുറപ്പെടുവിച്ച് കൊണ്ടു കിടക്കുകയായിരുന്നു കിഴവി. പാതിരാത്രിയായപ്പോൾ അവൾ ഉണർന്നു. നാലുപാടും നിശ്ശബ്ദത വ്യാപിച്ചു. മനുഷ്യരെല്ലാം ഉറങ്ങിക്കഴിഞ്ഞു. വാതിൽ തുറന്ന് അവൾ പുറത്തുവന്നു. അകലെ ആകാശത്തിൽ നക്ഷത്രങ്ങൾ മിന്നിത്തിളങ്ങുന്നു. ചിന്നിച്ചിതറിയ മേഘശകലങ്ങൾ അവിടെയും ഇവിടെയും ഇളകിക്കൊണ്ടിരിക്കുന്നു. മിന്നിമിന്നി പ്രകാശിക്കുന്ന നക്ഷത്രങ്ങളിലേക്ക് നോക്കാനുള്ള ശക്തി ഇന്നും അവളുടെ കണ്ണുകൾക്കുണ്ട്. ആ നിശ്ശബ്ദതയിൽ – ആ ഏകാന്തതയിൽ – ഭിത്തിയിൽ ചാരി തിണ്ണയിൽ കാലുകൾ നീട്ടിവച്ച് അവൾ ഇരുന്നു. ഏതാനും മിനിറ്റുകൾക്കുള്ളിൽ അവൾക്ക് ഉറക്കം വന്നു – ഉറക്കത്തിൽ അദ്ഭുതകരമായ അനേകം സ്വപ്നങ്ങൾ! തന്റെ പൂർവികരെ മുഴുവൻ കാണുകയാണ് —— പൂക്കൾ കൊണ്ടലങ്കരിച്ച പല്ലക്കുകൾ —— കോപ്പണിഞ്ഞ കുതിരകൾ —— എല്ലാം ആകാശത്തുനിന്ന് ഇറങ്ങി വരുന്നു. ഇതൊക്കെ നിനക്കുവേണ്ടിയാണെന്ന് പറയുന്നതുപോലെ തോന്നുന്നു.

കിഴവി ഉറക്കമുണർന്നു... മുന്നിൽ വിളക്കുകത്തുന്നു. ആ പ്രകാശത്തിൽ വളരെപ്പേർ നില്ക്കുന്നു. നീലി കരയുന്നു... മല്ലു

ശാഠ്യം പിടിച്ചു വിളിക്കുന്നു. "മുത്തശ്ശിയമ്മേ! മുത്തശ്ശിയമ്മേ!" ഈ വിളി ആവർത്തിച്ചുകൊണ്ടേയിരിക്കുന്നു. കിഴവി കണ്ണുതുറന്ന ഉടനെ നീലി അടുത്ത് ചെന്ന് അവളുടെ തല കൈകളിൽ താങ്ങിയെടുത്തു. കിഴവിയുടെ പല്ലില്ലാവായിൽ ഒരു പുഞ്ചിരി വിരിഞ്ഞു – ഇപ്പോഴും ഈ മുഖം വാടിയിട്ടില്ല എന്നു പറയുന്നതു പോലെ. മകളേ! നീ എനിക്കു കൊച്ചുമകളല്ലായിരുന്നു. എനിക്കു നീ നീലമ്മാദേവിയായിരുന്നു എന്ന് നീലിയുടെ ശിരസ്സ് തലോടി ക്കൊണ്ട് കിഴവി പറഞ്ഞു. ശുഷ്കിച്ച അയഞ്ഞ കൈകൊണ്ട് കിഴവി നീലിയുടെ ശരീരം തലോടാൻ തുടങ്ങി. അവളുടെ അടഞ്ഞ കണ്ണുകളിൽ അവശേഷിച്ചിരുന്ന ജലം, ആനന്ദ ബാഷ്പമായി പ്രവഹിക്കാൻ തുടങ്ങി. "മകളേ" എന്ന വിളിയോടെ നിർത്തി അല്പം ശ്വാസം വലിച്ചിട്ട് വീണ്ടും മെല്ലെമെല്ലെ വളരെ സാവ കാശത്തിൽ പറഞ്ഞു. "മകളേ ഏറ്റവും നിഷ്കളങ്കനാണവൻ... കൈപൊള്ളുമ്പോൾ കുടം താഴെ ഇട്ടുപോകുന്നു... സഹിക്കാൻ കഴിയുന്നില്ല... കുടം താഴെവീഴാതെ നോക്കേണ്ടത് നീയാണ്. എന്റെ കൈയിൽ ഇതിലും വലുതായി എന്തുണ്ടു തരാൻ!" ഇങ്ങിനെപറഞ്ഞു കൊണ്ട് മല്ലുവിനെയും പുല്ലയ്യായെയും അവരുടെ ചുറ്റും നിന്ന എല്ലാവരെയും നോക്കി. അക്കൂട്ടത്തിൽ രജുവയും ഉണ്ടായിരുന്നു. അവസാനമായി അവൾ എല്ലാവരെയും നോക്കി പുഞ്ചിരിച്ചുകൊണ്ടിരുന്നു. അങ്ങനെ നോക്കിക്കൊണ്ടി രിക്കെ അവളുടെ കണ്ണുകൾ എന്നെന്നേയ്ക്കുമായി അടഞ്ഞു.

# 24

വയലുകളിൽ നെല്ല് കതിരിട്ടു വരുന്നു. ആകാശത്ത് അലഞ്ഞുതിരിയുന്ന മേഘങ്ങൾ, ചിലപ്പോൾ കൂടിയും കുറഞ്ഞും വർഷിക്കുന്നുണ്ട്. മഞ്ഞുകാലം ആയിട്ടില്ല. എങ്കിലും രാത്രിയിൽ ചിലപ്പോൾ തണുപ്പുണ്ട്.

രാത്രി സമയം കൂരിരുട്ടു വ്യാപിച്ചു. ആകാശത്തിൽ മേഘം വന്നുകൂടി. സഞ്ജീവിയുടെ പിൻമുറ്റത്ത് എന്തോ ഒച്ചയും ബഹ ളവും കേൾക്കാം. സഞ്ജീവി കള്ളന്റെ ഉച്ചിക്കുടുമയിൽ പിടികൂടി ആ ഇരുട്ടത്തു വച്ചുതന്നെ അടിക്കുകയാണ്. കള്ളൻ ഒരക്ഷരം മിണ്ടുന്നില്ല. സഞ്ജീവിയുടെ ഭാര്യ വിളക്കുകൊണ്ടുവന്നു.

എന്നാൽ കാറ്റുതട്ടി അതു കെട്ടുപോയി. ഇതിനകം വളരെപ്പേർ അവിടെ വന്നുകൂടി. ഒച്ചകേട്ട് പുല്ലയ്യായും മല്ലുവും അവിടെ എത്തി.

ആൾക്കൂട്ടത്തിൽ നിന്ന് പലതരത്തിലുള്ള വർത്തമാനങ്ങളും കേൾക്കാം. "ഏതു തെമ്മാടിയാണെന്നറിഞ്ഞുകൂടാ. അടി ആ പോക്കിരിയേ." വന്നെത്തിയ ഓരോരുത്തരും ഓരോന്നു പറഞ്ഞു കൊണ്ടിരുന്നു. "ഇവനാണ് മിനിയാന്ന് ഞങ്ങളുടെ കണ്ടത്തിൽ നിന്ന് ചെറുപയർ കട്ടത്." "ഇവൻ തന്നെയാണ് ഞങ്ങളുടെ രണ്ടു കോഴിയെ തിന്നത്." "പണം ഉണ്ടാക്കാൻ കഴിവില്ലെങ്കിൽ പിച്ച തെണ്ടണം. അല്ലെങ്കിൽ കിണറ്റിൽ ചാടണം." "എന്തൊരു അണ്ടി മുണ്ടനാണെന്ന് നോക്കിക്കേ. കട്ടുതിന്ന് കട്ടുതിന്ന്!" ഓരോരു ത്തരും അഭിപ്രായം തട്ടിവിട്ടുകൊണ്ടിരുന്നു.

വന്നെത്തിയ പെണ്ണുങ്ങളും അവരവർക്കൊത്ത മാതിരി ഓരോന്നു പറഞ്ഞുകൊണ്ടിരുന്നു. കള്ളൻ മൂന്നു ദിവസമായി പട്ടിണിയായിരുന്നു. അവൻ മാത്രമല്ല അവന്റെ വീട്ടിലുള്ളവരും പട്ടിണികൊണ്ടു പിടയുകയായിരുന്നു. അവരുടെ സ്ഥിതി കണ്ടു സഹിക്കാൻ അവനു കഴിഞ്ഞില്ല. വയർ നിറയ്ക്കാൻ മറ്റൊരു വഴിയും കാണാഞ്ഞ് അവൻ കക്കാൻ പുറപ്പെട്ടു. സഞ്ജീവിയുടെ വീട്ടിൽ, പിൻവശത്തുകൂടെ കയറാൻ എളുപ്പമായിരുന്നു. കുറച്ചു പഴഞ്ചോറു തിന്നിട്ട് ബാക്കി വീട്ടിലും കൊണ്ടുപോയാൽ കുഞ്ഞു ങ്ങളെ രണ്ടു ദിവസത്തേക്കു കൂടി ജീവിപ്പിക്കാമെന്ന് അവൻ വിചാരിച്ചു.

പക്ഷേ പിടിയിൽപെട്ടു. വടി കൊണ്ടടിയും ആളുകൾ പറഞ്ഞ വാക്കുകളും ഒന്നും അവൻ സാരമാക്കിയില്ല. അതൊക്കെ വെറും സ്വപ്നമായിട്ടേ അവനു തോന്നിയുള്ളൂ. അവന്റെ ഞരമ്പുകളും കുടലും ചുട്ടുപൊള്ളുകയായിരുന്നു. അവൻ നിലത്ത് പത്തോന്ന് വീണ് വീർത്തുവിങ്ങുന്ന ശ്വാസത്തിനിടയിൽ പറഞ്ഞു "വിശപ്പ്! വിശപ്പ്!" സഞ്ജീവി അതുകേട്ടു. അവന്റെ വിശപ്പുകെടുത്താൻ ചമ്മട്ടിക്ക് രണ്ടടി കൂടി കൊടുത്തിട്ട് പറഞ്ഞു. "എടാ പോക്കിരി! ഇത്തരം തട്ടിപ്പും വിദ്യയും കാട്ടി വീണു കളഞ്ഞാൽ നിന്നെ വെറുതെ വിടുമെന്നാണോടാ വിചാരിച്ചത്." ഇതു പറഞ്ഞ് ശക്തി യായി രണ്ട് ചവിട്ടും കൊടുത്തു. കുറച്ചുനേരം ഒരു നീണ്ട ശ്വാസം വിട്ടിട്ട് കള്ളൻ കിടന്നു പിടച്ചു. അപ്പോഴേയ്ക്കും രജുവയുടെ

വീട്ടിൽ നിന്ന് ഒരു പാനീസ് വിളക്കു കൊണ്ടുവന്നു. ആ വെളിച്ചത്തിൽ പീസായുടെ മുഖം കണ്ടപ്പോൾ എല്ലാവരും നിമിഷ നേരം ഞെട്ടിപ്പോയി. യുദ്ധഭൂമിയിൽ മുറിവേറ്റു വീണ വീരനായ പട്ടാളക്കാരനെപ്പോലെ പീസ നിസ്സംഗനായി കിടന്നു. ശരിക്കും ഒരു സമരമായിരുന്നു അത്. ആ സമരത്തിൽ വിശപ്പ് പീസായെ മലർത്തി അടിച്ചുകളഞ്ഞു. വിശപ്പിന്റെ ജ്വാലയിൽ പൊള്ളി ക്കരിഞ്ഞ പീസാ വളരെ പ്രയാസപ്പെട്ട് ആംഗ്യം കാട്ടി, ചുണ്ടിൽ നിന്നും പുറത്തുവരാത്ത വിധം പിറുപിറുത്തു. "വിശപ്പ്, വിശപ്പ്!"

സഞ്ജീവിയുടെ ഭാര്യ വീട്ടിലേക്ക് ഓടിപ്പോയി, ഒരു തളികയിൽ അല്പം ചോറും കുറച്ചു വെള്ളവും ചേർത്തു കലർത്തി ക്കൊണ്ടുവന്നു. മടങ്ങിവരുന്ന ധൃതിയിൽ അതിൽ ഉപ്പുചേർക്കാൻ മറന്നുപോയി. പീസാ അത് മടുമടാ കുടിച്ചു. ഒടുവിൽ ശേഷിച്ച ചോറ് ചവച്ചുതിന്നു. വിശപ്പിന് ശമനം വന്നതിൽ സമാശ്വസിച്ചു. പിന്നെ തലയുയർത്തി തന്റെ ചുറ്റും നിന്നിരുന്നവരുടെ മേൽ കണ്ണോടിച്ചു. മല്ലു മുമ്പിൽ തന്നെ ഇരിപ്പുണ്ടായിരുന്നു. വശ ത്തായി പുല്ലയ്യാ, സഞ്ജീവി, രജുവ അങ്ങിനെ ഗ്രാമത്തിലെ സക ലരും. അയാളുടെ കണ്ണുകളിൽ അശ്രുക്കൾ നിറഞ്ഞു തുളുമ്പി. തന്റെ പ്രവൃത്തി ഓർത്ത്, വിങ്ങിവിങ്ങിക്കരയാൻ തോന്നി. അപ്പോ ഴേയ്ക്കും അയാളുടെ ദൃഷ്ടി ഭാര്യയുടെ മേൽ പതിച്ചു. ചിന്നിപ്പറന്ന തലമുടിയും കീറിപ്പറിഞ്ഞ പഴയ വസ്ത്രവുമായി നില്ക്കുകയാ യിരുന്നു അവൾ.

ഭാര്യയെ കണ്ടതും മക്കളെ ഓർമ്മിച്ചു. തിന്നതു മുഴുവൻ ഒന്നോടെ ഛർദിക്കുമോ എന്നയാൾ ശങ്കിച്ചു. എന്തൊക്കെയാണ് താൻ കാട്ടിക്കൂട്ടിയതെന്ന് അയാൾ ഓർത്തു. അയാൾ എണീക്കാൻ തുടങ്ങി. എന്നാൽ പകുതിയോളം എഴുന്നേറ്റപ്പോഴേക്കും വീണു പോയി. താൻ എത്ര അധഃപതിച്ചുപോയി എന്നയാൾ ഓർത്തു. ഒടുവിൽ താൻ ഒരു കള്ളനായിത്തീർന്നിരിക്കുന്നു. കള്ളനെ കഠിന മായി ശിക്ഷിച്ചില്ലെങ്കിൽ ന്യായം ഗംഗയിൽ മുങ്ങിച്ചത്തുപോകും.

"ഹേ, സഞ്ജീവി!"

ദുഃഖം കൊണ്ട് ശ്വാസം തടയപ്പെട്ട് കണ്ണീർ ഒഴുക്കി നില്ക്കുന്ന പീസായുടെ നേർക്ക് ആളുകൾ നോക്കി. കണ്ണുതുടച്ചുകൊണ്ട് പീസാ പറഞ്ഞു. "പഞ്ചായത്ത് വിളിച്ചുകൂട്ടൂ! കള്ളന് ശിക്ഷ കിട്ടുക തന്നെ വേണം!"

"മതി, മതി, എഴുന്നേറ്റ് വീട്ടിൽ പോകൂ." സഞ്ജീവി പറഞ്ഞു.

"ഇല്ല, ഇല്ല ഇവിടെ ശിക്ഷകിട്ടിയില്ലെങ്കിൽ, അങ്ങ് പരലോകത്ത് യമരാജന്റെ ശിപായിമാർ, ഇരുമ്പുകാക്കയെക്കൊണ്ട് കൊത്തിപ്പിക്കും."

അവിടെ കൂടിയിരുന്നവരിൽ ആർക്കും തന്നെ പഞ്ചായത്തു വിളിച്ചുകൂട്ടണമെന്ന അഭിപ്രായം ഉണ്ടായിരുന്നില്ല. ഇതിൽ പരാജിതനായ പീസ, അടുത്ത് കുറ്റിയിൽ കെട്ടിയിരുന്ന പശുവിനെ അഴിച്ചുവിട്ടിട്ട്, കയർ എടുത്തുകൊണ്ടുവന്ന് സഞ്ജീവിക്കു കൊടുത്തു. പശു നിന്നിടത്തുതന്നെ നിന്ന് പീസായെ നോക്കിക്കൊണ്ടിരുന്നു. സഞ്ജീവിക്ക് പുറം തിരിഞ്ഞുനിന്നുകൊണ്ട് പീസാ പറഞ്ഞു: "സഹോദരാ, ഇതു കൊണ്ട്, ഇതുകൊണ്ട് മുതുകത്ത് നാലടി അടിക്കൂ." സഞ്ജീവി കയർ താഴെ ഇടാൻ തുടങ്ങിയപ്പോഴേയ്ക്കും പീസാ വിളിച്ചു പറഞ്ഞു, "അടിക്കുമോ, ഇല്ലയോ?" മറ്റുവഴികളൊന്നും ഇല്ലെന്നു വന്നപ്പോൾ സഞ്ജീവി പതുക്കെ രണ്ടുപ്രാവശ്യം അടിക്കുകതന്നെ ചെയ്തു. അപ്പോഴേയ്ക്കും മല്ലു ഓടിച്ചെന്ന് സഞ്ജീവിയുടെ ഇടതു തുടയിൽ ഒരു കടിവച്ചു കൊടുത്തു. അപ്പോൾ, പീസാ കയറെടുത്ത് സ്വയം അടിക്കാൻ തുടങ്ങി. അയാളുടെ മുതുകിലെയും വയറിലെയും തൊലി ഉരിഞ്ഞുപോയി. അയാൾ പശുവിനെ വീണ്ടും കുറ്റിയിൽ കെട്ടി. പശുവിനെ നമസ്കരിച്ചിട്ട് അയാൾ വീട്ടിലേക്കുപോയി.

പ്രഭാതമായി. പകൽ മുഴുവൻ പുല്ലയ്യായ്ക്ക് ഹൃദയം പിഴുതു പറിയുന്നതുപോലെ തോന്നി. എവിടെയെങ്കിലും പോയി വിറകു വെട്ടിക്കൊണ്ടുവരാമെന്ന് ഒരിക്കൽ തോന്നി. എന്നാൽ മുൻകൂർ കൊടുക്കാതെ എങ്ങും തടി കിട്ടാനുണ്ടായിരുന്നില്ല. മരക്കുറ്റി വില്ക്കുന്ന ആൾ പറഞ്ഞു, താൻ നേരത്തെ അത് മറ്റാർക്കോ കൊടുത്തുപോയി എന്ന്. എന്നാൽ അയാൾ പണം നൽകാതെ തന്നെ കുറ്റി മാന്തിക്കൊണ്ടുപോയി. തൻമൂലം തനിക്കു വലിയ നഷ്ടം സഹിക്കേണ്ടിവന്നിരിക്കുകയാണ്. അപ്പോൾ താൻ ആർക്കും തന്നെ മരക്കുറ്റി കടം കൊടുക്കുകയില്ല. ഇനി എന്തു ചെയ്യണം? പുല്ലയ്യായ്ക്ക് ഒന്നും തോന്നിയില്ല. അസ്വസ്ഥചിത്തനായി അയാൾ മല്ലുവിനെയും എടുത്തുകൊണ്ട് ഗ്രാമത്തിനു വെളിയിലുള്ള വേപ്പുമരച്ചോട്ടിൽ പോയി ഇരുന്നു. വീട്ടിൽ ചെന്നാൽ വെറും പട്ടിണികിടന്നുറങ്ങേണ്ടി വരും. അവിടെ

അങ്ങിനെയിരിക്കുമ്പോൾ മകനെപ്പറ്റി ഓർത്ത് അയാളുടെ വേദനയും നിരാശയും വർധിച്ചു. തലേന്നു രാത്രിയിലെ സംഭവത്തെപ്പറ്റി അയാൾ ഓർത്തു. രാത്രിയിൽ വീട്ടിലെത്തിയപ്പോൾ നീലി ചോദിച്ചു. 'എന്തുണ്ടായി? എന്താണ് ദുഃഖിച്ചിരിക്കുന്നത്?'

'ഒന്നുമില്ല. വെറുതെ'.

നീലി പിന്നെ ഒന്നും ചോദിച്ചില്ല. വീട്ടിൽ അമ്മൂമ്മ ഇല്ലാത്തതിനെപ്പറ്റി കൂടെക്കൂടെ വിഷമം തോന്നുന്നു എന്ന് പുല്ലയ്യാ ഒന്നു രണ്ടുതവണ പറഞ്ഞിരുന്നു. ദേഹത്ത് അച്ഛൻ കൈവച്ചിട്ടില്ലെങ്കിൽ ഉറക്കം വരാത്ത മകനെ നോക്കിയപ്പോൾ പുല്ലയ്യായ്ക്ക് പഴയ കാലങ്ങൾ ഓർമ്മ വന്നു. അന്നു രാത്രിയിൽ വേഷമിടൽ – ആ കളി...! ആ കിഴവൻ - വയസ്സനായെങ്കിലും വയസ്സനാകാത്തവൻ... എന്റെ മകൻ... എന്റെ പ്രിയപ്പെട്ട ഓമന മകൻ... അവൻ എന്നെപ്പോലെ തന്നെ ചുരുണ്ട മുടി വളർത്തും. നാലാളുകൾക്കിടയിൽ എന്റെ പേർ നിലനിർത്തും. ആരെയും പേടിക്കയില്ല. എന്റെ മകൻ... അതെ. എന്റെ മകൻ.

പുല്ലയ്യാ പതുക്കെ മകന്റെ തല തലോടി. വിളക്കിന്റെ പ്രകാശത്തിൽ മകന്റെ ഉരുണ്ടു തിളങ്ങുന്ന മുഖം അയാളുടെ മനസ്സിനെ മുഗ്ധമാക്കി. അയാൾ ആലോചിച്ചു. ഇവനെ ഗുസ്തിക്കാരുടെയും ഫയൽവാൻമാരുടെയും ഉസ്താദാക്കാൻ വിചാരിച്ചു. അവനെ കള്ളൻമാരെ പിടിക്കുന്ന രാജാവാക്കുമെന്ന് വിചാരിച്ച് ഞാൻ തുള്ളിച്ചാടി. അവൻ വലിയ ദാനശീലനാകുമെന്നായിരുന്നു വിചാരം. ഭൂമിയിൽ വിശ്വസിച്ച് വിയർപ്പൊഴുക്കി അധ്വാനിച്ച് അവൻ നമ്മുടെ പേര് പ്രകാശമാനമാക്കുമെന്നുകരുതി. എന്നാൽ ഇപ്പോൾ എന്താണ് സംഭവിച്ചുകൊണ്ടിരിക്കുന്നത്? അവനു വേണ്ടി ഞാൻ എന്തു ബാക്കിവച്ചിട്ടുണ്ട്? അവന്റെ ദേഹത്ത് ഒരു തുണ്ടു തുണിപോലുമില്ല. വയർ നിറയ്ക്കാൻ കഞ്ഞിവെള്ളം പോലുമില്ല. പാവം, പട്ടിണി... വെറും പട്ടിണി. ഇങ്ങിനെ വിചാരിച്ച് കരഞ്ഞുകൊണ്ട് ഉറങ്ങിപ്പോയി.

മനസ്സിൽ തള്ളിത്തള്ളിവരുന്ന ദുഃഖം അടക്കാൻ അയാൾക്കു കഴിഞ്ഞില്ല. മിണ്ടാതെ മകന്റെ സമീപം കിടന്ന് അവനെ നെഞ്ചോടുചേർത്തു.

കണ്ണുതുടയ്ക്കാൻ പോലും കുറച്ചുനേരത്തേക്ക് അയാൾക്കു തോന്നിയില്ല. അപ്പോഴേയ്ക്കും മകളെ ഉറക്കിയിട്ട് നീലി അയാളുടെ അടുത്തുചെന്നു.

"അങ്ങേയ്ക്ക് എന്തുപറ്റി?"

"——."

"അങ്ങേയ്ക്ക് എന്നെപ്പോലെ കഴിയാൻ എങ്ങിനെ സാധിക്കും? അങ്ങും ഒരിക്കലും വിശന്നിരുന്നിട്ടില്ല. ഒരിക്കലും അങ്ങേയ്ക്ക് ബുദ്ധിമുട്ടുണ്ടായിട്ടില്ല. അതുകൊണ്ടാണ് അങ്ങയുടെ മനസ്സ് പെട്ടെന്ന് തളർന്നുപോകുന്നത്. കുറച്ചുനാൾ കഷ്ടപ്പാട് സഹിച്ചു കഴിയുമ്പോൾ എല്ലാം ശരിയാകും. ഇപ്പോൾ നമ്മേക്കാൾ സുഖമായിക്കഴിയുന്നവർ ആരുണ്ട്?"

ഭാര്യയുടെ ഒടുവിലത്തെ വാചകം കേട്ട്, പുല്ലയ്യാ അദ്ഭുതത്തോടെ അവളെ നോക്കി. ഭർത്താവിന്റെ മനസ്സിൽ എന്താണെന്ന് ഊഹിച്ചറിഞ്ഞ നീലി പറഞ്ഞു, "എല്ലാവർക്കും അവരവരുടേതായ ബുദ്ധിമുട്ടുകളുണ്ട്.... അവരവരുടേതായ സുഖങ്ങളുണ്ട്. നമുക്ക് നിലമില്ല. അതിനാൽ ഒരിക്കൽ തിന്നുമ്പോൾ പിന്നൊരിക്കൽ പട്ടിണി കിടക്കുന്നു. എന്നാൽ ആദേമ്മയ്ക്കും കുറവൊന്നുമില്ലേ? വയറ്റുവേദന കാരണം ഒരു വറ്റുപോലും വായിലിടാൻ അവർക്കു കഴിയുന്നില്ല. പിന്നെ ബുദ്ധിമുട്ടും എത്ര കാലം നീണ്ടുനില്ക്കും? ഏതാനും നാൾക്കകം കൊയ്ത്താരംഭിക്കും. നമ്മുടെ കൈയിനും കാലിനും കരുത്തുള്ള കാലത്തോളം എന്തിനു പേടിക്കുന്നു?"

അപ്പോഴും പുല്ലയ്യാ മിണ്ടാതിരുന്നതേ ഉള്ളു. പരിതസ്ഥിതിയുടെ ഭീകരത നീലി മനസ്സിലാക്കി. അവൾ ഭർത്താവിന്റെ ഏറ്റവും അടുത്തുവന്നിട്ടു പറഞ്ഞു – "അങ്ങയുടെ മനസ്സ് എളുപ്പം തളർന്നു പോകുമെന്ന് അമ്മൂമ്മ പറയാറുണ്ടായിരുന്നു. എന്റെ ഭർത്താവ് ഇത്ര ദുർബലഹൃദയനോ? മറ്റുള്ളവരിൽ നൻമ കാണാൻ കഴിയുന്നു മാത്രമേ അങ്ങയുടെ ഹൃദയത്തിനു ബലം ഉണ്ടാകൂ. എല്ലാവരിലും നൻമയും തിൻമയും ഉണ്ട്. മുമ്പ് അങ്ങ് അവരിൽ നൻമയേ കണ്ടിരുന്നുള്ളു. ഇപ്പോൾ തിൻമ കാണാൻ തുടങ്ങിയിരിക്കുന്നു. അന്നൊക്കെ അങ്ങ് എത്രയോ സന്തുഷ്ടനായിരുന്നു. കളികളിലും ഗുസ്തിയിലും ഏർപ്പെട്ട് ഉണ്ണാൻ മറന്നുപോയ ദിവസങ്ങളുമുണ്ട്. എങ്കിലും സന്തുഷ്ടനായിരുന്നു. എന്നാൽ ഇപ്പോൾ

ഒരു നേരം ആഹാരം കിട്ടാതിരുന്നാൽ മതി, പരിഭ്രമമായി. എന്തുകൊണ്ട്? ഞാൻ ഒരിക്കലും കഷ്ടപ്പാടിനെ ഭയപ്പെടുന്നില്ല !"

ഭാര്യയുടെ പ്രണയവും, മമത നിറഞ്ഞ വാക്കുകളും കേട്ട് പുല്ലയ്യായ്ക്ക് ഗദ്ഗദം ഉണ്ടായി. അയാൾ പറഞ്ഞു "പീസായെപ്പോലുള്ള മനുഷ്യനും കള്ളനായപ്പോൾ___"

നീലി മെല്ലെ മന്ദഹസിച്ചു. "അതെ! ശരിയാണ്. പക്ഷേ ആരുടെ തെറ്റ്? പീസായുടെ തന്നെയല്ലേ? കുഞ്ഞുകുട്ടികളുള്ള മനുഷ്യനാണയാൾ. എന്നാൽ, എന്റെ സർക്കാർ ആണ് എന്നു ഉരുവിട്ടുകൊണ്ടു നടന്നു. എന്റെ സർക്കാർ കുഞ്ഞുകുട്ടികളെ കണക്കാക്കി ഭൂമി പങ്കിട്ടുതരും. പിന്നെ, മുതിർന്ന കുട്ടികളെ പഠിക്കാനയച്ചിട്ട്, എന്തെങ്കിലും ജോലി പഠിപ്പിക്കുകയോ പഠിത്തം തന്നെ പൂർത്തിയാക്കുകയോ ചെയ്തില്ല. അപ്പോൾ അവൻ കളറ്റർ (കളക്ടർ) ആകുമോ? മറ്റുകുട്ടികളെയും വല്ലവരുടെയും വീട്ടിൽ ജോലിക്കയയ്ക്കാമായിരുന്നു. എങ്കിൽ വല്ലതും സമ്പാദിച്ചു കൊണ്ടുവരുമായിരുന്നു. എന്നാൽ അതും ചെയ്തില്ല."

"പിന്നെയും നീ അക്കാര്യം തന്നെ പറയുന്നു. അയാൾ ഇത്രയും നിലയിൽ ജീവിച്ചിട്ട്."

"അപ്പോൾ ഇങ്ങിനെ പട്ടിണികിടന്നു മരിക്കുന്നതു ശരിയോ? അടുത്തകൊല്ലം മുതൽ നമ്മുടെ മകനും നാലു വീടുകളിലെ ആടുകളെയോ പശുക്കളെയോ മേയ്ക്കാൻ പോകുകയില്ലേ? അങ്ങുതന്നെ ഏതെങ്കിലും വല്യ വീട്ടിൽ ജോലിക്കു പോയാൽ, ഇരുപതു മന്ന് നെല്ല് കിട്ടുകയില്ലേ?"

പുല്ലയ്യായുടെ സ്വാഭിമാനം ജ്വലിച്ചു. അയാൾ പറഞ്ഞു. "ഞാനോ? അയൽ ഗ്രാമത്തിൽ പോയി ഭിക്ഷ തെണ്ടാം ഞാൻ. എന്നാലും ഈ ഗ്രാമത്തിലെ ആരുടെ വീട്ടിലും വാല്യക്കാരനാവുകയില്ല."

"അങ്ങിനെ പറഞ്ഞാൽ കാര്യം എങ്ങിനെ നടക്കും?"

പുല്ലയ്യാ പെട്ടെന്ന് എണീറ്റിരുന്നു. എന്നിട്ടു പറഞ്ഞു – "ഞാൻ വലിയ വീട്ടിലെയാണ് – ഉയർന്ന നിലയിൽ ജീവിച്ചു. ഇനിയും വലിയവനായിത്തീരും. സത്യത്തിൽ നിനക്കു വേണ്ടിയാണ് അവരുടെ ജോലി ചെയ്യാൻ പോകുന്നത്. എന്നാൽ ഞാൻ കൂലിപ്പണിക്കാരനായാൽ എന്റെ മകനും പശുമേയ്ക്കാൻ നടക്കുന്ന കൊള്ളരുതാത്തവനാവില്ലേ? അവൻ കള്ളൻമാരെ പിടിച്ച്

ശിക്ഷിക്കുന്ന രാജാവാകും. തന്റെ അച്ഛന്റെയും ഗ്രാമത്തിന്റെയും സൽപ്പേർ നിലനിർത്തും."

"അതേ, അതേ, എല്ലാം ശരിതന്നെ. പക്ഷേ ജീവിക്കണമെങ്കിൽ ഭക്ഷണവും വേണം. ചെടിയിൽ നിന്ന് പൂ കിട്ടണമെങ്കിൽ, ആദ്യം വിത്ത് മണ്ണിൽ വിതയ്ക്കണം. അതിന് വളവും വെള്ളവും നൽകുകയും വേണം. അങ്ങ് ഇത്രയേറെ അഭിമാനം വിചാരിക്കുന്നത് ശരിയല്ല". പുല്ലയ്യാ എഴുന്നേറ്റു നിന്നു. ഭാര്യയുടെ വാക്കുകൾ, അയാളുടെ കത്തിനീറിയിരുന്ന തീയിൽ എണ്ണയൊഴിക്കുകയാണ് ചെയ്തത്. അയാൾ, അസ്വസ്ഥനായി പറഞ്ഞു – "സ്വാഭിമാനം നിറഞ്ഞതായിരുന്നു ഞങ്ങളുടെ കുടുംബം. സ്വാഭിമാനത്തോടെയാണ് ഞാൻ ജനിച്ചത്. സ്വാഭിമാനത്തോടെ മരിക്കുകയും ചെയ്യും നീലീ! അഭിമാനത്തോടെയുള്ള മരണം എനിക്കിഷ്ടമാണ്. എന്നാൽ, മോഷ്ടിക്കുകയില്ല—ഭിക്ഷ തെണ്ടുകയില്ല."

ആവേശം കയറി പുല്ലയ്യാ ഉച്ചത്തിൽ വർത്തമാനം പറഞ്ഞു. അപ്പോൾ മല്ലു ഉറക്കം ഉണർന്നു. ഉണർന്ന ഉടനെ "തിന്നാൻ താ, തിന്നാൻ താ" എന്നു പറഞ്ഞു കരയാൻ തുടങ്ങി. പുല്ലയ്യാ വേഗം അവിടിരുന്ന് കുഞ്ഞിനെ ഉറക്കാൻ പണിപ്പെട്ടു. എന്നാൽ കുഞ്ഞാകട്ടെ, "അമ്മേ വിശക്കുന്നു! തിന്നാൻ താ" എന്നു പറഞ്ഞു കൊണ്ട് കണ്ണുതിരുമ്മിക്കരയാൻ തുടങ്ങി.

നീലിയുടെ നെഞ്ച് ചുരന്നു വന്നു. പക്ഷേ കുഞ്ഞിന് അഞ്ചു വയസ്സു കഴിഞ്ഞിരുന്നു. രണ്ടുവർഷം മുമ്പാണ് ഇങ്ങനെയൊരു അവസ്ഥവന്നിരുന്നതെങ്കിൽ അവൾ തീർച്ചയായും കുഞ്ഞിന്റെ വിശപ്പ് തീർത്തേനേ! കുഞ്ഞിനെ കിടത്തിയിട്ട് അവർ രണ്ടു പേരും കുഞ്ഞിന്റെ മുതുകത്ത് തടവിക്കൊണ്ടിരുന്നു. രണ്ടുപേരുടെയും കൈകൾകൊണ്ടുള്ള സ്നേഹപൂർവമായ ലാളനയേറ്റ് കുട്ടി അല്പ സമയത്തിനുള്ളിൽ ഉറങ്ങിപ്പോയി. അപ്പോൾ രണ്ടുപേരുടെയും കണ്ണുകൾ അന്യോന്യം ഇടഞ്ഞ് എന്തൊക്കയോ വിവരങ്ങൾ കൈമാറി. ഒടുവിൽ പുല്ലയ്യായാണ് മൗനം ഭഞ്ജിച്ചത്. "ഇനിയും ആ തളിക ശേഷിക്കുന്നുണ്ടല്ലോ. നാളെ അതുകൊടുക്കാം." നീലി മിണ്ടാതിരുന്നു.

# 25

നാലു ദിവസം കഴിഞ്ഞു. ആദേമ്മയുടെ വീടിനു ചുറ്റും ആൾ ക്കൂട്ടം. എത്ര ആളുണ്ടോ, അത്രയും സംഭാഷണവും അത്രയും ഉപദേശങ്ങളും "ഞാൻ മരിക്കുന്നുമില്ലല്ലോ" എന്നു പറഞ്ഞ് ആദേമ്മ പിടഞ്ഞുകരയുകയാണ്. ആളുകളുടെ ഉപദേശം കേട്ട് കേട്ട് ആദേമ്മയുടെ കാതു തഴമ്പിച്ചു. അവൾ കോപവും വ്യസനവും കലർന്ന സ്വരത്തിൽ സംസാരിക്കാൻ തുടങ്ങി. ഇട യിൽ പീസാ കടന്നുവന്നു. വേദനകൊണ്ട് കോഴിയെപ്പോലെ പിടയ്ക്കുന്ന ആദേമ്മയെ കണ്ട ഉടനെ അയാൾ പറഞ്ഞു. "വീട്ടിൽ സ്വത്തുണ്ട്. ഇന്നു നിങ്ങൾക്ക് ഈ കഷ്ടപ്പാട് വന്നിരിക്കുമ്പോൾ ചെലവു ചെയ്യാതെ ഒക്കുമോ? നിങ്ങൾ ഇത്ര സാധു വായിപ്പോയല്ലോ!"

"വയറ്റിനു വിശപ്പുമില്ല, മനസ്സിനു സ്വൈരവുമില്ല. ഇതെല്ലാം എന്റെ വിധിയാണ്. വിധി!" ആദേമ്മ ദുഃഖം കൊണ്ട് തല തല്ലാൻ തുടങ്ങി.

"വിധിയും കിധിയും ഒന്നുമില്ല. നാനൂറു രൂപ കൈയിലെടുക്കുക യാണെങ്കിൽ നാലു ദിവസം കൊണ്ട് നല്ല ആരോഗ്യത്തോടെ തിരിച്ചുവരാം. കൂടെവരാൻ നിങ്ങൾക്ക് ആളുവേണോ, ഞാൻ ആളെ അയച്ചുതരാം. എന്താ പുല്ലയ്യാ പോരേ? നിങ്ങൾ അയാ ളെയും കൂട്ടിക്കൊണ്ടുപോയാൽ ഏതു ഡോക്ടറായാലും നിങ്ങളെ ആശുപത്രയിൽ പ്രവേശിപ്പിക്കും. ഇനിയും കൂടുതൽ വച്ചു താമസിപ്പിച്ചാൽ നിങ്ങൾ ചത്തുപോകും. ഒരിക്കൽ ഒന്ന് കീറി ക്കളഞ്ഞാൽ പിന്നെ ഒട്ടും വേദന കാണുകയില്ല."

"അയ്യോ, കീറുമോ?"

"നിങ്ങളും ഇത്ര സാധുവാണോ! കീറും എന്ന വാക്കു കേട്ടപ്പോൾ തന്നെ തല മുറിക്കാൻ പോകുകയാണെന്ന മാതിരി പേടിക്കാൻ തുടങ്ങിയാലോ? വേദന ഒട്ടും ഉണ്ടാകുകയില്ല. വലിയ ആശുപത്രിയാണത്. ഡെൽഹിയിൽ പോലും പേര് കേട്ടതാണ്. പണത്തിന്റെ മഴപെയ്യില്ലെങ്കിൽ അതിന്റെ വാതിൽ തുറക്കില്ല. എല്ലാറ്റിലും വലിയ ഡോക്ടർമാരാണ് അവിടുള്ളത്. ഒടിഞ്ഞു പോയ എല്ല് അവർ കൂട്ടിച്ചേർക്കും. തലച്ചോറു വച്ച്കൊടുത്ത് സുഖപ്പെടുത്തും. ഇസാ പട്ടണത്തെ (വിശാഖപട്ടണം) പ്പറ്റി

നിങ്ങൾ എന്താ വിചാരിക്കുന്നത്? ആളുകൾ പറയുന്നത് ഒരു പക്ഷേ നിങ്ങളും കേട്ടിട്ടുണ്ടാകും. അവിടെ ആർബർ (ഹാർബർ), സിൻഡിയാ കമ്പനി, ഭ്രാന്താശുപത്രി എന്നിങ്ങിനെ എത്രയത്രെ വലിയ കെട്ടിടങ്ങളാണെന്നോ ഉള്ളത്! അവിടെ വച്ചു ചത്താൽ തന്നെ അവിടുത്തെ എല്ലാ വൈഭവങ്ങളും കണ്ടിട്ടു ചാകാമല്ലോ. നാളെത്തന്നെ പോകൂ. വേദനമാറും, പട്ടണവും കാണാം." ആദേമ്മ മരുമകനെ നോക്കി. മരുമകൻ മുഖം മറുവശത്തേക്കു തിരിച്ചുകളഞ്ഞു. പീസാ കൂടുതൽ ശക്തിയോടെ പറഞ്ഞു. "എന്റെ അയലത്തുള്ള ഗാഖ് നായുഡു അടുത്തുള്ള ഗ്രാമങ്ങളിലെ വൈദ്യൻമാരുടെയെല്ലാം മരുന്ന് കഴിച്ച് കഴിച്ച് അവശനായ തായിരുന്നു. ഒടുവിൽ ഇസ പട്ടണത്തിൽ പോയി. ഇവിടുന്നു പോകുമ്പോൾ മുഖം തൂങ്ങിയപോലെയായിരുന്നു. ഇപ്പോൾ ചെന്നു നോക്കൂ എങ്ങിനെയിരിക്കുന്നു എന്ന്. രണ്ടു സേർ ഇറച്ചി ഒരു നിമിഷം കൊണ്ട് ഒറ്റയ്ക്ക് തിന്ന് തീർക്കും. വേദനയെപ്പറ്റി കേട്ടുകേൾവി പോലുമില്ല. മനുഷ്യനു ധൈര്യം വേണം. ധൈര്യമില്ലാതായാൽ, ജീവിക്കാൻ തന്നെ പ്രയാസം. നിങ്ങൾ മരുമകന്റെ വാക്ക് അനുസരിക്കാനാണ് ഭാവമെങ്കിൽ, അയാൾ പണക്കൊതികൊണ്ട് നിങ്ങളെ ഗണ്ണേമ്മയുടെ ഭർത്താവിന്റെ മാതിരി മരണക്കുഴിയിൽ ഇറക്കും."

ആളുകളെല്ലാം ഇങ്ങിനെ പറയുന്നതു കേട്ടപ്പോൾ, മരുമകന്റെ അഭിമാനം ഉണർന്നു. അയാൾ പറഞ്ഞു. "എടോ പീസാ! എന്തിനാ ഇങ്ങിനെ കിടന്നു പുലമ്പുന്നത്! നാലല്ല അഞ്ഞൂറു കൊണ്ടുപോകാൻ പറ. ഇപ്പോൾ ഇതിൽ കുറച്ചാണല്ലോ ചെലവാക്കുന്നത്? – ആകട്ടെ, ഇതും കാണാമല്ലോ."

"ആദി! ദാ മരുമകനും സമ്മതിച്ചിരിക്കുന്നു. നാളെത്തന്നെ പുറപ്പെട്ടുകൊള്ളൂ. നിങ്ങൾ പറയുകയാണെങ്കിൽ പുല്ലയ്യായും വിസമ്മതിക്കുകയില്ല. പോകാനും, വരാനും തിന്നാനും കുടി ക്കാനും ഉള്ള ചെലവ് നിങ്ങൾ തന്നെ നടത്തിയാൽ മതി. ഏതെ ങ്കിലും സത്രത്തിൽ താമസിക്കണം. അയാളുടെ കല്യാണത്തിന് നിങ്ങൾ വേണ്ട സഹായം ചെയ്തല്ലോ. നിങ്ങൾക്കു വേണ്ടി അയാൾ ഇത്രയും ചെയ്യില്ലേ? തിരിച്ചുവരുമ്പോൾ സിന്ധാദിരി (സിംഹാദ്രി) യിൽ ദർസൻ (ദർശനം) നടത്തിയിട്ടുപോരൂ."

ആദേമ്മയുടെ വീട്ടിൽ നിന്നിറങ്ങി, പീസാ നേരെ പുല്ലയ്യായുടെ വീട്ടിലെത്തി, പട്ടണത്തിൽ പോകുന്ന കാര്യം പറഞ്ഞു കേൾപ്പിച്ചു. പുല്ലയ്യാ മല്ലുവിനെ സംബന്ധിച്ച ബുദ്ധിമുട്ടറിയിച്ചു. അച്ഛനെ പിരിഞ്ഞ് ഒരു നിമിഷം പോലും നില്ക്കുകയില്ല. പക്ഷേ വിഷമം ഇതാണ്. ആദേമ്മയുടെ മരുമകൻ ഒന്നാം തരം പിശുക്കനാണ്. ഈ റേഷൻ കാലത്ത് മല്ലുവിനെ പട്ടണത്തിൽ കൊണ്ടുപോകാൻ തീർച്ചയായും അയാൾ സമ്മതിക്കുകയില്ല. ഒടുവിൽ പീസാ പറഞ്ഞു.

"പുല്ലീ! അങ്ങിനെയങ്ങു പോകൂ, പട്ടണം നല്ലപോലെ കണ്ടിട്ടുവരൂ. അവിടെ ആർബർ, സിൻഡിയാ കമ്പനി അങ്ങിനെ പലതും ഉണ്ട്. പിന്നെ മാസശമ്പളം കിട്ടുന്ന വല്ല ജോലിയ്ക്കും ശ്രമിക്കുകയും ചെയ്യൂ. താൻ അവിടെ പാർപ്പാക്കുകയാണെങ്കിൽ, തന്റെ സഹായം കൊണ്ട് ചെറുതോ വലുതോ ആയ എന്തെങ്കിലും ജോലി സമ്പാദിക്കുവാൻ എനിക്കും കഴിയും."

"വളരെ നല്ല കാര്യമാണ് നിങ്ങൾ പറഞ്ഞത്" പുല്ലയ്യാ പറഞ്ഞു. ഇന്ന് അയാളുടെ മനസ്സിന് വളരെ സന്തോഷം തോന്നി. അപ്പോഴേക്കും പിൻഭാഗത്തു നിന്ന് നീലി വന്നു. പട്ടണത്തിൽ പോകുന്ന കാര്യം പുല്ലയ്യാ അവളോടു പറഞ്ഞു. അല്പസമയം കഴിഞ്ഞ് പീസാ പറഞ്ഞു. "മകളേ! നേരത്തേ നീ പറഞ്ഞത് ഞാൻ അനുസരിച്ചില്ല. എന്നാൽ വിശന്നു മരിക്കാനോ ഇന്നാളത്തെപ്പോലെ കാണിക്കാനോ സാധിക്കുകയില്ല. പണ്ട് ധർമ്മരാജാവ് കള്ളം പറഞ്ഞതുപോലെയാണ് ഞാൻ മോഷ്ടിച്ചത്. അന്നത്തേതിനുശേഷം എന്റെ ബുദ്ധി ഉണർന്നു. രണ്ടു കൊച്ചുങ്ങളെ ഒന്നു രണ്ടു വീടുകളിൽ പശുവിനെ മേയ്ക്കാൻ വിട്ടു. മൂത്തവനെ പട്ടണത്തിൽ വക്കീലിന്റെ ഗുമസ്തനാക്കി. അവൻ ജോലി ചെയ്യുന്നതോടൊപ്പം പഠിക്കുകയും ചെയ്യുകയാണെങ്കിൽ എന്റെ സർക്കാർ എന്തെങ്കിലും നല്ല ജോലി തീർച്ചയായും കൊടുക്കും."

പീസാ പറഞ്ഞതു കേട്ട് നീലിക്കു സന്തോഷമായി. അവൾ പറഞ്ഞു –

"അപ്പൂപ്പാ നിങ്ങൾ ഈ ചെയ്തത് നന്നായി. കുട്ടികൾ പ്രയത്നിച്ചാൽ തിന്നാനുള്ള വക അവവർക്കുതന്നെ ഉണ്ടാക്കാം. അതിൽ ലജ്ജിക്കാനൊന്നുമില്ല. അനവസരത്തിലുള്ള അഭിമാനത്തിൽ ഒട്ടിപ്പിടിച്ചുകഴിഞ്ഞാൽ എങ്ങിനെ ജീവിക്കും? അഭിമാനവും

വച്ചുകൊണ്ടിരുന്നാൽ വെള്ളത്തിൽ നിന്നും വെണ്ണയെടുക്കുവാൻ കഴിയുമോ? വേലയില്ലാത്തവർക്കും കൊള്ളരുതാത്തവർക്കും സർക്കാർ സഹായം ചെയ്യുമായിരുന്നാൽ തന്നെ അതുകൊണ്ട് എന്താണ് വിശേഷം? ജോലി ചെയ്താലോ, വെറുതെ കുത്തിയിരുന്നാലോ വയറു നിറയുക? നമ്മുടെ ശ്വാസത്തിനു ശക്തിയുള്ളിടത്തോളം ജീവിതത്തിൽ എന്തിനു പരിഭ്രമിക്കണം?"

പുല്ലയ്യാ ഒന്നും മിണ്ടാതെ നീലിയുടെ നേരെ നിർന്നിമേഷനായി നോക്കിക്കൊണ്ടിരുന്നു. പീസാ ചിരിച്ചുകൊണ്ട് പറഞ്ഞു" മകളേ ആ കിഴവി നിന്റെ ചെവി നല്ലവണ്ണം തുറന്നു. പെൺകുതിര കഴുതയെ പ്രസവിക്കുമോ? വയറ്റിൽ തീ കത്തുമ്പോൾ അഭിമാനമൊക്കെ വെന്തെരിഞ്ഞുപോകും. എന്റെ അനുഭവമാണ് പറയുന്നത്. നീ എവിടെ പോയാലും നിന്റെ നൻമ നിന്നെ രക്ഷിക്കും. ചുറ്റുപാടുമുള്ള പത്തുപതിനഞ്ചു ഗ്രാമങ്ങളിൽ നിന്റെ പേരു കേട്ടാൽ ചീത്ത ആളുകൾ പോലും നല്ലവരായിത്തീരുന്നു." ഇത്രയും പറഞ്ഞിട്ട് അയാൾ വീട്ടിൽ പോയി.

പുല്ലയ്യാ പട്ടണത്തിൽ പോകുന്ന കാര്യം തീരുമാനിച്ചു. കൂടെ പോകുവാൻ മല്ലുവും ബഹളം കൂട്ടി. അവനെ കൊണ്ടുപോകാൻ പുല്ലയ്യായുടെ കൈയിൽ പണം ഇല്ലായിരുന്നു. ആദേമ്മയുടെ മരുമകൻ തെളിച്ചു തന്നെ പറഞ്ഞു "റേഷൻ കാലമാണ് അവനെയും കൊണ്ടുപോയാൽ ചെലവുകൂടും. അതു ശരിയല്ല."

ഗ്രാമത്തലവന്റെ വീട്ടിൽ പോയി അല്ലറചില്ലറ ജോലി ചെയ്തും വീട്ടിൽ വച്ച് ചർക്കയിൽ നൂലുണ്ടാക്കിയും നീലി സമയം കഴിച്ചു. കൈയിൽ വല്ലതും വന്നാൽ തിന്നും. ഇല്ലെങ്കിൽ പട്ടിണിയായി കിടന്നുറങ്ങും. പോകുന്ന സമയത്ത് പല സമാധാനവും പറഞ്ഞാണ് മല്ലുവിന്റെ കരച്ചിൽ മാറ്റിയത്. അയാൾ പറഞ്ഞു – "ഞാൻ അവിടെ നിന്നു വേഗം മടങ്ങിവരും. വരുമ്പോൾ ഒരുപാട് കളിപ്പാട്ടങ്ങളും, നല്ല നല്ല തുണികളും വാങ്ങിക്കൊണ്ടുവരും." പിന്നെ അമ്മ കേൾക്കാതെ ഇങ്ങിനെയും പറഞ്ഞു, "മടങ്ങിവന്നിട്ട് നിങ്ങളേയും കൊണ്ടുപോകാം. പട്ടണത്തിൽ പോയി നമുക്കെല്ലാം സുഖമായും സമാധാനമായും ജീവിക്കാം."

പുല്ലയ്യാ പോയതിനു ശേഷം മല്ലുവിനു വലിയ സങ്കടമായി. വീടിന്റെ ഒരു മൂലയിൽ പോയി ആലോചിച്ചിരിക്കും. സമയത്തിന് ആഹാരം കഴിക്കയില്ല. വിശക്കുമ്പോൾ അടുക്കളയിൽ ഓടിച്ചെന്ന്

കഞ്ഞിയോ വെള്ളമോ എന്താണ് കിട്ടുന്നതെന്നു വച്ചാൽ തളികയിൽ അല്പം പകർന്നെടുത്ത് ചടപടാന്ന് അങ്ങു കുടിക്കും. ഇങ്ങിനെ ഒരാഴ്ച കഴിഞ്ഞു. എന്നിട്ടും അച്ഛൻ വീട്ടിൽ മടങ്ങിയെത്തിയിട്ടില്ല. ഓരോ നിമിഷവും അച്ഛനെ ഓർത്താണ് അവൻ കഴിഞ്ഞത്. ചിലപ്പോൾ, 'അച്ഛാ' എന്നു വിളിച്ചുകൊണ്ട് കരയും. പതിനഞ്ചുദിവസം കഴിഞ്ഞു. അപ്പോഴേയ്ക്ക് രാത്രിയിലും അച്ഛനെപ്പറ്റി പറഞ്ഞ് പിറുപിറുക്കുമായിരുന്നു. ഈയിടെ വീട്ടുമൂല വിട്ട് റോഡിന്റെ അരികിലായി ഇരുപ്പ്. അച്ഛനെ നോക്കിയിരുന്ന് നോക്കിയിരുന്ന് അവന്റെ കണ്ണുതളർന്നു. അച്ഛന്റെ പേര് ഉരുവിട്ടുരുവിട്ട് വായ് കുമിളച്ചു. എന്നിട്ടും അച്ഛൻ വന്നില്ല. രാത്രിയായാലും ഇരിക്കുന്ന പാട്ടിൽ നിന്ന് ഇളകുകയില്ലെന്നു വന്നപ്പോൾ അമ്മ വന്ന് എടുത്തുകൊണ്ടുപോകും. അമ്മയുടെ തോളിൽ കേറി ഇരുന്ന് കണ്ണിമയ്ക്കാതെ അച്ഛനെ വിളിച്ച് കരഞ്ഞു കൊണ്ടിരിക്കും.

ഒരു സന്ധ്യയ്ക്ക് പുല്ലയ്യായും ആദേമ്മയും മടങ്ങി എത്തി. ഓപ്പറേഷൻ കൂടാതെ രണ്ടുമൂന്നു മരുന്ന് കൊടുത്താണ് ഡാക്ടർ അയച്ചിരിക്കുന്നത്. ഇതു കേട്ട് പീസാ അദ്ഭുതപ്പെട്ടുപോയി. അയാൾ പറഞ്ഞു – "ഓപ്പറേഷൻ ചെയ്തിരുന്നെങ്കിൽ അതേപ്പറ്റി പേടി ഉണ്ടാകുകയില്ലായിരുന്നു. മരുന്നു കഴിക്കുക മാത്രം ചെയ്തതുകൊണ്ട് വീണ്ടും രോഗം വരുമെന്ന ആശങ്ക അവശേഷിക്കുന്നു. പുല്ലീ ഇതിൽ തന്റെ പങ്കെന്താ? ഡാക്ടറുടെ കീശ അല്പമൊന്നു വീർപ്പിച്ചിരുന്നെങ്കിൽ കാര്യം നടന്നേനെ. ഇക്കാലത്തു കീശയിൽ വല്ലതും ഇടാതെ നമ്മുടെ ഒക്കെ കാര്യം വല്ലവരും ശ്രദ്ധിക്കുമോ?"

പുല്ലയ്യാ വീട്ടിൽ വന്നു. അച്ഛനെ കണ്ട് മല്ലു വീട്ടിന്റെ പിൻഭാഗത്തേക്കുപോയി. മകന്റെ മുഖം നോക്കാൻ പുല്ലയ്യായ്ക്ക് നാണമായി. മകനുവേണ്ടി കൊണ്ടുവരാമെന്നു പറഞ്ഞിട്ടുപോയ ഒരു സാധനവും അയാൾ കൊണ്ടുവന്നില്ല. മല്ലു അച്ഛനോടു പറ്റിച്ചേർന്നു കരയാൻ തുടങ്ങി. അല്പസമയത്തിനു ശേഷം അവൻ പറഞ്ഞു.

"അച്ഛാ! അച്ഛൻ അവിടെ താമസിച്ചുപോയല്ലോ!"

"കരയാതിരി മകനേ! താമസിയാതെ നമ്മളെല്ലാം അങ്ങോട്ടു പോകുകയാണ്."

"നേരോ ?"

"ഇനി നാം പട്ടണത്തിലേക്കു പോകുകയാണ്. പട്ടണത്തിൽ ത്തന്നെ താമസിക്കും. അവിടെ വലിയ വലിയ തീവണ്ടികൾ......"

"പട്ടണം....പട്ടണം.....അച്ഛാ! എന്തിന്റെ പേരാണ് പറഞ്ഞത്?....അതേ തീവണ്ടി...തീവണ്ടി എന്നല്ലേ!" കുഞ്ഞ് കരച്ചിലൊക്കെ മറന്നു.

"പുകതുപ്പിത്തുപ്പി പോകുന്നത്.... നമ്മൾ അതിൽ ഇരുന്നാൽ നേരെ പട്ടണത്തിൽ എത്തും."

"അച്ഛാ, തീവണ്ടി, ബസ്സുപോലെയാണോ?"

"ബസ്സിനേക്കാൾ വളരെ വളരെ വലുതാണ്. നീ കരഞ്ഞാൽ കാണാൻ സാധിക്കുകയില്ല."

"ഇല്ല ഞാൻ കരയുകയില്ല."

അച്ഛന്റെ തോളിൽ നിന്നിറങ്ങിയിട്ട് "ഞങ്ങൾ പട്ടണത്തിൽ പോകും. ഞങ്ങൾ പട്ടണത്തിൽ പോകും" എന്നു പറഞ്ഞുകൊണ്ട് അനിയത്തിയുടെ ഊഞ്ഞാൽ കട്ടിലിന്റെ ചുറ്റും തുള്ളിച്ചാടാൻ തുടങ്ങി.

അന്നു രാത്രി, തന്റെ പ്ലാനെല്ലാം, പുല്ലയ്യാ പീസായോട് പറഞ്ഞു. "പട്ടണത്തിൽ പലതരത്തിലുള്ള ആളുകളുണ്ട്. പലതരം കമ്പനി കളുണ്ട്. എവിടെയെങ്കിലും ജോലി കിട്ടും. മകന് പഠിക്കാം. ഇവിടെ കുറെനാൾ കൂടിക്കഴിഞ്ഞാൽ പട്ടിണി കിടന്ന് ചാകേണ്ടി വരും.

പീസാ സന്തോഷിച്ചു പറഞ്ഞു, "ശരിയാണ് സഹോദരാ അങ്ങിനെതന്നെ ചെയ്യൂ." പുല്ലയ്യായെ യാത്രാക്ഷീണം പിടികൂടി യിരുന്നു എന്നു തോന്നുന്നു. അയാൾക്ക് ക്ഷീണം ബാധിച്ചപോലെ കാണുന്നു. പണ്ടത്തെ പുല്ലയ്യായും ഇപ്പോഴത്തെ പുല്ലയ്യായും തമ്മിൽ എന്തു വ്യത്യാസം. ആ ചുരുണ്ട തലമുടി ഇല്ലായിരു ന്നെങ്കിൽ തിരിച്ചറിയാൻ തന്നെ വിഷമിക്കുമായിരുന്നു.

പുല്ലയ്യായുടെ കുടുംബം മുഴുവൻ ഗ്രാമം വിട്ട് പട്ടണത്തിൽ പോവുകയാണെന്ന വർത്തമാനം നേരം വെളുത്തപ്പോൾ ഗ്രാമം മുഴുവൻ പരന്നു. എന്തെങ്കിലും അടിസ്ഥാനമില്ലാതെ പട്ടണത്തിൽ പോകുകയില്ലെന്ന് ചിലർ വിചാരിച്ചു. മറ്റു ചിലർ വിചാരിച്ചത്, ജോലി ചെയ്യാൻ കഴിയാത്തവർ, ഗ്രാമജീവിതം ഭയന്ന് പട്ടണത്തി ലേയ്ക്കു പായുന്നു എന്നാണ്. തങ്ങൾ കേട്ട വർത്തമാനത്തിന്റെ

സത്യാവസ്ഥ മനസ്സിലാക്കാൻ ചിലർ നീലിയുടെ അടുത്തു ചെന്നു. നീലിയാകട്ടെ, ഇക്കാര്യത്തിൽ പ്രത്യേകിച്ച് എന്തെങ്കിലും ആവേശമോ ഉപേക്ഷയോ പ്രകടിപ്പിച്ചില്ല. ശാന്ത മനസ്സോടെ പുഞ്ചിരിച്ച് മൗനം അവലംബിച്ചു കഴിഞ്ഞു.

പുല്ലയ്യാ മകനേയും കൊണ്ട് ഉച്ചയ്ക്ക് വീട്ടിൽ മടങ്ങി എത്തി. വന്ന ഉടനെ നീലി പറഞ്ഞു "ഗ്രാമം മുഴുവൻ അറിഞ്ഞ കാര്യത്തിന്റെ അല്പം പോലും ഞാൻ കേട്ടില്ലല്ലോ."

പുല്ലയ്യാ മറുപടി ഒന്നും പറഞ്ഞില്ല. നീലി വീണ്ടും ശാന്ത സ്വരത്തിൽ പറഞ്ഞു – "എന്തെങ്കിലും ഉറപ്പില്ലാതെ ഗ്രാമം വിട്ടു പോകുന്നതു നല്ലതല്ല. ഈ ഗ്രാമത്തിലാണ് നാം ജനിച്ചത്. ഇവിടെത്തന്നെ നാം ഇത്രയും കാലം ജീവിക്കുകയും ചെയ്തു. ഇവിടുത്തെ എല്ലാ ജനങ്ങളും നാം പോകുന്നത് അറിഞ്ഞു. സുഖത്തിലും ദു:ഖത്തിലും കൈ തന്നു സഹായിക്കുന്ന ചങ്ങാതിമാരാണവരൊക്കെ. ബുദ്ധിമുട്ടുള്ള കാലത്ത് ഇവരിൽ ആരെങ്കിലും നമ്മെ സാഹായിക്കുകയില്ലേ? എന്നാൽ പട്ടണത്തിൽ ആരും ഉണ്ടാകുകയില്ല. തോന്നുന്നതുപോലെ പ്രവർത്തിക്കാൻ പണക്കാരല്ല നമ്മൾ. ഞാൻ പറയുന്നതു കേൾക്കൂ."

കോപവും വ്യസനവും കലർന്ന സ്വരത്തിൽ പുല്ലയ്യാ പെട്ടെന്നു പറഞ്ഞു – "ഇതുകൊണ്ട് തന്നെയാ നിന്നോട് പറയാഞ്ഞത്." ഇത്രയും പറഞ്ഞിട്ട് എഴുന്നേറ്റ് പുറത്തേക്കുപോയി.

പുല്ലയ്യായുടെ വീട്ടിനു സമീപം നിന്നിരുന്നവർ പുല്ലയ്യായോട് ചോദ്യവർഷം തന്നെ ചൊരിഞ്ഞു. എല്ലാ ചോദ്യത്തിനും പുല്ലയ്യായ്ക്ക് ഒറ്റ ഉത്തരമേ ഉണ്ടായിരുന്നുള്ളു. "എന്റെ ഇഷ്ടം!" പീസായും ഇതിനെ അനുകൂലിച്ച് ജനങ്ങളോടു പറഞ്ഞു, ഗ്രാമത്തിലെ ഒരുത്തൻ ഡെൽഹിപോലെ പ്രസിദ്ധമായ ആ നഗരത്തിൽ പോയി താമസിക്കാൻ തീരുമാനിച്ചതിൽ നിങ്ങളെല്ലാം ആഹ്ലാദിക്കൂ. മറ്റു ചിന്തകളൊന്നും അയാളെ അലട്ടരുത്. ഇപ്പോൾ പട്ടണങ്ങളിൽ നടക്കുന്നത് എന്തൊക്കെയാണെന്ന് നിങ്ങൾക്ക് ഒട്ടും അറിയില്ല. നാമെല്ലാം, കിണറ്റിലെ തവളകളാണ്. അമേരിക്കയിലുണ്ടാക്കിയ വളരെ വലിയ വിമാനങ്ങൾ നക്ഷത്രങ്ങൾക്കിടയിൽ കഴിയുന്ന ചന്ദ്രനിലെത്തിക്കാൻ ശ്രമം നടക്കുകയാണെന്നു കേട്ടു. അവിടെ പോകാൻ എനിക്കോ നിങ്ങൾക്കോ കഴിയില്ല. എന്നാൽ പട്ടണത്തിൽ താമസിക്കുന്ന പുല്ലയ്യാ ആദ്യം അവിടെ എത്തും." അതിനു

ശേഷം പുല്ലയ്യായുടെ നേരെ തിരിഞ്ഞ് പീസാ പറഞ്ഞു. "പുല്ലീ, അവിടെ ഞാൻ എന്റെ എന്നൊന്നും പറഞ്ഞേയ്ക്കരുത്. ഇപ്പോൾ താൻ ഉണങ്ങി മുള്ളു പോലെയായെങ്കിലും, അവിടെ ചെല്ലുമ്പോൾ ആരോഗ്യമുള്ള മനുഷ്യനായിത്തീരും. അതേ, ചന്ദ്രനിലും വീടും ഗ്രാമവുമൊക്കെ പണിയാൻ പോകുന്നു എന്നു കേട്ടു. അവിടെ ഗൂഢാലോചന നടത്തുവാൻ പറ്റുകയില്ല. അവിടെ എല്ലാവരുടേയും സുഖത്തിൽ നിങ്ങളുടെ സുഖവും എല്ലാവരുടെയും ദുഃഖത്തിൽ നിങ്ങളുടെ ദുഃഖവും ഉൾപ്പെട്ടിരിക്കുന്നു. അവിടെ എന്റെ കുഞ്ഞുങ്ങൾക്കും നിങ്ങളുടെ കുഞ്ഞുങ്ങൾക്കും വേറെ വേറെ താമസിക്കാൻ പറ്റുകയില്ല. അവരെല്ലാം ചേർന്ന് നമ്മുടെ എല്ലാം കുഞ്ഞുങ്ങൾ എന്നു പറയപ്പെടുന്നു. അവിടുത്തെ ധനസമ്പത്തുകളും ഒരാളുടെ വകയാകുകയില്ല. ഇവിടുത്തെപ്പോലെ ആർക്കെങ്കിലും കുറച്ചും ആർക്കെങ്കിലും കൂടുതലും വച്ചുകൊണ്ടിരിക്കുവാൻ സാധ്യമല്ല. അവിടുത്തെ ഭൂസ്വത്ത് എല്ലാവർക്കും ഒരുപോലെയാണ്. കുറവുമില്ല, അധികവുമില്ല. അവിടെ എല്ലാ മനുഷ്യരുടേയും ജാതി ഒന്നായിരിക്കും. അവിടുത്തെ സർക്കാർ ഇതൊക്കെ ചെയ്യിക്കും."

"അപ്പൂപ്പാ! അപ്പൂപ്പാ!!" എന്നു വിളിച്ചു പീസാ പറഞ്ഞതിനെ അനുകൂലിച്ചുകൊണ്ട് മല്ലു തുള്ളിച്ചാടാനും തുടങ്ങി.

"ഞങ്ങൾ പട്ടണത്തിൽ പോകും."

അന്നു സന്ധ്യയ്ക്ക് പുല്ലയ്യാ, നീലമ്മാ ദേവിയുടെ അമ്പലത്തിനടുത്ത് ഒറ്റയ്ക്കിരിക്കുകയായിരുന്നു. അയാളുടെ മകൻ തെരുവിൽ പിള്ളേരുടെകൂടെ കളിക്കുകയാണ്. പുല്ലയ്യാ വിചാരിച്ചു. "ഭഗത്ത് ഇന്നുണ്ടായിരുന്നെങ്കിൽ എന്തെല്ലാം പറഞ്ഞേനെ. ദേവി ആശംസനൽകി അയച്ചേനെ. ഇപ്പോൾ ദേവിക്കു ഉത്സവവും മറ്റും നടക്കുന്നില്ല. ഗ്രാമക്കാർക്ക് ദേവിയോട് ഭയവും ഭക്തിയും ഇല്ലാതായി. അതു കാണിക്കേണ്ടവർ ഇപ്പോൾ അവളെ വിഴുങ്ങുന്ന പണിയിൽ ഏർപ്പെട്ടിരിക്കുകയാണ്. അയലത്തുള്ളവർ പട്ടിണികിടന്നു മരിക്കുന്നതിൽ അവർക്ക് അശേഷം ഉൽക്കണ്ഠയില്ല. ന്യായവും, ധർമ്മവും, സത്യവും, നീതിയും – ഒന്നും ഇവിടെ അവശേഷിച്ചിട്ടില്ല. സത്യസന്ധമായി ജീവിക്കുന്നവരോട് ഇവിടെ മതിപ്പില്ല. വലിയ പണപ്പെട്ടിയുള്ളവനാണ് ഇവിടെ വലിയവൻ. ജനങ്ങളും അവരെ പൂജിക്കുന്നു. അങ്ങിനെയുള്ള ഗ്രാമം സ്വന്തം

തന്നെയെങ്കിലും എന്തിന് അവിടെ താമസിക്കുന്നു? അമൃതം കിട്ടിയാലും ഞാനിനി ഇവിടെ താമസിക്കുകയില്ല. സത്യവും ന്യായവും ഉള്ളിടത്ത്, ഒരു കവിൾ വെള്ളം മാത്രം കുടിച്ചുകൊണ്ട് കിടക്കുന്നതിൽ ആനന്ദവും സുഖവും ഉണ്ട്."

"പട്ടണത്തിൽ പോയാൽ ഞാൻ പഴയ പുല്ലയ്യാ ആകും. ധർമ്മത്തിലും സത്യത്തിലും ചരിച്ച് മല്ലു നായുഡുവിന്റെ അസ്സൽ പുത്രനും മല്ലുവിന്റെ നല്ല അച്ഛനും ആയി ജീവിക്കും. അല്പം കഞ്ഞിവെള്ളം മാത്രം കുടിച്ചുകഴിഞ്ഞെന്നു വരും. എന്നാൽ അഭിമാനമുള്ള ജീവിതമായിരിക്കും നയിക്കുക! വരാൻ പോകുന്ന പട്ടണജീവിതത്തിലെ ജോലിയെയും സുഖത്തെയും പറ്റി മധുര മധുരങ്ങളായ സങ്കല്പങ്ങൾ നടത്തിക്കൊണ്ടിരുന്നു അയാൾ. അയാളുടെ ഹൃദയം സന്തോഷപൂർണമായി. അയാൾ ഒരിക്കൽ നീലമ്മാദേവിയെയും രാമു ഭഗത്തിനെയും ഹൃദയപൂർവം സ്മരിച്ചു. ഈ ദേവി പട്ടണത്തിൽ ആണെങ്കിൽ എത്ര വലിയ ഉത്സവം നടത്താമെന്ന് അയാൾ ഓർത്തു. ഇങ്ങിനെ ഓരോന്ന് ആലോചിച്ചാലോചിച്ച് നേരം ഇരുട്ടി. എങ്ങും അന്ധകാരം പരന്നു. ദേവിയെ നമസ്കരിക്കണമെന്നു പുല്ലയ്യായ്ക്കു തോന്നി. എഴുന്നേറ്റ് അയാൾ വാതുക്കൽ നിന്ന് എത്തി നോക്കി. ഉള്ളിൽ വിളക്കു പ്രകാശിക്കുന്നതായി അയാൾക്കു തോന്നി. ആ പ്രകാശത്തിൽ ഭക്തി ആവേശിച്ചു രാമുഭഗത്ത് നൃത്തം വയ്ക്കുന്നു. മരിച്ചു പോയിട്ടും ഭഗത് ദേവിയിൽ നിന്ന് ദൂരെ പോയില്ല എന്നയാൾക്കു തോന്നി. ദേഹമാകെ അയാൾക്കു രോമാഞ്ചം ഉണ്ടായി. അയാൾ മനസ്സിൽ പറയാൻ തുടങ്ങി. "ഹേ ഭഗത്! ഞാൻ പട്ടണത്തിൽ താമസമാക്കാൻ പോകുകയാണ്. നിങ്ങൾ എന്നെ അനുഗ്രഹിച്ചാലും." പെട്ടെന്ന് അയാളുടെ മനസ്സിന്റെ ചെവികളിൽ ഉത്തരം കേൾക്കായി. "മകനേ, പുല്ലയ്യാ" അയാൾ സ്വയം മറന്നുപോയി. അയാളുടെ കൺമുന്നിൽ നീലമ്മാ ദേവി, രാമുഭഗത്, അമ്പലത്തിൽ പ്രകാശിക്കുന്ന ദീപം ഇതൊക്കെ അയാൾ കണ്ടു. ഭഗത് മൗനം ഭഞ്ജിച്ചിട്ട് പറഞ്ഞു, ഹേ മനുഷ്യാ! പുല്ലയ്യാ അയാളുടെ മുന്നിൽ ദണ്ഡ നമസ്കാരം ചെയ്തു. പുല്ലയ്യയ്ക്കു അപ്പോൾ കേൾക്കാറായി "എടാ പോകൂ' സന്തോഷമായി പോകൂ! ഭ്രാന്താ! ഞാൻ ഈ ഗ്രാമത്തിലെ അമ്പലത്തിൽ മാത്രമാണ് കുടികൊള്ളുന്നതെന്നു വിചാരിക്കരുത്! ഞാൻ നിന്നിലില്ലേ? സന്തോഷമായി പോകൂ. വേദന ഇല്ലാതാ

കുന്നത് എന്തുകൊണ്ടോ അത് ഔഷധമാകുന്നു. സുഖം എവിടെകിട്ടുന്നോ അതാകുന്നു സ്വന്തം സ്ഥലം.'

അപ്പോഴേക്കും അച്ഛാ എന്നു വിളിക്കുന്നത് കേൾക്കായി. പുല്ലയ്യാ ഞെട്ടിപ്പോയി. അമ്പലത്തിൽ വിളക്കുകൾ തെളിയുന്നില്ലെന്ന് അയാൾ കണ്ടു. ആ ഇരുട്ടിൽ അമ്പലത്തിലെ വിഗ്രഹങ്ങൾ കാണാൻ പാടില്ലായിരുന്നു. താൻ ഇതുവരെക്കണ്ടത് ഏതോ സ്വപ്നമാണെന്ന് പുല്ലയ്യായ്ക്ക് തോന്നി. ആ കൂരിരുട്ടിൽ പേടി കൂടാതെ മല്ലു അവിടെ വന്നെത്തിയിരിക്കുന്നതായി അയാൾ കണ്ടു. പുല്ലയ്യായുടെ മനസ്സും ശരീരവും പ്രസന്നതയുടേയും സ്വാഭിമാനത്തിന്റേയും പുളകം അണിഞ്ഞു. അയാൾ മകനെ നെഞ്ചോടണച്ച് വാത്സല്യം വർഷിച്ചു.

# 26

മുൻകൂട്ടി താമസ സൗകര്യങ്ങളും ജോലിയ്ക്കുള്ള ഏർപ്പാടുകളും ചെയ്യാതെ, കുടുംബത്തോടുകൂടി പട്ടണത്തിൽ പോകുന്നത്, ആദ്യമേതന്നെ നീലിയ്ക്ക് ഇഷ്ടപ്പെട്ടില്ല. കുറച്ചു നാൾ പുല്ലയ്യാ പട്ടണത്തിൽ ഒറ്റയ്ക്കു താമസിച്ച്, പാർക്കാനും, ഉറങ്ങാനും, തിന്നാനും, കുടിയ്ക്കാനും ഒക്കെയുള്ള ഏർപ്പാടുകൾ ചെയ്തിട്ട് കുടുംബത്തെ കൊണ്ട് പോകുന്നതാകും ഉചിതം എന്നവൾ ആദ്യമേ പറഞ്ഞു. എന്നാൽ പ്രശ്നമായിത്തീർന്നത്, മല്ലു അച്ഛനെ പിരിഞ്ഞ് ഒറ്റയ്ക്കു താമസിക്കുകയില്ലെന്നതാണ്. പിന്നെ, പുല്ലയ്യാ ഒറ്റയ്ക്കു പോകുകയാണെങ്കിൽ തിന്നാനും കുടിയ്ക്കാനും ഒക്കെ വിഷമിക്കും. നീലിയുടെ അമ്മൂമ്മ മരിക്കാൻ കാലത്തു പറഞ്ഞ വാക്കുകൾ ഓർത്തപ്പോൾ അയാളുടെ മനസ്സ് അസ്വസ്ഥമായി. ഉറപ്പിച്ച് എന്തെങ്കിലും പറയാൻ അവൾക്കു കഴിഞ്ഞില്ല. രാത്രി ഇരുട്ടുന്നതുവരെ അവൾ മുറ്റത്തെ തിണ്ണയിലിരുന്ന് ഓരോന്ന് ആലോചിക്കുകയായിരുന്നു. അപ്പോൾ കണ്ണുപൊട്ടൻ വെങ്കണ്ണയും, ഗണ്ണേമ്മയും അവിടെ വന്നു. മൂന്നു പേരും ചേർന്ന് സംസാരിച്ചുകൊണ്ടിരുന്നു. അപ്പോൾ മകനേയും കൊണ്ട് പുല്ലയ്യാ മടങ്ങി എത്തി. പുല്ലയ്യാ എന്തൊക്കെ ചെയ്തിട്ടാണ് വന്നിരിക്കുന്നതെന്ന് മല്ലു, അഭിനയസഹിതം അമ്മയ്ക്കു വിവരിച്ചു കൊടുത്തു. നീലി പുല്ലയ്യായോടു ചോദിച്ചു, 'ചിരി

ക്കുന്നോ അങ്ങ്? അങ്ങെന്തിനാണ് ഒരു കാര്യവുമില്ലാതെ, അയാളോട് വഴക്ക് വിലയ്ക്കു വാങ്ങിയത്?"

"എന്താ ചോദിക്കുന്നത്? വഴക്ക് എന്തിന് വിലയ്ക്കു വാങ്ങിയെന്നോ? ഞാൻ അവന്റെ ചോര കുടിക്കും. ചോര!"

"അങ്ങ് എന്താണീ പറയുന്നത്? എന്തിനാണ് അങ്ങ് ഇങ്ങനെ കോപിക്കുന്നത്? ആ രജുവാ അങ്ങേയ്ക്ക് എന്തു ദോഷം ചെയ്തു?"

"ദോഷമൊന്നും ചെയ്തില്ലേ? പകുതി വില തന്നിട്ട് ആ നിലം മുഴുവൻ വിഴുങ്ങാൻ കൊതിച്ചു. നേരെ ചൊവ്വേ നടന്നില്ലെങ്കിൽ അവന്റെ കുടലെടുത്ത് നിലത്തിടും! അവൻ, ഞാൻ ആരെന്നു വിചാരിച്ചു?"

"സബാഷ് പുല്ലി, സബാഷ്!" വെങ്കണ്ണ പുല്ലിയെ അഭിനന്ദിച്ചു. നിസ്സഹായയായി നീലി പറഞ്ഞു, "സബാഷ്! നിങ്ങളും അദ്ദേഹത്തിന്റെ ആഗ്രഹത്തിന് എരിവു കൂട്ടുകയാണോ? ഞങ്ങൾ കഷ്ടത്തിലായപ്പോൾ, അയാളുടെ ഭാര്യയാണ്, ആവശ്യപ്പെടാതെ, തന്നെത്താൻ വന്ന് രൂപാതന്ന്, ഇദ്ദേഹത്തെ ജയിലിൽ നിന്നു വിടുവിക്കാൻ സഹായിച്ചത്. അമ്മൂമ്മ മരിച്ചപ്പോൾ, രജുവ ഇവിടെ വന്ന്, അവരുടെ സംസ്കാര കർമ്മങ്ങളൊക്കെനടത്തിപ്പോയി. നമുക്കു വേണ്ടി ഇതൊക്കെ ചെയ്യാൻ, അയാൾ നമ്മുടെ ആരാണ്? മനുഷ്യരോട് നമുക്ക് ഇത്ര വിശ്വാസമില്ലാതായാൽ നമ്മെ മനുഷ്യരെന്നു പറയുന്നതെങ്ങിനെ?"

"മകളേ! നീ എല്ലാവരെയും നല്ലവരെന്നു പറയുന്നു. എന്നാൽ ഭൂമിയിലുള്ള എല്ലാവരും നിന്നെപ്പോലെ നേരും ചൊവ്വും ഉള്ളവരും നല്ലവരും അല്ല. പിന്നെ, ആ രജുവയെപ്പറ്റി എന്തു പറയണം? അയാളൊരു ചെന്നായാണ്, ചെന്നായ്. അടുത്തു ചെല്ലുന്നവരെ വിഴുങ്ങിക്കളയും!"

നീലി തിണ്ണയിൽ നിന്ന് എഴുന്നേറ്റു പറഞ്ഞു, "നിങ്ങളെ ഞാൻ കൈ കൂപ്പുന്നു. ദേഷ്യം തുപ്പിക്കളയൂ. ദരിദ്രന്റെ കോപം അവന്റെ ശത്രുവാണ്. ദേഷ്യമെല്ലാം എന്റെ മേൽ ചൊരിഞ്ഞോളൂ. നേർവഴി പറഞ്ഞത് അനുസരിക്കില്ലേ?"

"അനുസരിക്കില്ല, മുഖത്തടിക്കും!" പുല്ലയ്യാ ഇടയിൽ കടന്നു പറഞ്ഞു.

"ദേഹമൊക്കെ വിട്ടു മുഖത്തു തന്നെ തല്ലുമോ? കൊള്ളാം. പെണ്ണിന്റെ മേൽ അവന്റെ കൈ പൊങ്ങുകയില്ല. അത് തീർച്ചയാണെന്ന് ധരിച്ചോ" എന്നു പറഞ്ഞിട്ട് നീലി പിൻ വശത്തേയ്ക്കു പോയി.

കുറച്ചു നേരം എല്ലാവരും മൗനം പൂണ്ടു. വെങ്കണ്ണയും ഗണ്ണേമ്മയും വളരെ നേരം അവിടെ ഇരുന്നു. ഇരുട്ടു പരക്കുകയായിരുന്നു. വെങ്കണ്ണ തളികയിലെ ആഹാരം തൊട്ടു പോലുമില്ല. ഗണ്ണേമ്മ എഴുന്നേറ്റ്, വെങ്കണ്ണയെ അമ്പലത്തിനടുത്തേയ്ക്കു കൂട്ടിക്കൊണ്ടു പോയി. അമ്പലത്തിനടുത്തുതന്നെയായിരുന്നു രജുവയുടെ വീട്. വെങ്കണ്ണയ്ക്ക് ഉറക്കം വന്നില്ല. എന്തോ ആലോചനയിൽ അയാൾ മുങ്ങിപ്പോയി.

ഇരുട്ടിന്റെ കമ്പിളി പുതച്ച ഗ്രാമം മുഴുവൻ ഉറക്കമായി. വെങ്കണ്ണയുടെ തളികയിൽ നിന്ന് ചോറു വറ്റെടുത്ത് ഗണ്ണേമ്മ വായിലാക്കുകയായിരുന്നു. ചോറു ചവയ്ക്കുമ്പോൾ ഒച്ച കേട്ട് അറിയുമോ എന്ന് അവൾ ഭയന്നു. അതിനാൽ അതു വിഴുങ്ങുകയാണ് ചെയ്തത്. എങ്കിലും ലഘുവായ ഒച്ച ഉണ്ടായിക്കൊണ്ടിരുന്നു. വെങ്കണ്ണയ്ക്ക് അതു കേൾക്കാൻ കഴിഞ്ഞില്ല. അയാളുടെ മനസ്സിൽ, പുല്ലയ്യായുടേയും, രജുവയുടേയും കാര്യം വട്ടം തിരിയുകയായിരുന്നു.

പാതി രാത്രിയായി, ഇപ്പോഴും വെങ്കണ്ണ ചിന്തയിൽ മുഴുകിയിരിക്കുകയാണ്. ഇതുവരെ അയാൾക്ക് കണ്ണുമാത്രമേ ഇല്ലാതിരുന്നുള്ളു. ഇപ്പോൾ ചിന്തയിലും ഇരുട്ട് കയറിയിരിക്കുകയാണ്. അയാൾ മനസ്സാ നീലമ്മാ ദേവിയെ പ്രണമിച്ചു. ഭഗത്തിനെ സ്മരിച്ചു. ഒരു മാസത്തേയ്ക്കെങ്കിലും തനിക്ക് കാഴ്ച നൽകണമേ എന്ന് ദേവിയെ പ്രാർഥിച്ചു. ക്രമേണ അയാളുടെ ആഗ്രഹത്തിന് ശക്തി കൂടി. അയാൾ ആവേശത്തോടെ പറഞ്ഞു, – "അല്ലയോ ഭഗവതീ, ഒരു മാസത്തേയ്ക്കില്ലെങ്കിൽ ഒരാഴ്ചത്തേയ്ക്ക്.... ഒരാഴ്ചത്തേയ്ക്കില്ലെങ്കിൽ.... കുറഞ്ഞത് ഒരു ദിവസത്തേയ്ക്കെങ്കിലും–ഒരു രാത്രിയിലേയ്ക്ക് എനിക്ക് കാഴ്ചശക്തി തിരിച്ചു തരണമേ. ഉറങ്ങിക്കിടക്കുന്ന ഈ ഗ്രമത്തെ ഉണർത്തും ഞാൻ! ദേവീ! ഈ ആടുകളെ ചെന്നായ്ക്കളായി മാറ്റും ഞാൻ! ഒരു രാത്രി മുഴുവനേയ്ക്കില്ലെങ്കിൽ, ഒരു മണിക്കൂർ നേരത്തേയ്ക്കെങ്കിലും കാഴ്ചശക്തി തരണേ! ഈ ഗ്രാമത്തിലെ അന്യായങ്ങളൊക്കെ അവസാനിപ്പിക്കും ഞാൻ! അല്ലയോ അമ്മേ! ഒരു മണിക്കൂറിലേയ്ക്കില്ലെങ്കിൽ ഒരു നിമിഷത്തേയ്ക്ക് എനിക്ക് കാഴ്ച തരണമേ! എന്റമ്മേ!"

എന്നാൽ അയാൾക്ക് കാഴ്ച തിരിച്ചു കിട്ടിയില്ല. ഭാവാവേശക്കൂടുതലിനാൽ അയാളുടെ കണ്ണു നിറഞ്ഞു. കണ്ണുനീർ ചർചറാന്ന് ഒഴുകാൻ തുടങ്ങി. ശ്വാസത്തിന്റെ വേഗത കൂടി. ശരീരത്തിൽ

തെറിച്ചുവീണ കണ്ണീർ തുടച്ചു കളഞ്ഞിട്ട് അയാൾ പതുക്കെ ചിരിച്ചു കൊണ്ടിരുന്നു.

ഇരുട്ട്! എല്ലാടവും കുറ്റിരുട്ട്! ഇരുട്ടിന്റെ കരിമ്പടം പുതച്ച് പ്രകൃതി എപ്പോഴേ ഉറക്കമായി. വെങ്കണ്ണ സാവകാശത്തിൽ വടി തപ്പി കൈയിലെടുത്തു. പിന്നെ എണീറ്റ്, ഒരു ഊഹം വച്ച് രജുവയുടെ വീട്ടിനു നേരെ നടക്കാൻ തുടങ്ങി. രണ്ടടി വച്ചപ്പോഴേയ്ക്ക് ആരു ടേയോ കാലൊച്ച കേട്ടു. അയാൾ പെട്ടെന്ന് അവിടെത്തന്നെ ഇരുന്നു കളഞ്ഞു. ഒരു നിമിഷം കഴിഞ്ഞ് വീണ്ടും എണീറ്റു. ഇപ്പോൾ കാലൊച്ച ഒന്നും കേൾക്കാനില്ല. തപ്പിത്തപ്പിച്ചെന്ന് അയാൾ ഗണ്ണേമ്മയെ ഉണർത്തി. ഗാഢനിദ്രയിലായിരുന്നു അവൾ.

"എനിക്ക് ഒരു ഉപകാരം ചെയ്യുമോ?"

"എനിക്ക് എന്തു ചെയ്യാൻ കഴിയും?"

"രജുവ ഉറങ്ങുന്നത് ഭണ്ഡാരപ്പുരയ്ക്കടുത്തുള്ള തിണ്ണയിലാണ്. നിശ്ശബ്ദമായി അവിടെച്ചെന്ന് അയാൾ ഉറങ്ങിയോ ഇല്ലയോ എന്നു നോക്കിയിട്ടു വരണം."

"ഹായ്! ഞാൻ അവിടെ വച്ചു ചത്തു പോകും! കക്കാൻ ചെന്നു എന്നു കുറ്റം ആരോപിച്ച് എന്നെ പിടികൂടും."

"എടീ ഭാഗ്യം കെട്ടവളേ! എന്റെ തളികയിലുള്ള തീറ്റ എടുത്തു തിന്നോ.. ഇന്നു ഞാൻ പറയുന്നതു കേട്ടാൽ, എനിക്കു കിട്ടു ന്നതിൽ പാതി നിനക്കു ദിവസവും തരാം".

ഗണ്ണേമ്മ മുടന്തി മുന്നോട്ടു നീങ്ങി. രജുവാ തിണ്ണയിൽ, കൂർക്കം വലിച്ച് ഉറങ്ങിക്കിടക്കുകയായിരുന്നു. തൊഴുത്തിൽ കാളകളും കിടപ്പുണ്ട്.

വെങ്കണ്ണയുടെ മനസ്സിൽ പല വിചാരങ്ങളും കടന്നു വന്നു. രജുവയുടെ വീടിന് തീ വയ്ക്കണോ എന്നയാൾ ആലോചിച്ചു. അതോ അയാളെ തല്ലിക്കൊന്നു ചോര കുടിക്കണോ!

അയാളുടെ ആലോചന തകിടം മറിഞ്ഞു–"എന്തോന്നാ നീ ഈ ആലോചിക്കുന്നത്? ആരാണീ രജുവാ? നിന്റെ മകനല്ലേ അവൻ? സ്വന്തം മകനെ ആരാനും കൊല്ലുമോ? ആരെങ്കിലും സ്വന്തം മകന്റെ ചോര കുടിക്കുമോ, സൂരമ്മയോട് ചെയ്ത സത്യം നീ മറന്നു പോയോ? നീ അവളുടെ അടുത്ത് സത്യം ചെയ്തില്ലേ? അപ്പോൾ, അവൾ എന്നെങ്കിലും നിന്നോടു ക്ഷമിക്കുമോ?"

അയാൾ എണീറ്റ് അങ്ങോട്ടുമിങ്ങോട്ടും ഉലാത്താൻ തുടങ്ങി. ചീത്ത മനുഷ്യൻ, സ്വന്തം മകൻ തന്നെയാകട്ടെ, അവന് മാപ്പു കൊടുക്കരുതെന്ന് അയാൾക്കു തോന്നി. "അവൻ ഈശ്വരിക്ക് തുല്യയായ നീലമ്മയോട് അന്യായം കാണിച്ചു. വാരക്കണ്ടം തീറു വാങ്ങിക്കളഞ്ഞു. പാവങ്ങളുടെ ഭൂമി പണയം വാങ്ങി അവരെ ചതിച്ചു! കടം വാങ്ങിയവന്റെ വീടുപോലും പിടിച്ചു പറിച്ചെടുത്ത് അവരെ കൂടില്ലാക്കിളിയാക്കാൻ തക്കം നോക്കിയിരുന്നു. അവനും മനുഷ്യനാണോ? സ്വന്തം മകനാണെന്നു കരുതി മാപ്പു കൊടുക്കുന്നത് ശരിയാണോ? അല്ല.... തീർച്ചയായും അല്ല...!"

ഗണ്ണേമ്മ മടങ്ങി വന്നു. അവളുടെ തുണയോടെ വെങ്കണ്ണ ഭണ്ഡാരപ്പുരയുടെ അടുത്തെത്തി. ഗണ്ണേമ്മ അയാളെ അവിടെ വിട്ടിട്ട് അതിവേഗം തിരിച്ച് നടന്നു. അമ്പലത്തിണ്ണയിൽ കിടന്ന് ഉറക്കം അഭിനയിച്ചു.

രജുവ ഇപ്പോഴും കൂർക്കം വലിക്കുകയാണ്. ഗാഢനിദ്രയിലാണയാൾ. വെങ്കണ്ണ ഒരു പ്രാവശ്യം കൈകൊണ്ട് മുഖം തുടച്ചു. അയാളുടെ ആത്മാഭിമാനം പൂർണശക്തിയിൽ ഉണർന്നു. അയാളുടെ ശരീരമാകെ കർത്തവ്യത്തിന്റെ ഊഷ്മാവ് പതഞ്ഞു പൊങ്ങി. ചുറ്റും ഇരുട്ടായിരുന്നു. ആ ഇരുട്ടിൽ നഷ്ടപ്പെട്ട തന്റെ കണ്ണ് ഒരു നിമിഷ നേരത്തേയ്ക്ക് തിരിച്ചു കിട്ടിയെങ്കിൽ എന്ന് അയാൾ ആശിച്ചു. പെട്ടെന്ന് ഏതോ ജന്തുവിനെ ആക്രമിക്കുന്ന സിംഹമായിത്തീർന്നു അയാൾ. ഒറ്റ കുതിച്ചു ചാട്ടം! " – എടാ മകനേ – എണീക്ക് – ഉടൻ എഴുന്നേല്ക്ക്!"

രജുവയുടെ ശരീരത്തിനു മുറിവേറ്റുപോയി. അയാൾ സിംഹത്തെപ്പോലെ അലറി കിടക്കയിൽ നിന്നെണീക്കാൻ നോക്കി. എന്നാൽ, വെങ്കണ്ണ തലമുടിയിൽ കുത്തിപ്പിടിച്ച് കീഴോട്ട് അമർത്തി വച്ചു. രജുവാ മുറവിളിയിട്ടു കൊണ്ടിരുന്നു. അപ്പോൾ വെങ്കണ്ണ രജുവയുടെ മൂക്കിൽ ഒരു ഇടി വച്ചു കൊടുത്തു. മൂക്കിൽ നിന്ന് ചോര പ്രവഹിച്ചു. ആ ചോര എടുത്ത് വെങ്കണ്ണ നെറ്റിയിൽ തിലകം ചാർത്തിയിട്ടു പറഞ്ഞു, "മകനേ! നിന്റെ അമ്മയുടെ മുഖം കണ്ടിട്ടാടാ ഞാൻ നിന്നെ വെറുതെ വിട്ടത്. അല്ലെങ്കിൽ, നീ ഇതിനകം മരണത്തിന്റെ വായിൽ ചാടിയേനെ."

വിളക്കുമായി ആളുകൾ അവിടെ വന്നു കൂടി. അവർ വെങ്കണ്ണയെ പിടിച്ചു. അയാൾ കൂട്ടിലടച്ച സിംഹത്തെപ്പോലെ

അലറാൻ തുടങ്ങി – 'ഇവൻ പുല്ലയ്യായെപ്പോലുള്ളവരുടെ ജീവിതം കഷ്ടത്തിലാക്കി. എന്നെ വിട്. ഒരു ഇടി കൊടുക്കും! ബുദ്ധി നേരെയാവില്ലേ? മകന്റെ ബുദ്ധി നേരെയാകും!'

'താനെന്നെ മകനെന്നു വിളിക്കുന്നോ?' രജുവ അലറി. മൂക്കിൽ നിന്ന് ഒഴുകുന്ന ചോര ഒരു തുണികൊണ്ടു തുടച്ചിട്ട് അയാൾ, വെങ്കണ്ണയുടെ വയറ്റത്ത് ബലമായി ചവിട്ടി. ചവിട്ടു കൊണ്ട ഉടനെ വെങ്കണ്ണ മുറവിളിച്ചുകൊണ്ടു താഴെ വീണു. ആൾക്കൂട്ടത്തിലുണ്ടായിരുന്നവർ ഇതൊക്കെ മിണ്ടാതെ നോക്കി നിന്നു. അപ്പോൾ പുല്ലയ്യാ അവിടെ വന്നു പറഞ്ഞു – 'കണ്ണുപൊട്ടന്റെ മേൽ ശക്തി പരീക്ഷിക്കുന്നോ?' ഇതു കേട്ടപ്പോഴേയ്ക്കു ആൾക്കൂട്ടത്തിന് അമ്പരപ്പായി. രജുവയുടെ കണ്ണുകൾ ചുവന്നു! 'എടാ പുല്ലീ! ഇത് ആരാ ചെയ്യിച്ചതെന്ന്, എനിക്കും ഈ ഗ്രാമത്തിലുള്ള സകലർക്കും നല്ല വണ്ണം അറിയാം. ഇതു കാടൊന്നുമല്ല! എല്ലാറ്റിനും സാക്ഷിയാണ് ഗ്രാമക്കാർ. നാളെ പോലീസു വരുമ്പോൾ, ആരാ കുറ്റക്കാരനെന്ന് ഗ്രാമക്കാർക്ക് അറിയാം.'

പ്രഭാതമായി. ഗ്രാമക്കാർ ആലോചിച്ചു – 'ആരുടെയെങ്കിലും സഹായം ഉണ്ടായിരുന്നില്ലെങ്കിൽ ആ കണ്ണുപൊട്ടൻ വെങ്കണ്ണ ഈ ധൈര്യം കാണിക്കില്ലായിരുന്നു.' ചിലർ പറഞ്ഞു ' പുല്ലിയുടെ അവസാന ദിവസം അടുത്തു. വാസ്തവത്തിൽ വയലിൽ വച്ച് രജുവയുമായി വഴക്കുണ്ടാക്കിയപ്പോൾ മുതൽ അയാൾ ഇതിന് അവസരം നോക്കിയിരിക്കുകയായിരുന്നു. ജയിലിൽ പോകാനാണ് അവന്റെ തലയിലെഴുത്ത്, അല്ലെങ്കിൽ പിന്നെന്തിന് പട്ടണത്തിൽ പോകുന്നു?' മറ്റുചിലർ പറഞ്ഞു ' ലോകർക്കിടയിൽ അല്പം വലിപ്പം വച്ചപ്പോൾ ഗർവ് കാട്ടാൻ തുടങ്ങി.' ഇങ്ങിനെ എത്ര വായുണ്ടോ അത്രയും അഭിപ്രായങ്ങൾ പ്രകടിപ്പിക്കപ്പെട്ടു. പക്ഷേ പുല്ലയ്യാ മിണ്ടിയില്ല. എല്ലാ വിവരങ്ങളും കേട്ട നീലിയും മിണ്ടിയില്ല. തലേന്നു രാത്രിയിലെ വഴക്കിൽ വയറ്റിലേറ്റ മുറിവു കാരണം, വെങ്കണ്ണ അമ്പലത്തിനടുത്തു പടിഞ്ഞു കിടക്കുകയാണെന്ന് അവൾക്കു മനസ്സിലായി, അവൾ വേഗം തന്നെ അയാളുടെ പങ്കഞ്ഞിയും എടുത്ത് അവിടെ എത്തി.

'അപ്പുപ്പാ!'

നീലിയുടെ ഒച്ച കേട്ടപ്പോൾ വെങ്കണ്ണയ്ക്കു ലജ്ജ തോന്നി. എങ്കിലും അയാൾ എണീറ്റു കുത്തിയിരുന്നു. അയാളുടെ വയർ

തലോടിക്കൊണ്ട് അവൾ പറഞ്ഞു, "കഷ്ടം! നീരു വന്നല്ലോ!" വെങ്കണ്ണയുടെ കണ്ണുകൾ നനഞ്ഞു. നീലി, വെങ്കണ്ണയുടെ അടുത്ത് തളിക വച്ചു കൊടുത്തു. അയാൾക്ക് വലിയ വിശപ്പുണ്ടായിരുന്നു എന്നു തോന്നുന്നു. ചോറ് ചവച്ചു ചവച്ചു തിന്നിട്ട്, വെള്ളം മടുമടാ കുടിച്ചു. വയറു നിറഞ്ഞതോടെ അയാളുടെ കണ്ണിൽ വെള്ളം നിറഞ്ഞു. അയാൾ വിങ്ങിവിങ്ങി കരയാൻ തുടങ്ങി. അയാളെ സാന്ത്വനപ്പെടുത്തിക്കൊണ്ട് നീലി പറഞ്ഞു. "അപ്പൂപ്പാ! കരയാതെ! ഇന്നലെത്തെപ്പോലെയാണോ നിങ്ങൾ ഇന്നിരിക്കുന്നത്? അങ്ങിനെ കഴിയണമെന്നു വിചാരിച്ചാൽ തന്നെ കഴിയുമോ? എല്ലാവരുടെ ജീവിതവും ഇങ്ങിനെതന്നെയാണ്. ഇന്ന് ആരുടെയെങ്കിലും തിന്മ കണ്ടിട്ട് അവനെ തല്ലി വീഴ്ത്തിയാൽ നാളെ അവന്റെ നന്മ എങ്ങനെ കാണാൻ കഴിയും? മറ്റുള്ളവരെ തല്ലി, അവരെ എന്തിനു വീണ്ടും ചീത്തയാക്കുന്നു? മറ്റുള്ളവരെപ്പറ്റി നിങ്ങൾ നാലു നല്ല വാക്കു പറഞ്ഞാൽ അവരും നിങ്ങളെ ആദരിക്കും."

വെങ്കണ്ണയുടെ ദുഃഖം ഇനിയും ശമിച്ചിട്ടില്ല. അതിനാൽ അയാൾ ഒന്നും പറഞ്ഞില്ല. കുറച്ചു കഴിഞ്ഞപ്പോൾ ഗണ്ണേമ്മ അവിടെ വന്നു. നീലി പറഞ്ഞു, "അമ്മൂമ്മേ! നിങ്ങൾ രാത്രിയിൽ ഇവിടുണ്ടായിരുന്നു. ഇയാളെ എന്താ തടയാഞ്ഞത്? നിങ്ങളുടെ വാക്ക് അനുസരിച്ചില്ലെങ്കിൽ എന്നെ വിളിച്ചു കൊണ്ടുവന്നു പറയിക്കാമായിരുന്നില്ലേ, നോക്കിക്കേ, ഇപ്പോൾ ഇയാളുടെ സ്ഥിതി എന്തെന്ന്? ഞാൻ ഇപ്പോൾ തന്നെ പോയി കുറച്ച് എണ്ണ കൊണ്ടുവരാം. അതു പുരട്ടി തടവിയാൽ, ഈ നീരു കുറയും."

നീലിയുടെ വാക്കുകൾ കേട്ട് ഗണ്ണേമ്മ പറഞ്ഞു– "ആരെങ്കിലും നന്നാകണമെന്ന് കരുതിയാൽ മറ്റുള്ളവർ എന്തിന് അതു തടയുന്നു. അതുപോലെ ആരെങ്കിലും മനഃപൂർവം ചീത്തയാകാൻ ആഗ്രഹിച്ചാൽ, അയാൾ മറ്റുള്ളവരുടെ വാക്ക് ശ്രദ്ധിക്കുന്നതെന്തിന്? എന്റെ സ്ഥിതിതന്നെ കണ്ടില്ലേ! നമ്മുടെ ഭാഗ്യം തകർന്നു കഴിഞ്ഞു. അപ്പോൾ മറ്റുള്ളവർ എന്തു ചെയ്യും?" തുടർന്നുള്ള കാര്യങ്ങൾ അറിഞ്ഞാലോ എന്ന ഭയം കൊണ്ട് അവൾ എഴുന്നേറ്റ് വേഗത്തിൽ നടന്നുപോയി.

സഞ്ജീവി അതുവഴി പോകുകയായിരുന്നു. അവിടെ നീലി നില്ക്കുന്നതുകണ്ട് അയാൾ പറഞ്ഞു "സഹോദരീ! ഈ കണ്ണുപൊട്ടനോട് ദയവ് കാണിക്കുന്നോ? രജുവാ പട്ടേലിന്റെ വീട്ടിൽ

പോകുകയാണ്. ഇന്ന് പോലീസ് വരുമെന്ന് തോന്നുന്നു. പുല്ലയ്യായ്ക്കു നല്ല കാലമല്ല."

"എടോ! പോലീസ് വന്നോട്ടെ. ആരെങ്കിലും ഇവിടെ മോഷ്ടിച്ചോ? പേടിക്കുന്നത് എന്തിന്? സത്യം എത്രനാൾ ഒളിച്ചു വയ്ക്കും?"

"അവിടെ ആരും ഇല്ലായിരുന്നെങ്കിൽ താൻ അയാളെ കൊല്ലു മായിരുന്നല്ലോ! എടോ! കണ്ണുപൊട്ടാ, താൻ എന്തു നിശ്ചയിച്ചാണ് അതു ചെയ്തത്?" സഞ്ജീവി അയാളോടു തട്ടിക്കേറി.

"ഏതമ്മയുടെ ഓമന മകനാണ് പുല്ലയ്യായെ ജയിലിൽ അയയ്ക്കു ന്നതെന്ന് ഞാനൊന്നു കാണട്ടെ", ദേഷ്യപ്പെട്ട് വെങ്കണ്ണയും പറഞ്ഞു.

"എടാ, നീ എന്തു ചെയ്യും? മറിച്ച്, നിന്നെ ഗ്രാമത്തിൽനിന്നു പുറത്താക്കുകയില്ലേ?"

"ഈ തെമ്മാടികളുടെ ജീവൻ എന്ന് എടുക്കുന്നോ, അന്നു ഞാൻ ഈ ഗ്രാമം വിട്ടുപോകും."

"അപ്പൂപ്പാ! എന്തിനാണീ വഴക്ക്? എന്തിനാണ് ജീവൻ എടുക്കു കയും കൊടുക്കുകയും ചെയ്യുന്ന കാര്യം പറയുന്നത്? കമ്പിന്റെ ഞെളിച്ചിൽ അടുപ്പിൽ കാണിച്ച് നിവർക്കാൻ കഴിയും. അതിന് മറ്റുള്ളവരെന്തിന് പരവശപ്പെടുന്നു?" നീലി ഇടയിൽ കയറി പ്പറഞ്ഞു.

"മകളേ, കമ്പിനെ നാം തന്നെ അടുപ്പിൽ കാണിക്കേണ്ടി വരുമോ?" വെങ്കണ്ണ പറഞ്ഞു.

"സമയമാകുമ്പോൾ, തീ തന്നെ കമ്പിനടുത്തു ചെല്ലും. ഈശ്വരൻ അതിനും തീർച്ചയായും ആളെ അയയ്ക്കും."

"മകളേ! ആ മനുഷ്യൻ ഞാൻ തന്നെയാണ്. ആ തെമ്മാടിയുടെ അച്ഛൻ!"

"അപ്പൂപ്പാ, എടുത്തു ചാട്ടം ചെകുത്താനായിമാറുമെന്നു പറ യുന്നു. ഏതു കാര്യവും ആലോചിച്ചും ചിന്തിച്ചും ചെയ്യണം. ധൃതി പിടിച്ചാൽ കാര്യം ശരിപ്പെടുന്നതിന് പകരം കുഴയുകയേ ഉള്ളു. അതുകൊണ്ട്, ഒരു കാര്യം ചെയ്യുന്നതിന് മുമ്പ്, ഇതിന്റെ ഫലം എന്തായിരിക്കുമെന്ന് ആലോചിക്കണം. ഇപ്പോൾ പോകട്ടെ, എണ്ണയും കൊണ്ടു വരാം." ഇത്രയും പറഞ്ഞിട്ട്, വെങ്കണ്ണയ്ക്ക് എന്തെ ങ്കിലും പറയാൻ അവസരം നൽകാതെ അവൾ അവിടെ നിന്നു

പോയി. പോകുന്നതിനിടയിൽ വെങ്കണ്ണ പറഞ്ഞു "ഈ കണ്ണു കൾക്ക് കാഴ്ച്ചയുണ്ടായിരുന്നെങ്കിൽ......"

രജ്ജുവാ വീട്ടിൽ ചെന്ന് തീമഴ പെയ്യാൻ തുടങ്ങി. "ഞാൻ ആ പുല്ലിയുടെ മകനെ വെറുതെയങ്ങിനെ വിടുകയില്ല. ഞാൻ ആരാണെന്ന് അവനെ കാണിച്ചു കൊടുക്കും". ഇതുകേട്ട് അയാളുടെ ഭാര്യപറഞ്ഞു "നിങ്ങൾ വെറും മടയനാണല്ലോ."

"ഞാനോ? നീ എന്തൊന്നാ ഈ പറയുന്നത്?"

ഭാര്യ ദേഷ്യപ്പെട്ടു പറഞ്ഞു, "അല്ലാതെന്ത്? നിങ്ങൾ പറയുന്നു, ഞാൻ മീശ വച്ച പുരുഷനാണ്. കാളയോട് പോലും പടയ്ക്കു തയ്യാറാണെന്ന് പറഞ്ഞല്ലോ? ആ കണ്ണു പൊട്ടനെ ഗ്രാമത്തിൽ നിന്നും പുറത്താക്കുമെന്ന് പറഞ്ഞില്ലേ? ഈ പുല്ലിയെ ജയിലിൽ അയയ്ക്കുമെന്നു പറഞ്ഞില്ലേ? അതു ചെയ്യും ഇതു ചെയ്യും എന്നൊക്കെ പറയുന്നുണ്ടല്ലോ."

"ഗ്രാമം മുഴുവൻ എന്റെ വശത്താണ്. എന്റെ ഭാഗത്താണ് ന്യായം."

"കോടതിയിൽ പോകുന്നവനും കഴുതപ്പുറത്തു സഞ്ചരിക്കുന്നവനും രണ്ടും ഒരു പോലെയാണെന്നാ പറയാറ്! പുല്ലയ്യായെ ജയിലിൽ അയച്ചാൽ, അയാൾ മടങ്ങി വന്നാൽ നിങ്ങളെ ജീവനോടെ വച്ചേയ്ക്കുമോ? ആ കണ്ണുപൊട്ടൻ, എന്തെങ്കിലും വികൃതിത്തരംകാട്ടാതെ ഈ ഗ്രാമം വിട്ടുപോകുമോ? അതു കൊണ്ടാണ് ഞാൻ പറയുന്നത്, എന്റെ വാക്ക്, അനുസരിക്കു."

"ഞാൻ എന്ന് നിന്റെ വാക്ക് കേൾക്കാതിരുന്നിട്ടുണ്ട്. നിന്റെ വാക്കു കേട്ടാണ് അയാളുടെ കണ്ണുപൊട്ടിച്ചു കളഞ്ഞത്."

രജ്ജുവയുടെ ഭാര്യ, ഭർത്താവിന്റെ ചെവിയിൽ പതുക്കെ എന്തോ പറഞ്ഞു. അയാൾ അതനുസരിച്ചു. അടുത്ത ക്ഷണത്തിൽ തന്നെ രജ്ജുവാ, പട്ടേലിനേയും പട്വാരിയേയും ഗ്രാമത്തിലെ വലിയവരായ രണ്ടുമൂന്നു വൃദ്ധന്മാരെയും അമ്പലത്തിനടുത്തു വിളിച്ചു കൂട്ടി. അവർ പുല്ലയ്യായെ വിളിപ്പിച്ചു. പുല്ലയ്യാ അവരുടെ ചോദ്യത്തിനൊന്നും ഉത്തരം പറഞ്ഞില്ല. ഒടുവിൽ എല്ലാവരും ചേർന്നു പറഞ്ഞു–

"താനാണ് രജ്ജുവയെ കൊല്ലാൻ ആഗ്രഹിച്ചത്." പുല്ലയ്യാ അപ്പോഴും ഒന്നും പറഞ്ഞില്ല.

"ഇല്ല, ഇല്ല; അതെല്ലാം എന്റെ ആഗ്രഹം അനുസരിച്ച് ഞാൻ തന്നെയാണ് ചെയ്തത്. ഇതിൽ അയാൾക്കു കൈയില്ല" ഇടയ്ക്ക് വെങ്കണ്ണ വന്നു പറഞ്ഞു.

"എടോ രാജി! ആ പാവം പട്ടണത്തിൽ പോകുകയാണ്. എന്തിന് അയാളെ ജയിലിൽ അയപ്പിക്കുന്നു? അയാളുടെ ഭാര്യയോടും കുഞ്ഞുങ്ങളോടും എങ്കിലും ദയ കാട്ടണം" സഞ്ജീവി അഭിപ്രായപ്പെട്ടു.

രജുവാ മുറുമുറുത്തു. അയാൾ പറഞ്ഞു. "രാത്രിയിൽ നിങ്ങൾ അവിടെ വന്നുകൂടിയിരുന്നില്ലെങ്കിൽ, അയാൾ എന്നെ കൊന്നു കളഞ്ഞേനെ. അയാളോട് എന്തിന് ദയ കാട്ടണം?"

"അരുത്, അരുത്! അങ്ങിനെ പറയുരുത്! നിങ്ങളിൽ നിന്നു രൂപാ കിട്ടിയിരുന്നില്ലെങ്കിൽ ദേഷ്യംകൊണ്ട് അയാൾ അങ്ങിനെ ചെയ്തേനെ. ഇപ്പോൾ എല്ലാവരും ഇവിടെ ഉണ്ട്. കണക്കുനോക്കി ബാക്കി വല്ലതും ഉണ്ടെങ്കിൽ എന്തു കൊണ്ടു കൊടുക്കുന്നില്ല."

"എനിക്ക് അയാളുടെ ഭൂമിയും വേണ്ട, വീടും വേണ്ട! അയാളുടെ ഒരു സാധനവും എനിക്കു വേണ്ട. ഞാൻ അയാൾക്കു കൊടുത്തിട്ടുള്ള പണം തിര്യേ തന്നാൽ മാത്രം മതി. അയാളുടെ പലിശയും എനിക്ക് വേണ്ട."

"ഇതുവരെ നിങ്ങളാണ് അയാളെ സഹായിച്ചത്. ഇപ്പോൾ എന്തിനയാളെ കടത്തിൽ മുക്കുന്നു? പാവം, ദരിദ്രനാണ്. മകൻ, മൈനറാകയാൽ ഭൂമി തീറു കൊടുക്കുവാൻ കൂടി കഴിയുകയില്ല. അത് ആരു വാങ്ങും?"

അപ്പോഴേയ്ക്കും പട്വാരി പറഞ്ഞു– "എടാ രാജി! അതൊക്കെ കള! പുല്ലയ്യാ അയാളുടെ വീടും തന്റെ പേർക്ക് എഴുതിത്തരും. ഗ്രാമത്തിന്റെ അതിർത്തിക്കുള്ളിൽ, സർക്കാർ വീടുവയ്ക്കാൻ സ്ഥലം വീതിച്ചു കൊടുക്കുന്നുണ്ട്. എന്നിട്ടും പാവം ഗ്രാമം വിട്ടു പോകുകയാണ്. താൻ കുറച്ചു രൂപാ കൊടുക്കുന്ന പക്ഷം, ടിക്കറ്റു വാങ്ങാനുള്ള കാശും അഞ്ചു പത്തു ദിവസം ആഹാരം കഴിയ്ക്കാനുള്ള വകയും ആയി."

"ഞാൻ ഒരു ചില്ലിക്കാശു കൊടുക്കുകയില്ല. നിങ്ങൾ കണക്കു കൂട്ടി നോക്കിക്കൊള്ളു. എനിക്കു നഷ്ടമാണുണ്ടായത് ലാഭമല്ല." രജുവാ ഉറപ്പിച്ചുപറഞ്ഞപ്പോൾ പട്ടേൽ സമാധാനപ്പെടുത്തി "ചത്ത പാമ്പിനെ പിന്നെയും എത്രനേരം തല്ലണം? തന്നെ കൊല്ലാനുള്ള

യത്നം, ഗ്രാമം മുഴുവൻ പരസ്യമായി കണ്ടതുകൊണ്ട്, അയാൾ നേരത്തെതന്നെ ചത്തുകൊണ്ടിരിക്കുകയാണ്. പിന്നെയും അയാളെ എന്തിനു വേദനിപ്പിക്കുന്നു? അയാളുടെ ഭാര്യയെ നോക്കൂ. അവരെല്ലാം മിണ്ടാതെ നിന്നുകൊണ്ട് സ്വന്തം തെറ്റ് സമ്മതിക്കുകയാണ് ചെയ്യുന്നത്. വല്ലതും ഒരമ്പതു രൂപാ കൂടിക്കൊടുത്ത് ആ ഭൂമിയും വീടും തന്റെ പേർക്ക് എഴുതി വാങ്ങിയ്ക്കൂ. തിന്മയോട് നന്മകൊണ്ട് പകരം വീട്ടൂ. ഇതിൽ കൂടുതൽ എനിക്കെന്തു പറയാൻ കഴിയും? എന്താ പുല്ലയ്യാ! ശരിയല്ലേ?' ആര് എന്ത് പറയണം, എപ്പോൾ പറയണം എന്നീ കാര്യങ്ങൾ ഇവർ നേരത്തെതന്നെ പറഞ്ഞുറച്ചു വന്നിരിക്കുകയാണെന്നു മനസ്സിലാക്കാൻ പുല്ലയ്യായ്ക്ക് അധികനേരം വേണ്ടി വന്നില്ല. അതിനാൽ അയാൾ ഒന്നും പറയാതെ നിന്ന്, തലകുലുക്കി സമ്മതം പ്രകടിപ്പിക്കുക മാത്രം ചെയ്തു.

'നിങ്ങളെല്ലാം പഞ്ചായത്തുകാരാണ്. പഞ്ചായത്തിൽ പരമേശ്വരനുണ്ട്. പഞ്ചായത്തിന്റെ അഭിപ്രായം നിഷേധിച്ച് എങ്ങിനെ ജീവിക്കാൻ കഴിയും? ഒടുവിൽ എനിക്ക് നഷ്ടം സംഭവിക്കാനിടയായി. ശരി. നിങ്ങളെല്ലാം പറയുന്നതുകൊണ്ട്, സന്തോഷത്തോടെ സ്വീകരിക്കുന്നു.' രജുവ സങ്കടം അഭിനയിച്ചു. എല്ലാവരും എഴുന്നേറ്റുപോയി. പുല്ലയ്യാ തനിച്ച് അമ്പലത്തിന്റെ തൂണിൽ ചാരിയിരുന്നു. വെങ്കണ്ണ അടുത്തു തന്നെ ഇരിക്കുന്നുണ്ടായിരുന്നു. പുല്ലയ്യായുടെ കാലൊച്ച കേട്ടു പറഞ്ഞു.

'താനീ ചെയ്തത് ശരിയല്ല.' വെങ്കണ്ണയുടെ കണ്ണുകളിൽ നിന്നു വെള്ളം ഇറ്റു വീണു.

'എടോ കരയുന്നതെന്തിനാ?'

'അല്ലാതെന്തു ചെയ്യും. താൻ എന്റെ തെറ്റ് സ്വന്തം തലയിൽ ചാരി. അവരെല്ലാം**കൂടിച്ചേർ**ന്ന് തന്നെ ഗ്രാമത്തിൽ നിന്ന് പറഞ്ഞയയ്ക്കാൻ ആഗ്രഹിക്കുന്നു. എത്ര വലിയ തെറ്റാണ് ഞാൻ ചെയ്തത്?'

'നിങ്ങൾ തെറ്റൊന്നും ചെയ്തില്ല. എന്നോടുള്ള ആത്മാർത്ഥത കൊണ്ടാണ് നിങ്ങൾ അങ്ങിനെ ചെയ്തത്. ഈ ഗ്രാമം വിട്ട് നിങ്ങളെങ്ങിനെ ജീവിക്കും. ഈ തെറ്റ് നിങ്ങൾ നിങ്ങളുടെ തലയിലേറ്റിയാൽ ഗ്രാമക്കാർ നിങ്ങൾക്കു തിന്നാനും കുടിക്കാനും കൂടി തരില്ല. അതു കൊണ്ട് ഈ പ്രവൃത്തി ഞാൻ നിങ്ങളെക്കൊണ്ട് ചെയ്യിച്ചതാണെന്ന് ലോകരോട് പറയൂ. അതുകൊണ്ട് ഇക്കാര്യ

ത്തിൽ കുസൽ വിചാരിക്കേണ്ട. ഞാൻ തീർച്ചയായും ഗ്രാമം വിട്ട് പോകുകയാണ്. എങ്കിലും ഇതിന്റെ മുഖം കാണാൻ താമസിയാതെ തിരിച്ചുവരും."

"എന്ത്? പുല്ലി; തീർച്ചയായും തിരിച്ചു വരുമോ? ഞാൻ ചത്തുപോകുന്നതിനു മുമ്പ് മകനെ ഒന്നു തൊട്ടുനോക്കാൻ തരില്ലേ? നീലമ്മ മകൾ ഇവിടെ താമസിക്കുകയില്ലെന്നോ? എത്ര ചീത്തയാണ് ഭഗവാന്റെ പ്രവൃത്തി. അത് എത്ര കഠോരമാണ്. അവനും ഒരു പക്ഷേ എന്നെപ്പോലെ കണ്ണുകാണാത്തവനായി തീർന്നിരിക്കും. അവൻ... അവൻ..." ആവേശാധിക്യത്തിൽ വെങ്കണ്ണയുടെ വായിൽ നിന്ന് പിന്നെ വാക്കുകളൊന്നും വന്നില്ല. എന്നാൽ പൊട്ടക്കണ്ണുകളിൽ നിന്ന് കണ്ണുനീർതുള്ളികൾ പ്രവഹിക്കാൻ തുടങ്ങി.

രണ്ടുപേരും ഒന്നും മിണ്ടാതെ ഇരുന്നു.

# 27

പുല്ലയ്യാ കുടുംബസമേതം പട്ടണത്തിൽ പോകുന്ന കാര്യം തീരുമാനമായി. പോകും മുമ്പ്, പുല്ലയ്യാ കടുവാ വേഷമിട്ട് ഒന്നു കളിച്ചു കാണണമെന്ന ആഗ്രഹം ഗ്രാമത്തിലെ ചില ആളുകൾ പ്രകടിപ്പിച്ചു. പുല്ലയ്യാ തടസ്സം പറഞ്ഞില്ല. അയാൾ ദേഹത്ത് ചായം പുരട്ടി രൂപം മാറ്റി. അതുകണ്ട് മല്ലു പേടിച്ചില്ല. മറിച്ച് തനിക്കും കടുവയാകണമെന്ന് പറഞ്ഞ് കരഞ്ഞു. ഒടുവിൽ ചായം തേച്ച് വേഷമിട്ടു. കടുവാ വേഷം കെട്ടിയ തുണി തലയിൽ ചുറ്റി. മൂക്കിന്റേയും വായിന്റേയും അടുത്തുള്ള ഭാഗങ്ങൾ മുറിച്ചുകളഞ്ഞു. വാലും വച്ചു കൊടുത്തു. ഈ പുതിയ വേഷത്തിൽ മല്ലു കടുവാക്കുട്ടിയുടെ മാതിരി തോന്നി. ഇതു കണ്ടു രസം തോന്നിയ ജനങ്ങൾ, കടുവാ കളിക്കാൻ അവനോടും പറഞ്ഞു. അച്ഛന്റെ കളിയെക്കാൾ നന്നാകുന്നത് മകന്റെ കളിയാണെന്ന് ആളുകൾ പറഞ്ഞു. മുമ്പ് പുല്ലയ്യായുടെ കളി കണ്ടിട്ടുള്ളവർ ഇപ്പോഴത്തെ കളി കണ്ട് ആശ്ചര്യം പ്രകടിപ്പിച്ചു. അവർ പറഞ്ഞു, "ആ പുല്ലയ്യാ ആണോ ഇത്! ആൾ വളരെ മെലിഞ്ഞുപോയല്ലോ? പണ്ടത്തെപ്പോലുള്ള ചുറുചുറുക്ക് അയാൾക്കിപ്പോഴില്ല. മുമ്പ് തപ്പുമേളം നിർത്തിയിരുന്നില്ല. –ഇപ്പോൾ ഇയാളുടെ ദേഹത്ത് എന്തിരിക്കുന്നു

– എല്ലല്ലാതെ!' ആളുകൾ ഓരോരുത്തർക്കും തോന്നിയതുപോലെ അഭിപ്രായം പറഞ്ഞു കൊണ്ടിരുന്നു.

കളികഴിഞ്ഞ് രണ്ടുപേരും ആറ്റിൽ കുളിച്ച് ചായം കഴുകി ക്കളഞ്ഞു. വീട്ടിൽ തിരിച്ചെത്തിയപ്പോൾ രാത്രിയായി. പുല്ലയ്യാ വിശന്നാണ് വീട്ടിലെത്തിയത്. വീട്ടിൽ ധാന്യത്തരി മാത്രമേ ഉണ്ടാ ക്കിയിരുന്നുള്ളു. രണ്ടുപേരും തിന്നാനിരുന്നു. മുളകും കൂട്ടി അതു തിന്നുന്നതിനിടയിൽ, പുല്ലയ്യാ നീലിയോടു പറഞ്ഞു, 'വളരെ വലിയ പട്ടണമാണ്. മറ്റുള്ളവർ ഒരു ചാക്കു ചുമക്കുമ്പോൾ എനിക്ക് രണ്ടു ചാക്കു ചുമക്കാൻ കഴിയും.... അവിടെ എത്തിയാൽ ഈ വിശപ്പ്– ഈ കഷ്ടപ്പാട് ഒട്ടും ഉണ്ടാകയില്ല.'

'അകലത്തെ ചെണ്ട സുഖകരമാണ്!'

'എടീ, അതുകൊണ്ട് ചീത്തകാലം വരികയേ ഇല്ല. അവിടെ ഞാൻ അധ്വാനിക്കും. സത്യത്തിന്റേയും ധർമ്മത്തിന്റേയും വഴി വിടുകയില്ല. അവിടെ അധ്വാനത്തിന്റെ ഫലം തീർച്ചയായും കിട്ടും. നമ്മുടെ കുഞ്ഞുങ്ങൾ വിശന്നു കഴിയുകയില്ല.'

അയാൾ ഭാര്യയുടെ നേർക്ക് നോക്കി. പിന്നെ ഭക്ഷണം കഴിക്കാൻ അയാൾക്കു കഴിഞ്ഞില്ല. അയാൾ എണീറ്റു. ശേഷിച്ചതെടുത്ത് നീലി തിന്നു.

ഗ്രാമത്തിന് വെളിയിൽ കടക്കുന്നതുവരെ പുല്ലയ്യായുടെ മന സ്സിൽ പല വിചാരങ്ങളും ഉയർന്നു വന്നു. അയാൾ എല്ലാവരോടും യാത്ര ചോദിച്ചു. പോകും മുമ്പ്, വെങ്കണ്ണ, ഗണ്ണേമ്മ, കുഷ്ഠരോഗി എന്നിവർക്കെല്ലാം നീലി ഭക്ഷണം കൊടുത്തു. സാധനങ്ങളൊക്കെ പെറുക്കിക്കെട്ടുമ്പോൾ, വെങ്കണ്ണ കൊടുത്ത മൺകട്ട അവൾ കണ്ടു. അതു കൈയിൽ പിടിച്ചുകൊണ്ട് നീലി അല്പനേരം മൗനമായി നിന്നു. അതെറിഞ്ഞുകളയാൻ അവൾക്കു മനസ്സു വന്നില്ല. കാലം മാറുന്ന പക്ഷം, മകൻ മണ്ണിൽ വിശ്വാസം അർപ്പിക്കുന്ന ഒരു ദിവസം എന്നെങ്കിലും ഉണ്ടാകുമെന്ന് അവൾ വിചാരിച്ചു! ഈ ചിന്ത ഉണ്ടായപ്പോൾ ആ മൺ കട്ട, മറ്റു സാധനങ്ങൾക്കൊപ്പം അവൾ ശ്രദ്ധയോടെ വച്ചു.

പ്രഭാതമായി. അല്പം തണുപ്പുണ്ടായിരുന്നു. പൂർവദിക്കിൽ, മേഘങ്ങൾ സൂര്യനെ മറച്ചു പിടിച്ചിരുന്നു. പുഴ നിറഞ്ഞു നിന്നി രുന്നു. സാധനങ്ങളടങ്ങിയ ചാക്ക് പുല്ലയ്യാ പൊക്കിയെടുത്തു. വെങ്കണ്ണ, പീസാ, ഗണ്ണേമ്മ, ആദേമ്മ എന്നിങ്ങനെ വളരെപ്പേർ

അവരോടൊപ്പം നടന്നു. നീലി, അവസാനമായി, വീടിനു നേരെ തിരിഞ്ഞു നോക്കി. പിന്നെ അവൾ മുന്നോട്ടു നടന്നു. വഴിയിൽ അനേകം സ്ത്രീകൾ അവസാനമായി സംസാരിക്കാൻ വേണ്ടി നിന്നിരുന്നു. തലകുനിച്ച്, മറുപടി പറഞ്ഞുകൊണ്ട് നീലി മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നു. പുല്ലയ്യായ്ക്ക് ആദമ്മ കുറെ ഉപദേശങ്ങൾ നൽകി. 'സഹോദരാ, എല്ലാ കാര്യങ്ങളും ആലോചിച്ചു ചെയ്താൽ സുഖമായിരിക്കും. ധൃതികൂട്ടൽ, അസത്യം, അഹങ്കാരം തുടങ്ങിയവ ഉണ്ടാകുകയേ അരുത്. നീലിയുടെ വാക്കുകൾ ശ്രദ്ധിച്ച്, അവൾ പറയുന്നതനുസരിച്ചു നടന്നാൽ, സുഖമായിരിക്കും. നാലു പൈസ സമ്പാദിച്ച്, വീണ്ടും സ്വന്തം ഗ്രാമത്തിൽ വന്നാൽ, തന്നെത്തടയാൻ ആരുണ്ട്?'

പീസാ പറഞ്ഞു, 'പുല്ലി! വളരെ വലിയ പട്ടണമാണ്! വേല ചെയ്താൽ എവിടെയും ഭക്ഷണം കിട്ടും. എന്റെ സർക്കാരിന് പ്രായ മാകുമ്പോൾ, തീർച്ചയായും നമ്മെയെല്ലാം രക്ഷിക്കും. വീട്ടിൽ ലച്ചിമി വന്നു കഴിഞ്ഞാൽ, മറ്റെല്ലാം അവളോടൊപ്പം വന്നു കൊള്ളും. പട്ടണത്തിൽ ചെന്ന്, കുറച്ചുനാൾക്കുള്ളിൽ താൻ വളരെയേറെ മാറിപ്പോകും!'

എല്ലാവരും നീലമ്മാദേവിയുടെ അമ്പലത്തിനടുത്തെത്തി. പുല്ലയ്യായും നീലിയും നടയ്ക്കു നേരെ നിന്ന് കൈ കൂപ്പി തൊഴുതു. അച്ഛനെക്കണ്ട്, മല്ലുവും കൈകൂപ്പി. അതിനു ശേഷം എല്ലാവരും വലിയ റോഡിലെത്തി. പുല്ലയ്യാ തലകുനിച്ചു നാലുപാടും ഒന്നു നോക്കി. നെൽ വയലുകൾ കൊയ്ത്തിന് പാകമായിരിക്കുന്നു. കണ്ണെത്തുന്ന ദൂരത്തോളം സമൃദ്ധമായ പച്ചപ്പാടങ്ങൾ പരന്നു കിടക്കുന്നു. ആയിരക്കണക്കിന് ഏക്കർ ഭൂമി, പച്ച സാരി ഉടുത്ത സുമംഗലിമാതിരി സ്ഥിതി ചെയ്യുന്നു. അവിടവിടെ പുകപോലെ മൂടൽ മഞ്ഞ് ഉയരുന്നുണ്ട്. അമ്പലത്തിനു കിഴക്കു വശം പൊക്കമേറിയ ചൂളമരത്തോട്ടം, പടിഞ്ഞാറുവശം നദിയിലെ വലിയ പാലം. ഇതെല്ലാം കണ്ടപ്പോൾ, നിമിഷനേരം പുല്ലയ്യാ അധീരനായി. യാത്ര പറയാൻ വന്നിരുന്നവർ, നനഞ്ഞ കണ്ണുകൾ തുടച്ചുകൊണ്ട് മടങ്ങിപ്പോകാൻ തുടങ്ങി. കുഷ്ഠരോഗിയുടെയും വെങ്കണ്ണയുടെയും മിഴികളിൽ അശ്രുപ്രവാഹം തന്നെ ഉണ്ടായി. അവർ തുണികൊണ്ടു മുഖം മൂടി.

പുല്ലയ്യായുടെ കാൽകൾ മുന്നോട്ടു നീങ്ങിയില്ല. അവിടെ നിന്ന് ഏഴുമൈൽ അകലെയാണ് റയിൽവേ സ്റ്റേഷൻ. അത്രയും ദൂരം നടക്കണം. കാൽ വേദനിക്കുന്നുണ്ടായിരുന്നു. മാത്രമല്ല ഗ്രാമത്തോടുള്ള മോഹം, കാലിൽ വിലങ്ങു വച്ചിരിക്കുന്ന പോലെ തോന്നി– എന്തുമാകട്ടെ, ഗ്രാമം സ്വന്തമാണ്.. സ്വർണം വിളയുന്നത്!... ഇന്നു ഈ പൊന്നിൻകൂട് ഉപേക്ഷിച്ച് എന്നെന്നേയ്ക്കുമായി പോകുകയാണ്! ഇനി ഒരിക്കലും അങ്ങോട്ടു നോക്കുകയില്ല!.. വരികയില്ല...... ഇല്ല, ഇല്ല; താൻ പട്ടണത്തിൽ പോകുകയില്ല!... ഇവിടെ പട്ടിണി കിടക്കേണ്ടി വന്നാൽ സന്തോഷമായി മരിക്കാം!.. ഇത് തന്റെ സ്വന്തം ഗ്രാമമാണ്! ഇത് തന്റെ അമ്മയാണ്. തന്റെ അച്ഛനാണ്... തന്റെ സർവവും ഇവിടെയാണുള്ളത്. അമ്മേ! ഞാൻ പട്ടണത്തിൽ പോകുകയില്ല. ഇവിടെത്തന്നെ പാർക്കും..– ആലോചിച്ചാലോചിച്ച് അയാൾ മെല്ലെ മെല്ലെ നടക്കാൻ തുടങ്ങി. പുല്ലയ്യാ പാലത്തിൽ കാൽവച്ചിട്ട് തിരിഞ്ഞു നോക്കി. അയാളുടെ പിന്നാലെ തല കുനിച്ചു നടക്കുകയായിരുന്നു നീലി. അവളെ കണ്ടതും, പുല്ലയ്യാ നിമിഷനേരം നാണിച്ചു പോയി. ആ ലജ്ജ പെട്ടെന്ന് ദയവായി മാറി. ഉള്ളിലെ ആത്മാർഥത ആകെ, ചിറപൊട്ടി അശ്രുക്കളായി ഒഴുകി.

നീലിയോട് ചിലതു പറയണമെന്ന് പുല്ലയ്യാ ആഗ്രഹിച്ചിരുന്നു. എന്നാൽ അയാളുടെ നാക്കിളകിയില്ല. നീലി ഒരു പ്രാവശ്യം അയാളെ നോക്കിയിട്ട്, നടത്തം വേഗത്തിലാക്കി. അപ്പോൾ പുല്ലയ്യായ്ക്കും അല്പം ചുറുചുറുക്കുണ്ടായി. മല്ലു പാലത്തിൽ കൂടി പട്ടാളക്കാരന്റെ മാതിരി മുന്നോട്ട് പൊയ്ക്കൊണ്ടിരുന്നു. അടുത്തുകൂടെ ഏതോ ഇടയൻ ആടിനേയും പിടിച്ചു വലിച്ചു കൊണ്ടു വരികയായിരുന്നു. അവൻ മല്ലുവിനോടു ചോദിച്ചു. "എവിടെപ്പോകുന്നു?" നെഞ്ചത്തു തട്ടിക്കൊണ്ട് മല്ലു ഉച്ചത്തിൽ പറഞ്ഞു. "ഞങ്ങൾ പട്ടണത്തിൽ പോകുന്നു!"

ആടുകൾ കരഞ്ഞുകൊണ്ട് ഗ്രാമത്തിനു നേർക്കുപോയി. പുല്ലയ്യായും നീലിയും വേദനയുടേയും പ്രത്യാശയുടേയും ഊഞ്ഞാലിൽ ആടിയാടി മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നു. മല്ലുവാകട്ടെ, മനസ്സിലെ ഉത്സാഹത്തള്ളിച്ചയോടൊപ്പം തുള്ളിച്ചാടി യാത്ര തുടർന്നു.

# 28

അവർ സ്റ്റേഷന്റെ ഒരുകോണിൽ ഇരുന്നു. അല്പം കഴിഞ്ഞ് പുല്ലയ്യാ എഴുന്നേറ്റു. അയാളുടെ കൂടെ മല്ലുവും എണീറ്റു. ഒരു രൂപായ്ക്ക് പഴവും മറ്റും വാങ്ങിക്കൊണ്ടുവന്ന് മൂന്നുപേരും കൂടി തിന്നു. പൈപ്പിലെ വെള്ളവും കുടിച്ചു. അപ്പോഴേയ്ക്കും അവിടെ ഒരു സാമാന വണ്ടി വന്നു. അതു കണ്ട ഉടനെ മല്ലു തുള്ളിച്ചാടി. അവൻ അച്ഛനോട് പല ചോദ്യങ്ങളും ചോദിക്കാൻ തുടങ്ങി. അവന്റെ മുഖം പ്രസന്നമായി. വൈകിട്ട് മൂന്നുപേരും വണ്ടിയുടെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ഓടി നടന്നു. വണ്ടിയിൽ ഒരിടത്തും ഇടം ഉണ്ടായിരുന്നില്ല. ഒരു കമ്പാർട്ടുമെന്റിൽ കുറച്ചു സ്ഥലം ഉണ്ടായിരുന്നു. എന്നാൽ അവിടെ നേരത്തെ ഇരുന്നിരുന്ന ഒരു തടിയൻ പറഞ്ഞു, "ഇത് കുഷൻ സീറ്റുള്ള മുറിയാണ്. ഇതിലിരുന്നാൽ നേരെ ജയിലിൽ പോകും" ഒടുവിൽ വണ്ടി വിട്ടു പോകുമെന്നായപ്പോൾ, അവസാനത്തെ കമ്പാർട്ടുമെന്റിൽ വല്ലവിധവും കയറിപ്പറ്റി. വണ്ടി ഓടിത്തുടങ്ങിയപ്പോൾ ടിക്കറ്റില്ലാത്ത രണ്ടു പേർ അകത്തു കയറി. തിങ്ങിനിറഞ്ഞതായിരുന്നു ആ കമ്പാർട്ടുമെന്റ്. ഇരിക്കാൻ സ്ഥലം ഒട്ടും ഇല്ലായിരുന്നു. മല്ലു ചാക്കിന്റെ മുകളിൽ ഇരുന്നു. നീലിയും പുല്ലയ്യായും നിന്നു. മകൾ, നീലിയുടെ എളിയിൽ ഇരുന്ന് ഉറങ്ങിക്കഴിഞ്ഞിരുന്നു. ഝക് ഝക് എന്ന് ഒച്ചയിട്ടുകൊണ്ട് വണ്ടി ഓടാൻ തുടങ്ങി.

മല്ലുവിന് സന്തോഷത്തിന് അതിരില്ലായിരുന്നു. സാമാനക്കെട്ട് തബലയാക്കി കൊട്ടാൻ തുടങ്ങി. വണ്ടി നാലു സ്റ്റേഷൻ കടന്ന് അഞ്ചാമത്തേതിലെത്തിയപ്പോൾ വളരെപ്പേർ അവിടെ ഇറങ്ങി. ചൂളം വിട്ടുകൊണ്ട് വണ്ടി മുന്നോട്ടു നീങ്ങിയപ്പോൾ മല്ലുവും രണ്ടു വിരൽ വായിലിട്ടു ചൂളമടിച്ചു. ക്രമത്തിൽ ക്രമത്തിൽ വണ്ടിയുടെ വേഗത കൂടി. നീലിയും പുല്ലയ്യായും താഴെ സ്വല്പം സ്ഥലമുണ്ടാക്കി ഇരുന്നു. പുല്ലയ്യാ കഴിഞ്ഞുപോയ മുഴുവൻ കാലത്തെപ്പറ്റിയും ഓർമ്മിക്കാൻ തുടങ്ങി. തന്റെ വീട്ടിലുള്ളവർ—വയൽ—വെങ്കണ്ണ— ഗന്നേമ്മ — രജുവാ— ആദേമ്മാ— എന്നിവരെല്ലാം ഓരോരുത്തർക്കും ശേഷം ഓരോരുത്തരായി മുമ്പിൽ വന്ന് ചുറ്റിത്തിരിയാൻ തുടങ്ങി. മടങ്ങിപ്പോയി സ്വന്തം ഗ്രാമത്തിലെ മണ്ണിൽ ലയിക്കാൻ അയാൾ ആഗ്രഹിച്ചു. ജനലിൽകൂടി

നോക്കിയിരുന്ന മല്ലു പുറകോട്ടു പാഞ്ഞു മറയുന്ന പ്രകൃതി കണ്ട് ഉത്സാഹഭരിതനായി. അത് അച്ഛനെ കാണിച്ചുകൊണ്ട് അവൻ പറയാൻ തുങ്ങി. – "അച്ഛാ, നോക്കൂ, നോക്കൂ! എല്ലാ വൃക്ഷങ്ങളും ചെടികളും മലകളും മറ്റും നമ്മുടെ ഗ്രാമത്തിലേയ്ക്കു ഓടിപ്പോകുന്നു!"

പുല്ലയ്യായുടെ വിചാരഗതി മുറിഞ്ഞു. താൻ തീവണ്ടി യാത്ര ചെയ്യുകയാണെന്ന് അയാൾക്ക് ഓർമ്മവന്നു. അയാളുടെ മനസ്സ്, പട്ടണത്തേയും പട്ടണജീവിതത്തേയും സംബന്ധിച്ച സുഖ സ്വപ്ന ത്തിൽ ലയിച്ചു.

വേൾട്ടയറിൽ എത്തിയപ്പോൾ രാത്രി എട്ടര മണിയായി. ടിക്കറ്റ് കളക്ടർ കയ്യിൽ വടിയുമായി കമ്പാർട്ടുമെന്റിൽ കയറി ടിക്കറ്റുകളും സാമാനങ്ങളും പരിശോധിക്കുകയായിരുന്നു. പുറത്തേയ്ക്കുള്ള വഴിയിൽ എത്തിയപ്പോൾ, ഭാണ്ഡക്കെട്ടിൽ കൊണ്ടുപോകുന്നത് അരിയല്ലേ എന്നൊരാൾ ചോദിച്ചു. പുല്ലയ്യാ ഒന്നും മിണ്ടിയില്ല. നീലി പറഞ്ഞു, "രണ്ടുമൂന്നു സേർ അരിയുണ്ട്. അതുവഴിയ്ക്കുള്ള ചെലവിന് കൂടെ കൊണ്ട് പോകുന്നതാണ്." ടിക്കറ്റു വാങ്ങുന്നയാൾ പറഞ്ഞു "ഇവിടെ നില്ക്കൂ. ഇപ്പോൾ തന്നെ പോലീസിനെ വിളിക്കുന്നുണ്ട്." നീലി ഭയന്നു പോയി. ഒരു വസ്തുത അവൾക്കപ്പോൾ ഓർമ്മ വന്നു. അവർ സഞ്ചരിച്ചിരുന്ന തീവണ്ടി മുറിയിൽ പോലീസ് ഇൻസ്പെക്ടർ വന്നിരുന്നു. അയാൾ കൊണ്ടു വന്നിരുന്ന പെട്ടിനിറയെ അരി ആയിരുന്നു. എന്നാൽ അയാളോട് ആരും ഒന്നും ചോദിച്ചില്ല. അയാൾ ധൃതിയിൽ, അഹങ്കാരത്തോടെ നടന്നു പോയി. ഈ സംഗതി, നഗര ജീവിതത്തിലെ രഹസ്യത്തിന്റെ ഒരു ഭാഗം നീലിയ്ക്കു തുറന്നു കാട്ടിക്കൊടുത്തു! ചെക്കിങ് നടത്തിയവർ നാലു രൂപാ വാങ്ങിക്കൊണ്ട് പുല്ലയ്യായെ വിട്ടു. പിന്നീട് പുല്ലയ്യാ അവരെ ചീത്ത പറയാൻ തുടങ്ങിയപ്പോൾ നീലി പറഞ്ഞു –"അയാളെ എന്തിന് ചീത്ത വിളിക്കുന്നു? നാം ജയിലിൽ പോകാതെ അയാൾ നോക്കിയല്ലോ. അതിന് ഇത്രയെങ്കിലും കൊടുക്കണ്ടേ?"

റോഡരികിൽ വരിവരിയായി പ്രകാശിക്കുന്ന ഇലക്ട്രിക് ബൾബുകൾ, റോഡിൽ ഓടുന്ന കാറുകൾ, ബസ്സുകൾ, റിക്ഷകൾ എന്നിവ മല്ലു അദ്ഭുതപൂർവം നോക്കാൻ തുടങ്ങി. വലിയ വലിയ കെട്ടിടങ്ങളുടെയും, രണ്ടും മൂന്നും നിലകളുള്ള ബംഗ്ളാവു കളുടെയും നേർക്ക് നോക്കിക്കൊണ്ട് അവൻ കൂടെക്കൂടെ നിന്നിടത്തു നിന്നു കളഞ്ഞു. ഒരിടത്ത്, ഗ്രാമഫോണിൽ, ഏതോ

സിനിമാപ്പാട്ട് ഉച്ചത്തിൽ പാടുന്നതു കേട്ടു മല്ലു, തന്നത്താൻ മറന്ന്, അവിടെത്തന്നെ നിന്നുപോയി! അച്ഛൻ കൈക്ക് പിടിച്ച് നടത്തിക്കൊണ്ട് പോയപ്പോൾ മാത്രമേ അവന് ഓർമ്മ വന്നുള്ളു.

"ഇത്ര ഉറക്കെപ്പാടുന്നത് ആരാണച്ഛാ! ... വളരെ വലിയ ആൾ വല്ലവരുമാണോ?"

"അല്ല മകനേ! അതു മനുഷ്യനല്ല. പുൻഗ്രാപ്പാണ്"

"അച്ഛാ! എന്താ പറഞ്ഞത്? – പുൻഗ്രാപ്പ് എന്തോന്നാ? അതെങ്ങിനെ ഉണ്ടാകുന്നു?"

"അതൊരു പെട്ടിയാണ്."

"പെട്ടി പാടുമോ? അച്ഛാ! എനിക്കും ഒരു പെട്ടി വാങ്ങി തരുമോ?"

"ശരി, ശരി തരാമല്ലോ. കുറച്ചു രൂപാ കിട്ടിയാലുടൻ വാങ്ങി തരാം."

മൂന്നുപേരും പൊയ്ക്കൊണ്ടിരുന്നു. ഒരാൾ മിഠായിയും ഉപ്പുരസമുള്ള തീറ്റി സാധനങ്ങളും വച്ചിട്ടുള്ള ഒരു വണ്ടിയും ഉന്തി മണിയും അടിച്ചുകൊണ്ട് അടുക്കലേയ്ക്കു വന്നു. "അച്ഛാ! അച്ഛാ!" എന്നു വിളിച്ചുകൊണ്ട്, ആ ഉന്തുവണ്ടിയുടെ നേർക്കു കൈ ചൂണ്ടിക്കാട്ടി മല്ലു അവിടെ നിന്നു. പുല്ലയ്യാ ഉപ്പു ചേർന്ന പലഹാരത്തിന്റെ പൊതി വാങ്ങി മല്ലുവിനു കൊടുത്തു. മല്ലു അതും തിന്നുകൊണ്ടു നടന്നു. വഴിയിൽ ആൺകുട്ടികളും പെൺകുട്ടികളും ഒന്നിച്ചു ചേർന്നു കളിക്കുകയാണ്. ആൺ കുട്ടികൾ നല്ല നിറമുള്ള ഷർട്ടും നിക്കറും ആണ് ധരിച്ചിരിക്കുന്നത്. പെൺകുട്ടികൾ ഫ്രോക്കും ധരിച്ചിരുന്നു. താനും ഇത്തരം ഉടുപ്പിട്ടിരുന്നെങ്കിൽ എന്ന് മല്ലു ആശിച്ചു.

"അച്ഛാ, എനിക്കും അനുജത്തിയ്ക്കും അത്തരം ഉടുപ്പ് വാങ്ങി തരികയില്ലേ?"

"എല്ലാ സാധനങ്ങളും ഇന്നുതന്നെ എങ്ങിനെ വാങ്ങും? നടക്ക്, നടക്ക്, നാളെ വാങ്ങിത്തരാം."

ടർണർ സത്രത്തിൽ കാലുകുത്തിയപ്പോൾ തന്നെ മല്ലു ഒരു പട്ടിക്കുഞ്ഞിനെ കണ്ടു. 'ത്സൂ, ത്സൂ' എന്ന് ശബ്ദിച്ചുകൊണ്ട് അവൻ അതിന്റെ അടുത്തു ചെന്നു. കൈയിലിരുന്ന കൊച്ചു പൊതിയിൽ നിന്ന് പക്കാവടയുടെ ഒരു കഷണം എടുത്ത് അതിന് തിന്നാൻ കൊടുത്തു. പട്ടിക്കുഞ്ഞിന് സ്വാദു പിടിച്ചു. അത്

മല്ലുവിന്റെ പിറകെ നടന്നു. മല്ലു ഒരു കഷണം തന്റെ വായിലിടും, ഒരു കഷണം പട്ടിക്കുഞ്ഞിനും കൊടുക്കും. ഈ പുതിയ ചങ്ങാതിയെ കിട്ടിയ സന്തോഷത്താൽ, എന്തെങ്കിലും വാങ്ങിക്കൊടുക്കണമെന്ന് അച്ഛനോട് ആവശ്യപ്പെടാൻ മല്ലു മറന്നു പോയി.

യാത്രക്കാരുടെ ക്ളാസ്സനുസരിച്ചുള്ള മുറികളാണ് സത്രത്തിൽ ഉണ്ടാക്കിയിരുന്നത്. ധനികർക്ക് വേറെ, ഇടത്തരക്കാർക്ക് വേറെ. ദരിദ്രരായ താണതരത്തിൽപ്പെട്ടവർക്ക് ഒരു മൂലയിൽ പനയോല മേഞ്ഞ പന്തൽ പോലെ ഒന്നുണ്ടായിരുന്നു. ഈ പന്തലിന്റെ ഒരു മൂലയിൽ പുല്ലയ്യാ സാമാനങ്ങൾ ഇറക്കി വച്ചു. സിംഹാദ്രിയിലെ അമ്പലത്തിൽ ദർശനം നടത്താൻ വന്നിരുന്ന മിക്കവാറും ഗ്രാമീണ ജനങ്ങൾ, അടുത്തുള്ള ഈ പട്ടണം കാണാനും വന്നിരുന്നു. ഇന്നും ഈ യാത്രക്കാരെക്കൊണ്ട് പന്തൽ തിങ്ങിനിറഞ്ഞിരുന്നു. ഈ പന്തലിന്റെ ഒരു മൂലയിൽ കൂട്ടിയ അടുപ്പിൽ തീ എരിഞ്ഞു കൊണ്ടിരുന്നു. ഒരിടത്തു കൊച്ചു കുഞ്ഞുങ്ങൾ കൂടിച്ചേർന്നു ആർത്തുവിളിച്ചു കൊണ്ടിരുന്നു. രണ്ടുനാലു കുട്ടികൾ ഒരിടത്തു കുത്തിയിരുന്നു കരയുന്നു. തല മൊട്ടയടിച്ച രണ്ടു സ്ത്രീകൾ അവിടുത്തെ നാലു പുരുഷന്മാരുമായി ശണ്ഠ കൂടുന്നു. മധ്യവയസ്കനായ ഒരുത്തൻ കൈയിൽ വടിയുമായി പട്ടികളെ ഓടിക്കുകയാണ്. നോക്കുന്നിടമൊക്കെ തുപ്പലും എച്ചിലും കൊണ്ട് മലിനമായിരിക്കുന്നു.

പുല്ലയ്യാ അടുത്തുതന്നെയുള്ള പീടികയിൽ നിന്ന് വിറകും എണ്ണയും മറ്റും വാങ്ങിക്കൊണ്ടു വന്നു; നീലി ഭക്ഷണം പാകം ചെയ്യാൻ തയ്യാറായി. മല്ലു പട്ടിക്കുഞ്ഞിനേയും മടിയിൽ വച്ചു കൊണ്ട് അടുത്തുകിടത്തിയിരിക്കുന്ന അനിയത്തിയുടെ മേൽ വാത്സല്യം ചൊരിയുകയാണ്.

ഇവരെല്ലാം ആഹാരം കഴിച്ചപ്പോഴേയ്ക്കും അവിടെ വേറെയും കുറെ ആളുകൾ കൂടിവന്നു. ക്രമേണ അവിടുത്തെ കോലാഹലം വർധിച്ചു. വളരെനേരമായി വഴക്കും വക്കാണവും നടത്തുന്ന രണ്ടു പെണ്ണുങ്ങൾ ക്ഷീണിച്ചു പോയി എന്നു തോന്നുന്നു. ഇപ്പോൾ മാറിയിരുന്ന് പഴയ കാര്യങ്ങൾ പറഞ്ഞ് അന്യോന്യം ചീത്ത വിളിക്കുകയാണ്. രണ്ടുപേരുടെയും ഭർത്താവ് ഒരിടത്തിരുന്ന്, അവരുടെ വഴക്കു നോക്കി കാണുകയായിരുന്നു. അയാളിപ്പോൾ രണ്ടാം ഭാര്യയുടെ അടുത്ത് ചെന്ന്, ഒന്നും മിണ്ടാതിരുന്ന് തന്റെ

അഭിമാനം രക്ഷിക്കണമെന്നപേക്ഷിച്ചു. വേറൊരു മൂലയിൽ ഒരു കിഴവി ഇരിക്കുന്നു. അവൾ കുറച്ചു കൂടി ഭക്ഷണം ചോദിച്ചതിനു കിട്ടിയ ചീത്ത വിളിക്കു പകരമെന്നോണം, മരിച്ചുപോയ മകളെ ഓർത്തു കരയുന്നു. ചില സ്ത്രീകൾ അടുപ്പിൽ തീ ഊതിക്കത്തിക്കുന്നു. ഒരു സ്ത്രീ മീൻ വറുക്കുകയാണ്. അവളിരിക്കുന്നതിനല്പം മാറി ഒരു മനുഷ്യൻ കിടന്നുരുളുന്നു. വയർ ചികിത്സയ്ക്കുള്ള ഡാക്ടറെ കാണാൻ വന്നതാണയാൾ. പക്ഷേ ഇപ്പോൾ വേദന സഹിയ്ക്കാതെ അയ്യോ, അയ്യോ, എന്നു കിടന്നു കരയുന്നു. ഒരു ചെറുക്കൻ എന്തോ മൂളിപ്പാട്ടു പാടുന്നു. ഒരു ചെറുപ്പക്കാരൻ പരിചയമില്ലാത്ത ഏതോ പെൺകുട്ടിയുടെ അടുത്ത് വളരെ ആത്മാർഥമായി വർത്തമാനം പറയാൻ യത്നിക്കുകയാണ്. പെൺകുട്ടിയുടെ ഗ്രാമക്കാരനായ ഒരു മനുഷ്യൻ മാറിയിരുന്ന് ഇത് ശ്രദ്ധിക്കുക്യും ചെറുപ്പക്കാരൻ വേണ്ടാതനം വല്ലതും കാണിച്ചാൽ അയാളെ തല്ലേണ്ടത് എങ്ങിനെയെന്ന് ആലോചിക്കുകയുമാണ്. പൈപ്പിനടുത്തിരിക്കുന്ന ഒരു കള്ളൻ, പാവത്തിന്റെ മാതിരി ഭാവിച്ച് അങ്ങുമിങ്ങും കണ്ണെറിയുകയും, അവിടെ വരികയും പോകുകയും ചെയ്യുന്ന സ്ത്രീകളുടെ കഴുത്തിലേക്ക് വളരെ ശ്രദ്ധയോടെ നോക്കുകയും ചെയ്യുന്നു. ക്ഷീണക്കൂടുതൽ കാരണം നീലിയും പുല്ലയ്യായും പന്തലിലെ ആ കൊച്ചു ലോകത്തിൽ നിന്ന് അല്പം അകലെ മാറി ഉറക്കമായി. പുല്ലയ്യ ഭാണ്ഡക്കെട്ട് തലയ്ക്കൽ വച്ചു. അവർ രണ്ടു പേർക്കും ഇടയിലായി മല്ലുവും അനിയത്തിയും ഉറക്കമായി. പട്ടിക്കുഞ്ഞ് മല്ലുവിന്റെ അടുത്തുനിന്ന്തന്നെ തീറ്റതിന്നിട്ട്, അവന്റെ കാൽ ചുവട്ടിൽ കിടന്നു; കഠിനമായ തണുപ്പുകാരണം പുല്ലയ്യാ പാതിരാത്രിയ്ക്ക് കെട്ടഴിച്ച് പുതയ്ക്കാനായി ഒരു വസ്ത്രം എടുക്കാൻ തുടങ്ങി. ഭാര്യയും മക്കളും കാൽ വയറിലേയ്ക്കു മടക്കിവച്ച് വളച്ചു വാതിൽ മാതിരി ചുരുണ്ടു കിടന്നുറങ്ങി.

ഗാഢ നിദ്രയിലാണെല്ലാവരും. റോഡരികിലുള്ള മെർക്കുറി ലൈറ്റിന്റെ പ്രകാശം പന്തലിന്റെ ഒരു മൂലയിൽ പതിക്കുന്നുണ്ട്. ആ പ്രകാശത്തിൽ, പന്തലിനകത്തെ മറ്റു ഭാഗങ്ങളും മൂടൽ മഞ്ഞിൽ എന്നപോലെ കാണാം. 'മകനേ' എന്ന ഒച്ചകേട്ട് പുല്ലയ്യാ ഞെട്ടി. ആ ഒച്ച രാമുഭഗത്തിന്റെയാണെന്നയാൾക്കു തോന്നി. ആ വിളി രണ്ടാമതും കേട്ടു. പുല്ലയ്യാ തലപൊക്കി നോക്കി– ഒരു വയസ്സൻ വിളിക്കുന്നു. ഏതോ വേഷത്തിൽ, ഭഗത് തന്നെ, തന്നെ

സഹായിക്കാൻ വന്നിരിക്കുകയാണെന്ന് ആ മങ്ങിയ പ്രകാശത്തിൽ പുല്ലയ്യായ്ക്കു തോന്നി. അതോർത്തതും അയാൾക്കു രോമാഞ്ചം ഉണ്ടായി. അയാൾ എഴുന്നേറ്റു. വളരെ വിനയത്തോടും ആദരവോടും വൃദ്ധന്റെ സമീപം പോയിരുന്നു. വൃദ്ധൻ അയാളുടെ ചെവിയിൽ പതുക്കെ എന്തോ പറഞ്ഞു. പുല്ലയ്യാ അയാളെ ആശ്വസിപ്പിച്ചുകൊണ്ടു പറഞ്ഞു, "അപ്പൂപ്പാ ഒന്നും ആലോചിക്കാതെ കിടന്നുറങ്ങ്. ഞാൻ നോക്കിക്കൊള്ളാം." അയാൾ തിരിച്ച് തന്റെ സ്ഥാനത്തുവന്നു. ഭാണ്ഡത്തിൽനിന്ന് മുണ്ടെടുത്ത് മകളെ പുതപ്പിച്ചുകൊണ്ട് ഉറങ്ങുന്നു എന്ന ഭാവത്തിൽ കിടന്നു. അയാൾ പന്തലാകെ ശ്രദ്ധയോടെ നോക്കിക്കൊണ്ടിരുന്നു.

പാതിരാ സമയം. ഒച്ചയും അനക്കവും എങ്ങുമില്ല. കിഴവൻ കൂർക്കം വലിച്ച് ഉറങ്ങുകയാണ്. വൃദ്ധൻ ഉറങ്ങിയെന്ന് പുല്ലയ്യായ്ക്കു മനസ്സിലായപ്പോഴേയ്ക്കും ആപത്ത് ആരംഭിച്ചു കഴിഞ്ഞു. പൈപ്പിനടുത്തിരുന്ന ആളുകളുടെ മേൽ അയാളുടെ ദൃഷ്ടി പതിഞ്ഞു. രണ്ടുപേർ മെല്ലെ മെല്ലെ പന്തലിന്റെ നേർക്കു വന്നു. എങ്ങും അനക്കമില്ല. പുല്ലയ്യാ സൂക്ഷിച്ചിരുന്നു. അയാളുടെ ശരീരമാകെ ഉന്മേഷത്തിന്റെ ചൂട് അനുഭവപ്പെട്ടു.

രണ്ടുപേരും പതുക്കെപ്പതുക്കെ ഒരു സ്ത്രീയുടെ തലയ്ക്കലെത്തി. അതാ, അവരുടെ കൈകൾ ആ സ്ത്രീയുടെ കഴുത്തിൽ വച്ചു കഴിഞ്ഞു! പെട്ടെന്ന് പുല്ലയ്യാ ഒരു സിംഹം മാതിരി ഒറ്റക്കുതിക്ക് പാഞ്ഞെത്തി അവരെ എതിർത്തു. "കള്ളൻ! കള്ളൻ!" എന്ന വിളി നാലുപാടും മാറ്റൊലിക്കൊണ്ടു. "പിടിച്ചോ, പിടിച്ചോ, അടി തെമ്മാടിയേ!" കേട്ട മറ്റു വിളികളാണിവ. രണ്ടു കള്ളന്മാരിൽ ഒരാൾ പുല്ലയ്യായുടെ നെറ്റിയിൽ കത്രികയ്ക്കു കുത്തി. മറ്റെ കള്ളൻ പുല്ലയ്യായുടെ ബനിയനിൽ പിടികൂടിയിട്ടു പറഞ്ഞു, "ഇതാ കള്ളൻ! നോക്കൂ ഇവൻ വന്നത് ആ സ്ത്രീയുടെ കഴുത്തിലെ മാല കക്കാനാണ്. ഇതാ കത്രിക!"

"ഞങ്ങൾ തക്കസമയത്ത് ഉണർന്നത് നന്നായി. യാത്രക്കാരന്റെ മാതിരി വന്ന് എന്താചെയ്യുന്നതെന്ന് നോക്ക്." ആദ്യത്തെ കള്ളൻ പറഞ്ഞു.

രണ്ടുപേരും അവരവരുടെ തെളിവുകൾ പറയുകയായിരുന്നു. പുല്ലയ്യായുടെ നെറ്റിയിൽ ആഴത്തിലുള്ള മുറിവുപറ്റിയിരുന്നു. അതിനാൽ അല്പസമയത്തേയ്ക്ക് അയാളുടെ കണ്ണുകൾ മഞ്ഞളിച്ചു

പോയി. അയാൾക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല, മാത്രമല്ല, അവിടെ വന്നു കൂടിയവരും അയാളുടെ മേൽ കൈപ്രയോഗം നടത്താൻ തുടങ്ങി. ഇതിനകം നീലി കണ്ണുതുറന്നു. അവൾ വിമ്മി വിമ്മി പ്പറഞ്ഞു, "അദ്ദേഹം കള്ളനല്ല." എന്നാൽ അവളുടെ വാക്കു കേൾ ക്കാൻ അവിടെ ആരും ഉണ്ടായിരുന്നില്ല. അയാളെ പോലീസിൽ ഏല്പിക്കുവാൻ ഉപദേശിച്ചു. അപ്പോഴേയ്ക്കും കൂർക്കം വലിച്ചുറ ങ്ങിയിരുന്ന വൃദ്ധൻ ഉണർന്നു. അയാൾ തങ്ങളുടെ നേർക്കു വരുന്നതുകണ്ട്, രണ്ടു കള്ളന്മാരും ഓട്ടം പിടിച്ചു. അവർ ഓടുന്നതു കണ്ട് പുല്ലയ്യാ പറഞ്ഞു "അവരാണ് കള്ളന്മാർ. ഓടിപ്പിടിക്ക് അവരെ!" എന്നാൽ അതിനകം അവർ എവിടെയോ മറഞ്ഞു കഴിഞ്ഞിരുന്നു. വൃദ്ധൻ ആൾക്കൂട്ടത്തിനിടയിൽ കൂടി കടന്നു വന്ന്, പുല്ലയ്യായുടെ നെറ്റിയിൽ നോക്കിപ്പറഞ്ഞു, "മകനേ! കള്ളന്മാരെ പിടിച്ചോ? ഞാൻ കാരണം നിനക്കു വലിയ മുറിവു പറ്റിയല്ലോ? കള്ളന്മാരെവിടെ?"

"തനിച്ച് രണ്ടുപേരുടെയും കാലൊടിക്കാമെന്നാണ് വിചാരിച്ചത്! എന്നാൽ തെമ്മാടികൾ കബളിപ്പിച്ച് ഓടിക്കളഞ്ഞു," ക്ഷീണിച്ച സ്വരത്തിൽ പുല്ലയ്യാ പറഞ്ഞു.

സത്യം മനസ്സിലാക്കാൻ ആളുകൾക്ക് അധികം നേരം വേണ്ടി വന്നില്ല. നീലി ഭർത്താവിന്റെ നെറ്റിയിലെ മുറിവു കെട്ടുകയും ആൾക്കൂട്ടത്തിൽ നിന്ന് അയാളെ കൂട്ടിക്കൊണ്ടുവന്ന് കിടത്തു കയും ചെയ്തു. അല്പം മുമ്പ് അയാളെ തല്ലിയവർ, നീലിയോടു മാപ്പു ചോദിച്ചു.

"ഇന്നലെ നിങ്ങൾ ആരെയാണാവോ കണികണ്ടത്? അവർ രണ്ടുപേരുണ്ടായിരുന്നു. നിങ്ങൾക്ക് ആരെയെങ്കിലും ഉണർത്താ മായിരുന്നു." പുല്ലയ്യയെ സമാശ്വസിപ്പിച്ചുകൊണ്ടു വൃദ്ധൻ പറഞ്ഞു.

മല്ലു കരച്ചിൽ മതിയാക്കി ചിരിക്കാൻ തുടങ്ങി. അവൻ പട്ടിക്കുഞ്ഞിനെ മടിയിലെടുത്ത്, അതിനോടു പറഞ്ഞു, "നോക്ക്, അച്ഛൻ കള്ളന്മാരുടെ എല്ലും മുള്ളും ഒടിച്ചു വിട്ടു. അവർ ഓടി ക്കളഞ്ഞു."

മകൻ പറയുന്നതു കേട്ട് പുല്ലയ്യായ്ക്കു ചിരിവന്നു. അയാൾ നെറ്റിയിൽ കൈവച്ചുനോക്കി. മുറിവുണ്ടായിടത്തു നിന്ന് ചോര ഒലിച്ചു വരുന്നു. അല്പ സമയത്തിനുള്ളിൽ അയാൾക്ക് ഉറക്കം വന്നു. നേരം വെളുത്തപ്പോൾത്തന്നെ നീലി പറഞ്ഞു, "ഇന്നു

സന്ധ്യയ്ക്കകം എവിടെയെങ്കിലും ഒരു വീടു കണ്ടുപിടിക്കണം. ഇത്താരം സ്ഥലം താമസിക്കുവാൻ പറ്റുമോ?"

"ഇന്ന് ഇവിടെത്തന്നെ താമസിക്കാം. ഇന്നു രാത്രി അവർ രണ്ടുപേരും വീണ്ടും വരും...... ഇപ്രാവശ്യം സ്വാദറിയിച്ചുതന്നെ വിടും" പുല്ലയ്യാ പറഞ്ഞു.

"ഇന്നത്തെ യാത്രക്കാരെല്ലാം അവരവരുടെ വീടുകളിലേയ്ക്കു തിരിച്ചു പോകും. പിന്നെ ആ രണ്ടു കള്ളന്മാരു കൂടുതൽ കൂട്ടു കാരുമായി വരാനും ഇടയുണ്ട്. രാത്രിയിൽ അങ്ങ് അവർ രണ്ടു പേർക്കിട്ടും നല്ല ഇടി കൊടുത്തല്ലോ. അവരുടെ മൂക്കിൽ നിന്ന് ചോര ഒഴുകിയിരുന്നു. അവർ മിണ്ടാതിരിക്കുമോ? എന്നിട്ടും അവർ ശക്തരായിട്ടാണ് പോയത്. അവരുടെ കൈയിൽ കഠാരിയോ, പിശ്ശാത്തിയോ ആണുണ്ടായിരുന്നതെങ്കിൽ, അപകടമായേനെ. കരുത്തുണ്ടായതുകൊണ്ട് മാത്രം എല്ലായിടവും കാര്യം നടക്കയില്ല. ഇതുപോലും അറിഞ്ഞുകൂടെങ്കിൽ എങ്ങിനെ ജീവിക്കും?"

പുല്ലയ്യാ ഒന്നും മിണ്ടിയില്ല.

പഴഞ്ചോറും ഉണ്ടുകൊണ്ട്, പുല്ലയ്യാ വെയിലത്തുതന്നെ വീടന്വേഷിച്ചു പോയി. പട്ടിക്കുഞ്ഞിനേയും എടുത്തുകൊണ്ട് മല്ലു അച്ഛന്റെ കൂടെ പുറപ്പെട്ടു. പനയോല മേഞ്ഞ കുടിലുകളുള്ള സ്ഥലത്തേയ്ക്കാണ് അയാൾ പോയത്. ഇതുവരെ അയാൾ ശീലിച്ചു പോന്നത്, ഉയർന്ന ചുമരുകൾക്കുമേൽ വയ്ക്കോൽ മേൽക്കൂരയുള്ള വീട്ടിൽ താമസിക്കാനാണ്. നിലത്തു നിന്ന് അല്പം മാത്രം പൊക്കമുള്ള ഇടുങ്ങിയ കുടിലുകളിലേയ്ക്കു നോക്കുന്നതുതന്നെ അയാൾക്ക് വിഷമമായി തോന്നി. എന്നാൽ അവയും ഒഴിവുണ്ടായിരുന്നില്ല. നാലുവശവും അഴുക്കുവെള്ളച്ചാലിൽ നിന്നും, ചീഞ്ഞളിഞ്ഞ കുപ്പകളിൽ നിന്നും വമിക്കുന്ന നാറ്റം, മൂളുന്ന ഈച്ച, കൊതുക് – ഈ ചുറ്റുപാടിൽ പുല്ലയ്യായ്ക്ക് അങ്ങേയറ്റത്തെ വെറുപ്പു തോന്നി. അഴുക്കു നിറഞ്ഞതും നാറുന്നതുമായ ഈ സ്ഥലത്ത് ആളുകൾ കഴിഞ്ഞു കൂടുന്നതെങ്ങനെയെന്ന് പുല്ലയ്യാ അത്ഭുതപ്പെട്ടു. ഒന്നിനു തീപിടിച്ചാൽ എല്ലാറ്റിലും തീ പടർന്ന് കത്തുമാറുള്ള അകലമേ ഈ കുടിലുകൾ തമ്മിൽ ഉണ്ടായിരുന്നുള്ളു. ഗ്രാമത്തിലെ വീടുകൾ പൊക്കിപ്പണിതവയായിരുന്നു. ഇവയ്ക്ക് തീ കത്തുമെന്ന് പേടിക്കാനില്ലായിരുന്നു. അഥവാ തീ പിടിച്ചാൽ തന്നെ കെടുത്താൻ എളുപ്പമായിരുന്നു. എന്നാൽ, ഈ

കുടിലുകളാകട്ടെ, ഒന്നനങ്ങാനും തിരിയാനും കൂടി കഴിയാത്ത വിധം അത്രയ്ക്ക് ഇടുങ്ങിയതായിരുന്നു. എന്തുമാകട്ടെ, ഒരു വീടു കൂടാതെ ഒക്കുകയുമില്ല! അങ്ങിങ്ങ് ഒന്നോ, അരയോ വീടു കിട്ടിയാൽ തന്നെ, അവയ്ക്കു ചോദിക്കുന്ന വാടക, മാസം പ്രതി അഞ്ചു രൂപാ മുതൽ പത്തു രൂപാവരെയായിരുന്നു. കൂടാതെ ഒരു മാസത്തെ വാടക അഡ്വാൻസും കൊടുക്കണം. അഡ്വാൻസ് കൊടുത്തു കഴിഞ്ഞാൽ പിന്നെ മറ്റു ചെലവിന് അയാളുടെ കൈയിൽ എന്തുണ്ട്?

വെയിലത്ത് ചുറ്റിത്തിരിഞ്ഞ്, ഉച്ചയായപ്പോൾ പുല്ലയ്യാ കടൽക്കരയിലെത്തി. കടൽ കണ്ടതും മല്ലു തുള്ളിച്ചാടാൻ തുടങ്ങി.

"അച്ഛാ! അച്ഛാ! കണ്ടോ, എത്ര വലിയ കുളം!" ആദ്യമായിട്ടാണ് മല്ലു കടൽ കാണുന്നത്.

"കുളമല്ല മകനേ! കടലാണ്!"

"എന്തോന്നാ അത്?"

"അതിലെ വെള്ളത്തിന് ഉപ്പു സ്വാദാണ്. ആ വെള്ളത്തിൽ നിന്നാണ് ഉപ്പുണ്ടാക്കുന്നത്."

"അപ്പോൾ, ആളുകൾ ഇതിലും ഉഴവു നടത്തുമോ?"

"ഇല്ല, ഇല്ല. ആദ്യം വെള്ളം തടങ്ങളിൽ നിറയ്ക്കുന്നു. അതു വെയിലിൽ വറ്റുമ്പോൾ ഉപ്പുണ്ടാകുന്നു."

"അച്ഛാ, അപ്പോൾ ഈ വെള്ളം കഞ്ഞിയിലൊഴിച്ചാൽ പിന്നെ ഉപ്പിടണ്ടല്ലോ!"

"ഈ വെള്ളം കഞ്ഞിയിൽ ഒഴിക്കാറില്ല." ഇങ്ങിനെ പറഞ്ഞു കൊണ്ട് പുല്ലയ്യാ അവനെ കടലിനടുത്തേയ്ക്കു കൊണ്ടുപോയി. ഹാർബറിൽ നിന്ന് ഒരു കപ്പൽ പോകുന്നുണ്ടായിരുന്നു. അതു പോകുന്നതുകണ്ട് മല്ലു പറഞ്ഞു. "അച്ഛാ! അച്ഛാ!! എത്ര വലിയൊരു വീടാണ് വെള്ളത്തിൽ നീന്തുന്നതെന്ന് നോക്കിക്കേ."

"മകനേ! അതു കപ്പലാണ്. അതിലിരുന്നാൽ റംഗൂണിലെത്തും!"

"എന്നാൽ പോകാം, ഇപ്പോൾ തന്നെ ഇരിക്കാം?"

"ഇപ്പോൾ വേണ്ട – ഇപ്പോൾ വീടു തിരക്കണം. ജോലി അന്വേഷിക്കണം. അതിനു ശേഷം എവിടെ വേണമെങ്കിലും പോകാം."

രണ്ടുപേരും സത്രത്തിൽ മടങ്ങിയെത്തി. മല്ലുവിന്റെ കാൽ വേദനിക്കുന്നുണ്ടായിരുന്നു. പുല്ലയ്യാ ആഹാരം കഴിച്ച് ഉറങ്ങി. മല്ലു കാൽ തന്നത്താൻ തടവി വേദനയെപ്പറ്റി പട്ടിക്കുഞ്ഞിനോടു

പറഞ്ഞുകൊണ്ടിരുന്നു. പട്ടിക്കുഞ്ഞ് അവന്റെ കാൽ നക്കിക്കൊണ്ടിരുന്നു.

പുല്ലയ്യാ ഉറക്കം ഉണർന്നപ്പോഴേക്കും സത്രത്തിലെ യാത്രക്കാരെല്ലാം തിരിച്ചു പൊയ്ക്കഴിഞ്ഞിരുന്നു. രാത്രിയിൽ തങ്ങൾക്ക് തനിച്ച് കഴിയേണ്ടിവരുമോ എന്ന് പുല്ലയ്യായ്ക്ക് സംശയം തോന്നി. വീടന്വേഷണത്തെപ്പറ്റി നീലിയോടു പറഞ്ഞ കൂട്ടത്തിൽ വീടു കിട്ടാൻ ബുദ്ധിമുട്ടാണെന്നും പറയുകയുണ്ടായി. തലേന്നു രാത്രിയിലെ മുറിവു കാരണം പുല്ലയ്യായുടെ നെറ്റിയിൽ കുറച്ചു നീരു വന്നിരുന്നു. ഇപ്രാവശ്യം താൻ വീടന്വേഷിച്ച് വരാമെന്ന് നീലി പറഞ്ഞപ്പോൾ, വഴി തെറ്റി ചുറ്റിത്തിരിയേണ്ടിവരുമെന്ന് പറഞ്ഞ് പുല്ലയ്യാ അതു വിലക്കി. ഇതുകേട്ട് നീലി പറഞ്ഞു. "നാക്കു നല്ലതാണെങ്കിൽ, വിവരം അറിയാൻ എന്താ താമസം? പിന്നെ, അങ്ങേയ്ക്ക് വേറൊരു വീടും ഇഷ്ടപ്പെടുകയില്ല! മാളിക ബംഗ്ലാവു വേണമെന്ന് നമ്മൾ ആഗ്രഹിച്ചാൽ നമുക്ക് അതെങ്ങിനെ കിട്ടും? കിട്ടിയാൽ തന്നെ നാം എങ്ങിനെ താമസിക്കും? നമ്മുടെ സ്ഥിതിക്കനുസരിച്ച് വല്ല കൊച്ചുവീടും അന്വേഷിക്കണം." ഇത്രയും പറഞ്ഞിട്ട് വീട് അന്വേഷിക്കാനായി തനിച്ചു പുറപ്പെട്ടു.

സന്ധ്യയ്ക്ക് അവൾ മടങ്ങിയെത്തിയപ്പോൾ പുല്ലയ്യാ പറഞ്ഞു:

"ഞാൻ നിന്നെ അന്വേഷിച്ച് വരാൻ തുടങ്ങുകയായിരുന്നു. അപ്പോഴേക്കും നീ വന്നു."

"ഞാൻ ഈ സത്രത്തിന്റെ വിവരം ചോദിച്ചു ചോദിച്ചാണ് ഇവിടെ എത്തിയത്."

"വീടു വല്ലതും കിട്ടിയോ?"

"ഉവ്വ്, ഒരു സാധാരണ വീട്. മുന്നിലും വശത്തും ആൾപ്പാർപ്പുണ്ട്. ഇവിടെ ആഹാരം കഴിച്ചിട്ട് രാത്രി അങ്ങോട്ടുപോകാം."

"വഴി ഓർമ്മ ഉണ്ടോ?"

"അത്ര ദൂരെയല്ല, ആർബറി (ഹാർബർ) ലേയ്ക്കുള്ള വഴിയുടെ വശത്തുകൂടി ഒരു പൈപ്പു പോകുന്നുണ്ട്. റോഡരികിൽ വലിയൊരു പേരാൽ മരമുണ്ട്. അവിടെയാണ് വീട്!"

ആഹാരം കഴിച്ചിട്ട് അവർ വാടക വീട്ടിലേയ്ക്കു യാത്രയായി. പട്ടിക്കുഞ്ഞിനെയും എടുത്തുകൊണ്ട് മല്ലു മുമ്പേ നടന്നു. പുല്ലയ്യാ കൈയിൽ ഭാണ്ഡം തൂക്കി, മറ്റെ കൈകൊണ്ട് മകന്റെ കൈയിൽ പിടിച്ചു. അതാ പേരാൽ മരം. അവിടെയാണ്. എന്നാൽ മല്ലു

മൂക്കും പുരികവും ചുളിച്ചു കൊണ്ടു പറഞ്ഞു, 'അച്ഛാ, ഇവിടെ വല്ലാത്ത നാറ്റം വരുന്നല്ലോ.' ശരിയാണ് അവിടുത്തെ അന്തരീക്ഷം മുഴുവൻ ദുർഗന്ധത്തോടു ദുർഗന്ധമയമായിരുന്നു. വീട്ടിലെത്തിയപ്പോൾ അയൽ വീട്ടുകാരി അലമുറയിട്ടു കരയുകയാണ്. അവളുടെ ഭർത്താവ് കരയാതിരിക്കാൻ വിഫല യത്നം നടത്തുകയുമാണ്.

'ഈ നിലവിളി എന്ത്?' എന്നു ചോദിച്ചുകൊണ്ട് പുല്ലയ്യാ ഭാണ്ഡക്കെട്ട് നിലത്തിറക്കിവച്ച് ചുറ്റുപാടും കണ്ണോടിച്ചു. അവിടെ സമുദ്രത്തിലെ ഉപ്പുവെള്ളം എടുക്കുന്ന ഒരു തോടുണ്ട്. പട്ടണത്തിലെ അഴുക്കുചാൽ രണ്ടു വഴിക്കായി അതിൽ ചെന്നു ചേരുന്നു. അതിനടുത്തു തന്നെ ചപ്പുചവറുകളുടെ ഒരു വലിയ കൂന സ്ഥിതിചെയ്യുന്നു. മുനിസിപ്പാലിറ്റിയിലെ ചവറുകൾ മുഴുവൻ കൊണ്ടുവന്നെറിയുന്നത് ഇവിടെയാണ്. സമീപം തന്നെ വലിയ ഒരു റോഡും റോഡരികിൽ ഓടയും ഉണ്ട്! ഈ ഓടയ്ക്കരികിലായി ഏതാണ്ട് ഇരുപത്തിഅഞ്ച് മുപ്പത് വീടുണ്ട്. ഓരോ വീടിനും മൂന്നു നാലു മുറികളും മുറി ഓരോന്നിനും മറയും ഉണ്ട്. ഒരു മുറിയിലെ സംഭാഷണം ഒരു പ്രയാസവും കൂടാതെ അടുത്ത മുറിയിൽ കേൾക്കാം. ഒരു മുറിയിൽ നടക്കുന്ന കാര്യങ്ങളെല്ലാം തന്നെ വെളിച്ചത്തിൽ മറയുടെ സുഷിരങ്ങളിൽ കൂടി നല്ലവണ്ണം കാണാം. ഓരോ മുറിയുടേയും മുമ്പിൽ സ്വല്പം സ്ഥലം ഒഴിഞ്ഞു കിടപ്പുണ്ട്. ഇവിടെ പാചക ജോലി നടക്കുന്നു. ഓടയിൽ വെള്ളം കൂടുതലുള്ള ദിവസങ്ങളിൽ വെള്ളം പിൻഭാഗത്തെ ഭിത്തിയോടു ചേർന്നൊഴുകുന്നു. തൻമൂലം മുറിക്ക് ഈർപ്പം ഉണ്ടാകുന്നു. കാർമേഘം ഇക്കൂട്ടരോട് പിണങ്ങിയ ദിവസമാണെങ്കിൽ, ഓടയിലെ മുഴുവൻ വെള്ളവും മുറിയിൽ കടക്കും. വീട്ടുമുറ്റത്ത് ചപ്പു ചവറുകൾ കുന്നുപോലെ അടിഞ്ഞു കൂടുകയും ചെയ്യും.

സന്തോഷമില്ലാത്ത സ്വരത്തിൽ പുല്ലയ്യാ ചോദിച്ചു, 'വാടക എത്രയാ?'

'രണ്ടു രൂപാ,' എന്നു പറഞ്ഞിട്ട്, അയലത്തെ കരയുന്ന സ്ത്രീയെസമാശ്വസിപ്പിക്കാനായി അങ്ങോട്ടുപോയി. നീലിയുടെ സാന്ത്വനപ്പെടുത്തൽ കൊണ്ട് അയൽക്കാരിയുടെ ദുഃഖം ഇരട്ടിയായതുപോലെ തോന്നുന്നു. അവൾ വളരെ വ്യാകുലപ്പെട്ടു കരയാൻ തുടങ്ങി. ഈ സമയത്തു മല്ലു അച്ഛന്റെ മേൽ ചോദ്യവർഷം ചൊരിയുകയായിരുന്നു. നാറുന്ന ആ സ്ഥലം വിട്ട് മറ്റെവിടെ

യെങ്കിലും പോകണമെന്ന് അവൻ ശാഠ്യം പിടിച്ചു. അവിടുത്തെ ദുർഗന്ധം സഹിക്കാൻ അവനെക്കൊണ്ടു കഴിഞ്ഞില്ല. അവൻ മൂക്കും പുരികവും ചുളിക്കാൻ തുടങ്ങി. ഇവിടെ ഇത്രയും ജന ങ്ങൾ എങ്ങിനെ പാർക്കുന്നു എന്ന് പുല്ലയ്യാ അദ്ഭുതപ്പെട്ടു. റോഡിൽ കൂടി കാറിൽ പോകുന്നവരും റോഡരികെ കൂടി മോടി യിൽ നടന്നുപോകുന്നവരും തെരുവിനടുത്തുവരുമ്പോഴെ മൂക്കു പൊത്തിപ്പിടിച്ചു. ഒരു ഭാഗത്ത് സംസ്കാരത്തിന്റെ പ്രതിബിംബ ങ്ങളായി, അംബരചുംബികളായ മണിമാളികകളിൽ പാർക്കുന്ന പരിഷ്കൃതരായ നാഗരികരായിരുന്നു. മറുവശത്താകട്ടെ, നിരപ്പ കിട്ടുള്ള വീടുകളിൽ നിന്നൊക്കെ അകന്ന് ഭൂമിയോട് പറ്റിത്താണു സ്ഥിതി ചെയ്യുന്ന നുരയ്ക്കുന്ന കീടസദൃശങ്ങളായ ജനങ്ങൾ പാർക്കുന്ന വീടുകളും! പുല്ലയ്യായ്ക്ക് തന്റെ ഗ്രാമവും വീടും ഓർമ്മവന്നു. ഗ്രാമത്തിലെ ശാന്തമായ അന്തരീക്ഷത്തിലുള്ള ആ വീടുകൾ....... വീടിന്റെ പിൻഭാഗത്തുള്ള ആ ആൽ മരം_ വൃക്ഷത്തിൽ കിളികളുടെ കളകളാരവം_. എരുമകൾ മേയു മ്പോഴുള്ള 'ഗുർ ഗുർ' ശബ്ദം_ ഗ്രാമത്തിനു സമീപത്തുള്ള പുഴ__ പുഴയുടെ ഇരുവശങ്ങളിലുള്ള പാടങ്ങൾ_പാടങ്ങളിലെ പച്ചനിറം_ ഇവയ്ക്കെല്ലാം ശേഷം ദുർഗന്ധപൂർണമായ ഈ നരകം! വളരെ നേരം ഈ ചിന്തകളാൽ ഇളകിമറിഞ്ഞ സ്ഥിതിയിൽ പുല്ലയ്യാ കഴിഞ്ഞുകൂടി. അപ്പോഴേയ്ക്കും അയൽ വീട്ടിൽ നിന്നും വരുന്ന ഒച്ച എങ്ങിനെ ആരിൽ നിന്നു വരുന്നു എന്ന് അറിയാൻ കഴിയാതെ, മല്ലു ദു:ഖിച്ച് "ഹോ" എന്നു പറഞ്ഞ്, ചെവി അടച്ചു പിടിച്ചു.

പുല്ലയ്യായും ആ കരച്ചിൽ ശ്രദ്ധിച്ചു. കരച്ചിൽ കേട്ട് അയാൾക്ക് ആശ്ചര്യം തോന്നി. ആദ്യം അയാൾ വിചാരിച്ചത് ആ വീട്ടിൽ ആരോ ചത്തു പോയി എന്നാണ്. പിന്നെയാണ് അയാൾക്കു മനസ്സിലായത് ആ വീട്ടുകാരി വളർത്തിയിരുന്ന കൊറ്റിപ്പൂച്ച ചത്തു പോയെന്നും അതു കൊണ്ടാണവൾ കരയുന്നതെന്നും. അതു കേട്ടപ്പോൾ പുല്ലയ്യായ്ക്കു ആശ്ചര്യം തോന്നി. ചിരിയും വന്നു. ആ സ്ത്രീയുടെ നിലവിളിയോടൊപ്പം അവളുടെ ഭർത്താവ് അവളെ സാന്ത്വനപ്പെടുത്തുന്നതിന്റെ ഒച്ചയും കേൾക്കാമായിരുന്നു. സ്ത്രീ യുടെ കരച്ചിലിന്റെ ഒച്ച നീലി മാത്രമേ കാര്യമാക്കിയുള്ളു. ആ തെരുവിലെ പെണ്ണുങ്ങളുടെ മനുഷ്യത്വവും സഹൃദയത്വവും

നശിച്ചുപോയി എന്ന് പുല്ലയ്യാ വിചാരിച്ചു! പുല്ലയ്യായുടെ അടുത്ത വീട്ടുകാരൻ അയാളോടു ചോദിച്ചു -

"നിങ്ങളൊക്കെ എവിടുന്നാ വന്നത്?"

"ഞങ്ങൾ കിഴക്കു നിന്നും വന്നവരാണ്. നവിരിയാണ് ഞങ്ങളുടെ ഗ്രാമം."

"എപ്പോൾ വന്നു?"

"ഇന്നലെ."

"എവിടെയെങ്കിലും ജോലി ഉണ്ടോ?"

"അതിനായിട്ടാണ് വന്നത്."

"ഈ പട്ടണങ്ങളിൽ ആരും ശ്രദ്ധിക്കുകയില്ല! കേൾവി വലുത്, കണ്ടാൽ ചെറുത്! ഗ്രാമങ്ങളിലാണെങ്കിൽ ഒറ്റച്ചില്ലിയില്ലാതെ ജീവിക്കാം. എന്നാൽ വലിയ കഷ്ടമാണ് ഈ പട്ടണങ്ങളിൽ! ഒരു വശത്ത് നാറ്റം, മറുഭാഗത്ത് നിറപ്പകിട്ടുള്ള പാവകളും!"

"എന്തു പാവകൾ?"

"അതു തന്നെ – സിനിമ! അതു കാണുമ്പോൾ, നമ്മെപ്പോലു ള്ളവർ കുറച്ചു നേരത്തേയ്ക്ക് വേദനയും ദു:ഖങ്ങളും മറക്കുന്നു." ഒരു നിമിഷനേരം മൗനമായിരുന്നിട്ട് അയാൾ തുടർന്നു പറഞ്ഞു "അടുത്തുള്ള ഗ്രാമങ്ങളിലെ പരിഷ്കാരമില്ലാത്തവർ ഇവിടെ വന്നു താമസിക്കാൻ തുടങ്ങിയതു കൊണ്ട് നമ്മെപ്പോലുള്ളവർക്ക് എവിടുന്ന് ജോലി കിട്ടും?" അയാൾ പറഞ്ഞതിന്റെ അന്തരാർഥം നേരെ പുല്ലയ്യായ്ക്കിട്ടു ചെന്നു കൊണ്ടു. അതിനാൽ അല്പം കടുപ്പിച്ചു പറഞ്ഞു.

"എടോ! അല്പം നിയന്ത്രിച്ചു സംസാരിക്ക്."

"ഞാൻ നേരാ പറയുന്നത്. ഇന്ന് രാവിലെയാണ് ഇവിടുന്ന് ശവം മാറ്റിയത്. ഇന്നു തന്നെ നിങ്ങൾ ഇവിടെ വന്നുപെടുകയും ചെയ്തു."

ഇതു കേട്ടതും പുല്ലയ്യായ്ക്കു നീലിയോടു ദേഷ്യം വന്നു. ഗുണദോഷം ആലോചിക്കാതെയാണ് ഈ വീട് ഉറപ്പിച്ചതെന്ന് അയാൾക്കു തോന്നി.

നീലി വിളക്കുകൊളുത്തി, വലതുകാൽ വച്ച് വീടിനകത്തു കയറി. പിന്നെ ഭാണ്ഡവും മറ്റും എടുത്തു കൊണ്ടുപോയി അകത്തുവച്ചു. പുല്ലയ്യാ ഇരുന്നിടത്തു നിന്ന് അനങ്ങിയില്ല. അവിടെത്തന്നെ ഉറച്ചിരുന്നു. മല്ലുവും അച്ഛന്റടുത്തുതന്നെ

നിലയുറപ്പിച്ചു. നീലി അങ്കണത്തിൽ പാവിരിച്ചിട്ട് മല്ലുവിനെ ഉറങ്ങാൻ വിളിച്ചു. അവൻ അതനുസരിച്ചില്ല. അവൻ പറഞ്ഞു. "അകത്തു നാറ്റമാണ് ഞാൻ വരികയില്ല." അയലത്തുള്ളവർ ഇതു കണ്ടു. അവർ ഉച്ചത്തിൽ ചിരിച്ചു. ഇതിൽ ചിരിക്കാൻ എന്തിരിക്കുന്നു എന്ന് നീലി ആലോചിച്ചു. അവൾ അകത്തു കയറി നീലമ്മയേയും അമ്മൂമ്മയേയും സ്മരിച്ചുകൊണ്ട് നിലത്തു തന്നെ കിടന്നു. മകളും അമ്മയും അടുത്തു കിടന്നുറങ്ങി. നാറ്റം കാരണം മൂക്കും പുരികവും കോട്ടിപ്പിടിച്ചാണ് നീലി കിടന്നത്. എങ്കിലും മറ്റു വിധത്തിൽ സന്തോഷവും തൃപ്തിയും തോന്നിയ അവൾ ഉറങ്ങിപ്പോയി. വളരെനേരം കഴിഞ്ഞപ്പോൾ പുല്ലയ്യാ ഉറക്കം തൂങ്ങിയിരുന്ന് ഉറങ്ങിയപ്പോൾ മല്ലു അയാളുടെ നെഞ്ചിൽ കയറി അവിടെ കിടപ്പായി. പുല്ലയ്യാ മകനെ കൊട്ടിക്കൊട്ടി ഉറക്കുകയും, ഉറങ്ങിക്കഴിഞ്ഞ് അയാളുടെ വശത്തു കിടത്തുകയും ചെയ്തു. അയലത്തെ ഏങ്ങിക്കരച്ചിൽ ക്രമേണ കുറഞ്ഞുവന്നു. മറു വശത്തെ മുറിയിൽ നിന്ന് കുശുകുശുപ്പ് കേട്ടു തുടങ്ങി.

പുരുഷശബ്ദം – "എടീ, കുറച്ചു കൂടി അടുത്തു വാ, എത്ര അടുത്തടുത്താണ് കഴിയുന്നതെന്ന് നീ സിനിമയിൽ കണ്ടില്ലേ!"

സ്ത്രീ ശബ്ദം, "നാമും തത്തയേയും മൈനയേയും പോലെയാണ്."

പുരുഷൻ, "അതെ അതെ നിന്നെപ്പോലൊരു സുന്ദരി ലക്ഷത്തിൽ ഒന്നു പോലുമില്ല."

സ്ത്രീ, "അപ്പോൾ, പ്രാണപ്രിയ, അങ്ങേയ്ക്ക് എന്തെങ്കിലും കുറവുണ്ടോ? മിനിയാന്ന്, അങ്ങ് പാന്റും ഇട്ടു നിന്നപ്പോൾ ദേവാനന്ദു തന്നെയാണെന്ന് തോന്നി."

ഈ രാസലീല കുറച്ചു നേരം തുടർന്നു. അവരുടെ ചിരിയും സന്തോഷസൂചക ശബ്ദവും വീണ്ടും നിശ്ശബ്ദതയും.

അയൽ വീട്ടിൽ നിന്ന് വീണ്ടും കുശുകുശുപ്പ്. കൊറ്റിപ്പൂച്ച ചത്തുപോയതിനു നിലവിളിച്ച സ്ത്രീയെപ്പറ്റി വർത്തമാനമായി.

സ്ത്രീ, "ആ ഭാഗ്യദോഷി മരിച്ചുപോയി. അതുകൊണ്ട് ഭൂമിയുടെ വായടഞ്ഞുപോയി എന്നു കരുതിയപോലെ..."

പുരുഷൻ: "അയാൾ ചത്തിട്ടെന്തായി? അവിടെ വേറെ ആരോ വന്നില്ലേ?"

സ്ത്രീ: "ഒരുപക്ഷേ രണ്ടുപേരും തമ്മിൽ അരപ്പട്ടയില്ലാതെയായിരിക്കും!"

പുരുഷൻ: "ഒരു ദിവസം അവനും മരിക്കുമ്പോൾ ആരെ കൊന്നിട്ട് കരയുമെന്നാർക്കറിയാം. വീണ്ടും ചിരി, കുശുകുശുപ്പ്! പുല്ലയ്യായുടെ ശരീരത്തിലാകെ കഠാര കുത്തിയിറക്കുന്നതുപോലെ തോന്നി.

ഇനി ഉടൻ തന്നെ വീടുമാറേണ്ടി വരുമെന്ന് അയാൾ വിചാരിച്ചു. ആലോചിച്ചാലോചിച്ച് എപ്പോഴെന്നറിഞ്ഞില്ല അയാൾ ഉറക്കത്തിൽ മുഴുകിപ്പോയി.

പുല്ലയ്യായുടെ നെറ്റിയിലെ മുറിവിന്റെ നീരു പിന്നെയും കൂടി. അയാളുടെ കണ്ണ് പട്ടണത്തിലെ വലിയ കെട്ടിടങ്ങളിലും ഗുദാമുകളിലും സൈക്കിളിലോ കാറിലോ സഞ്ചരിക്കുന്നവരിലും തിരിഞ്ഞും മറിഞ്ഞും ചെന്നുവീഴാൻ തുടങ്ങി. ഹാർബറിൽ നിന്നും കമ്പനികളിൽ നിന്നും ഉള്ള സൈറൺ വിളി കേൾക്കുമ്പോൾ തന്നെ വിളിക്കുകയാണോ എന്നയാൾക്കു തോന്നും! മുറിവിന്റെ വേദന വകവയ്ക്കാതെ അയാൾ അങ്ങുമിങ്ങും പൊയ്ക്കൊണ്ടിരുന്നു. എന്നാൽ, വേദന കാരണം പനിപിടിച്ചവനെപ്പോലെ വിറയ്ക്കാൻ തുടങ്ങി. അതിനാൽ നീലിയും മല്ലുവും അയാൾ പുറത്തു പോകാൻ അനുവദിച്ചില്ല.

ഒരു ദിവസം കഴിഞ്ഞു നെറ്റിയിലെ വേദന കുറഞ്ഞു. എന്നാൽ ഹൃദയത്തിലെ വേദന വർധിച്ചു. ഭക്ഷണം സമ്പാദിക്കുന്നതിന് ആവശ്യമായ ജോലി കിട്ടേണ്ടതിനെപ്പറ്റിയുള്ള ചിന്ത അയാളുടെ ഹൃദയത്തിൽ അമ്പു പോലെ തുളച്ചു കയറി. മൂന്നാം ദിവസം രാത്രി വിളക്കിന്റെ മങ്ങിയ വെളിച്ചം വീട്ടിലെ അന്ധകാരത്തോടു പൊരുതുകയായിരുന്നു. മല്ലു പട്ടിക്കുഞ്ഞിനെ തിരക്കിനടന്ന് ക്ഷീണിച്ച് ഒടുവിൽ ഉറങ്ങിപ്പോയി. പുല്ലയ്യാ വേദന കൊണ്ട് മൂളിയും ഞരങ്ങിയും പറഞ്ഞു:

"നമ്മുടെ കാലം നല്ലതല്ലെന്നു തോന്നുന്നു."

"ധൈര്യംവെടിഞ്ഞാൽ ചീത്തക്കാലം നല്ല കാലമാകുമോ?"

പുല്ലയ്യാ വേദന ഉള്ളിൽ ഒതുക്കി, നീലിയുടെ കൈപ്പടം തലോടിക്കൊണ്ടുപറഞ്ഞു. "ദാ, അവിടെ നിലം നഷ്ടപ്പെട്ടു. ഇവിടെ പട്ടണത്തിൽ വന്നു – ഇവിടെ കള്ളൻമാരെപ്പറ്റിയുള്ള പേടിയാണ്.

ഇതെന്തൊരു വീടാണ്... ഒരു......" അയാൾക്കു തുടർന്നു പറയാൻ കഴിഞ്ഞില്ല.

മെല്ലെ ചിരിച്ചുകൊണ്ടു നീലി പറഞ്ഞു – "ബുദ്ധിമുട്ടുവന്നാലുടൻ ധൈര്യം ഉപേക്ഷിക്കരുത്. വരട്ടെ.... എന്തുവരുന്നുവോ അതിനെ സ്വീകരിക്കണം. എപ്പോഴും സുഖം തന്നെ ആശിച്ചാൽ അതെങ്ങിനെ കിട്ടും?" പുല്ലയ്യാ മൗനം അവലംബിച്ചുകൊണ്ട് ഉറങ്ങാൻ ശ്രമിച്ചു. ആകാശം മേഘാവൃതമായിരുന്നു. ചിലപ്പോൾ മേഘ ഗർജനമാണെങ്കിൽ ചിലപ്പോൾ ഇടിമിന്നൽ. കാറ്റ് ആഞ്ഞടിച്ച് വീട് ആകെ കുലുങ്ങുകയാണ്. പാതിരായ്ക്കു മഴ തുടങ്ങി. വീട്ടിനകത്തുവരെ വെള്ളം കയറി. കുഞ്ഞു മകൾ കരഞ്ഞുകൊണ്ടുണർന്നു. കരയുന്ന മല്ലുവിനെ വീട്ടിന്റെ ഒരു മൂലയിൽ കൊണ്ടുപോയി കിടത്തി. പുല്ലയ്യാ പേടിച്ചു വിറച്ച് പൊക്കമുള്ള ഒരിടത്തുപോയിരുന്നു. വിറച്ചു കൊണ്ട് അയാൾ നീലിയോട് പറഞ്ഞു – "എന്താ, ഇതു ചീത്ത ദിവസങ്ങളല്ലേ?" പുല്ലയ്യാ ഈയ്യിടയിലെ ദുഃഖങ്ങളെ, കഴിഞ്ഞ കാലത്തെ സുഖങ്ങളുമായി താരതമ്യപ്പെടുത്തി. അപ്പോൾ അയാളുടെ ദുഃഖം വീണ്ടും കൂടി. അയാളുടെ കണ്ണുകൾ നനഞ്ഞുപോയി. വീട്ടിനുള്ളിൽ കയറിയ വെള്ളം അയാളുടെ കാലുകളെ നനച്ചു തുടങ്ങി.

നീലി വീട്ടിൽ കയറിയ വെള്ളം ഒരു പാത്രത്തിൽ കോരി ഓടയിൽ കൊണ്ടൊഴിച്ചു.

"ഇവിടെ ഒരു കട്ടിൽ പോലുമില്ല." തന്റെ പഴയ കട്ടിലിനെപ്പറ്റി ഓർത്തപ്പോൾ പുല്ലയ്യായ്ക്ക് ദുഃഖം ഉണ്ടായി.

രാത്രി ആർക്കും വേണ്ടപോലെ ഉറങ്ങാൻ കഴിഞ്ഞില്ല. നേരം വെളുത്തപ്പോഴേക്കും തെരുവു മുഴുവൻ ചെളി നിറഞ്ഞു. കാലുവയ്ക്കുന്നിടത്തൊക്കെ ചെളി തന്നെ, ചെളി ! മഴ കാരണം, അവിടുത്തെ ദുർഗന്ധം കുറെ കുറഞ്ഞല്ലോ എന്നതിൽ പുല്ലയ്യാ അല്പം സന്തോഷിച്ചു. നേരം പുലർന്നപ്പോൾ വെയിൽ വന്നു. രാത്രി മുഴുവൻ ഉറങ്ങിയില്ലെങ്കിലും വേദന തോന്നാതിരുന്നതു കൊണ്ട്, പുല്ലയ്യാ ജോലി അന്വേഷിച്ചു പുറപ്പെട്ടു. വഴി നടക്കുമ്പോൾ അയാൾക്കു തോന്നി, ഇന്നലെ രാത്രി അല്പം ബുദ്ധിമുട്ട് അനുഭവിച്ചപ്പോൾ തന്നെ തന്റെ ധൈര്യം എത്രമാത്രം നഷ്ടപ്പെട്ടു പോയി എന്ന്. അതോർത്തപ്പോൾ അയാൾക്കു വല്ലാത്ത നാണം തോന്നി. നെറ്റിയിൽ ഇന്നലെ രാത്രിയിൽ തോന്നിയ വേദന

ഇപ്പോഴില്ല. ഇന്നലെ രാത്രി മഴ വരുന്നതുവരെ തങ്ങി നിന്നിരുന്ന ദുർഗന്ധം ഇപ്പോൾ മഴവെള്ളത്തോടൊപ്പം ഒഴുകിപ്പോയിരിക്കുന്നു. ഒരു ചെറിയ കാര്യം ഓർത്ത്, ഇന്നലെ രാത്രിമുഴുവൻ താൻ എത്ര അധീരനായിക്കഴിഞ്ഞു! ഇന്ന് ധൈര്യം വിടാതെ താൻ എന്തെങ്കിലും ജോലി കണ്ടുപിടിക്കുമെന്നും, വിയർപ്പൊഴുക്കി തന്റെ കുടുംബം പുലർത്തുമെന്നും അയാൾ തീരുമാനിച്ചു.

സൂര്യൻ തലയ്ക്കു നേരെ മുകളിൽ എത്തുന്നതു വരെ അയാൾക്കു റോഡു നിശ്ചയം വന്നില്ല. ഹാർബറിനടുത്തു ചെന്നപ്പോൾ അവിടെ വളരെപ്പേർ ജോലിചെയ്യുന്നത് അയാൾ കണ്ടു. തനിക്കും അവരോടൊപ്പം ജോലി ചെയ്യുവാൻ കഴിഞ്ഞിരുന്നെങ്കിൽ എത്ര നന്നായേനെ എന്നയാൾ ഓർത്തു. കുറെ തൊഴിലാളികൾ, കപ്പലിൽ നിന്ന് ചരക്ക് ഇറക്കിക്കൊണ്ടിരിക്കുന്നു. പുല്ലയ്യാ മല്ലുവിനോട് പറഞ്ഞു "മകനേ, നോക്ക്, ആ മനുഷ്യന് ഒരു ചെറിയ ചാക്കുപോലും പൊക്കാൻ കഴിയുന്നില്ല. അയാളുടെ കാൽ വിറയ്ക്കുകയാണ്! ഞാനായിരുന്നെങ്കിൽ_"

മല്ലു ചിരിച്ചുകൊണ്ടു പറഞ്ഞു "അച്ഛൻ ഈരണ്ട് ചാക്ക് ചുമന്നേനെ അല്ലേ?"

അപ്പോൾ തൊഴിലാളികളിൽ ഒരാൾ അതിലേവന്നു. പുല്ലയ്യാ വളരെ വിനയത്തോടെ അയാളോടു ചോദിച്ചു. "ഇവിടെ വല്ല ജോലിയും കിട്ടുമോ?"

"ഇല്ല" എന്നു പറഞ്ഞിട്ട് ആ മനുഷ്യൻ നടന്നുപോയി. വീട്ടിൽ മടങ്ങിയെത്തിയപ്പോൾ മല്ലു അമ്മയോടു പറഞ്ഞു.

"അച്ഛൻ ഒരേ സമയത്തു രണ്ടു ചാക്കെടുക്കും."

ആഹാരം കഴിയ്ക്കാനിരുന്നപ്പോൾ പുല്ലയ്യായുടെ മനസ്സിൽ വേദന തോന്നി. നാളെയ്ക്കകം പണി കിട്ടിയില്ലെങ്കിൽ നാളെ രാത്രി തിന്നാൻ ഒന്നും ഉണ്ടായില്ലെന്നുവരും. അയാൾ വിചാരിച്ചു. "ഞങ്ങൾ മുതിർന്നവരാണ്, ഒന്നും രണ്ടും ദിവസം ഒന്നും തിന്നില്ലെങ്കിലും സഹിക്കാൻ കഴിയും. എന്നാൽ ഈ മല്ലുവോ... എന്റെ മല്ലു... പാവം ആ കൊച്ചുമോളോ..."

അയാൾ വേഗം രണ്ടുമൂന്നു വറ്റ് വയറ്റിലാക്കിയിട്ട്, കാലിന്റെ വേദന വകവയ്ക്കാതെ വീണ്ടും പുറത്തിറങ്ങി. നേരെ സിന്ധ്യാ കമ്പനിയിലേക്ക് – കപ്പലുണ്ടാക്കുന്നിടത്തേക്ക് – നടന്നു. മല്ലു ഇപ്പോഴും അയാളുടെ പുറകിൽ നിന്ന് മാറിയില്ല. ഓടിച്ചെന്ന്

അയാളുടെ കൂടെ എത്തി. വിവരങ്ങൾ അറിയാൻ താൻ എത്ര തിടുക്കം കാണിച്ചോ അതിലും വേഗത്തിൽ അവിടത്തെ ജോലിക്കാർ മറുപടി പറഞ്ഞിട്ട് പൊയ്ക്കളയുകയാണ്. സൈറൺ കേട്ടതും ആയിരക്കണക്കിനാളുകൾ പുറത്തിറങ്ങി. ഇവരിൽ ആരുമായിട്ടെങ്കിലും അല്പം പരിചയപ്പെട്ടാൽ അയാൾ മുഖേന തീർച്ചയായും ജോലി സമ്പാദിക്കാമെന്ന് പുല്ലയ്യാ വിചാരിച്ചു. ഈ ആശയോടു കൂടി അയാൾ ഒരാളോട് തന്റെ മനസ്സിലുള്ളതു പറഞ്ഞു. അതു കേട്ടതും അയാൾ പൊട്ടിച്ചിരിക്കാൻ തുടങ്ങി.

"എന്താ മിസ്റ്റർ, നിങ്ങൾ എന്താ ചിരിക്കുന്നത്?"

"പിന്നല്ലാതെന്ത്? ഈ കമ്പനിയിലെ ജോലി എന്താണെന്ന് നിങ്ങൾക്കറിയാമോ? ഈ കമ്പനിയിൽ എൺപതു രൂപയിൽ കുറഞ്ഞ മാസ ശമ്പളമുള്ള ജോലി ഇല്ല!"

"ദൈവമേ! ഇത്രയും രൂപയോ!" തനിക്കിത്രയേറെ രൂപ കിട്ടിയതു പോലെ അയാൾ വല്ലാതെ അദ്ഭുതപ്പെട്ടു. അയാൾ വീണ്ടും പറഞ്ഞു - "സാർ, വളരെ ദൂരെ നിന്നു വന്നതാണ്, പാവമാണ്. അല്പം കരുണ കാണിച്ചാൽ എന്റെ ഭാര്യയും കുഞ്ഞുങ്ങളും വയറുപൊരിയാതെ കഴിയും. നാളെ അങ്ങ് എന്നെക്കൂടി കൂടെ കൊണ്ടുപോയാൽ....."

അയാൾ ചിരിച്ചുകൊണ്ടു പറഞ്ഞു - "വെറുതെയങ്ങിനെ ജോലി കിട്ടുമോ? താൻ വെറും നാടനാണെന്നു തോന്നുന്നല്ലോ!"

"അങ്ങു പറയുന്നതൊക്കെ ഞാൻ അനുസരിക്കാം. ഞാൻ കള്ളനല്ല. നുണ പറയുകയില്ല. നാലുപേർ ചെയ്യുന്നതിന്റെ ഇരട്ടി ജോലി ചെയ്തു കാണിച്ചുതരാം. അങ്ങു പറയുന്നതെന്തും അനുസരിക്കാൻ തയ്യാറാണ്."

"എടോ, കിറുക്കാ എനിക്കിവിടെ കാര്യമൊന്നുമില്ല. ജോലി കൊടുക്കാനില്ലാഞ്ഞിട്ട് മിനിയാന്നും ഇന്നലെയും ഒക്കെയായി അഞ്ഞൂറു പേരെ പിരിച്ചയച്ചിരിക്കുകയാണ്. ഇനി വീണ്ടും ആളെടുക്കുകയാണെങ്കിൽ തന്നെ, പെട്ടി ചുമക്കാൻ പോലും എഴുത്തും വായനയും അറിയാമോ എന്നു പ്രത്യേകം നോക്കുന്നുണ്ട്. അതിലും നല്ലത് വല്ല കൂലിപ്പണിയും ചെയ്ത് നാലു കാശുണ്ടാക്കുകയാണ്. അതുകൊണ്ട് ജോലിയ്ക്കുള്ള ആശ ഉപേക്ഷിച്ച് വേറെ വല്ല പണിയും അന്വേഷിക്കൂ എന്നാണ് എനിക്കു പറയാനു

ള്ളത്." ഇത്രയും പറഞ്ഞ് അയാൾ അയാളുടെ വഴിക്കു വേഗം നടന്നുപോയി.

പുല്ലയ്യാ വീട്ടിൽ എത്തുമ്പോൾ സൂര്യൻ അസ്തമിച്ചു കഴിഞ്ഞിരുന്നു. പകലത്തെ ശക്തിയായ വെയിൽ കാരണം വീട്ടിലെ സ്ഥിതി അല്പം മെച്ചപ്പെട്ടിരുന്നു. മഴ മൂലമുള്ള ഈർപ്പം നല്ല പോലെ ഉണങ്ങിയിരുന്നു. പുല്ലയ്യായും മല്ലുവും അങ്കണത്തിൽ ഇരുന്നു. പട്ടിക്കുട്ടിയുടെ കാര്യം വീണ്ടും വീണ്ടും ഓർക്കുകയായിരുന്നു മല്ലു. സിന്ധ്യാ കമ്പനിയിലെ ജോലിക്കാര്യമാണ് പുല്ലയ്യായുടെ തലയിൽ ചുറ്റിക്കറങ്ങിയിരുന്നത്. അവിടെ ജോലി കിട്ടിയാൽ കുടുംബത്തിന് സുഖമായി ജീവിക്കാൻ കഴിയുമെന്ന് മാത്രമല്ല, മറ്റുള്ളവർക്കും ചെറിയ സഹായമൊക്കെ ചെയ്യാൻ പ്രാപ്തിയുണ്ടാകുമെന്നും അയാൾ ഓർത്തു. എന്നാൽ അയാൾ പറഞ്ഞത് കൂലി വേല ചെയ്ത് വയറു പോറ്റാനല്ലേ? ഇതിനാണോ താൻ പട്ടണത്തിലേക്കു വന്നത്? അവിടെ മാസശമ്പളത്തിന് ജോലി കിട്ടിയാൽ മകന്റെ പഠിത്തവും നടക്കും. കുട്ടിയുടെ.... എന്റെ മകന്റെ.... പുല്ലയ്യാ വീണ്ടും ആലോചനയുടെ ലോകത്തിൽ എവിടെയോ വഴിതെറ്റി തിരിഞ്ഞുപോയി... രാത്രിയിൽ അയൽ വീട്ടിൽ നിന്നു വീണ്ടും ----

പുല്ലയ്യാ അങ്കണത്തിൽ തന്നെ പാ വിരിച്ചു. മല്ലു ക്ഷീണിച്ചു പോയി എന്നു തോന്നുന്നു. അച്ഛന്റെ കൈപിടിച്ചു കൊണ്ട് ഉറങ്ങിപ്പോയി.

രാത്രി പത്തുമണി സമയം! ആകാശത്തിൽ നക്ഷത്രങ്ങൾ മിന്നിത്തിളങ്ങുന്നു. മുൻവശം വരിയായി നില്ക്കുന്ന മരങ്ങളുടെ ചുവട്ടിലെ തൂണിൽ സ്ഥാപിച്ചിട്ടുള്ള ബൾബിലെ വെളിച്ചം വൃക്ഷച്ചുവട്ടിൽ പതിക്കുന്നുണ്ട്. മിക്കവാറും സമയം കുട്ടികൾ കളിക്കുന്ന ആ മണ്ണ് വെളിച്ചം തട്ടിത്തിളങ്ങുന്നു. അവിടെ നിന്നാൽ ദൂരെയുള്ള കെട്ടിടവും ബംഗ്ലാവും വ്യക്തമായികാണാം. എന്നാൽ അവിടെ നിന്നു പുറപ്പെടുന്ന റേഡിയോ ശബ്ദം ശരിയായി കേട്ടുകൂടാ.

പുല്ലയ്യാ കിടന്നുകൊണ്ട് എന്തോ ആലോചിക്കുകയായിരുന്നു. മുറിയിലെ തൊട്ടിലിൽ കിടന്ന മകളെ ഉറക്കിയിട്ട് നീലി ഭർത്താവിന്റെ അടുത്തുവന്നു. പുല്ലയ്യാ അപ്പോഴും ഉണർന്നിരിക്കുകയാണ്. അപ്പോൾ ഏതോ ഒച്ച കേട്ട് അയാൾ റോഡിലേക്കു

കണ്ണോടിച്ചു. മരത്തിന്റെ ചുവട്ടിൽ തീരെ ചെറിയ ഒരു പട്ടിക്കുട്ടി കിടക്കുന്നു. അതു മല്ലുവിന്റെ പട്ടിക്കുഞ്ഞു തന്നെയായിരിക്കുമെന്ന് അയാൾ വിചാരിച്ചു. ആരോ അതിനെ പിടിക്കുകയാണ്. ആരാണവൻ? അവൻ അവിടെ ഉറച്ച് ഇരുന്നു. അപ്പോൾ പുല്ലയ്യാ ശ്രദ്ധിച്ചുനോക്കി. പിടിവിടുവിക്കാൻ വേണ്ടി പട്ടിക്കുഞ്ഞ് കൈയിൽ നിന്ന് കുടെക്കൂടെ ചാടാൻ നോക്കുകയാണ്. എന്നാൽ ആ മനുഷ്യൻ അതിനെ വിടുന്നില്ല.

പുല്ലയ്യാ എഴുന്നേറ്റു. അയാൾ പട്ടിക്കുഞ്ഞിന്റെ അടുത്തേക്കു നടന്നു. ആ മനുഷ്യൻ അതിന് എന്തോ തിന്നാൻ കൊടുക്കുകആയിരുന്നെന്നു തോന്നുന്നു. പട്ടിക്കുഞ്ഞ് സാവകാശത്തിൽ അതു തിന്നുകൊണ്ടിരിക്കുകയാണ്. ആ മനുഷ്യൻ പട്ടിക്കുഞ്ഞിനെത്തന്നെ ശ്രദ്ധിച്ചുകൊണ്ടിരുന്നതിനാൽ, പുല്ലയ്യാ വളരെ അടുത്തു ചെന്നിട്ടും അയാൾ അതറിഞ്ഞില്ല. ശാന്തമായ അന്തരീക്ഷം ആയിരുന്നു.

മരച്ചുവട്ടിൽ ഇരുന്ന മനുഷ്യൻ പട്ടിക്കുഞ്ഞിനോട് വർത്തമാനം പറയുകയാണ് – "നിന്റെ വർഗം എത്രമാത്രം നന്ദിയുള്ളവരാണ്! നന്ദിയിലാണ് നിങ്ങൾ ജനിച്ചതു തന്നെ. അതിൽ തന്നെ വളരുന്നു.... ഒരവസ്ഥയിലും നന്ദി ഉപേക്ഷിക്കുന്നില്ല.... എന്നാൽ മനുഷ്യ ജാതിയോ? കഷ്ടം! അത് അടിമുതൽ മുടിവരെ വഞ്ചന നിറഞ്ഞതാണ്. കപടമാണ്..... അഭിനയപൂർണമാണ്! ആ ജാതിയിൽ സൗന്ദര്യവും മാന്യതയും സംസ്കാരവും എല്ലാം പണത്തെ ആശ്രയിച്ചിരിക്കുന്നു!... ഞാൻ നേരല്ലേ പറയുന്നത്!....." അയാൾ പട്ടിക്കുഞ്ഞിനെ മടിയിൽ വച്ച് ചുംബിച്ചു. പട്ടിക്കുഞ്ഞിന്റെ തല തലോടിക്കൊണ്ട് അയാൾ വീണ്ടും പറഞ്ഞു – "കേൾക്കുന്നുണ്ടോ? എന്റെ മനോവേദന നിന്നെയെങ്കിലും കേൾപ്പിക്കണ്ടേ! രണ്ടു ദിവസമായി എന്റെ കൂടെ കഴിയുന്നു... എന്റെ സുഖവും ദുഃഖവും പങ്കിട്ടനുഭവിക്കുന്നു..... എനിക്കു കിട്ടുന്ന അല്പത്തിൽ നിന്ന് ഒരംശം നിനക്കു തിന്നാൻ തന്നില്ലെങ്കിൽ ഞാൻ എങ്ങിനെ നന്ദിയുള്ളവനാകും? രണ്ടു ദിവസമായി ഞാൻ വിശന്നു കഴിയുന്നു. എന്താണതിനു കാരണം? ഞാൻ ദരിദ്രനാണോ? അല്ല... എനിക്ക് എത്രയോ സ്വത്തുണ്ട്. .... എങ്കിലും എന്റെ ഭാര്യപോലും എന്നെ വഞ്ചിക്കുകയാണെന്ന് ഞാൻ സംശയിക്കുന്നു. ആ അവസ്ഥയിൽ സ്വർണം മുഴുവൻ ഞാൻ ഒളിച്ചു വച്ചു! എവിടെ

യാണെന്ന് അറിയാമോ? ഞാൻ എല്ലാം നിന്നോടു പറയാം" എന്നു പറഞ്ഞിട്ട് പട്ടിക്കുഞ്ഞിനെ മടിയിൽ നിർത്തി. അയാളുടെ മനോവേദന മുഴുവൻ ഇരട്ടിവേഗതയിൽ പുറത്തേക്കുവന്നു. എന്റെ ഭാര്യ...... എന്റെ അർധാംഗിനി എന്റെ സഹധർമ്മിണി... അവളും ഞാൻ വളരെയേറെ വിശ്വസിച്ചിരുന്ന സ്നേഹിതനും ചേർന്ന് എന്നെ ചതിച്ചു. ഇനി നീ പറയൂ മനുഷ്യ ജാതിയിൽ വിശ്വസ്തത എവിടെയെന്ന്...? അവരിൽ നീതി എവിടെയെന്ന്....?"

അയാൾ വിങ്ങിവിങ്ങിക്കരയാൻ തുടങ്ങി. പുല്ലയ്യാ ജീവച്ഛവം പോലെ അതു നോക്കിക്കൊണ്ടു നിന്നു. വളരെ ഏറെ നേരം അയാളുടെ കരച്ചിൽ കാണുകയും കേൾക്കുകയും ചെയ്തു.

പിറ്റേദിവസം പുലർച്ചയായപ്പോൾ അവിടെ ആ വൃദ്ധനോ പട്ടിക്കുഞ്ഞോ ഉണ്ടായിരുന്നില്ല.

ഇന്നും പുല്ലയ്യാ പുറത്തേക്കിറങ്ങിയപ്പോൾ, മല്ലുവും അയാളുടെ പിന്നാലെ കൂടി. പുല്ലയ്യാ അവനെ വളരെ തടഞ്ഞു നിർത്തി നോക്കി. പക്ഷേ അവൻ അനുസരിച്ചില്ല. കൈകൾ പുല്ലയ്യായുടെ കഴുത്തിൽ പറ്റിപ്പിടിച്ചിരുന്നു. പുല്ലയ്യാ പോയിടത്തൊക്കെ അവനും കൂടെ പോയി. പുല്ലയ്യാ ജോലി ആവശ്യപ്പെട്ടിടത്തെല്ലാം ആളുകൾ ഉപേക്ഷ കാണിച്ചു. ചിലർ പറഞ്ഞു... "തന്നെപ്പോലുള്ളവർക്ക് ജോലി എവിടെകിട്ടും?"

അപ്പോഴൊക്കെ പുല്ലയ്യാ വിചാരിക്കും, "ഞാൻ പണ്ടത്തെപ്പോലെ കരുത്തനും ഉരുക്കുപോലത്തെ ശരീരമുള്ളവനും ആയിരുന്നെങ്കിൽ എത്ര നന്നായിരുന്നു? ഇങ്ങിനെ വിചാരിച്ചു കൊണ്ട് അയാൾ പഴയ അങ്ങാടിയുടെ നേർക്കു നടന്നു. അവിടെ അനേകം കിഴവികളും, ആൺ–പെൺ കുട്ടികളും കൈയിൽ കുട്ടകളുമായി ജോലി ചെയ്യുന്നത് അയാൾ കണ്ടു. ജോലിക്കു വേണ്ടി അവർ അന്യോന്യം വഴക്കും ശണ്ഠയും കൂടുന്നുണ്ടായിരുന്നു. പുല്ലയ്യാ വിചാരിച്ചു, 'കഷ്ടം ഇവരിൽ നിന്ന് എന്തു കിട്ടാനാണ്? ഈ ജോലി കൊണ്ട് വല്ലതും കൂലി കിട്ടുമോ? മാത്രമല്ല, തനിക്കു പറ്റിയ ജോലിയുമല്ല അത്. താൻ മല്ലു നായുഡുവിന്റെ മകനാണ്! ഉന്നത കുടുംബത്തിൽ പിറന്നവനാണ്! ഗുസ്തി മുറയിൽ അനേകം ഗ്രാമങ്ങളിൽ പ്രസിദ്ധി സമ്പാദിച്ചവനാണ് താൻ! ഇന്ന് അയാൾക്ക് ഈ അങ്ങാടിയിലെ പൊടി അരിക്കേണ്ടിവന്നിരിക്കുന്നു!

കറങ്ങിത്തിരിഞ്ഞു പകുതി ദിവസം പോയി. എങ്കിലും, എന്തെങ്കിലും ജോലി കിട്ടാതെ വീട്ടിലേക്കു മടങ്ങിപ്പോകുകയില്ലെന്ന് അയാൾ നിശ്ചയിച്ചു. ഒരു വയസ്സിയുടെ അടുത്തു നിന്ന്, മല്ലുവിനുവേണ്ടി മധുരക്കിഴങ്ങിന്റെ ഒരു കഷണം മേടിച്ചു. ഒരിടത്തിരുന്നു അയാൾ അവനെ അതു തീറ്റുകയായിരുന്നു. വയസ്സിയുടെ മുടി നരച്ചുകഴിഞ്ഞിരുന്നു.

"സഹോദരാ! എവിടെയാണ് നിങ്ങൾ താമസം?" പല്ലില്ലാത്ത വാ കാട്ടി കിഴവി ചോദിച്ചു.

"കിഴക്ക്, നവിരിഗ്രാമക്കാരനാണ്."

"ഇവിടെ എങ്ങിനെവന്നു?"

"ജോലി തിരക്കി."

"സഹോദരാ, ജോലി കിട്ടാൻ പ്രയാസമാണ്. കണ്ടാൽ ഇതൊരു വലിയ പട്ടണം തന്നെ. പക്ഷേ ജീവിക്കാൻ വഴിയൊന്നുമില്ല."

"അമ്മൂമ്മേ! നിങ്ങൾക്ക് ആരെങ്കിലും ഉണ്ടോ?"

"ഉണ്ടല്ലോ സഹോദരാ! രണ്ട് ആൺമക്കളുണ്ട്. പെൺമക്കളില്ല. മൂത്തമകൻ സിൻഡ്യാകമ്പനിയിൽ ജോലി ചെയ്യുന്നു. മരുമകൾ എനിക്കു തിന്നാനൊന്നും തരുന്നില്ല. ഇളയമകന് എങ്ങും ജോലി ആയില്ല. ഞങ്ങളും നല്ലവണ്ണം ജീവിച്ചവരാണ്. ഇപ്പോൾ ആ സ്ഥിതിയൊക്കെപോയി. കൂലിവേലചെയ്യാൻ മനസ്സു വരുന്നില്ല. ഞാൻ ഇതുകൊണ്ടാണ് നാലു പൈസ ഉണ്ടാക്കുന്നത്. അങ്ങിനെ ഞങ്ങളുടെ ജീവിതം കഴിഞ്ഞുപോകുന്നു. വീട്ടിൽ ഇളയമകന്റെ ഭാര്യയും രണ്ടു ആൺമക്കളും ഉണ്ട്. ചിലപ്പോഴൊക്കെ കുട്ടികൾക്കും പട്ടിണി തന്നെ. ഞങ്ങളെന്തു ചെയ്യും? ഈശ്വര നിശ്ചയം ഇതാണെങ്കിൽ – "

വയസ്സിയുടെ വർത്തമാനം കേട്ടപ്പോൾ, തന്റെ കുഞ്ഞുങ്ങൾ തന്നെ വിശപ്പുകൊണ്ട് പിടയുകയാണോ എന്നു പുല്ലയ്യായ്ക്കു തോന്നി! ഈ ലോകത്തിൽ താൻ ഒറ്റയ്ക്കല്ലല്ലോ കഷ്ടത അനുഭവിക്കുന്നതെന്ന് അയാൾ വിചാരിച്ചു. എല്ലാവർക്കും അവനവന്റേതായ ആപത്തുകളുണ്ട്. അവനവന്റേതായ വിഷമതകളുമുണ്ട്. ഈ സങ്കടങ്ങളൊക്കെ ഉണ്ടായിട്ടും ഈ കിഴവി ധൈര്യം കൈവെടിഞ്ഞില്ല. എന്തു വിശ്വസിച്ചെന്നറിഞ്ഞുകൂടാ, ജീവിത ശകടം അവൾ സന്തോഷപൂർവം വലിച്ചു കൊണ്ടിരിക്കുന്നു. അപ്പോൾ താൻ എന്തിന് ധൈര്യം ഉപേക്ഷിക്കണം?

നവോത്സാഹത്തോടെ പുല്ലയ്യാ മുന്നേറി. ഒരു പീടികയുടെ മുമ്പിൽ വലിയ ആൾക്കൂട്ടം കണ്ടു. പുല്ലയ്യാ ചെന്നെത്തി നോക്കി. അവിടെ രണ്ടു പുതിയ റിക്ഷകൾ ഇട്ടിരിക്കുന്നു.

ആ രണ്ടെണ്ണത്തിൽ ഒരെണ്ണം തനിക്കു കിട്ടിയാൽ, കൂലിയുടെ പകുതി ഉടമസ്ഥനു കൊടുത്താൽ തന്നെ ശേഷിച്ച പകുതി കൊണ്ട് കുടുംബം സുഖമായി പുലർത്താമെന്ന് അയാൾ ആലോചിച്ചു. എന്നാൽ ഉടൻ തന്നെ എന്തോ സങ്കോചവും തോന്നി. താൻ വലിയ കുടുംബക്കാരനാണെന്ന് അയാൾ ഓർത്തു. താൻ എന്നും മറ്റുള്ളവരെ കൊണ്ട് ജോലി ചെയ്യിക്കുകയായിരുന്നു പതിവ്. ഇപ്പോൾ മറ്റുള്ളവർക്കു വേണ്ടി കുതിരയുടെ പണി ചെയ്യുകയോ? ആ ജോലി ചെയ്തു കൊണ്ടിരിക്കെ തന്റെ ഗ്രാമത്തിലുള്ള ആരെങ്കിലും തന്നെക്കണ്ടാൽ, തന്റെ അഭിമാനം മണ്ണടിയുകയില്ലേ!

അങ്ങുമിങ്ങും ചുറ്റി നടന്നിട്ട് പുല്ലയ്യാ അവിടെത്തന്നെ മടങ്ങിയെത്തി. അയാൾ ഉടമസ്ഥനെ കണ്ടു.

'ഒരു ദിവസത്തെ കൂലി രണ്ടു രൂപയാണ്' ഉടമസ്ഥൻ പറഞ്ഞു.

'രണ്ടു രൂപയോ?'

'ഏതെങ്കിലും ദിവസം കൂടുതൽ കൂലി കിട്ടിയാൽ അതിൽ നിന്ന് എനിക്കു പകുതി തരില്ലേ'

'ഞാൻ നാട്ടിൻപുറത്തുകാരനാണ്... ഇക്കാര്യത്തെപ്പറ്റി എനിക്ക് അധികമൊന്നും അറിവില്ല... ഇത്രയുമേറെ രൂപാ കിട്ടുമോ?'

'കപ്പലിൽ നിന്ന് ഇറങ്ങിവരുന്ന സായ്പൻമാരെ, അവർ കുടിച്ചിട്ടുള്ള പക്ഷം പ്രത്യേകിച്ചും – പിടികൂടുകയും അവരെ മൈലാഞ്ചിയുടെ അടുത്തേക്കു കൊണ്ടുപോകുകയും ചെയ്താൽ ഒരാൾക്ക് രണ്ടും മൂന്നും രൂപാ വച്ചു കിട്ടും'

'എന്തോന്നാ മൈലാഞ്ചി?'

'തനിക്ക് ഇതും അറിഞ്ഞുകൂടെങ്കിൽ പിന്നെങ്ങിനെ റിക്ഷാ വലിക്കും? അവിടുത്തെ പെണ്ണുങ്ങളെ ഒരിക്കൽ കണ്ടുപോയിട്ടുണ്ടെങ്കിൽ തീർന്നു! മോഹിച്ചുപോകയില്ലേ?'

ഇതൊന്നും നല്ലകാര്യമായി പുല്ലയ്യായ്ക്കു തോന്നിയില്ല. ആരെങ്കിലും പ്രയത്നത്തിൽ കവിഞ്ഞു കൂലി തരുന്ന പക്ഷം അതെന്തിനു വാങ്ങണം? തനിക്ക് ആരുടെയും ദയവ് ഒട്ടും ആവശ്യമില്ല. താൻ ആ തെരുവിലേക്കു പോകുകയേ ഇല്ല! ഇപ്പോൾ മുതൽക്കേ

ജോലി ചെയ്യാനുള്ള ഉദ്ദേശ്യത്തിൽ അയാൾ ഉടമസ്ഥനോടു വണ്ടി ചോദിച്ചു.

"ശരി അങ്ങുപറഞ്ഞ വ്യവസ്ഥ സമ്മതിച്ചിരിക്കുന്നു. എനിക്കു വണ്ടി തരൂ!" രണ്ടും കല്പിച്ച് പുല്ലയ്യാ കാര്യം പറഞ്ഞു.

"എന്നാൽ അഡ്വാൻസ് കൊണ്ടുവരൂ!" എന്ന് ഉടമസ്ഥൻ പറഞ്ഞു.

"അഡ്വാൻസോ? അതെന്തോന്നാ?"

"അപ്പോൾ വെറും നാട്ടുമ്പുറത്തുകാരനാണ്! കിഴക്കനാണ് അല്ലേ! എപ്പോഴെങ്കിലും കളിപ്പിച്ചിട്ട് ഓടിക്കളയും. നിങ്ങളെയൊക്കെ എങ്ങിനെയാ വിശ്വസിക്കുക?"

ഈ പരിഹാസം അസ്ത്രം കണക്കെ, പുല്ലയ്യായുടെ നെഞ്ചിൽ തുളച്ചു കയറി. എങ്കിലും അത് മനസ്സിലൊതുക്കിക്കൊണ്ടു പറഞ്ഞു.

"എത്ര രൂപാ?"

"ഇരുപത്തിയഞ്ചു രൂപാ"

"ഇരുപത്തിയഞ്ചു രൂപയോ?"

"നോക്കൂ, റിക്ഷാ വേറെങ്ങും കിട്ടുകയില്ല. ഇവിടെയും ഈ രണ്ടെണ്ണമേ ബാക്കിയുള്ളൂ. ഒരു റിക്ഷായ്ക്ക് പത്തുപേർ വീതം ആവശ്യക്കാരുണ്ടായാൽ എനിക്ക് എന്തു ചെയ്യാൻ കഴിയും? ഇത് തിരിച്ചേൽപ്പിക്കുമ്പോൾ, നിങ്ങളുടെ അഡ്വാൻസ് മടക്കിത്തരും."

പട്ടണത്തിൽ താൻ ആദ്യമായി വന്നതാണെന്ന് പുല്ലയ്യാ പറഞ്ഞു. ദയവു വിചാരിച്ച് വണ്ടി തന്നാൽ അതു വലിയ കാരുണ്യമായിരിക്കും. അയാൾ പറഞ്ഞത്, ഉടമസ്ഥൻ അനുസരിച്ചില്ല. ഒടുവിൽ പുല്ലയ്യാ അല്പം അവധി ആവശ്യപ്പെട്ടു. വീട്ടിൽ പോയി വരുന്നതുവരെ വണ്ടി മറ്റാർക്കും കൊടുക്കരുതെന്ന് അയാൾ പറഞ്ഞു.

"ഇതുപോലെ പത്തുപേരോളം ഇതിനകം പറഞ്ഞു കഴിഞ്ഞു. വണ്ടി, വല്ലവർക്കും വേണ്ടി കാത്തു വച്ചേക്കുവാൻ എനിക്കു കഴിയുമോ? എങ്കിലും നിങ്ങൾക്കു വേണ്ടി നാളെവരെ ഞാൻ അവധി തരാം. അതിനകം വന്നില്ലെങ്കിൽ വണ്ടി ഞാൻ മറ്റാർക്കെങ്കിലും കൊടുക്കും."

ഉടമസ്ഥൻ പറഞ്ഞ വ്യവസ്ഥ സമ്മതിച്ച് പുല്ലയ്യാ വീട്ടിലേക്കു മടങ്ങി. നടക്കുന്നതിനിടയിൽ അയാൾ ആലോചിച്ചു. "ഇത്രയും

രൂപാ എവിടെ നിന്നു കൊണ്ടുവരും? വീട്ടിൽ ഒരു ചില്ലിക്കാശു പോലും ഇല്ല. രാത്രി കഴിഞ്ഞുകൂടാൻ തന്നെ അവിടെ ബുദ്ധി മുട്ടാണ്. ഇരുപത്തിയഞ്ചു രൂപാ എവിടുന്നുണ്ടാകും?.... ആരുടെ യെങ്കിലും പക്കൽ നിന്നു കടം കൂടി കിട്ടുകയില്ല. ഗ്രാമത്തിൽ കുറച്ചു വിറകും തടിയും ഒക്കെ കിടപ്പുണ്ടായിരുന്നു. അതും രജുവയ്ക്കു കൊടുത്തിട്ടാണ് പോന്നത്. ഇനി ഇവിടെ എന്തു ശേഷിപ്പുണ്ട്? എന്നെ വിശ്വസിച്ച് ഇത്രയും രൂപാ ആരു തരും?

എന്തു ചെയ്യണമെന്നറിയാതെ പുല്ലയ്യാ കുഴങ്ങി. വീട്ടിലെത്തി എല്ലാ കാര്യങ്ങളും അയാൾ നീലിയോടു പറഞ്ഞു. എന്തെങ്കിലും ഉപദേശം നൽകാൻ അവൾക്കും കഴിഞ്ഞില്ല. ശകലം കഞ്ഞി വെള്ളം മോന്തിയിട്ട് അങ്കണത്തിൽ, റോഡിലേക്കു നോക്കി യിരുന്നു. വഴിയിൽ കൂടി വരികയും പോകുകയും ചെയ്യുന്ന ചിലരുടെ കീശ വീർത്തിരിക്കുന്നത് അയാൾ കണ്ടു. അയാൾ വിചാരിച്ചു – ആ കീശയിൽ വളരെ രൂപാ ഉണ്ടാകും.... ഒരു ഇരുപത്തിയഞ്ചു രൂപാ കടം തന്നിരുന്നെങ്കിൽ!.... അതാ നോക്കൂ ആ തടിച്ചിയുടെ കഴുത്തിൽ എത്ര സ്വർണമാലകളാണ് കിടന്നാ ടുന്നത്! അതിൽ ഒരു മാല അവൾ എനിക്കു തന്നിരുന്നെങ്കിൽ!... അവളോട് ഇരുപത്തിയഞ്ചു രൂപാ കടം ചോദിച്ചാലോ... ഇന്നലെ രാത്രി ആ വയസ്സൻ സ്വർണം എവിടെയാണ് ഒളിച്ചുവച്ചിരി ക്കുന്നതെന്നതിനെപ്പറ്റി പറഞ്ഞു. അയാൾ സ്വർണം എവിടെ യാണ് ഒളിച്ചുവച്ചിരിക്കുന്നതെന്നു പറഞ്ഞിരുന്നെങ്കിൽ... അതിൽ ഇരുപത്തിയഞ്ചു രൂപായ്ക്കു മാത്രമുള്ളത് എടുത്തുകൊണ്ട് ബാക്കി അയാൾക്കു മടക്കി കൊടുത്തേനേ...!

പുല്ലയ്യായുടെ ഉൽക്കണ്ഠ നിമിഷം പ്രതി കൂടി വന്നു. ഉൽക്കണ്ഠയോടൊപ്പം അയാളുടെ ആലോചന തീവ്രമായിത്തീർന്നു. തൽഫലമായി മനസ്സാകെ കുഴഞ്ഞു. മനസ്സിലെ കുഴപ്പത്തിനൊപ്പം പ്രകൃതിയിൽ അന്ധകാരം പരന്നു. ബൾബുകളൊന്നും തെളി യാതെയായി. വിദ്യുച്ഛക്തിക്കമ്പികൾക്ക് എവിടെയോ തകരാറു പറ്റിയിരിക്കുകയാണ്.

പുല്ലയ്യാ ദുഃഖിതനായിരിക്കുകയായിരുന്നു. കരയുന്ന മകളെ സമാധാനപ്പെടുത്തുകയാണ് നീലി. ഒരു വശത്തുള്ള വീട്ടിൽ നിന്ന് ഏതോ സിനിമാ പാട്ട് കേൾക്കുന്നു. നീലി കുഞ്ഞുങ്ങൾക്ക് ആഹാരം കൊടുത്തിട്ട് ഭർത്താവിനെ ഭക്ഷണത്തിന് വിളിച്ചു.

കഞ്ഞി കുടിക്കുന്നതിനിടയിൽ പുല്ലയ്യാ ഭാര്യയെ നോക്കിയിട്ട് ഇടയ്ക്കു വച്ചുതന്നെ എഴുന്നേറ്റുപോയി.

ഇരുട്ടുള്ള രാത്രിയാണ്. തണുപ്പുകാലം തുടങ്ങിക്കഴിഞ്ഞിരുന്നു. എന്നിട്ടും അച്ഛനും മകനും പുറത്താണ് കിടന്നത്. നീലി, മകളും ഒരുമിച്ച് മുറിക്കകത്ത് ഉറക്കമായി. രാത്രി പതിനൊന്നുമണിയോടു കൂടി മല്ലു അച്ഛന്റെ നെഞ്ചിൽ കയറിക്കിടന്നു. വിചാരക്കൂടുതൽ കാരണം പുല്ലയ്യായ്ക്ക് ഉറക്കം വന്നില്ല. ഇന്നു രാത്രി എങ്ങിനെ യെങ്കിലും ഇരുപത്തിയഞ്ചു രൂപാ കൊണ്ടുവരികതന്നെ വേണ മെന്ന് അയാൾ നിശ്ചയിച്ചു. മേലാലുള്ള തന്റെ ജീവിതം അതുമായി കെട്ടുപിണഞ്ഞിരിക്കുകയാണ്. ഇത്രയും രൂപാ ചോദിച്ചാൽ ഒരിടത്തുനിന്നും കിട്ടുകയില്ല എന്ന് അയാൾക്കറിയാം. അപ്പോൾ പിന്നെ? എവിടെ നിന്നെങ്കിലും മോഷ്ടിച്ചാലോ? ഛീ—

പുല്ലയ്യാ നീലമ്മാദേവിയേയും ഭഗത്തിനേയും ധ്യാനിച്ചു. ഈ അവസരത്തിൽ അവർ തന്നെ സഹായിക്കണമെന്ന് അവൻ പ്രാർഥിച്ചു. അപ്പോഴേയ്ക്കും ആരോ വരുന്നതിന്റെ കാലൊച്ച കേട്ടു. ഒരു പക്ഷേ ഭഗത്ത് തന്നെ ആ രൂപത്തിൽ വരുന്നതാണോ എന്ന് പുല്ലയ്യാ ആലോചിച്ചു. അതോ മറ്റു വല്ലവരുമോ? ഇന്നലെ രാത്രി അവിടെ വന്നിരുന്ന ആൾ തന്നെയായിരിക്കുമോ അത്!— അല്ല— അയാളുമല്ല. —അയലത്തെ ഏതൊ ചെറുപ്പക്കാരനാണ്— അയാൾ വേഗം വീട്ടിൽ കയറി. ഒരു നിമിഷം കഴിഞ്ഞപ്പോൾ ആ വീട്ടിൽ നിന്ന് എന്തോ കുശുകുശുക്കുന്നതു കേൾക്കായ്

"എടീ നോക്ക്!"

"ശരി, ശരി, പറയൂ"

"നിനക്ക് ഏറെ ദിവസം ഇവിടെ താമസിക്കേണ്ടിവരില്ല. ധനിക സ്ത്രീയെപ്പോലെ നിന്നെ ഞാൻ വിശേഷപ്പെട്ട വസ്ത്രങ്ങളും സ്വർണാഭരണങ്ങളും അണിയിക്കുന്നുണ്ട്."

"ഇത്രയേറെ രൂപാ എവിടുന്നു കിട്ടി?"

"വെറുതെ കിട്ടിയതൊന്നുമല്ല. വാൾട്ടയർ സ്റ്റേഷനിൽ വച്ച് ഒരാളുടെ പോക്കറ്റടിച്ചു!"

"പിടിയിൽ പെട്ടില്ലേ?"

"ടിക്കറ്റു വാങ്ങുന്നവരുടെ ഒരു ക്യൂ ഉണ്ടായിരുന്നു. അതിൽ വച്ച് വളരെ എളുപ്പം കാര്യം സാധിച്ചു!"

ഇതു കേട്ടപ്പോൾ പുല്ലയ്യായുടെ മനസ്സിൽ ഒരു പുതിയ ആശയം ഉദിച്ചു. അയാൾ ആലോചിച്ചു – ഞാനും കുടുംബത്തിനു വേണ്ടി ഒറ്റപ്രാവശ്യം ഭാഗ്യം ഒന്നു പരീക്ഷിച്ചു നോക്കിയാലോ!.. നല്ല പോലെ സമ്പാദിച്ചു കഴിഞ്ഞാൽ ആ മനുഷ്യന്റെ പേരിൽ പാവങ്ങളെ സഹായിക്കും. അതു കൊണ്ട് പാപം ഇല്ലാതെയാകും. പുല്ലയ്യാ എണീക്കാൻ തുടങ്ങി. എന്നാൽ പുല്ലയ്യാ അനങ്ങിയപ്പോൾ തന്നെ മല്ലു കണ്ണു തുറക്കുകയും ഉണരുകയും ചെയ്തു. പുല്ലയ്യാ വിചാരിച്ചു. ഇവൻ കാരണം എന്റെ പ്രയത്നമെല്ലാം തടയപ്പെട്ടുപോകുന്നു. അയാൾ വീണ്ടും മകനെ ഉറക്കാൻ തുടങ്ങി. അയാൾ വിചാരിച്ചു. അതാ വണ്ടി ചൂളം വിളിച്ചു... ഏതെങ്കിലും വണ്ടി ഇപ്പോൾ സ്റ്റേഷനിലേക്കു പോകുകയാണ്. ഞാൻ ഇപ്പോൾ തന്നെ ഓടുകയാണ്.... ആൾക്കൂട്ടത്തെ ഭേദിച്ചുകൊണ്ട്.... അയാൾ പോക്കറ്റടിക്കുന്നതിനെപ്പറ്റി മനസ്സിൽ ധ്യാനിച്ചു.

അയാൾ മല്ലുവിനെ മെല്ലെ എടുത്ത് പായിൽ ഉറക്കിക്കിടത്തി. പിന്നെ ധൈര്യം അവലംബിച്ച് വീട്ടിൽ നിന്ന് പുറത്തിറങ്ങി. അപ്പോഴേയ്ക്കും മല്ലു വീണ്ടും ഉണർന്ന് കരഞ്ഞുകൊണ്ട് നടന്നു തുടങ്ങി. പുല്ലയ്യാ ദേഷ്യപ്പെട്ടുകൊണ്ട് അവനെ വീണ്ടും ഉറക്കാൻ ശ്രമിച്ചു. ഇത്തവണ മല്ലു ഉറങ്ങുന്നതായി നടിച്ചു. പുല്ലയ്യാ സാവധാനത്തിൽ എണീറ്റു. റോഡിലെത്തി പുല്ലയ്യാ മുമ്പെയും മല്ലു ഒളിച്ചും പതുങ്ങിയും പിന്നാലെയും നടക്കാൻ തുടങ്ങി.

പുല്ലയ്യാ സ്റ്റേഷനിൽ എത്തിയതും, ശരിക്കും മൂന്നു മണിക്ക് ടിക്കറ്റ് കൊടുക്കുന്ന സ്ഥലത്തിനടുത്ത് ആളുകളുടെ വലിയൊരു കൂട്ടം നിന്നിരുന്നു. പുല്ലയ്യായുടെ മനസ്സ് സന്തോഷത്തിന്റേയും ഭയത്തിന്റേയും ഊഞ്ഞാലിൽ ആടാൻ തുടങ്ങി. അയാളുടെ രോമങ്ങൾ എഴുന്നു നിന്നു. കുടുംബത്തിന്റെ വയർ പോറ്റുവാൻ നിശ്ചയമായും ഈ പണി ചെയ്യേണ്ടതായിത്തന്നെ വരുമെന്ന് ഒടുവിൽ അയാൾ തീരുമാനിച്ചു. അയാൾ ആലോചിച്ചു 'മുമ്പിൽ നില്ക്കുന്ന ഇയാൾ ഒരു മാന്യനാണെന്നു തോന്നുന്നു. അയാളുടെ പക്കൽ വളരെ പണമുണ്ട്. ഇയാളുടെ പേരും മേൽവിലാസവും ചോദിച്ചറിയും– പിന്നെ വെറും ഇരുപത്തിയഞ്ചു രൂപാ എടുത്തിട്ട് ബാക്കി തിരിച്ചു കൊടുക്കും– പിന്നീട് എന്റെ ദുഃഖസ്ഥിതി പറഞ്ഞു കേൾപ്പിച്ചിട്ട് മാപ്പു ചോദിക്കും. അദ്ദേഹം തീർച്ചയായും

എനിക്കു മാപ്പു തരും. –ഈശ്വരൻ സാക്ഷിയാണ്—. എനിക്ക് അയാളെ കൊള്ളയടിക്കാൻ ആഗ്രഹമില്ല—"

"സാർ! അങ്ങ് എവിടെ പോകുന്നു?"

"പോന്ദൂർ"

നല്ല മനുഷ്യനാണെന്നു തോന്നുന്നു എന്ന് പുല്ലയ്യാ വിചാരിച്ചു. ചോദിച്ചപ്പോഴെ മറുപടി പറഞ്ഞല്ലോ.

"അങ്ങ് ആശ്രമത്തിലെയോ അതോ–"

"അതേ, ഞാൻ ആശ്രമക്കാരൻ തന്നെ."

"അങ്ങയുടെ പേര്?"

"നാഗഭൂഷൺ!"

"കൊള്ളാം, കൊള്ളാം!"

ആ മനുഷ്യന്റെ എല്ലാ ഉത്തരങ്ങളും പുല്ലയ്യാ മനസ്സുകൊണ്ട് ഉരുവിട്ടു. എന്തെന്നാൽ പിന്നീടതു മറന്നു പോകരുതല്ലോ? ഒരു തൂണിന്റെ മറവിൽ നിന്ന് ഇതൊക്കെ നോക്കിക്കാണുകയായിരുന്നു മല്ലു.

അതാ, നാഗഭൂഷൺജി ടിക്കറ്റ് വാങ്ങാനായി മുമ്പിലുള്ള ആൾക്കൂട്ടത്തിൽ പ്രവേശിച്ചു! വേറെ ആരുടേയും പോക്കറ്റടി ക്കേണ്ട! തിളങ്ങുന്ന ആ കുപ്പായത്തിന്റെ പോക്കറ്റിൽ പഴ്സ് ഒഴിഞ്ഞതുപോലെ തോന്നുന്നു. രൂപയും കൊണ്ട് ടിക്കറ്റു വാങ്ങാനെന്ന പോലെ പുല്ലയ്യയും മുമ്പോട്ടു നീങ്ങി. അയാളും ആൾക്കൂട്ടത്തിൽ കയറി. അയാളുടെ കാലുകൾ വേച്ചു പോയി. കൈകൾ വിറയ്ക്കാൻ തുടങ്ങി. തലയ്ക്ക് കനം വച്ചതുപോലെ തോന്നി. മനസ്സിൽ ഇരുട്ടു കയറിയതുപോലെയും. എന്നാൽ വിശപ്പ്, വിശപ്പിന്റെ വിവശത– അയാളുടെ കൈ സമീപമുള്ള പോക്കറ്റിൽ എത്തിച്ചു— പഴ്സ് കൈയിലായി.

കഷ്ടം! അയാൾ അറിഞ്ഞു! "കള്ളൻ! കള്ളൻ!" ഓടിപ്പോയ കള്ളൻ പിടിക്കപ്പെട്ടു! ജനക്കൂട്ടം മുഴുവൻ അയാളെ വളഞ്ഞു. ആളുകൾ അവരവർക്കു തോന്നിയ പോലെ ചീത്ത വിളിക്കാൻ തുടങ്ങി. ഗ്രാമത്തിലെ യുവതികളെ കൊതിപ്പിച്ചിരുന്ന ആ ചുരുണ്ട തലമുടിയിൽ പിടിച്ച് ആരോ വലിക്കാൻ തുടങ്ങി. പുല്ലയ്യായുടെ തല മുകളിൽ ഉയർന്നു! അടിക്കുന്ന കാര്യത്തിൽ ആളുകൾ അവരവരുടെ പങ്കു വഹിച്ചു കൊണ്ടിരുന്നു. നാണവും, ക്ഷീണവും കൊണ്ട് തകർന്നു പോയ പുല്ലയ്യാ നിലത്തുവീഴാൻ തുടങ്ങി.

അപ്പോൾ ആരോ ശക്തിയായി ഒരു തൊഴിവച്ചു കൊടുത്തു. കള്ളനെ ഉടൻ പോലീസിൽ ഏല്പിക്കണമെന്ന് ആളുകൾ നാഗഭൂഷണനെ ഉപദേശിച്ചു.

ബഹളം കണ്ടിട്ട്, തൂണിന്റെ മറവിൽ നിമിഷം പോലും നില്ക്കുവാൻ മല്ലുവിനു കഴിഞ്ഞില്ല. ആളുകൾ അവന്റെ അച്ഛനെ ഇടിക്കുകയാണ്. മല്ലു മുൻപിൻ നോക്കിയില്ല. ഒരു തടിയൻ അവന്റെ അച്ഛനെ തല്ലുകയാണ്. മല്ലു ആ തടിയന്റെ തുട രണ്ടു കൈ കൊണ്ടും ഇടുക്കിപ്പിടിച്ച് രണ്ടിടത്ത് ശക്തിയായി കടിച്ചു കൊടുത്തു. കടിയേറ്റ ആ മനുഷ്യൻ വേദന കൊണ്ട് ഉറക്കെ നിലവിളിക്കുകയും, ദേഷ്യത്തോടെ മല്ലുവിനെ ശക്തിയിൽ തൊഴിക്കുകയും ചെയ്തു. മല്ലു മലർന്നടിച്ചു വീണു. കല്ലു നിറഞ്ഞ ആ തറയിൽ വീണതു കൊണ്ട് മല്ലുവിന്റെ ശരീരത്തിൽ അവിടവിടെ തൊലി ഉരിഞ്ഞു പോകുകയും ആ പാടുകളിൽ നിന്ന് ചോര ഒലിക്കുവാൻ തുടങ്ങുകയും ചെയ്തു.

പുല്ലയ്യാ മകനെ നിസ്സഹായനായി നോക്കി. അയാളുടെ കണ്ണുകൾ നിറഞ്ഞൊഴുകി അപ്പോഴേയ്ക്കും നാഗഭൂഷൺജി പറഞ്ഞു –

"അയാളെ വിടൂ."

"അങ്ങ് എന്താണീ പറയുന്നത്? ഇന്ന് അങ്ങയുടെ പോക്കറ്റ്, നാളെ മറ്റാരുടെയെങ്കിലും ആയിരിക്കും. അതെ, ഇവറ്റയുടെ ജീവിതം തന്നെ ഇങ്ങനെയാണ്. പോക്കറ്റടിക്കുക അല്ലെങ്കിൽ കഴുത്തു കണ്ടിക്കുക— ഇവനെ തീർച്ചയായും പോലീസിൽ ഏല്പിക്കണം."

"ഈ കേസ്സിന്റെ പുറകെ നടക്കാൻ എന്നെ കൊണ്ടാവുകയില്ല. എന്റെ പഴ്സ് എന്റെ കൈയിലുണ്ട്. പിന്നെ എന്തിനയാളെ വേദനിപ്പിക്കുന്നു— വിട്ടേയ്ക്കൂ." ഇങ്ങനെ പറഞ്ഞിട്ട് അദ്ദേഹം മുന്നോട്ടുവരികയും പുല്ലയ്യയെ കൈയിൽ പിടിച്ചു പൊക്കുകയും ചെയ്തു. പുല്ലയ്യാ നാണിച്ച് കുനിഞ്ഞു പോയി. മകനെ എളിയിൽ എടുത്തു കൊണ്ട് അയാൾ വീട്ടിലേയ്ക്കു പോയി.

വഴിക്ക് മല്ലു തന്റെ വീരപരാക്രമങ്ങൾ വിവരിക്കാൻ തുടങ്ങിയപ്പോൾ പുല്ലയ്യായ്ക്ക് കരച്ചിൽ വന്നു. പക്ഷേ, അയാളൊന്നും പറഞ്ഞില്ല. അവർ വീട്ടിലെത്തിയപ്പോൾ, നീലി കരയുന്ന

മകളെ സമാധാനപ്പെടുത്തുകയായിരുന്നു. അവൾ ചോദിച്ചു എവിടെപ്പോയിരുന്നു?"

പുല്ലയ്യാ മിണ്ടാതെ അങ്കണത്തിൽ ഇരുന്നു. മല്ലു അവന്റെ അപ്പോഴത്തെ സ്ഥിതിയിലും അമ്മയുടെ മുമ്പിൽ തുള്ളിച്ചാടി.

"അമ്മേ, അമ്മേ, അവരെല്ലാം ചേർന്ന് അച്ഛനെ കണ്ടമാനം തല്ലാൻ തുടങ്ങിയപ്പോൾ, ഞാൻ ചെന്ന് ഒരുവന്റെ തുടയിൽ കടിച്ചു കൊടുത്തു". മല്ലു അവന്റെ കാര്യം പറയാൻ തുടങ്ങിയപ്പോഴേക്കും പുല്ലയ്യാ വിളിച്ചു പറഞ്ഞു. "മല്ലൂ!" നീലി കാര്യങ്ങളൊക്കെ ഊഹിച്ചറിഞ്ഞു. എന്നിട്ടു ചോദിച്ചു. "അപ്പോൾ ഇതിനാണോ പോയത്!" അവൾ ദീർഘശ്വാസം വിട്ടു. അഭിമാനവും ദേഷ്യവും കൊണ്ട് ഭ്രാന്തനായി പുല്ലയ്യാ. അയാൾ മകന്റെ മുതുകത്ത് ശക്തിയായി ഒരടി കൊടുത്തു. അയാളുടെ അഞ്ചു വിരലും അവന്റെ മുതുകത്ത് തെളിഞ്ഞു പതിഞ്ഞു. "അച്ഛാ!" എന്നു വിളിച്ചു കൊണ്ട് മല്ലു അച്ഛനോടു ഒട്ടിച്ചേർന്നു. നീലി ഒന്നും പറഞ്ഞില്ല. അവൾ വിളക്കണച്ച്, മകളുടെ അടുത്തു പോയി കിടന്നു. കിടന്നു കൊണ്ട് അവൾ എല്ലാ കാര്യങ്ങളും ആവർത്തിച്ച് ആലോചിച്ചു. അവൾക്ക് ശകലവും ഉറക്കവും വന്നില്ല.

പുല്ലയ്യാ തലകീഴായി കിടന്നു. മല്ലു അച്ഛന്റെ നെഞ്ചിൽ കിടക്കുകയായിരുന്നു. നാലുപാടും ഇരുട്ട്. ഒച്ചയോ അനക്കമോ ഇല്ല. ആകാശത്തിൽ നിന്ന് നക്ഷത്രങ്ങൾ അവരെ വീക്ഷിച്ചു കൊണ്ടിരുന്നു.... വെറുപ്പു നിറഞ്ഞ കണ്ണുകളോടെ നോക്കിക്കൊണ്ടിരുന്നു. ഇടയ്ക്കിടക്ക് മല്ലു ഇക്കിൾ വിടുന്നുണ്ടായിരുന്നു.

പുല്ലയ്യാ കൈ മെല്ലെ ഉയർത്തി മല്ലുവിന്റെ മുതുകിൽ വച്ചു. വാത്സല്യത്തിന്റേയും അഭിമാനത്തിന്റേയും ആവേശം കൊണ്ട് അയാൾ, മകന്റെ ശരീരമാകെ, പാദം മുതൽ ശിരസ്സുവരെ മെല്ലെ മെല്ലെ തലോടി. മകന്റെ കണ്ണുകളിൽ നിന്ന് ഒലിച്ച അശ്രുക്കൾ പുല്ലയ്യായുടെ നെഞ്ചു തണുപ്പിച്ചു. അയാളുടെ ഹൃദയം പെട്ടെന്ന് ഉദ്വേഗപൂർണമായി. അയാൾ മകനെ നെഞ്ചോട് ചേർത്ത് അടുക്കിപ്പിടിച്ചു പറഞ്ഞു – "മകനേ! മല്ലൂ!!" അയാളുടെ കണ്ണുകൾ അതിയായി വർഷിക്കാൻ തുടങ്ങി!

# 30

പിറ്റേദിവസം രാവിലെ, പുല്ലയ്യാ താമസിച്ചാണ് എണീറ്റത്. മല്ലു പട്ടിക്കുഞ്ഞിനെയും കൈയിൽ വച്ച് തുള്ളിച്ചാടിക്കൊണ്ടിരിക്കുന്നത് അയാൾ കണ്ടു. വലിയ സന്തോഷമായിരുന്നു അവന്. പട്ടിക്കുഞ്ഞിനെ വീണ്ടും എങ്ങിനെയാണ് കിട്ടിയതെന്ന് അവൻ അച്ഛന് വിവരിച്ചു കൊടുക്കുകയായിരുന്നു. ഏതോ മനുഷ്യൻ, ഭൂതത്താനെപോലെ – പട്ടിക്കുഞ്ഞ് അയാളുടെ പുറകെ നടക്കുമ്പോൾ, മല്ലു കുതിച്ചു ചാടിച്ചെന്ന് അതിനെ എടുത്തു കൊണ്ടോടി.

ആ മനുഷ്യൻ വീണ്ടും വന്ന് എടുത്തു കൊണ്ട് പോകാതിരിക്കാൻ വേണ്ടി മല്ലു, പട്ടിക്കുഞ്ഞിനെ വീടിന്റെ പിൻ ഭാഗത്ത് ഒരു ചരട് കൊണ്ട് കെട്ടിയിട്ടു. മല്ലു പട്ടിക്കുഞ്ഞുമായി സംഭാഷണത്തിൽ ഏർപ്പെട്ടു. പട്ടിക്കുഞ്ഞ് കൂടെക്കൂടെ കീ കീ എന്നു കരഞ്ഞു കൊണ്ടിരുന്നു. ഇതിനിടയിൽ പുല്ലയ്യാ മിണ്ടാതെ അവിടെ നിന്ന് തെന്നി മാറി.

നടക്കുന്നതിനിടയിൽ എവിടെ ചെന്നാൽ വേല കിട്ടും എന്ന് അയാൾ ആലോചിക്കാൻ തുടങ്ങി. അതിനുവേണ്ടി എന്തു ചെയ്യണം? വലിയ വലിയ കമ്പനികളിൽ പോയി നോക്കിയതാണ്. ഇനി എവിടെ പോകും? ഇങ്ങനെ ആലോചിക്കുന്നതിനിടയിൽ, റോഡരികിൽ ഒരു വലിയ കെട്ടിടം പണിതു കൊണ്ടിരിക്കുന്നത് അയാൾ കണ്ടു. അതിന്റെ മുകൾ ഭാഗത്തെ പണി ഇപ്പോഴും നടക്കുന്നതേ ഉള്ളു. അവിടെ വളരെപ്പേർ ജോലി ചെയ്തു കൊണ്ടിരിക്കുന്നതും അയാൾ കണ്ടു. അയാൾ നേരെ ചെന്ന് മേസ്തിരിയോടു ചോദിച്ചു.

"എന്തെങ്കിലും ജോലി തരാനുണ്ടോ?"

"ഇല്ല."

"വളരെ ദൂരെ നിന്നുവന്നതാണ്. കുഞ്ഞുകുട്ടികളുള്ള ആളാണ്, ദയവു തോന്നി, അങ്ങ് എന്നെക്കൂടി എടുക്കണം."

"ഞങ്ങൾക്ക് ആദ്യം മുതല്ക്കേ കൂടുതൽ ആളുണ്ട്."

"കൊള്ളാം, ഇന്നത്തേയ്ക്കു എടുക്കൂ" പാർശ്വത്തിൽ നിന്നയാൾ ഉപദേശിച്ചു.

"നോക്കൂ, അയാൾ എത്രമാത്രം ക്ഷീണിച്ചു പോയി എന്ന്. അയാൾ എന്തു ജോലി ചെയ്യും?"

പുല്ലയ്യാ തന്നെത്തന്നെ ഒന്നു നോക്കി. കീറിയ ബനിയന്റെ ദ്വാരങ്ങളിൽകൂടി ഉണക്കയെല്ലുകൾ കാണാം! മുണ്ടു മുഷിഞ്ഞു പോയിരിക്കുന്നു. മുട്ടറ്റമേ അതിനു ഇറക്കമുള്ളു. കൊമ്പൻ മീശയെ സ്പർശിച്ച് കൊണ്ട് താടി മീശ കണ്ടമാനം വളർന്നു കയറിയിരിക്കുന്നു. തനിക്കു വല്ല രോഗവുമാണോ എന്ന് അയാൾ ആലോചിച്ചു. അതെ, ഒറ്റ ഒരു രോഗം വിശപ്പിന്റെ! ––––ഛി.....പാപ പൂർണമായ ഈ വയറിനു വേണ്ടി എന്തെല്ലാം ചെയ്യേണ്ടിവന്നു. എന്തെല്ലാം കേൾക്കേണ്ടി വന്നു. വളരെ ശ്രമിച്ചിട്ടും അയാളുടെ വായിൽ നിന്നും ഒരക്ഷരവും പുറത്തുവന്നില്ല. അപ്പോഴാണ് അയാൾ കണ്ടത് ആ തൊഴിലാളികളിൽ വളരെ സ്ത്രീകളും ഉണ്ടെന്ന്. പുല്ലയ്യാ അവിടെത്തന്നെ നോക്കിക്കൊണ്ടു നിന്നു. മേൽമീശയുള്ള കറുത്ത ഒരു മേസ്തിരി പാർശ്വത്തിൽ നില്ക്കുന്ന യുവതിയോടു ചോദിക്കുകയാണ് –

"അനുജത്തി, എന്റെ സഹോദരൻ ദുർബലനാണോ? അതോ മറ്റുവല്ലവരുടെയും വലയിൽ കുടുങ്ങി നിന്നെ കൈ വയ്ക്കാത്തതാണോ?"

"പെണ്ണിനെ കാണുമ്പോൾ കുരങ്ങിനെപ്പോലെ പല്ലിളിക്കുന്നത് ആരോഗ്യത്തിനു പറ്റിയതല്ല." മൂർച്ചയേറിയ പുഞ്ചിരിയോടെ യുവതി മറുപടി പറഞ്ഞു. ഇതു കേട്ട്, മേസ്തിരി നിശ്ശബ്ദനായി വേറെ രണ്ടുപേരും ജോലി ചെയ്യുന്നതിനിടയിൽ കെട്ടിടം ഉടമസ്ഥനെപ്പറ്റി സംസാരിക്കുന്നുണ്ടായിരുന്നു. അതിൽ ഒരുത്തൻ പറയുകയാണ്:

"ഏതെങ്കിലും പെണ്ണ് ആ മനുഷ്യനെ മോഹിച്ചാൽ മതി, അയാളുടനെ ധനികനായി – ആർക്കെങ്കിലും ഭാഗ്യം ഉണ്ടാകണമെങ്കിൽ ഇങ്ങനെ ഉണ്ടാകണം." ഇതിനുത്തരമായി രണ്ടാമത്തെയാൾ പറഞ്ഞു, "എടോ, ഇതും ഭാഗ്യമാണോ? വിയർപ്പൊഴുക്കി സമ്പാദിക്കാത്ത ധനം, എത്രകാലം കൈവശം ഉണ്ടാകും?"

അവിടെത്തന്നെ നിന്നിരുന്ന മറ്റൊരു മനുഷ്യൻ പുകയുന്ന ചുരുട്ടു, പാർശ്വത്തിൽ വച്ചിട്ട്, "എടോ ലക്ഷ്മിക്ക് നീതി വല്ലതും ഉണ്ടോ? അവൾ ധനികരുടെ വീട്ടിലെ ദാസിയായിട്ടേ കഴിയൂ! ഇക്കഴിഞ്ഞ ദിവസം നടന്ന കാര്യമാണ്. ഈ ഉടമസ്ഥന്റെ അളിയന് ഏതോ ലോട്ടറിയിൽ നിന്ന് അൻപതിനായിരം രൂപ കിട്ടി. ഈ ലോട്ടറിയുടെ പുറകെ എത്രമാത്രം ജനങ്ങളാണ് മരണപ്പാച്ചിൽ

പായുന്നത്. ഇതിന്റെ ഭ്രമത്തിൽ പെട്ട് എന്റെ മരുമകൻ എന്താ ചെയ്തതെന്ന് അറിയാമോ? തീവണ്ടിയുടെ താഴെ തലവച്ചു കൊടുത്തു. ഇപ്പോൾ അയാളുടെ ഭാര്യയും നാലു കുഞ്ഞുങ്ങളും എന്റെ വീട്ടിലാണ്- നോക്കണേ കാലത്തിന്റെ തിരിച്ചിൽ."

പുല്ലയ്യാ അവിടെത്തന്നെ നിന്നു കൊണ്ട് ഇതെല്ലാം കേൾക്കുകയായിരുന്നു. അപ്പോഴേയ്ക്കും മേസ്തിരി പറഞ്ഞു "ശരി, ഇന്നത്തേക്കു ജോലിക്കു കൂടിക്കോ. ഇവിടെ ആദ്യം മുതല്കേ കൂടുതൽ ആളുണ്ടെങ്കിലും!" മറ്റുള്ളവർ മിണ്ടിയില്ല. പുല്ലയ്യാ പണി ആരംഭിച്ചു. കുറെ സമയം കുമ്മായം കൂട്ടി. പിന്നെ മണ്ണ് ചുമന്നു. എന്നാൽ ജോലി അയാളുടെ മനസ്സിന് ഇണങ്ങിയില്ല. ഉച്ചയ്ക്ക് മേസ്തിരി കൂട്ടു ജോലിക്കാരോട് പറഞ്ഞു – "ഇയാളുടെ ജോലി കണ്ടോ? ഇതിലും എത്രയോ ഭേദം പെണ്ണുങ്ങൾ! ഇയാൾ ജോലിക്ക് ഇണങ്ങി വരുമ്പോഴേയ്ക്കും എനിക്ക് തല മൊട്ടയടിക്കേണ്ടി വരും!" ഇതു പറഞ്ഞിട്ട് അയാൾ പുല്ലയ്യയുടെ കൈയിൽ എട്ടണത്തുട്ട് വച്ചു കൊടുത്തു. അയാളെ ജോലിയിൽ നിന്ന് മാറ്റി നിർത്തി.

പെണ്ണുങ്ങളുടെ മുമ്പിൽവച്ച് തന്നെ അപമാനിക്കുകയാണ് ചെയ്തതെന്ന് പുല്ലയ്യായ്ക്ക് തോന്നി. ആ എട്ടണത്തുട്ട് അയാളുടെ മുഖത്ത് എറിഞ്ഞു കൊടുക്കാനാണ് അയാൾക്കു തോന്നിയത്. പക്ഷേ, വീട്ടിലെ കാര്യം ഓർത്തപ്പോൾ കൈ അനങ്ങിയില്ല. വീട്ടിൽ കുഞ്ഞുങ്ങൾ വിശന്നു കഴിയുകയായിരിക്കും അപ്പോൾ! ഇതു കൊണ്ടുപോയാൽ ഒരു നേരത്തെ കാര്യം നടക്കും. വഴി നടക്കുമ്പോൾ, ഒരു മൂന്നുനിലക്കെട്ടിടം പുല്ലയ്യായുടെ കണ്ണിൽ പെട്ടു, അയാൾ അവിടെ നിന്നു കൊണ്ട് കെട്ടിടം താഴെ മുതൽ മുകൾ വരെയും, മുകൾ മുതൽ താഴെ വരെയും നോക്കിക്കണ്ടു. അതിൻമേൽ കയറി നിന്നാൽ പട്ടണം മുഴുവൻ കാണാൻ കഴിയുമെന്ന് അയാൾക്കു തോന്നി. അതിൽ കയറാൻ അയാളും ആഗ്രഹിച്ചു. പക്ഷേ അയാളുടെ ജീവിതത്തിൽ അങ്ങിനെയൊരു കാര്യം നടക്കുമോ?

അപ്പോഴേയ്ക്കും "അച്ഛാ" എന്ന വിളി അയാൾ കേട്ടു. മല്ലു അവിടെ എങ്ങിനെ വന്നു എന്ന് അയാൾ ആലോചിച്ചു. വല്ല കാറിന്റേയോ, ബസ്സിന്റേയോ അടിയിൽപ്പെട്ടു പോയാൽ എത്ര വലിയ ആപത്തായിരിക്കും അത്? മല്ലു പുല്ലയ്യായോട് പറ്റിച്ചേർന്ന്

നിന്നു കൊണ്ട് എന്തൊക്കെയാണ് പറയാൻ തുടങ്ങിയതെന്ന് ആർക്കറിയാം? പുല്ലയ്യാ മകനെ എളിയിൽ എടുത്തതും, തനിക്ക് പുതിയ ശക്തി കൈവന്നതായി പുല്ലയ്യായ്ക്ക് തോന്നി. അയാളുടെ മനസ്സിൽ സന്തോഷം നിറഞ്ഞു. നാലു ചുവടു നടന്നപ്പോഴേക്കും മുമ്പിലേക്ക് വിരൽ ചൂണ്ടിക്കൊണ്ട് അവൻ പറഞ്ഞു. "അച്ഛാ, അതാ നോക്കൂ. ഭൂതത്താൻ മനുഷ്യൻ ഇരിക്കുന്നു!"

പുല്ലയ്യാ നോക്കി. അന്നു രാത്രി മരത്തിന്റെ ചുവട്ടിൽ ഇരിക്കുന്നതു കണ്ട മനുഷ്യൻ തന്നെയാണത്. അയാൾ തന്നത്താൻ എന്തൊക്കെയോ പിറുപിറുക്കുന്നു. പുല്ലയ്യാ അയാളുടെ അടുത്തു ചെന്ന് കേൾക്കാൻ തുടങ്ങി. "ഭൂമിയിലുള്ളവരെല്ലാം ചതിയൻമാരാണ്. എല്ലാവരും എന്നെ ചതിച്ചു. അതാ, എന്റെ പണം മുഴുവൻ അപഹരിച്ചിട്ട് അവൻ മൂന്നു നില മാളിക ഉയർത്തിയിരിക്കുന്നു. മറ്റാരോ എന്റെ പട്ടിക്കുഞ്ഞിനെ അപഹരിച്ചു. ഒടുവിൽ എനിക്കുണ്ടായിരുന്ന സമ്പാദ്യമായിരുന്നു അത്. അതിനേയും ആരോ തട്ടിക്കൊണ്ടുപോയി. എന്റെ സുഖത്തിലും ദു:ഖത്തിലും കൂട്ടുകാരനായിരുന്നു അത്. അതും ഇപ്പോൾ എന്റടുത്തില്ല. ഒറ്റയ്ക്കു ഞാൻ ഇനി എന്തിനു ജീവിക്കണം. എങ്ങനെ ജീവിക്കും? കഷ്ടം! എത്ര ഭീരുവാണ് ഞാൻ. ഭീരു ദിവസവും മരിക്കുന്നു. ഞാനും ഒരു ദിവസം ബന്ധപ്പെട്ടവരിൽ നിന്നൊക്കെ അകന്ന് ഏതെങ്കിലും റോഡു വക്കിൽ പട്ടിയെപ്പോലെ ചാകും. ഒടുവിൽ അതു കൊണ്ട് എന്തു സംഭവിക്കും. ഇപ്പോൾ എന്റെ കരച്ചിൽ കേൾക്കാൻ ആരുണ്ട്?"

ആ വയസ്സന്റെ ദു:ഖകാരണം എന്തെന്ന് പുല്ലയ്യായ്ക്ക് കുറേശ്ശെ കുറേശ്ശെ മനസ്സിലായിത്തുടങ്ങി. തന്റെ മരണവും നിത്യേന കുറേശ്ശ കുറേശ്ശയായി സംഭവിച്ചുകൊണ്ടിരിക്കുകയാണെന്ന് അയാൾക്കു തോന്നി. താൻ എന്തിനു ഭീരുവാകണം എന്നയാൾ ആലോചിച്ചു. പല്ലില്ലാത്ത വല്യമ്മ കുടിയും, മധുരക്കിഴങ്ങും മറ്റും വിറ്റ് മകന്റെ കുടുംബം പുലർത്തുന്നു. ആ മേസ്തിരിയും വല്ലവന്റേയും വയറ്റത്തടിച്ചിട്ട്, തന്റെ മകളേയും അവളുടെ നാലു കുഞ്ഞുങ്ങളേയും സംരക്ഷിക്കുന്നു. അപ്പോൾ തനിക്കെന്താണ് കുറവ്? തന്റെ കൊതിയാണോ? അയാൾ ഭാര്യയുടെ കാര്യം ഓർമ്മിച്ചു. ഈ ഭൂമിയിലെ എല്ലാവരും ഒരു പോലെയല്ല. ഒരാൾ രാജാവാണെങ്കിൽ ഒരുത്തൻ ദരിദ്രനായിരിക്കും. ഓരോരുത്തനും

അവനവന്റെ അസ്തിത്വം ഉണ്ട്. രാജാവിന് ഒരു നിലയുണ്ട്. ദരിദ്രന് അവന്റേയും. രാജാവ് ദരിദ്രനെക്കാൾ സന്തുഷ്ടനാണെന്ന് ആർക്ക് പറയാൻ കഴിയും. മഹാരാജാവാകാനുള്ള അത്യാഗ്രഹമാണ് രാജാവിന്. തൻമൂലം അയാൾക്ക് ഒരിക്കലും സുഖമില്ല. എന്നാൽ, വയർ നിറയുന്ന ദിവസം ദരിദ്രൻ സന്തുഷ്ടനാണ്. അടുത്ത ദിവസം ദുഃഖിക്കേണ്ടി വന്നാൽ തന്നെ എന്ത്? ഇതെല്ലാം ആലോചിച്ചപ്പോൾ താൻ മാസ ശമ്പള ജോലിയുടെ പിന്നാലെ ഓടി നടന്ന് എന്തിന് ഇത്രയേറെ ക്ലേശിക്കുന്നു എന്നയാൾ ചിന്തിച്ചു. അങ്ങിനെയങ്ങിനെ ദിവസം കഴിച്ചു കൂട്ടേണ്ടിവരുന്നത് ചീത്തയാണോ? കാലം മാറിയാൽ രാജാവ് ദരിദ്രനും, ദരിദ്രൻ രാജാവുമാകും. ഇയാളെത്തന്നെ നോക്കൂ, എത്രവലിയ കെട്ടിടമാണ് പണിതുയർത്തിയത്.

ഇങ്ങിനെ ചിന്തിച്ചു ചിന്തിച്ച് പുല്ലയ്യാ വീട്ടിലെത്തി. പട്ടണത്തിൽ വന്നതിൽ പിന്നെ കിട്ടിയ ആദ്യത്തെ സമ്പാദ്യം ഭാര്യയുടെ കൈയിൽ വച്ചുകൊടുത്തപ്പോൾ അവളുടെ മുഖം ഒരുക്ഷണം മിന്നിത്തെളിഞ്ഞു. അടുത്ത നിമിഷം അവൾ ചോദിച്ചു. ഇതെവിടുന്നു കിട്ടി?' എല്ലാം പുല്ലയ്യാ വിവരിച്ചു കൊടുത്തു. അപ്പോൾ അവൾ സന്തുഷ്ടയായി പറഞ്ഞു – 'ഇതാണു കാര്യമെങ്കിൽ, നമ്മൾ ഇനി എന്തിന് പട്ടിണി കൊണ്ട് മരിക്കണം?'

വൈകിട്ട്, പുല്ലയ്യാ മകനും ഒരുമിച്ച്, ജോലി അന്വേഷിച്ച് അങ്ങുമിങ്ങും ചോദിച്ചു നടന്നു. രാത്രിയിൽ വീട്ടിൽ വരുമ്പോൾ അവിടെ എന്തോ ബഹളം നടക്കുകയായിരുന്നു. കുറച്ചു ദിവസം മുമ്പ് കൊറ്റിപ്പൂച്ച ചത്തുപോയതിന് കരഞ്ഞു കൊണ്ടിരുന്ന സ്ത്രീ ശാന്തയായെങ്കിലും ആളുകൾ അവളെ പേടിച്ചു പോയിരുന്നു. അവളുടെ ഒച്ച കേട്ടാൽ ആണുങ്ങൾ പോലും ദൂരെ മാറിപ്പോകും. ഇന്നാണ് പുല്ലയ്യാ അവളെ ശ്രദ്ധിച്ചുനോക്കിയത്. അവൾക്ക് മുപ്പത്തിയഞ്ചിനും നാല്പതിനും മദ്ധ്യേ പ്രായം വരും. കരുത്തുറ്റ ശരീരമാണ്. സ്ത്രീപ്രകൃതത്തേക്കാൾ പുരുഷ പ്രകൃതമാണ് മുന്നിൽ നില്ക്കുന്നത്. സ്വയം ഭർത്താവിനെപ്പോലെയാണ് അവൾ വീട്ടിൽ പെരുമാറുന്നതെന്ന് അവൾ കേൾക്കാതെ ആളുകൾ പറയുമായിരുന്നു.

പുല്ലയ്യായെ കണ്ടിട്ടും അവൾ പറച്ചിൽ നിർത്തിയില്ല. നീലിയുടെ സൗമ്യമായ സാന്ത്വനങ്ങളും കാതിൽ ഒരു പേനിഴയുന്ന

പ്രതികരണം പോലും ഉളവാക്കിയില്ല. ഭർത്താവിനെ കണ്ട് നീലി മുറിയിലേക്കു പോന്നു. കാര്യം എന്താണെന്നു ചോദിച്ചപ്പോൾ അവളുടെ വീട്ടുകാർ വാടക കുറച്ച് രണ്ടു രൂപാ നിരക്കിലാണ് തന്നിരുന്നതെന്ന് മനസ്സിലായി. ഇനി മുതൽ കുറഞ്ഞത് മൂന്നു രൂപാ എങ്കിലും വാടക കൊടുക്കണം. അതിന് സാധ്യമല്ലെങ്കിൽ വീടൊഴിഞ്ഞു കൊടുക്കണമെന്ന് ഭീഷണിയും മുഴക്കിയിരിക്കുകയാണ്.

ഈ ചെറിയ കാര്യത്തിനു വേണ്ടിയാണോ അവൾ ആകാശവും ഭൂമിയും കുലുക്കിത്തകർക്കുന്നതെന്ന് പുല്ലയ്യാ ചോദിച്ചു.

നീലി പറഞ്ഞു 'കുട്ടികൾ ഇന്നലെ കൂട്ടായി നിലവിളിച്ചതിന് ദേഷ്യപ്പെട്ടുപോയതായിരുന്നു. അതിനോട് ഇന്ന് ഇക്കാര്യവും ഒത്തു ചേർന്നു.'

'കുട്ടികളല്ലേ ഒച്ചയുണ്ടാക്കുന്നത്! അല്ലാതെ വലിയവരാണോ? അവൾ അവളുടെ പാട്ടിനു പോകട്ടെ ഞാൻ കണ്ടോളാം. അവൾ കൂടുതൽ കലമ്പുകയാണെങ്കിൽ നീയും മിണ്ടാതിരിക്കരുത്!'

നീലി ചരിച്ചു. അവൾ പറഞ്ഞു 'അവൾ ചീത്തയായാൽ ഞാനും ചീത്തയാകണമോ? അവളോടു ഞാൻ തെറ്റൊന്നും ചെയ്തില്ലെന്നിരിക്കെ, ഞാൻ എന്തിന് അവളെപ്പോലെ ചീത്തയാകണം? അവളുടെ ദേഷ്യം മുഴുവൻ ഇരട്ടിച്ചു പോകട്ടെ.'

'എല്ലാവരും ഛർദിച്ചു തുടങ്ങിയാൽ ജീവിതത്തിൽ പിന്നെ ബാക്കി എന്തു ശേഷിക്കും?'

'ശരീരത്തിലുണ്ടാകുന്ന വ്രണം എത്ര നാൾ നില്ക്കും? അതൊരിക്കലും സുഖമാകുന്നില്ലെങ്കിൽ എന്തായിരിക്കും മനുഷ്യന്റെ സ്ഥിതി? ഒരു മനുഷ്യനും എക്കാലവും ചീത്തയായി തുടരുകയില്ലെന്ന് അമ്മൂമ്മ പറയാറുണ്ടായിരുന്നു. നൻമയ്ക്കുമുമ്പിൽ തിൻമ കുനിഞ്ഞു കൊടുക്കുന്നില്ലെങ്കിൽ ലോകം നടക്കുമോ?'

നീലി പറഞ്ഞു കഴിഞ്ഞപ്പോൾ, പുല്ലയ്യായ്ക്കു പിന്നെ ഒന്നും പറയാനുണ്ടായിരുന്നില്ല. ഉറങ്ങുന്നതിനു മുമ്പ് നീലി തലേദിവസം രാത്രിയിലെ കാര്യം എടുത്തിട്ടു. ലജ്ജയും ദു:ഖവും കൊണ്ട് പുല്ലയ്യാ മിണ്ടാതിരുന്നതേ ഉള്ളു. സംസാരിക്കാതിരിക്കുന്ന ഭർത്താവിന്റെ നേരെ നോക്കിയിട്ട് സ്നേഹം നിറഞ്ഞ സ്വരത്തിൽ പറഞ്ഞു– 'നോക്കൂ, പട്ടിണി കിടന്നു ചാകട്ടെ, എന്നാലും മോഷ്ടിക്കുന്നതിനെ പറ്റി ചിന്തിക്കുകപോലും അരുത്.'

മേലിൽ ഒരിക്കലും താനങ്ങനെ ചെയ്യുകയില്ലെന്ന് പുല്ലയ്യാ പറഞ്ഞു. കുറച്ചു നേരം മൗനമായിരുന്നതിൽ പിന്നെ വീണ്ടും അയാൾ പറഞ്ഞു "ഒരിക്കൽ ബുദ്ധി ഭ്രമിച്ചു പോയി. ജീവിതത്തിന് ഒരു രക്ഷയായല്ലോ എന്ന വ്യാമോഹം കൊണ്ട് ആ തെറ്റു ചെയ്തു. മേലിൽ ജീവൻ പോയാലും അങ്ങിനെ ഒരു കാര്യം ഒട്ടും ചെയ്യുകയില്ല."

"ഞാനും വല്ല വീട്ടിലും പോയി അല്ലറ ചില്ലറ ജോലി ചെയ്താൽ, രണ്ടുപേരുടെയും കൂടി വരുമാനം കൊണ്ട് വീട്ടു ചെലവ് എളുപ്പത്തിൽ നടത്തിപ്പോകാമായിരുന്നു."

നീലി ഇതു പറഞ്ഞപ്പോൾ പുല്ലയ്യായ്ക്ക് തന്റെ അനുഭവ കഥ ഓർമ്മവന്നു. വലിയ റോഡിന്റെ അരികിൽ പണിയുന്ന രണ്ടു നില കെട്ടിടത്തിന്റെ ജോലിയിൽ ഏർപ്പിട്ടിട്ടുള്ള സ്ത്രീ ജോലിക്കാർ പറഞ്ഞ ചീത്ത വാക്കുകൾ അയാൾ ഓർമ്മിച്ചു. അയാൾ പറഞ്ഞു:

"വേണ്ട, വേണ്ട അതിന്റെ ആവശ്യം എന്ത്?"

പിറ്റേ ദിവസം രാവിലെ തന്നെ പുല്ലയ്യാ ജോലി തിരക്കി പുറപ്പെട്ടു. വഴിയിൽ കണ്ട മിക്കവാറും എല്ലാവരോടും തന്നെ, ജോലിക്കാര്യം അന്വേഷിച്ചുകൊണ്ടാണ് അയാൾ നടന്നത്. പിന്നെ സിൻഡ്യാക്കമ്പനി, നേവൽ ബേസ്, ഹാർബർ ഇവിടെയൊക്കെ ചുറ്റിക്കറങ്ങി. പക്ഷേ പ്രയോജനം ഒന്നും ഉണ്ടായില്ല. ഒരു ജോലിയും കിട്ടിയില്ല. ഉച്ച മുതൽ ഒരു വ്യാപാരിയുടെ ചാക്കു ചുമക്കാൻ കൂടി. സന്ധ്യയായപ്പോൾ അയാൾ പന്ത്രണ്ടണ കൊടുത്തു. ആ കൂലിയിൽ അയാൾക്ക് തൃപ്തി തോന്നിയില്ലെങ്കിലും നീലിക്ക് അതു ധാരാളമായി. രാത്രി മുഴുവൻ പുല്ലയ്യായ്ക്ക് ഉറക്കം വന്നില്ല. അയാൾ ചിന്തയിൽ മുഴുകിക്കഴിഞ്ഞു. ഉച്ചയ്ക്ക് കുഞ്ഞുങ്ങൾ വിശന്നു കരഞ്ഞപ്പോൾ അയൽക്കാരി അവർക്ക് ചോറു കൊടുത്തെന്ന് നീലി പറഞ്ഞു. കുറെ നേരത്തേയ്ക്ക് അവൾ ഏതു ജാതിക്കാരിയാണെന്ന വിചാരമായിരുന്നു പുല്ലയ്യായ്ക്ക്. വേഗം തന്നെ അയാൾ സമാശ്വസിച്ചു. അവൾ ഏതു ജാതിക്കാരിയുമാകട്ടെ, കുഞ്ഞുങ്ങൾക്കു വിശന്നപ്പോൾ ആഹാരം കൊടുത്ത് അവരെ സന്തോഷിപ്പിച്ചല്ലോ എന്ന് അയാൾ ഓർത്തു. എങ്കിലും ഇപ്രകാരം എത്ര നാൾ കാര്യങ്ങൾ നടക്കും? ആലോചിച്ചാലോചിച്ച് നേരം എത്ര ഇരുട്ടി എന്ന് ഓർത്തതേ ഇല്ല. മുൻവശം അല്പം അകലെ ഒരു മരത്തിന്റെ കീഴിൽ ആ വൃദ്ധൻ

കിടന്നുറങ്ങുന്നത് പുല്ലയ്യാ കണ്ടു. മഞ്ഞുണ്ടായിരുന്നു. തോടിന്റെ അപ്പുറത്ത് വണ്ടിപ്പാത കണ്ടു. വണ്ടി വേഗത കൂട്ടാനുള്ള ചൂളം വിളിച്ചു. പുല്ലയ്യായുടെ വിചാരഗതി പാളം തെറ്റുകയായിരുന്നു. വണ്ടിക്കടിയിൽ തല വച്ചു കൊടുത്താലോ...ഛി ഛി താൻ പുരുഷനാണ്. .. എന്തിന് ധൈര്യം കൈവെടിയുന്നു? നാലോ ആറോ അണയെങ്കിലും ദിവസം തോറും സമ്പാദിക്കാൻ സാധിക്ക യില്ലേ? താൻ മരിച്ചു പോയാൽ തന്റെ ഭാര്യയുടെയും കുഞ്ഞു ങ്ങളുടെയും സ്ഥിതി എന്താകും? അപ്പോൾ അയാൾക്കു തോന്നി കുഞ്ഞുങ്ങൾ കരയുന്നു എന്ന്! "മകനേ, എന്റെ മകനേ!" എന്ന് വിളിച്ച് അയാൾ കരഞ്ഞു! ജീവിതത്തിൽ കരയാനുള്ള ദിവസം വന്നു എന്നയാൾ വിചാരിച്ചു. അപ്പോൾ അയാൾ കൂടുതൽ കരഞ്ഞു. കരഞ്ഞു കരഞ്ഞ് അയാൾ ആലോചിച്ചു. "ജോലി യൊന്നുമില്ലാത്ത ഞങ്ങൾ എങ്ങിനെ ജീവിക്കും? പട്ടണം മുഴുവൻ അലഞ്ഞു തിരിഞ്ഞാലും ഒറ്റച്ചില്ലി പോലും കിട്ടുന്നില്ല. ദരിദ്രർ ഒരു മണി ധാന്യത്തിനു വേണ്ടി വ്യാകുലപ്പെട്ടു കഴിയുന്നു. എന്നാൽ ധനികരുടെ ഇരുമ്പു പെട്ടികൾ ഈ സംഭവമൊന്നും അറിയുന്നില്ല. ഭഗവാനേ, എന്താണ് അങ്ങയുടെ ഈ ലീല? അങ്ങയുടെ നീതി എന്തു നീതിയാണ്?"

ആലോചിച്ചാലോചിച്ച് അയാളുടെ കണ്ണുകൾ അടഞ്ഞുപോയി. ഉറക്കത്തിൽ പലതരത്തിലുള്ള സ്വപ്നങ്ങൾ. പക്ഷേ, രാവിലെ ഉണർന്നപ്പോഴേയ്ക്കും വീണ്ടും ദുഃഖം. ആ ചിന്തകൾ... ചുറ്റിത്തിരിഞ്ഞു തിരിഞ്ഞ് അയാളുടെ പാദങ്ങൾ വഴുതിപ്പോയി. അടുത്തു കൂടി വന്ന എല്ലാവരോടും കെഞ്ചി. എങ്കിലും ഒരു വഴിയും കണ്ടില്ല. റയിൽവേ സ്റ്റേഷനിൽ പോയി. എന്നാൽ, അവിടുത്തെ കൂലിക്കാർ പറഞ്ഞു, ലൈസൻസെടുക്കാതെ ഒരു ജോലിയും ചെയ്യാൻ സാധ്യമല്ലെന്ന്. ഒരു കിഴവി ഭാരമുള്ള ഒരു ചുമടും തലയിലേറ്റി എണീറ്റും വീണും പോകുന്നതു കണ്ടു. കിഴവിയെ സഹായിക്കാനായി പുല്ലയ്യാ ഓടിച്ചെന്നു. അയാളുടെ സഹായം സ്വീകരിക്കാൻ കിഴവി ആദ്യം സമ്മതിച്ചില്ല. എന്നാൽ അവൾക്ക് നീങ്ങാൻ നിവൃത്തിയില്ലെന്നു വന്നപ്പോൾ, പുല്ലയ്യാ സാമാനം എടുത്തുകൊണ്ടുപോയി വണ്ടിയിൽ വച്ചു കൊടുത്തു. വണ്ടിയിൽ ഇരുന്നിട്ട്, കിഴവി, പുല്ലയ്യായെ സുഖമായിരിക്കട്ടെ എന്നാശീർവദിച്ചു. ആശീർവദിച്ചതുകൊണ്ട് കൂലി നൽകിയതായി

അവൾ സമാശ്വസിച്ചു എന്നു തോന്നുന്നു. നിരാശനായി പുല്ലയ്യാ നടന്നു നീങ്ങി.

സുഖ ജീവിതത്തെപ്പറ്റി പറഞ്ഞതു കൊണ്ടു മാത്രം സുഖിയാകുക സാധ്യമല്ലല്ലോ. പുല്ലയ്യാ രാവും പകലും അങ്ങിങ്ങ് ചുറ്റിക്കറങ്ങിക്കൊണ്ടു തന്നെയിരുന്നു. വിശപ്പു കാരണത്താൽ അയാളുടെ കാലുകൾ വേച്ചു വേച്ചു പോയി. ഭാവിയെപ്പറ്റി ഓർത്ത് അയാളുടെ തല വട്ടം തിരിഞ്ഞു. എന്നിട്ടും പാരവശ്യം കാരണം അയാൾ ഒരിടത്തും ഉറച്ചു നിന്നില്ല. അങ്ങിനെ നടക്കുമ്പോൾ, കാഴ്ചയിൽ തന്നെപ്പോലെ ദരിദ്രനും മാനസികമായി ധനികനും ആയ ഒരാളെ പുല്ലയ്യാ കണ്ടുമുട്ടി. അങ്ങിനെ ഒരുത്തനെ ലോകം കണ്ടിട്ടേ ഉണ്ടാവുകയില്ല. പട്ടണത്തിന്റെ ഓരോ മുക്കും മൂലയും അയാൾക്കു പരിചിതമാണെന്നു പറയപ്പെടുന്നു. പട്ടണവാസികളുടെ നാഡിയും അയാൾക്കറിയാം.

'ഹേ, സഹോദരാ, ഈ സർക്കാരിലുള്ളവർ നമ്മുടെ ബലത്തിലാണവിടെ ഇരിക്കുന്നത്. നമ്മുടെ സഹായം കൊണ്ടാണ് രാജ്യം ഭരിക്കുന്നത്. എങ്കിലും അവരുടെ രാജ്യത്തിൽ ദരിദ്രരായ നാം വെറും ചണ്ടിയായി കഴിയേണ്ടി വന്നിരിക്കുന്നു. എവിടെ നോക്കിയാലും പട്ടിണി മരണം. കഷ്ടം. നിന്ദിക്കൽ. രാജ്യത്തിലെ ദരിദ്ര ജനങ്ങൾ വിശപ്പുകാരണം പിടച്ച് ചാകാതെചാകുകയാണ്.'

'സഹോദരാ! നിങ്ങൾ പറഞ്ഞത് ശരിയാണ്. എങ്കിലും നമ്മുടെ സർക്കാർ ഇപ്പോൾ ഉണ്ടായല്ലേയുള്ളു. കുറച്ചു സമയം കൂടി കഴിഞ്ഞാൽ, നമ്മുടെ സ്ഥിതി മെച്ചപ്പെടുകയില്ലേ?'

'എടോ, താൻ വെറും നാട്ടുംപുറത്തുകാരനാണെന്നു തോന്നുന്നല്ലോ. ജനങ്ങളുടെ സ്ഥിതി മെച്ചപ്പെടുന്നത് സർക്കാർ ചെയ്യുന്ന കാര്യങ്ങൾ കൊണ്ടാണ്. വയസ്സ് ഏറുന്നതു കൊണ്ടല്ല. സർക്കാർ ഉചിതമായ രീതിയിൽ പ്രവർത്തിക്കുമെങ്കിൽ, നമുക്കു തൊഴിൽ കിട്ടാതിരിക്കേണ്ട കാര്യമില്ല.'

'എന്താണ് കാര്യം നടത്താത്തത്?'

'ജനങ്ങൾ ചേർന്നാണ് സർക്കാർ ഉണ്ടാകുന്നത്. ഏതു ജനങ്ങൾ ചേർന്നാണോ നമ്മുടെ ഗവണ്മെന്റ് ഉണ്ടായിട്ടുള്ളത്, അവർ ഒന്നാം നമ്പർ സ്വാർഥികളാണ്. പണം വാരിക്കോരി ചെലവാക്കിയവർ, അതേ സീറ്റിൽ തന്നെ ഇരിപ്പായി. എന്നെയും, നിങ്ങളേയും പോലുള്ള ദരിദ്രർ, അടുത്തു ചെല്ലുവാൻ അവർ

സമ്മതിച്ചില്ല. ജനങ്ങൾ നമ്മുടെ ഹിന്ദുമതമനുസരിച്ച് ജീവിക്കുന്ന കാലത്തുമാത്രമേ എല്ലാവരുടേയും സ്ഥിതി മെച്ചപ്പെടുകയുള്ളൂ. ന്യായമായി നമ്മുടെ ആവശ്യത്തിനു മാത്രം സമ്പാദിക്കാനാണ് ഹിന്ദുമതം ഉപദേശിക്കുന്നത്. പിന്നെ നമ്മുടെ അയൽക്കാരെ സഹായിക്കൂ എന്നും പറയുന്നു."

പുല്ലയ്യായേയും, മല്ലുവിനേയും അയാൾ കൂടെ കൂട്ടിക്കൊണ്ടു പോയി. മൂന്നു പേരും ഒരു ചെറിയ ഹോട്ടലിൽ കയറി. ചായയുടെയും കാപ്പിയുടെയും കറപിടിച്ച ഒരു ബഞ്ച് ഇരിക്കാനായി ഇട്ടിരുന്നു. ഈച്ചയും കൊതുകും മത്സരിച്ച് മൂളുന്നു.

ചായഗ്ളാസ് പുല്ലയ്യായുടെ കൈയിൽ കൊടുത്തിട്ട് അയാൾ പറഞ്ഞു, "ഇതു വാങ്ങിക്കൊള്ളൂ".

പുല്ലയ്യാക്ക് വലിയ ദാഹം ഉണ്ടായിരുന്നു. മിണ്ടാതെ അയാളതു കുടിച്ചു. കുടിച്ചു കഴിഞ്ഞപ്പോൾ അയാൾക്കു തോന്നി താൻ എന്തോ തെറ്റു ചെയ്തെന്ന്. മല്ലുവും അവന്റെ ഒരു ഗ്ളാസ് ചായ കുടിച്ചു.

ശർക്കരച്ചായ മല്ലുവിന് വളരെ ഇഷ്ടപ്പെട്ടു. സന്ധ്യയായപ്പോൾ പുല്ലയ്യായ്ക്ക് ഭാര്യയുടെയും മകളുടെയും കാര്യം ഓർമ്മ വന്നു. ആരോ തന്ന ചായ താൻ കുടിച്ചു----- എന്നാൽ വീട്ടിലോ!-----"

അപ്പോൾ പുതിയ ചങ്ങാതി പറഞ്ഞു.

"മീറ്റിംഗിന് പോകാം."

"എന്തോന്നാ മീറ്റിംഗ് ?"

"മീറ്റിംഗ് എന്തെന്ന് അറിയില്ലേ? തെരഞ്ഞെടുപ്പു സമയം അടുത്തു വരുന്നു. ആർക്കു വോട്ടു കൊടുത്താലാണോ നമ്മുടെ കഷ്ടപ്പാട് തീരുക, അയാൾക്കു തന്നെ വോട്ടു കൊടുക്കണം. ഇപ്പോഴത്തെ ക്ഷാമം മുതലെടുത്തുകൊണ്ടു വലിയവർ തങ്ങളുടെ ഇരുമ്പു പെട്ടികൾ നല്ലവണ്ണം നിറച്ചുവച്ചിരിക്കുകയാണ്. എവിടെയും തിരിഞ്ഞു നോക്കിക്കൊള്ളൂ., അവിടൊക്കെക്കാണാം. അന്യായങ്ങൾ! അക്രമങ്ങൾ!! നോക്കുന്നിടത്തൊക്കെ കൈക്കൂലി! പാപം ചെയ്തും പണം സമ്പാദിക്കൽ!! എന്നെപ്പോലുള്ള പാവങ്ങളുടെ ജീവിതം നശിപ്പിക്കൽ! ഞാൻ പരവശനായി ക്കഴിഞ്ഞു—— എന്റെ ദുഃഖം എന്റെ സഹോദരിക്ക് സഹിച്ചില്ല——"

"അവൾ എന്തു ചെയ്തു?" പറയുന്നതിനിടയിൽതന്നെ പുല്ലയ്യാ ദുഃഖ കാരണം അന്വേഷിച്ചു. ആ മനുഷ്യന്റെ കണ്ണുകൾ നനഞ്ഞു."

എങ്കിലും, കണ്ണുനീരിനെ തടഞ്ഞു. അയാൾ പറഞ്ഞു, "എന്റെ സഹോദരി ചാരിത്രം വിറ്റു. അവനെ രണ്ടു തുണ്ടാക്കണമെന്ന് എനിക്ക് തോന്നിയതാണ്. വാൾ എടുത്തു. അന്നു തന്നെ വെട്ടിയിട്ടേനെ. എന്നാൽ രണ്ടു ദിവസമായി വീടു പട്ടിണിയായിരുന്നു. കഞ്ഞിവെള്ളം പോലും ഉണ്ടായിരുന്നില്ല... എന്തു ചെയ്യണമെന്നറിയാതെ എന്റെ മനസ്സും ദേഹവും പിടച്ചു കൊണ്ടിരുന്നു. മൂന്നുപേരുടെ ജീവൻ അവൻ, ആ മനുഷ്യൻ തന്നെ രക്ഷിച്ചു. എങ്ങിനെയെന്നാൽ അന്നു രാത്രി മൂന്നുപേരും മരിച്ചു! അപ്പോൾ പിന്നെ ഞാൻ എന്തു ചെയ്യണമെന്നു പറയൂ."

ഇതു കേട്ട് പുല്ലയ്യായ്ക്ക് വളരെ ദുഃഖം തോന്നി. അയാൾ മനോവേദന അടക്കി ഇരുന്നു കേട്ടു.

"സഹോദരാ! ഇതെല്ലാം നേരാണ്!"

ചങ്ങാതി തുടർന്നു പറഞ്ഞു "ഈ ഭൂമിയിൽ നാലു ദിവസമേ ജീവിക്കുന്നുള്ളൂ. എങ്കിലും സത്യസന്ധതയോടെ ജീവിക്കണം..... വിശപ്പടക്കാൻ വേണ്ടി മറ്റുള്ളവരെ വേദനിപ്പിക്കുന്നവരോട് ദൈവം പോലും പൊറുക്കയില്ല. ഈ വലിയവരെയൊക്കെ കൊന്നുകളയണമെന്ന് ഞാൻ പറയുകയില്ല. അവർക്ക് പാവങ്ങളായ നമ്മുടെ ദുഃഖം അറിഞ്ഞുകൂടാ! പല്ലക്കു ചുമക്കുന്നവരേ അറിയൂ ഭാരം എന്തെന്ന്. അതിൽ ഇരിക്കുന്നവർ അറിയുകയില്ല. അല്പം ധാന്യം എറിഞ്ഞ് ഏറ്റവും വലിയ പക്ഷിയെ കെണിയിൽ പിടിക്കേണ്ടതെങ്ങിനെ എന്നാണ് എപ്പോഴും അവരുടെ ആലോചന. തങ്ങളുടെ വയർ നിറയ്ക്കുന്നതോടൊപ്പം അയൽക്കാരന്റെ വയറ്റിലെ തീ അല്പം കെടുത്താൻ എന്തു ചെയ്യണമെന്നും അവർ ആലോചിച്ചിരുന്നെങ്കിൽ എത്ര നന്നാകുമായിരുന്നു."

അയാളുടെ സംഭാഷണം പുല്ലയ്യായ്ക്ക് വളരെ ഇഷ്ടപ്പെട്ടു. താൻ മാത്രമല്ലല്ലോ ഈ ലോകത്തിൽ ദുഃഖിക്കുന്നവർ എന്നയാൾ ആലോചിച്ചു. തന്നെക്കാൾ ദാരിദ്ര്യമുള്ളവരും ഈ ഭൂമിയിൽ വളരെയുണ്ട്. അപ്പോൾ പിന്നെ താനെന്തിന് അയ്യോ കഷ്ടം പറയണം?

ചങ്ങാതിയുമൊത്ത് പുല്ലയ്യാ മീറ്റിങ്ങ് സ്ഥലത്തെത്തി. അവിടെ നേരത്തെ തന്നെ തന്നെപ്പോലുള്ള വളരെപ്പേർ കൂടിയിരുന്നു. പലരും ഇടത്തരക്കാരായ തൊഴിലാളികളായിരുന്നു. അവരെ കണ്ടപ്പോൾ പുല്ലയ്യായ്ക്ക് വളരെ സന്തോഷം തോന്നി. അങ്ങിനെ

തോന്നിയത്, തന്നെപ്പോലുള്ള അനേകം പേരെ, ഒരുമിച്ചു കണ്ടതു കൊണ്ടായിരിക്കാം. ദരിദ്രരല്ലെങ്കിൽ, അവരെന്തിന് വന്നു? അതാ, അയലത്തെ പോക്കറ്റടിക്കാരൻ ! അയാൾ കാരണമാണ് മോഷ്ടിക്കാനുള്ള പ്രേരണ തനിക്കുണ്ടായത്! അതാ, അയാൾ എത്ര ഉച്ചത്തിലാണ് വിളിച്ചു പറയുന്നത്! ഇത്തരം കാര്യങ്ങൾ അയാൾ ഇതിനു മുമ്പു കണ്ടിട്ടുണ്ടായിരുന്നില്ല. ആളുകൾ ഇത്രയേറെ ആവേശം കാണിക്കുമ്പോൾ, താൻ എന്തിനു ദുഃഖിച്ചു കഴിയണം? അവരിൽ വളരെ മെലിഞ്ഞു ക്ഷീണിച്ച് ദുർബലനെന്നു തോന്നിക്കുന്ന ഒരാളുണ്ട്. ഒരു കാറ്റൂതിയാൽ പറന്നു പോകുമെന്ന് തോന്നിക്കുംവിധം ക്ഷീണിതനാണയാൾ! അയാൾ പ്ളാറ്റ് ഫാറത്തിൽ കയറിയപ്പോൾ തന്നെ, ആളുകൾ ജയ് വിളിക്കുകയും ഉച്ചത്തിൽ കൈയടിക്കുകയും ചെയ്തു! പുല്ലയ്യായും ജയ് വിളിച്ചു. അച്ചനെക്കണ്ട് മല്ലുവും തൊണ്ടപൊട്ടുമാറ് ജയ് വിളി മുഴക്കി!

പുല്ലയ്യായുടെ പാർശ്വത്തിലിരുന്നയാൾ പറഞ്ഞു. "ഹേ സഹോദരാ! തീർച്ചയായും സത്യം എന്നെങ്കിലും ജയിക്കും. രാജ്യത്തിലെ ഈ വലിയ വലിയ ആളുകൾ, വെള്ളക്കാരുടെ കാലത്തെപ്പോലെ തങ്ങളുടെ കുമ്പ നിറയ്ക്കാൻ ശീലിച്ചുപോയി! ഇതെങ്ങനെ വേഗം അവസാനിക്കും? അവർ അവരുടെ നിത്യേനയുള്ള ഉപായങ്ങളും പദ്ധതികളും കൊണ്ട്, ലോകത്തെത്തന്നെ ഭക്ഷിക്കുകയാണ്. ഇവരുടെ കൊതിക്ക് ഒരു അവസാനമില്ലേ! വാസ്തവത്തിൽ ഇവരൊക്കെ ഒരു ഭ്രമത്തിൽ പെട്ടിരിക്കുകയാണ്! എന്തെന്നാൽ, അവർക്കും ഒന്നും ഈ ഭൂമിയിൽ ജീവിക്കണ്ടേ? ഓരോ കാൽ വെയ്പിലും കഷ്ടത സഹിച്ച, ദുഃഖം അനുഭവിച്ച, ശ്മശാനത്തിൽ കരംപിരിക്കുന്ന ജോലിപോലും ചെയ്ത, ഹരിശ്ചന്ദ്രനെപ്പോലുള്ള രാജാവും ഒരു ദിവസം മരിച്ചുപോയി! നോക്കിക്കേ പ്ളാറ്റ്ഫാറത്തിലേക്ക്– എങ്ങിനെയാ നില്കുന്നതെന്ന്!"

പുല്ലയ്യാ, ആശ്ചര്യപൂർവം അയാളുടെ നേർക്കു നോക്കി. സമീപം ഇരുന്നയാൾ സംഭാഷണം തുടർന്നു. – "ന്യായത്തിന് മരണമില്ല! ഈ കൊള്ളക്കാർ ഒടുവിൽ പട്ടികളെപ്പോലെ ചാകും! രാജ്യത്തിലെ പുതിയ തലമുറ മുന്നേറുകയാണ്. അവർക്ക് സത്യവും ന്യായവും ഉണ്ട്, അവർ തിന്മകളെ നിശ്ചയമായും പിഴുതെറിയും. ഈ വലിയ വന്മാരുടെ കറുത്ത ചെയ്തികൾ ഇനിമേൽ ഒട്ടും നടക്കുകയില്ല...

അതാ കേൾക്കൂ പ്ളാറ്റ് ഫാറത്തിൽ നിന്ന് ആ സാറ് പ്രസംഗിക്കുകയാണ്!'

കാഴ്ചയിൽ ക്ഷീണിച്ചു മെലിഞ്ഞയാളായിരുന്നു പ്രാസംഗികൻ. എങ്കിലും ഒരു മണിക്കൂറോളം കൊടുങ്കാറ്റുപോലെ വീശിയടിച്ചുകൊണ്ടിരുന്നു അയാളുടെ പ്രസംഗം. ഇടയ്ക്കിടെ. സദസ്യർ ജയജയാരവം മുഴക്കി. ഉച്ചത്തിൽ കൈയടിച്ചു. ഉപവിഷ്ടരായിരുന്ന ശ്രോതാക്കൾ ആവേശത്തള്ളലാൽ കൂടെക്കൂടെ ചാടിയെണീറ്റു. അപ്പോഴെല്ലാം, പ്രാസംഗികൻ, ഓരോ അക്ഷരത്തിനും ഊന്നൽ നൽകിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു - 'ഇനി ജനതയുടെ ഭരണം വരാതെ സാധ്യമാകുമോ? അതു തീർച്ചയായും വരും! തുടരുകയും ചെയ്യും!' പ്രസംഗിച്ചു പ്രസംഗിച്ച് അയാൾ തന്നെത്താനെ മറന്നുപോയി. മീറ്റിങ്ങിന്റെ അവസാനത്തിൽ, അയാൾ വോട്ടിനുവേണ്ടി അഭ്യർഥിക്കുകയും ചെയ്തു. ജീവിത ഭാരം ചുമന്ന് ഹതാശരായി തീർന്നിരുന്ന ജനങ്ങളിൽ ആ പ്രസംഗം വൈദ്യുതിയുടെ ഉഷ്ണാവ് നിറച്ചു. ജനങ്ങൾ അല്പനേരത്തേയ്ക്കാണെങ്കിലും ദുഃഖഭാരത്തിന് ലാഘവം വന്നതായി ആശ്വസിക്കുകയും ചെയ്തു.

ഇതേ സമയം, എല്ലാവരുടേയും പിന്നിലായി മാറിനിന്നിരുന്ന ഒരു മനുഷ്യൻ, ശ്രോതാക്കളെ ലക്ഷ്യമാക്കി ചിലതു പറയുകയായിരുന്നു. അപ്പോൾ മല്ലു പറഞ്ഞു - 'അച്ഛാ, അതു നോക്കൂ! ഭ്രാന്തൻ മനുഷ്യൻ.' പുല്ലയ്യാ അങ്ങോട്ടു നോക്കി. ആ മനുഷ്യൻ ഉച്ചത്തിൽ സ്വയം സംസാരിക്കുകയായിരുന്നു.- 'അല്ലയോ നിഷ്കപടരായ മഹാജനങ്ങളേ!' അയാൾ ഒന്നു ചിരിച്ചു. പിന്നെ വീണ്ടും പറഞ്ഞു. 'ഇതുവരെ അയാൾ പഠിച്ചത് തത്തയെപ്പോലെ ഉരുവിടുകയായിരുന്നു. അയാൾക്ക് സ്വന്തമായി തലയോടില്ല. ഒറ്റക്കാര്യമേ അയാൾക്കറിയൂ--- ചെളി തെറിപ്പിക്കുക! നാക്കും അത്ഭുത വസ്തുവാണ്! മാർദവമുള്ളതാണത്. പക്ഷേ പറയുന്നതോ കടുകട്ടിയായ കാര്യങ്ങൾ. ആരെങ്കിലും നല്ലതു ചെയ്താൽ അതിനെയും നിന്ദിക്കും. ആ മനുഷ്യരുടെ പേര് ജനത എന്നാണ്. പക്ഷേ, മനുഷ്യരുടെ ചരിത്രം എന്തെന്നറിയില്ല! അയാൾ തന്റെ അല്പ ജ്ഞാനം വച്ചുകൊണ്ട്, ബോധമില്ലാത്ത നിങ്ങളുടെ കണ്ണുകളിൽ പൊടിയിടുകയാണ് ചെയ്യുന്നത്.' ആ വയസ്സൻ ഉച്ചത്തിൽ ചിരിച്ചിട്ട് വീണ്ടും പറഞ്ഞു, 'ഒന്നു പറയൂ, ഊഹക്കച്ചവടത്തിന്റേയും ചൂതുകളിയുടെയും പുറകെ പായാത്ത എത്ര പേരുണ്ട് നിങ്ങൾക്കിടയിൽ!

സ്ത്രീധനം കൂടാതെ വിവാഹം കഴിച്ചു കൊടുക്കാൻ തയ്യാറുള്ള എത്ര പേരുണ്ട് നിങ്ങൾക്കിടയിൽ? നിങ്ങളെല്ലാം അവരവരുടെ ആഗ്രഹത്തിനിരയായി അയാളുടെ വാക്കുകളിൽ കുടുങ്ങിപ്പോയിരിക്കുകയാണ്! അല്ലെങ്കിൽ, എല്ലാം ഇന്ദ്രജാലം പോലെ നടക്കണമെന്ന് നിങ്ങൾ ആഗ്രഹിക്കുമായിരുന്നോ? മഹാജനങ്ങളേ, നൂറുകൊല്ലമായി നടന്നുവരുന്ന കാര്യങ്ങൾ, ഒറ്റ ദിവസം കൊണ്ടു മാറ്റണമെന്നല്ലേ അയാൾ പറഞ്ഞത്! തോട്ടക്കാരൻ വിചാരിച്ചാൽ, നൂറു കുടം വെള്ളം ഒരുമിച്ച് ചെടികൾക്ക് നനച്ചു കൊടുക്കാം. പക്ഷേ പൂക്കാലം വരുമ്പോഴേ അവ പൂക്കുകയുള്ളൂ. എല്ലാക്കാര്യങ്ങളും നടക്കേണ്ടപ്പോൾ നടക്കും. ഒറ്റ ദിവസംകൊണ്ട് എന്തെങ്കിലും ഉണ്ടാകുമോ? ഇവിടെ പ്രസംഗിച്ചുകൊണ്ടുനിന്നവൻ ഭ്രാന്തനാണ്."

മടങ്ങിപ്പോയവർ, ആ വൃദ്ധന്റെ നേരെതിരിഞ്ഞ്, പരിഹസിച്ച് ചിരിക്കാൻ തുടങ്ങി. അവരുടെ ചിരി വകവയ്ക്കാതെ, വയസ്സൻ, ഭാഷണം തുടർന്നു, "കൂടുതൽ കൂടുതൽ സമൃദ്ധിക്കുവേണ്ടി, നേരത്തെ ഉള്ളതെല്ലാം നശിപ്പിക്കണമെന്നു പറയുന്നവനെ, ഭ്രാന്തനെന്നല്ലാതെ പിന്നെന്തു വിളിക്കാൻ? മേലിൽ പുത്തനായി എന്തെങ്കിലും നിർമ്മിക്കാനും കഴിയും എന്ന വിശ്വാസം എനിക്കില്ല. തൃപ്തിയുള്ള മനുഷ്യരിൽ അന്തമില്ലാത്ത ആശകളെ മുളപ്പിച്ചിട്ട് തൃപ്തിയെ വിസ്മരിപ്പിക്കുന്നു. അങ്ങിനെയുള്ളവർക്ക് ഒരിക്കലും സംതൃപ്തരാകാൻ കഴിയുകയില്ല. പിന്നെ നിങ്ങളെന്തിന്, ഈ കള്ള ഉപദേശം കൊണ്ട്, മനുഷ്യരുടെ യഥാർത്ഥമായ സുഖത്തേയും അപഹരിക്കുന്നു? ദൃഢമായ കർമ്മങ്ങൾ ചെയ്യുന്നവരുള്ള നാട് സമാധാനത്തോടും സുഖത്തോടും ആനന്ദത്തോടും കൂടി, സദാ അഭിവൃദ്ധിക്കുവേണ്ടി പ്രയത്നിച്ചുകൊണ്ടിരിക്കും.

"ഞാൻ ഈ പറയുന്നതൊന്നും, നിങ്ങൾക്കു രസിക്കുകയില്ല എന്ന് എനിക്കറിയാം. എങ്കിലും ഞാൻ പറയുന്നതിൽ സത്യമുണ്ട്. എന്തെന്നാൽ സ്വന്തം ജീവിതാനുഭവങ്ങളാണ് ഞാൻ നിങ്ങളെ പറഞ്ഞു കേൾപ്പിക്കുന്നത്. മഹാ ജനങ്ങളേ, ഞാൻ ജീവിതത്തിൽ ദുഃഖം അനുഭവിച്ചിട്ടുണ്ട്! മറ്റുള്ളവരുടെ ദുഃഖം മനസ്സിലാക്കാനും അതിനെ പങ്കിട്ടനുഭവിക്കാനും യത്നിച്ചിട്ടുമുണ്ട്. എനിക്ക് ചിലതു പറയാൻ അവകാശമില്ലെങ്കിൽ പിന്നെ മറ്റാർക്കാണ് അതുള്ളത്? നിങ്ങൾ എന്റെ വാക്കുകൾ കേട്ടാലും ഇല്ലെങ്കിലും, ഞാൻ എന്റെ

കാര്യം പറയുകയാണ്! നോക്കൂ, ഇക്കാലത്ത് ജനങ്ങൾക്ക് കുലങ്ങളും, എത്ര മതങ്ങളും, എത്ര കക്ഷികളും എത്ര വർഗങ്ങളുമാണുള്ളത്! ഇങ്ങിനെ പല തുണ്ടുകളായി മുറിച്ചിട്ട് ഒടുവിൽ ജനങ്ങൾക്ക് എന്തു കിട്ടാനാണ്! അന്യോന്യം ദ്വേഷം വർധിക്കുന്നു, അസൂയ വർധിക്കുന്നു!! മനുഷ്യത്വത്തിനു പകരമായി വെറുപ്പു വർധിപ്പിക്കുന്ന ഈ വർഗങ്ങൾ നമുക്കു ആവശ്യമില്ല – നമ്മുടെ നാട്ടിന്റെ ആ ദയനീയാവസ്ഥ കണ്ടിട്ട് എനിക്കു കരച്ചിൽ വരുന്നു—"

കേൾക്കാൻ ആരും ഇല്ലായിരുന്നെങ്കിലും, അയാൾ തുടരെ സംസാരിച്ചുകൊണ്ടു തന്നെയിരുന്നു. അയാളുടെ കണ്ണുകളിൽ നിന്ന് അശ്രുക്കൾ പ്രവഹിക്കുന്നുമുണ്ടായിരുന്നു.

പുതിയ ഒരു ആവേശവുമായി പുല്ലയ്യാ വീട്ടിലേയ്ക്കു നടന്നു. എന്നാൽ വീട് അടുക്കുന്തോറും, 'ഇന്ന് എങ്ങനെ കഴിയും' എന്ന് മനസ്സിൽ ഒതുക്കിവച്ചിരുന്ന ചിന്തയ്ക്ക് ആക്കം കൂടാൻ തുടങ്ങി. മേലാലുള്ള അവസ്ഥ എന്തായിരിക്കും? അയലത്തെ വീട്ടിൽ നിന്ന് അല്പം ചോളം വാങ്ങി, നീലി, രാത്രിയിൽ തിന്നാനുള്ള അവലൂസ് പൊടി ഉണ്ടാക്കി വച്ചിരുന്നു. പുല്ലയ്യാ അതു തിന്നു. വെള്ളവും കുടിച്ചു. കുട്ടയുമായി അങ്ങാടിയിൽ പോയി ചുമടെടുത്താൽ മനസ്സിൽ വിചാരം ഒന്നും ഉണ്ടാകുകയില്ലെന്ന് അയാൾ കരുതി. ഈ ചിന്തയുടെ ദൃഢതകാരണം അയാൾക്കു വേഗം ഉറക്കം വന്നു.

# 31

വിചാരം കൊണ്ട് മെലിഞ്ഞുമെലിഞ്ഞ് പുല്ലയ്യാ ഒരു മുള്ളുമാതിരിയായി. ചില ദിവസങ്ങളിൽ കൂലിപ്പണി കിട്ടും; ചില ദിവസങ്ങളിൽ ഒരു പണിയും കിട്ടുകയില്ല. ഒരു ദിവസം അയാൾ കപ്പലിൽ നിന്ന് ചരക്കിറക്കാൻ പോയി. ഒരുമിച്ച് രണ്ടു ചാക്കു ചുമടെടുക്കാൻ അയാൾ വളരെ പണിപ്പെട്ടു. ഒരു ചാക്ക് എടുത്തപ്പോൾ തന്നെ ശ്വാസം മുട്ടലുണ്ടായി. പിറ്റെ ദിവസം ജോലി കിട്ടിയില്ല. താൻ എത്രമാത്രം ക്ഷീണിച്ചുപോയി എന്ന് അയാൾ ആലോചിച്ചു.

ഒരപേക്ഷ എഴുതി അയച്ചാൽ ജോലികിട്ടുമെന്ന് ഒരു ദിവസം ആരോ പറഞ്ഞു. അയാൾ ഉടൻ തന്നെ ഒരപേക്ഷ എഴുതി

രജിസ്റ്റർ ചെയ്തു. എന്നാൽ അതിനു ഒരു മറുപടിയും കിട്ടിയില്ല. മറുപടി ഇന്നു കിട്ടും, ഇന്നു കിട്ടും എന്നിങ്ങനെ എത്രയോ നാൾ അയാൾ കാത്തു കഴിഞ്ഞു. എന്നാൽ മറുപടി കിട്ടിയതേ ഇല്ല. ഒടുവിൽ പുല്ലയ്യായ്ക്കു പട്ടണ ജീവിതം വെറുത്തു. അയാൾ വിചാരിച്ചു. 'നാശം ഇതാണോ പട്ടണം! നേരം വെളുത്താലുടൻ വേണം പണം, സന്ധ്യയ്ക്കു പുറത്തിറങ്ങണോ അതിനും വേണം പണം. പണമില്ലാതെ ഇവിടെ ഒരു നിമിഷം കഴിയുക സാധ്യമല്ല. ഇതിലും മെച്ചമായിരുന്നു എന്റെ ഗ്രാമം. ഇപ്പോഴും അങ്ങോട്ടു പോയാൽ സുഖമായി ജീവിക്കാം. വിറകു വിറ്റോ, കായും, പൂവും വിറ്റോ ദിവസം കഴിഞ്ഞു കൂടാം. എന്നാൽ, ഇപ്പോൾ, ഈ സ്ഥിതിയിൽ, അങ്ങോട്ടു എങ്ങിനെ പോകും? ആളുകൾ ചിരിക്കും! അവർ ആദ്യമേതന്നെ പറഞ്ഞതാണ് –സ്വന്തം ഗ്രാമത്തിൽ ജീവിക്കാൻ കഴിയാത്തവൻ അന്യനാട്ടിൽ പോയി എങ്ങനെ ജീവിക്കും? അവരിപ്പോൾ നേരെ തന്നെ വന്ന് തന്നെ പരിഹസിക്കും. വല്ലവിധവും കുറച്ചു രൂപാ ഉണ്ടാക്കിയിട്ടു മടങ്ങിപ്പോകുന്ന പക്ഷം.... സ്വന്തമായി ഒരേക്കർ ഭൂമി സമ്പാദിച്ച് – അഭിമാനത്തോടെ ജീവിക്കാം... പക്ഷേ ഇത്രയും പണം എവിടെ നിന്നു വരും? ഇവിടെ ദിവസം കഴിഞ്ഞു കൂടാൻ തന്നെ പ്രയാസമായിരിക്കുന്നു! വയർ സമുദ്രമായിപ്പോയി. എത്ര നിറച്ചാലും പാപം നിറഞ്ഞ ഈ വയർ ഒഴിഞ്ഞു തന്നെ കിടക്കും. അപ്പോൾ പിന്നെ എന്തു ചെയ്യും!'

ചിറകു മുറിച്ചുകളഞ്ഞ കിളിയെപ്പോലെ പുല്ലയ്യാ പിടയ്ക്കാൻ തുടങ്ങി. വയറിനെപ്പറ്റിയുള്ള ചിന്ത അയാൾക്ക് ഒരു രോഗം പോലെയായി. ഒരു ദിവസം അയാൾ കുട്ടയുമായി അങ്ങാടിയിലെത്തി. അവിടെ സാമാനം ചുമക്കാൻ വന്നിട്ടുള്ളവർ ഒന്നുകിൽ കൊച്ചു കുഞ്ഞുങ്ങൾ, അല്ലെങ്കിൽ കിഴവികൾ. അവർക്കിടയിൽ ജോലി ചെയ്യുന്നതിന് അയാൾ നാണിച്ചു. ഒടുവിൽ ധൈര്യം അവലംബിച്ച് അവരുടെ കൂട്ടത്തിൽ ചേർന്നപ്പോൾ ചില കുട്ടികൾ പറഞ്ഞു– "പോത്തിന്റെ ശക്തി ഉണ്ടല്ലോ. ഈ ജോലി ചെയ്യാൻ നിങ്ങൾക്കു നാണമില്ലേ? മറ്റ് ഏതെങ്കിലും ജോലി കണ്ടുപിടിച്ചു കൂടേ?" ഇതുകേട്ട് അയാൾ അലിഞ്ഞു പോയി. പക്ഷേ, വയറ്റിലെ വിശപ്പു മാറ്റാൻ അയാൾ എന്തു ചെയ്യും? തന്റെ മകന്റെ പ്രായത്തിലുള്ള കുഞ്ഞുങ്ങൾ കൂടിയും അവിടെ കൂലിപ്പണി ചെയ്യുന്നത് അയാൾ കണ്ടു. എന്നാൽ, തന്റെ മകനെക്കൊണ്ട്

ഇത്തരം ജോലികൾ എന്തിനു ചെയ്യിക്കണം? ഇല്ല, ഇല്ല. അവൻ ഒരിക്കലും ഇത്തരം ജോലി ചെയ്യുകയില്ല! നാലഞ്ചു ദിവസം അയാൾ ഇവിടെ ജോലി ചെയ്തു. സന്ധ്യയാകുമ്പോഴേയ്ക്കും വല്ലതും എട്ടുപത്തണ തടയുമായിരുന്നു! ചിലപ്പോൾ ഒരു രൂപായ്ക്കു മീതെയും കിട്ടി. എന്നാൽ, അയാൾക്ക് ഒരിക്കലും സന്തോഷം തോന്നിയില്ല. കൂലിപ്പണി എന്നും കൂലിപ്പണിതന്നെയാണ്! പിന്നെ, താനും ചിലപ്പോൾ മറ്റു എത്രയോ പേരെക്കൊണ്ട് കൂലിപ്പണി ചെയ്യിച്ചിരിക്കുന്നു!

ഇല്ലായ്മയുടെ ഇക്കാലത്തും നീലി കൈ ചുരുക്കിയില്ല. ഒരു ദിവസം അവൾ ആ ഭൂതത്താൻ മനുഷ്യന് ആഹാരം കൊടുക്കുകയായിരുന്നു. ആ കിഴവൻ ഒരുത്തരോടും കൂടുതലായി ഒന്നും ചോദിച്ചില്ല. ചിലർ കൊടുത്താൽ തന്നെ വാങ്ങിയിരുന്നില്ല. രണ്ടും, മൂന്നും ദിവസം കൂടുമ്പോൾ ഏതെങ്കിലും വീട്ടിൽ പോയി മിണ്ടാതെ നില്ക്കും. ആ വയസ്സന് കൊള്ളരുതായ്ക ഒന്നുമില്ലെന്നും മുഴുവൻ ലോകത്തെപ്പറ്റിയും അയാൾക്കു അറിയാമെന്നും ആളുകൾക്ക് ഒട്ടാകെ വിശ്വാസം വന്നിരുന്നു. ഒരു ദിവസം അയാൾ നീലിയുടെ വീട്ടു വാതുക്കൽ പോയി വല്ലതും കൊടുക്കണമെന്ന് പറഞ്ഞു. നീലി തന്റെ പങ്കിൽ നിന്ന് മിച്ചം വച്ച സ്വല്പം വറ്റും ശകലം കഞ്ഞിവെള്ളവും അയാൾക്ക് കൊടുത്തു. അതു തിന്നിട്ട് അയൾ ചിരിച്ചു. അയാൾ ചുണ്ടിൽ നിന്നു പുറത്തു വരാത്ത വിധം എന്തോ പിറുപിറുത്തു. അതെന്തെന്ന് നീലിക്കു മനസ്സിലായില്ല.

അങ്ങാടിയിൽ കൂലിപ്പണി ചെയ്യുന്നത്, പുല്ലയ്യായ്ക്ക് ക്രമേണ ഇഷ്ടപ്പെടാതെയായി. അറിടുന്തെ പിള്ളേർ എന്നും അയാളെ കളിയാക്കി. അയാളുടെ മീശയും താടിയും കണ്ട്, കുട്ടികൾ അയാളെ ഭ്രാന്തനെന്നു വിളിച്ച് ആക്ഷേപിക്കാൻ തുടങ്ങി. അയാൾ ആലോചിച്ചു - 'ഞാൻ ഭ്രാന്തനാണോ? എന്റെ ഈ മീശയും ചുരുണ്ട ഈ തലമുടിയും ഗ്രാമമാകെ എത്ര പ്രസിദ്ധമായിരുന്നു!'

ഒരു ദിവസം ഒരു വൃദ്ധൻ അയാളെ ജോലിക്കു വിളിച്ചു. കഴുതയ്ക്കെടുക്കാൻ തക്കവിധമുള്ള ആ ചുമട് കുട്ടികൾക്കാർക്കും എടുക്കാൻ. കഴിവില്ലായിരിക്കും. അതുകൊണ്ടായിരിക്കണം അയാളെ വിളിച്ചത്. പുല്ലയ്യാ മുൻകൂട്ടി കൂലി പറഞ്ഞില്ല. സാമാനം വളരെ ദൂരത്തു കൊണ്ടു പോകേണ്ടിയിരുന്നു. ചുമട് തലയിലേറ്റി അയാൾ വൃദ്ധന്റെ പുറകെ നടന്നു. വയസ്സൻ, തന്റെ വീട്ടിലെ ഏതോ

രാമായണ കഥയും പറഞ്ഞുകൊണ്ടാണ് നടന്നത്. ഇത്ര വലിയ ധനികനും ദു:ഖിതനാകുമോ എന്നു പുല്ലയ്യാ അത്ഭുതപ്പെട്ടു. ഉരൽ ചെന്നു മദ്ദളത്തോടു സങ്കടം പറയുന്നതു പോലെ അയാൾക്കു തോന്നി. തന്റെ കരച്ചിൽ താൻ ആരെ കേൾപ്പിക്കുമെന്ന് അയാൾ ആലോചിച്ചു. ഇത്ര വലിയ ആളായിട്ടും തന്റെ ദു:ഖം ഒരു വെറും കൂലിക്കാരനെ പറഞ്ഞു കേൾപ്പിച്ചു. അതും നല്ല കാര്യം!! അയാൾ പറയുകയാണ്, തനിക്കു പണത്തിന് വലിയ ബുദ്ധിമുട്ടാണ്— സ്വന്തം ബംഗ്ളാവുണ്ട്— മകനും വരവുണ്ട്— എന്നിട്ടും അയാൾക്ക് പണത്തിന് ഞെരുക്കമാണ്. എല്ലാം അർത്ഥമില്ലാത്ത സംസാരമായിരിക്കും, അല്ലെങ്കിൽ അയാൾക്ക് എന്തു ബുദ്ധിമുട്ടുണ്ടാകാനാണ്? ഓരോ മകൾക്കും വേണ്ടി പതിനായിരം വീതം ചെലവുചെയ്യേണ്ടി വരുന്നു എന്നാണ് പറയുന്നത്— പതിനായിരം!! തനിക്കു രണ്ടായിരം കിട്ടിയിരുന്നെങ്കിൽ സുഖമായി ജീവിക്കാമായിരുന്നു. എന്നിട്ടും പറയുകയാണ് വയർ എത്ര വലുതായിരിക്കുമോ അത്രയ്ക്കു വിശപ്പും കൂടിയിരിക്കുമെന്ന്!

പോകുന്ന വഴിക്ക്, ഒരു കെട്ടിടത്തിന്റെ മുമ്പിൽ പുല്ലയ്യാ ഒരു ആൾക്കൂട്ടം കണ്ടു. അതെന്താണെന്ന് അയാൾ ചോദിച്ചു. വൃദ്ധൻ പറഞ്ഞു "എംപ്ളോയ്മെന്റ് ഓഫീസ്. അവിടെ ജോലി കൊടുക്കുന്നുണ്ട്."

"കൊള്ളാം! അതൊരു വിശേഷം തന്നെ! ഇവിടെ ഇങ്ങിനെ ഒരു ഏർപ്പാടുണ്ടെന്ന് ആരും ഇന്നുവരെ എന്നോടു പറഞ്ഞില്ല! എനിക്കും ചീത്തക്കാലമായിരുന്നു. പിന്നെ ആര് എന്തിനു പറയാൻ?"

"അവിടെ ചെന്നാലുടൻ കാലം മാറുകയില്ല!" പരിഹാസസ്വരത്തിൽ വൃദ്ധൻ പറഞ്ഞു. എന്നാൽ അയാൾ പറഞ്ഞത് പുല്ലയ്യാ ശ്രദ്ധിച്ചതേയില്ല. വേഗം വേഗം നടന്നു. വൃദ്ധന്റെ വീട്ടിൽ ചുമടിറക്കി വച്ചിട്ട് അയാൾ തിരിച്ച് ഓടിപ്പോന്നു. തിരിച്ചു പോന്നതിനുള്ള ബദ്ധപ്പാടിൽ കൂലിയുടെ കാര്യം പോലും കൂടുതൽ ആലോചിച്ചില്ല. വൃദ്ധൻ കൊടുത്തതും കൊണ്ട് വേഗം മടങ്ങിപ്പോന്നു.

ഓഫീസിനടുത്തു ചെന്നപ്പോൾ, ആദ്യം മുതല്ക്കേ അവിടെ വളരെപ്പേർ നില്ക്കുന്നുണ്ടായിരുന്നു എന്ന് പുല്ലയ്യാ കണ്ടു. അയാൾ കുട്ട ഒരു മൂലയിൽ വച്ചു. പിന്നെ, ജോലി ആരോടാണ്

ചോദിക്കേണ്ടതെന്ന് ചിന്തിച്ച് കൈകൂപ്പി നിന്നു. വൃത്തിയും മോടിയുമുള്ള വസ്ത്രം ധരിച്ചിട്ടുള്ളവരായിരുന്നു അവിടെ നിന്നിരുന്നവരിൽ വളരെപ്പേർ. തന്നെപ്പോലുള്ള കുറച്ചു പേരെയും കണ്ടു. എങ്കിലും അഴുക്കായ വസ്ത്രം ധരിച്ചിരുന്നത് താനായിരുന്നു.

"എനിക്ക് എന്തെങ്കിലും ജോലി തരുവിക്കുമോ?" അടുത്തു നിന്ന ഒരാളോട് അയാൾ ചോദിച്ചു. അതു കേട്ട് അയാൾ മെല്ലെ ചിരിച്ചിട്ടു പറഞ്ഞു.

"അകത്തേയ്ക്ക് ചെല്ലു."

പുല്ലയ്യാ ഉള്ളിലേക്കു കാലുകുത്തിയതും ശിപായി കടുത്ത സ്വരത്തിൽ പറഞ്ഞു, "പുറത്തു പോകൂ!"

പുല്ലയ്യായ്ക്ക് വല്ലാതെ തോന്നി. എങ്കിലും വളരെ വിനയത്തോടെ പുറകോട്ട് കാൽ വലിച്ചു. മല്ലുവും അച്ഛനോടൊപ്പം പുറത്തു വന്നു.

അപ്പോഴേയ്ക്ക് പുറത്തേയ്ക്കു കടന്ന ആരോ അയാളോടു ചോദിച്ചു:

"തന്റെ ഈ രൂപം കണ്ടാൽ ആരു ജോലി തരും?"

"സാർ അങ്ങേയ്ക്ക് ലക്ഷം ലക്ഷം നമസ്കാരം. ദൂരെ കിഴക്കു നിന്നും വരികയാണ്. കുഞ്ഞുകുട്ടികളുള്ള മനുഷ്യനാണ്. ഒരു കാലത്ത് ഉയർന്ന നിലയിൽ ജീവിച്ചിരുന്നു. യജമാനോട് പറഞ്ഞ് എന്തെങ്കിലും ഒരു ചെറിയ ജോലി വാങ്ങിത്തന്നാൽ അങ്ങു ചെയ്ത ഉപകാരം ഒരു കാലത്തും മറക്കുകയില്ല. ഞാൻ എന്തെങ്കിലും തരണമെന്നുണ്ടെങ്കിൽ അതു തരാം."

അയാളുടെ കെഞ്ചിക്കൊണ്ടുള്ള സംഭാഷണം കേട്ട് മുമ്പിലും വശങ്ങളിലും നിന്നവർ ചിരിക്കാൻ തുടങ്ങി. അപ്പോൾ ശിപായി ചീറ്റിക്കൊണ്ടു പറഞ്ഞു – "ഫ്യൂസ്–വീസ് എന്നൊന്നും ഇവിടെ നിന്നു പറയരുത്. നാലുപാടും എത്ര ബോർഡ് തൂക്കിയിട്ടുണ്ടെന്ന് കണ്ടുകൂടേ? വായിക്കാനറിഞ്ഞുകൂടെങ്കിൽ ആരോടെങ്കിലും ചോദിച്ചു മനസ്സിലാക്കണം."

"യജമാനനേ, മാപ്പു തരണം. തെറ്റുപറ്റിപ്പോയി. ഇതൊന്നും എനിക്കറിവില്ലായിരുന്നു. എനിക്കെന്തെങ്കിലും ജോലി തരുവിയ്ക്കുമെങ്കിൽ അങ്ങയുടെ കാലടിയിൽ കഴിഞ്ഞു കൊള്ളാം."

ശിപായി ഓഫീസർ ഉള്ള ദിക്കിലേക്കു മുഖം കൊണ്ടു കാണിച്ചിട്ടു പറഞ്ഞു.

"എടോ, പോ, പോ! വലിയ വലിയ ഡിഗ്രികളുള്ളവരും ഇവിടെ ചുറ്റിത്തിരിയുകയാണ്. താൻ ഏതു പാടത്തെ മരുന്നു പുല്ലോ? പോകൂ, പോകൂ!" ഇത്രയും പറഞ്ഞപ്പോൾ അകത്തുനിന്നു മണിയൊച്ച കേൾക്കുകയും അയാൾ അങ്ങോട്ടുപോവുകയും ചെയ്തു.

പുല്ലയ്യാ വളരെ നേരം അങ്ങുമിങ്ങും നോക്കി നടന്നു. ആരും അയാളെ വിളിച്ചില്ല. വരാന്തയുടെ ഒരു മൂലയ്ക്ക് കുട്ടവച്ചിട്ട് അയാൾ അവിടെ ഇരുന്നു. മല്ലു അയാളുടെ ഒരു വശത്തിരുന്നിട്ട്, ഇടയ്ക്കിടെ ഓരോന്നു ചോദിച്ചു കൊണ്ടിരുന്നു. ഉച്ച കഴിഞ്ഞു, ആൾക്കൂട്ടം ഒഴിഞ്ഞുപോയി. നിശ്ശബ്ദമായ ആ അവസ്ഥയിൽ മുഷിഞ്ഞിട്ടോ, അച്ഛന്റെ സ്ഥിതിയോർത്ത് അലിവു തോന്നിയിട്ടോ എന്നറിഞ്ഞുകൂടാ, മല്ലു പെട്ടെന്ന് എഴുന്നേറ്റ് മുറിക്കുള്ളിലേക്ക് എത്തി നോക്കി. കസേരയിൽ ആരോ ഇരിക്കുന്നുണ്ട്. ഒരു പക്ഷേ ജോലി തരുന്നത് അയാൾ ആയിരിക്കുമോ എന്നവൻ വിചാരിച്ചു. അവൻ വേഗം മുറിക്കുള്ളിൽ കടന്ന് ഓഫീസറുടെ മുമ്പിൽ നിന്നു കൊണ്ട് പറഞ്ഞു, "എന്റച്ഛന് എന്തെങ്കിലും ജോലി കൊടുക്കുമോ ഇല്ലയോ?" പെട്ടെന്ന് ശിപായി അവിടെ എത്തി അവനെ പുറന്തള്ളാൻ യത്നിച്ചു. അപ്പോൾ അവൻ കൂടുതൽ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. "എന്റെ അച്ഛന് ജോലി കൊടുത്തില്ലെങ്കിലോ... കാണാം- ഞാൻ നിങ്ങളെ പട്ടിക്കുഞ്ഞിനെക്കൊണ്ടു കടിപ്പിക്കും."

അവിടെ കൂടിയിരുന്നവരെല്ലാം ഇതു കേട്ട് പൊട്ടിച്ചിരിച്ചു. ശിപായി അവനെ തട്ടിക്കയറി. "പുറത്തു കടക്കുമോ, അതോ പിടിച്ചു തള്ളണമോ?" മല്ലു ശിപായിയെ തുറിച്ചു നോക്കി. അപ്പോൾ ശിപായി തന്നോടു തന്നെ പറഞ്ഞു, "കണ്ടാൽ ശകലമേ ഉള്ളു. എന്നാൽ ചാടിവന്ന് എന്ത് ബഹളമാ ഉണ്ടാക്കുന്നത്?" ഒരാൾ അപ്പോൾ പുറത്തു കടക്കുകയായിരുന്നു. പുല്ലയ്യായെ കണ്ടപ്പോൾ അയാൾ ചോദിച്ചു.

"നിങ്ങൾ എവിടത്തുകാരനാ?"

ഏതോ നല്ല മനുഷ്യനാണത് എന്ന് പുല്ലയ്യാ വിചാരിച്ചു. അയാൾ മറുപടി പറഞ്ഞു:

"യജമാനനേ, ഞാൻ കിഴക്കു നിന്നു വരികയാണ്. നവിരി ഗ്രാമക്കാരനാണ്. ഇവിടെ വന്നു താമസിക്കുന്നു."

"കൊള്ളാം, കൊള്ളാം" എന്നുപറഞ്ഞ് അയാൾ നടന്നുപോയി. ആ മനുഷ്യൻ തന്നോടു ദയവുള്ളവനാണെന്ന് പുല്ലയ്യായ്ക്കു തോന്നി.

അയാളും ഈ ഓഫീസിൽ ജോലിയുള്ള ആളാണെന്ന് അയാൾ വിചാരിച്ചു. അതുകൊണ്ട് അയാൾ വിചാരിച്ചാൽ എന്തെങ്കിലും ജോലി തരുവിയ്ക്കാൻ കഴിയുമെന്നും കരുതി. ഈ ആഗ്രഹത്തോടെ അയാൾ ആ മനുഷ്യന്റെ പുറകെ നടന്നു.

അവിടെ അടുത്തുതന്നെയായിരുന്നു അയാളുടെ വീട്. വീട്ടിൽ കയറിയ ഉടൻ അയാൾ പറഞ്ഞു "പ്രയോജനമൊന്നുമില്ല, വീട്ടിൽ പൊയ്ക്കൊള്ളൂ." അകത്തു കയറി അയാൾ വാതിലടച്ചു. എന്നാൽ പുല്ലയ്യാ അവിടെ നിന്നു മാറിയില്ല – ഊണു കഴിഞ്ഞ്, ആ മനുഷ്യൻ വാതിൽ തുറന്നപ്പോൾ, പുല്ലയ്യാ പുറത്തു വാതിലിനടുത്ത് ഇരിക്കുന്നതു കണ്ടു."

"എടോ പറയുന്നതു കേൾക്കൂ. തന്നെപ്പോലുള്ളവർക്ക് ഇവിടെ ജോലി കിട്ടാൻ പ്രയാസമാണ്."

"സാർ അങ്ങയെപ്പോലുള്ള വലിയ ആളുകൾ ഞങ്ങളെ സഹായിച്ചില്ലെങ്കിൽ, ഞങ്ങൾ എങ്ങിനെ ജീവിക്കും? ഈ പട്ടണത്തിൽ ഞാൻ തികച്ചും പുത്തനാണ്. എന്നെ സഹായിക്കാൻ ഇവിടെ മറ്റാരുമില്ല. അങ്ങ് കരുണ ചെയ്തില്ലെങ്കിൽ ഞാൻ ചത്തു പോകും." കെഞ്ചിക്കെഞ്ചിയുള്ള ഈ അപേക്ഷ കേട്ട് ആ മനുഷ്യൻ പുല്ലയ്യായെ അകത്തേയ്ക്കു വിളിച്ചു. പുല്ലയ്യാ അകത്തുചെന്ന് വളരെ വിനയത്തോടെ അയാളെ നമസ്കരിക്കുകയും ചെയ്തു. രണ്ടുപേരും അയാളുടെ മുമ്പാകെ നിലത്തിരുന്നു.

"നിങ്ങളെ സഹായിക്കാൻ എനിക്കു തീർച്ചയായും കഴിയുമെന്ന് നിങ്ങൾ വിചാരിക്കുന്നുണ്ടാകും. എനിക്ക് ഒന്നും ചെയ്യാൻ കഴിവില്ലെന്നതാണ് സത്യം. എന്റെ കയ്യിലൊന്നുമില്ല. നിങ്ങളുടെ പേര് ലഡ്ജറിൽ ചേർത്ത് രജിസ്റ്റർ ചെയ്യുവാൻ ഒരു പക്ഷേ കഴിഞ്ഞേയ്ക്കും."

"അതുമതി, അത്രയും ചെയ്തു തന്നാലും ! അങ്ങു ചെയ്യുന്നതു വലിയ ദയവായിരിക്കും! അങ്ങിനെ ചെയ്താൽ ഇന്നല്ലെങ്കിൽ നാളെ തീർച്ചയായും ജോലി കിട്ടുമല്ലോ."

"പേരു രജിസ്റ്റർ ചെയ്യുന്നതുകൊണ്ടു മാത്രം ജോലി കിട്ടുകയില്ല. നിങ്ങളെ എവിടെയെങ്കിലും ജോലിക്കയയ്ക്കുന്നതിനു മുമ്പ് നിങ്ങളുടെ പഴയ സർവീസിനെ സംബന്ധിച്ച കാര്യങ്ങൾ പരിശോധിക്കും. അതില്ലെങ്കിൽ, ജോലി ഒന്നും കിട്ടുകയില്ല."

പുല്ലയ്യായുടെ മുഖം പ്രസന്നമായി. അപ്പോഴും പുല്ലയ്യയുടെ വിശ്വാസം അയാൾ വിചാരിച്ചാൽ എന്തെങ്കിലും ജോലി തരുവിക്കാൻ കഴിയുമെന്നായിരുന്നു. ആ വിശ്വാസത്തോടെ അയാൾ പറഞ്ഞു :

"സാർ, അങ്ങ് എന്തുവേണമെങ്കിലും പറഞ്ഞുകൊള്ളു. ഞാൻ അങ്ങയെ ശരണം പ്രാപിച്ചിരിക്കുന്നു. എന്നെ ഉപേക്ഷിക്കരുത്. ഒന്നുമില്ലെങ്കിൽ, ഈ കുട്ടിയോടെങ്കിലും ദയവു വിചാരിക്കൂ. നല്ല മുഹൂർത്തത്തിലാണ് ഇവന്റെ ജനനം. ഇവൻ ജനിച്ചയന്ന് മഴ പെയ്തു. അങ്ങ് എന്തെങ്കിലും ചെറിയ ജോലി തരുവിച്ചാൽ ഇവനെ വളർത്തി വലിയവനാക്കും. വലിയവനായാൽ ഇവൻ സത്യത്തിൽ ചരിക്കും. കള്ളന്മാരെ പിടിക്കുന്ന രാജാവാകും ഇവൻ. ഞങ്ങളെ സഹായിക്കണമെന്ന് വച്ചാണ് അങ്ങയെപ്പോലുള്ളവരുടെ മുമ്പാകെ ഞങ്ങളുടെ ദുഃഖ കഥ പറയുന്നത്, ഒന്നു നോക്കിയാലും. ഉടുക്കാൻ നല്ല വസ്ത്രം പോലുമില്ല. തിന്നാനും കുടിക്കാനും പോലും വകയില്ലാത്തപ്പോൾ തുണി എവിടെ നിന്നു വാങ്ങും? വയറ്റിൽ ചുരുക്കിയാണ്, ജോലിക്ക് അപേക്ഷ അയച്ചത്. പക്ഷേ, അതിന് മറുപടി ഒന്നും കിട്ടിയില്ല. കൂലിപ്പണി കിട്ടുമെന്ന് എന്താണുറപ്പ്? ഒരു ദിവസം കിട്ടിയാൽ, നാലു ദിവസം പണിയില്ല. എന്റെ കാര്യം വിടൂ. വീട്ടിൽ കൊച്ചു കുഞ്ഞുങ്ങൾ വിശപ്പുകൊണ്ട് വിറച്ചു വിറച്ചു മരിക്കുകയാണ്. ഇന്ന് ഒരു വേള ശകലം കഞ്ഞിയോ, വെള്ളമോ കിട്ടിയാൽ, പിന്നെ നാളെവരെ ഉപവസിക്കണം. ആളുകൾ എന്നെക്കണ്ടാൽ രോഗിയാണെന്നു വിചാരിക്കുന്നു. എന്നാൽ ഞാൻ രോഗിയൊന്നുമല്ല. ഉണ്ട്, ഒരു രോഗമുണ്ട്. വിശപ്പ്! അങ്ങയെപ്പോലുള്ളവർ വിചാരിച്ചാൽ മാത്രമേ ഞങ്ങൾക്കു ജീവിക്കുവാൻ കഴിയൂ."

"ഇതിൽ കൂടുതലൊന്നും ചെയ്യാൻ എനിക്കു നിവൃത്തി ഇല്ല; സത്യമാണ് പറയുന്നത്." പാവം എല്ലാ കാര്യങ്ങളും പുല്ലയ്യായോടു പറഞ്ഞു. അയാൾക്കതു മനസ്സിലാകുമെന്നുവച്ചാണ് അങ്ങിനെ ചെയ്തത്. എന്നാൽ പുല്ലയ്യായുടെതന്നെ ധാരണയും ഉറച്ചതായിരുന്നു. ഇദ്ദേഹത്തിന് തീർച്ചയായും തന്നെ സഹായിക്കാൻ കഴിയുമെന്ന വിശ്വാസം അയാൾക്കു നിമിഷം പ്രതി കൂടി വന്നു. അതിനാൽ മുഴുവൻ ധൈര്യവും അവലംബിച്ച് വീണ്ടും അയാൾ പറഞ്ഞു, "സാർ, ചെയ്യേണ്ടവർ എപ്പോഴും ഇങ്ങിനെ തന്നെ

പറയും. നിറകുടം തുളുമ്പുകയില്ല. ആർക്കും ദോഷം വരണമെന്ന് ഞാൻ ആഗ്രഹിച്ചില്ല. എന്റെ ഭാര്യയുടെ കാര്യം അങ്ങേയ്ക്ക് അറിഞ്ഞു കൂടാ! എപ്പോഴും സത്യത്തിന്റേയും ന്യായത്തിന്റേയും വഴിയ്ക്ക് ചരിക്കുന്നവളാണവൾ. അവളെ ഞാനും പേടിക്കുന്നു. അവളുടെ നന്മ ഇന്നല്ലെങ്കിൽ നാളെ തീർച്ചയായും എനിക്കുണ്ടാകും. ഈശ്വരനും എന്നെപ്പോലുള്ളവരെ വളരെ കഷ്ടപ്പെടുത്തിഒടുക്കം ദയവുണ്ടായി ഞങ്ങളെ സഹായിക്കാൻ അങ്ങയെപ്പോലുള്ളവരെ അയയ്ക്കുകയാണ് ചെയ്യുന്നത്. ഏറ്റവും ദരിദ്രനാണ് ഞാൻ. വീടോ, ഭൂമിയോ, ജംഗമസ്വത്തോ ഒന്നും ഞാൻ ചോദിക്കുന്നില്ല. വിശപ്പു കെടുത്താൻ സ്വല്പം ധാന്യം, കഴിയുമെങ്കിൽ ശരീരം മറയ്ക്കാൻ ശകലം തുണി. ഇത്രയും മാത്രം മതി. ഞാൻ കള്ളവേല ചെയ്യുന്നവനല്ല. ചതിയും കളവും ഒട്ടും അറിഞ്ഞുകൂടാ. ഈ സ്ഥിതിയിൽ ഈശ്വരനാണ്, എന്നെ അങ്ങയുടെ അടുത്തയച്ചത്. അങ്ങയെ ഞാൻ ലക്ഷം പ്രാവശ്യം നമസ്കരിക്കുന്നു. എന്നെ അല്പമൊന്നു സഹായിച്ചേ മതിയാകൂ." ഇങ്ങിനെ പറഞ്ഞ് പുല്ലയ്യാ അയാളുടെ പാദങ്ങളിൽ ദണ്ഡ നമസ്കാരം ചെയ്തു. അച്ഛനെകണ്ട്, മകനും കാൽക്കൽ വീണ് നമസ്കരിച്ചു. അച്ഛന്റേയും, മകന്റേയും സ്ഥിതി കണ്ട് ആ മനുഷ്യന്റെ കണ്ണുകൾ നനഞ്ഞു. അടുക്കളയിൽ നിന്നുകൊണ്ട് കാണുകയായിരുന്നു അയാളുടെ ഭാര്യ. ഇതെല്ലാം കണ്ടപ്പോൾ അവൾ നിലവിളിച്ചു.

ആ മനുഷ്യൻ കസേരയിൽ നിന്നെണീറ്റ് പുല്ലയ്യായെ പിടിച്ചെഴുന്നേല്പിച്ചു. എന്താണ് താൻ പറയേണ്ടതും ചെയ്യേണ്ടതും എന്ന് അയാൾക്ക് ഒരു പിടിയും കിട്ടിയില്ല. അവരെ ഇനിയും നിരാശപ്പെടുത്തിയാൽ തന്റെ ഹൃദയം പൊട്ടിപ്പോകുമെന്നു മാത്രം അയാൾക്കു തോന്നി. അതുകൊണ്ട് അയാൾ പറഞ്ഞു – "നാളെ രാവിലെ പത്തുമണിക്ക് ഓഫീസിൽ വന്ന് എന്നെ കാണുക". അയാൾക്ക് നന്ദി പറഞ്ഞ് പുല്ലയ്യാ തിരിച്ച് പോരാൻ തുടങ്ങി. അപ്പോൾ അദ്ദേഹം അയാളെ വീണ്ടും വിളിച്ചു.

"എന്താ നിങ്ങളുടെ പേര്?"

"പുല്ലയ്യാ."

"ഈ എട്ടണ വാങ്ങിക്കോ! ഇതുകൊണ്ട് കുട്ടിക്ക് തിന്നാൻ എന്തെങ്കിലും വാങ്ങിക്കൊടുക്കൂ".

വളരെ സന്തോഷത്തോടെ അതു സ്വീകരിച്ചു കൊണ്ട് പുല്ലയ്യാ പറഞ്ഞു:

"സാർ, അങ്ങയുടെ ഈ കടം വീടാൻ ഈ ജന്മംകൊണ്ടു സാധിക്കുകയില്ല! ജോലി വല്ലതും ഉണ്ടെങ്കിൽ പറയൂ. വിറകു കീറുകയോ മുറ്റത്തെ പുല്ലുപറിക്കുകയോ ചെയ്തിട്ട് പൊയ്ക്കൊള്ളാം".

"വേണ്ട, ഒന്നും വേണ്ട. രണ്ടു മണി കഴിഞ്ഞു. പിന്നെ വല്ലപ്പോഴും ആകാം. ഇപ്പോൾ വീട്ടിൽ പോകൂ."

പുല്ലയ്യാ പോയ ഉടനെ, വീട്ടുകാരി ഭർത്താവിനോടു പറഞ്ഞു, "പാവം നേരും ചൊവ്വും ഉള്ളവനാണെന്ന് തോന്നുന്നു. ഒരു പക്ഷേ വലിയ കഷ്ടത്തിലായിരിക്കും. ഇങ്ങനെയുള്ളവരെ തീർച്ചയായും സഹായിക്കണം." ഭർത്താവ് ഉടൻ മറുപടി ഒന്നും പറഞ്ഞില്ല. കുറച്ചുകഴിഞ്ഞപ്പോൾ പറഞ്ഞു– "വല്ലതും ചെയ്താൽ കൊള്ളാമെന്നുണ്ട്. പക്ഷേ ആഗ്രഹിക്കുന്നവർക്ക് അധികാരമില്ലല്ലോ. ഞാൻ വെറും ഒരു ക്ളാർക്കാണ്. ആദ്യം മുതല്ക്കേ കുറെ ചീത്തപ്പേരു പിടിച്ചതാണ് ഞങ്ങളുടെ ഓഫീസ്. എന്നാലും ഏതെങ്കിലും പ്രകാരത്താൽ അയാൾക്ക് ഒരു ചെറിയ ജോലി കിട്ടാൻ വേണ്ടി കഴിവതു ചെയ്യാം. അപ്പോഴും ജോലിയിൽ എടുക്കുന്നതിനെ സംബന്ധിച്ചു തീരുമാനം എടുക്കേണ്ടത് ഞാനല്ല."

പുല്ലയ്യായോടു പറയാൻ ഉദ്ദേശിച്ചകാര്യങ്ങൾ, അയാൾ ഭാര്യയെ പറഞ്ഞു കേൾപ്പിച്ചു. പിറ്റേ ദിവസം വളരെ പ്രയാസപ്പെട്ട്, പുല്ലയ്യായുടെ പേര് അയാൾ രജിസ്റ്ററിൽ ചേർത്ത്, അന്നു സന്ധ്യയ്ക്ക് പുല്ലയ്യായെ വീട്ടിൽ വിളിപ്പിച്ചു നടപടി ക്രമം വിവരിച്ചുകൊടുത്തു. "ആരെങ്കിലും ആവശ്യപ്പെടുന്ന പക്ഷം നിങ്ങളെ അവിടെ അയയ്ക്കാനുള്ള ഏർപ്പാടുകളൊക്കെ ഞാൻ ചെയ്യാം. പിന്നെ എല്ലാം നിങ്ങളുടെ ഭാഗ്യംപോലെ". ഇതു കേട്ട് വളരെ നന്ദിപറഞ്ഞിട്ട് പുല്ലയ്യാ ഇങ്ങനെ തുടർന്നു:

"അങ്ങ് ഇത്രയും ചെയ്തല്ലോ. ഇതുവരെ ആരും ഇത്രയും തന്നെ ചെയ്തിട്ടില്ല. ഇക്കാലത്തു പാവങ്ങളുടെ കാര്യം ആരു കേൾക്കും? പിന്നെ, എല്ലാവരേയും തങ്ങളുടെ ദുഃഖം പറഞ്ഞു കേൾപ്പിക്കുന്നത് ശരിയുമല്ല. ധനികരിലും, ദരിദ്രരിലും നല്ലവരുണ്ട്. – ചീത്ത ആളുകളുമുണ്ട്. ഇതു ലോകത്തിൽ നടക്കുന്ന കാര്യമാണ്. അങ്ങിനെയല്ലെങ്കിൽ ഭൂമി കടലിൽ മുങ്ങിപ്പോയേനെ!!"

അതിനു ശേഷം ഉദ്ദേശം പത്തു ദിവസം ഇടയ്ക്കിടെ പുല്ലയ്യാ ആ മനുഷ്യനെ പോയി കണ്ടുകൊണ്ടിരുന്നു. ഒരു ദിവസം ആ ക്ളാർക്ക് പുല്ലയ്യായുടെ കൈയിൽ ഒരു കടലാസു കൊടുത്തിട്ടു പറഞ്ഞു, "ഈ കടലാസ് നിങ്ങൾ സൂക്ഷിച്ചു വച്ചു കൊള്ളൂ. ഇന്നത്തേയ്ക്ക് കൃത്യം ഏഴാം ദിവസം രാവിലെ പത്തുമണിക്ക് ഓഫീസിൽ വരണം. പക്ഷേ ഈ വേഷത്തിൽ വന്നാൽ ജോലി കിട്ടുകയില്ല. ഒരു നിക്കറും ഒരു നല്ല ഉടുപ്പും ധരിക്കണം. ആ താടിയും നീണ്ട തലമുടിയും ഒക്കെക്കൂടെ വളരെ വികൃതമായിരിക്കുന്നു. അതൊക്കെ വെട്ടിക്കളഞ്ഞ് ക്രോപ്പു ചെയ്യണം. കാഴ്ചയിൽ വിരൂപനായിരുന്നാൽ ജോലി ആരു തരും? ഞാൻ പറഞ്ഞതുപോലെ ഒക്കെ ചെയ്ത് അവിടെ ചെല്ലൂ. എന്തെങ്കിലും ചുമന്ന് കാണിക്കണെമെന്ന് അവർ പറഞ്ഞാൽ ചുമന്നു കാണിച്ചു കൊടുക്കണം. അവർ എന്തെങ്കിലും ചോദിച്ചാൽ സങ്കോചം കൂടാതെ ഉത്തരം പറയണം. പേരു വിളിച്ചാൽ അകത്തു ചെന്നാലുടൻ ഇങ്ങിനെ സലാം വയ്ക്കാൻ മറക്കരുത്." അയാൾ ഓരോ കാര്യവും ഉറപ്പിച്ചു പറഞ്ഞു കൊടുത്തു.

ഒടുവിൽ ആ ദിവസവും വന്നു. പുല്ലയ്യാ തലമുടി വെട്ടിച്ചു. അയലത്തുള്ള പോക്കറ്റടിക്കാരനോട് പുല്ലയ്യാ ഉടുപ്പ് കടം ചോദിച്ചു. ഇതൊന്നും തന്റെ വകയല്ലെന്ന് അയാൾ മറുപടി പറഞ്ഞു. അയാൾക്കും തന്നെപ്പോലെ ഉടുപ്പു കൂലിക്കു വാങ്ങാവുന്നതാണെന്ന് അയൽക്കാരൻ ഉപദേശിച്ചു. ആ ഉപദേശം അനുസരിച്ച് ഒരു ധോബിയുടെ അടുത്തുപോയി ഒരു കാക്കി നിക്കറും അതിനു ചേർന്ന ഒരു ഉടുപ്പും കൂലിയ്ക്കു വാങ്ങി. ഇവയൊക്കെ ധരിച്ചിട്ടും കാഴ്ചയിൽ മെലിഞ്ഞു ക്ഷീണിച്ചുതന്നെ ഇരുന്നു. മുടി മുറിച്ചു കളഞ്ഞപ്പോൾ അയാളുടെ രൂപഭാവം തന്നെ മാറിപ്പോയി. ക്ഷുരകൻ തലയിൽ കത്തി നടത്തിയപ്പോൾ, അയാൾ കത്തി നടത്തിക്കുന്നത് തലയിലല്ലെന്നും, തന്റെ നെഞ്ചിലാണെന്നും പുല്ലയ്യായ്ക്കു തോന്നി. എങ്കിലും ഗത്യന്തരമില്ലായ്കയാൽ കണ്ണടച്ചു മിണ്ടാതിരുന്നുകൊടുത്തു. ക്ഷുരകൻ അച്ഛന്റെ തലമുടി മുറിച്ചു കളയുന്നതു കണ്ടപ്പോൾ മല്ലുവിന് ശുണ്ഠി കയറി – എന്നാൽ പുല്ലയ്യ അവനെ കാര്യം പറഞ്ഞു മനസ്സിലാക്കി ശാന്തനാക്കി. അയാൾക്ക് വയൽ അപഹരിക്കപ്പെട്ട ദിവസം പോലും, മുടി

മുറിച്ചുകളഞ്ഞ ദിവസത്തെപ്പോലെ ദുഃഖം ഉണ്ടായില്ല. എങ്കിലും അയാൾ വിചാരിച്ചു, ആദ്യം വയറ്, പിന്നെ മറ്റെന്തെങ്കിലും.

ഇന്റർവ്യൂവിന് പുല്ലയ്യായെകൂടാതെ ഉദ്ദേശം പതിനഞ്ചുപേർ കൂടി ഉണ്ടായിരുന്നു. പട്ടണത്തിൽനിന്ന് അഞ്ചുമൈൽ ദൂരെയായിരുന്നു സ്ഥലം. വെയിലത്ത് അവിടെയെത്തിയപ്പോൾ തന്നെ പുല്ലയ്യാ ഏതാണ്ട് ക്ഷീണിച്ചു കഴിഞ്ഞിരുന്നു. വന്നു ചേർന്നിരുന്നവരെ പരിശോധിച്ചിരുന്നത് രണ്ടു ഓഫീസർമാരാണ്. പുല്ലയ്യായ്ക്ക് വല്ലാതെ വിശന്നു. എന്നാൽ അയാളുടെ കൈയിൽ പൈസ ഒന്നും ഉണ്ടായിരുന്നില്ല. കുറച്ചു പൈസ ഉണ്ടായിരുന്നത്, ഉടുപ്പ് മാറ്റു വാങ്ങിയതിന് കൂലി കൊടുത്തു പോയിരുന്നു. മടങ്ങിപ്പോയതിനു ശേഷം വിശപ്പു ശമിപ്പിക്കാമെന്ന് ആശിക്കാൻ വകയുണ്ടായിരുന്നില്ല. കുറെ നേരം കാത്തു നിന്നപ്പോഴേക്കും പുല്ലയ്യായുടെ പേര് വിളിച്ചു. അയാൾ എണീറ്റു ചെല്ലാൻ തുടങ്ങിയപ്പോൾ, വിശപ്പുകാരണം കാലു കിടുകിടെ വിറയ്ക്കാൻ തുടങ്ങി. എങ്കിലും മനസ്സിൽ പുതിയൊരു ആവേശവുമായി അയാൾ നടന്നു ചെന്നു. മുറിക്കകത്തു പ്രവേശിച്ചപ്പോഴേക്കും കാൽ വിറയ്ക്കാൻ തുടങ്ങി. ഇത്ര വലിയ ഓഫീസർമാരെ ഇതിനു മുമ്പ് അയാൾ കണ്ടിട്ടില്ല. അവരിൽ ഒരാൾ വെളുത്തു നീളം കൂടി തടിച്ച ആളായിരുന്നു. ബംഗാളിയായിരുന്നു മറ്റെയാൾ. കറുപ്പുനിറം. കണ്ണാടിവച്ച് ഗംഭീരനാണെന്ന് തോന്നിക്കുന്ന ഒരാൾ.

"നിങ്ങളുടെ പേർ?" ബംഗാളി ഓഫീസ്സർ ചോദിച്ചു. പരിഭ്രമം കാരണം പുല്ലയ്യായ്ക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല. അപ്പോഴേയ്ക്കും തമിഴുകാരനായ മറ്റെ ഓഫീസ്സർ ചോദിച്ചു

"പേരു പറയു!"

"പുല്ലയ്യാ !" ആവേശത്തോടുകൂടി എന്നാൽ സാവകാശത്തിൽ അയാൾ പേരു പറഞ്ഞു. പിന്നെ വളരെ ദീനതയോടെ ഈ വിധം തുടർന്നറിയിച്ചു. – "സാർ! എന്നോടു ദയ കാട്ടണം. കിഴക്ക് നവിരി ഗ്രാമക്കാരനാണ്. കുഞ്ഞുകുട്ടികളുള്ള മനുഷ്യനാണ്. ഈയിടെയായി ഞാനും എന്റെ കുഞ്ഞുങ്ങളും വിശപ്പുകൊണ്ട് മരിച്ചു കൊണ്ടിരിക്കുകയാണ്."

പുല്ലയ്യാ പറഞ്ഞതെന്തെന്ന് ബംഗാളി ബാബുവിന് മനസ്സിലായില്ല. അയാൾ പറഞ്ഞതെന്തെന്നു വിവരിച്ച് കൊടുക്കുവാൻ അയാൾ മറ്റൊരു ഓഫീസറോട് ആവശ്യപ്പെട്ടു. മറ്റെ

ഉദ്യോഗസ്ഥൻ കാര്യം മനസ്സിലാക്കിക്കൊടുത്തു. പക്ഷേ, അയാളുടെ നിലപാടിൽ നിന്ന് സത്യം മനസ്സിലാക്കിക്കൊടുക്കാൻ കഴിഞ്ഞില്ല. തന്റെ ഈ ദൗർബല്യം പുറത്തു കാണിക്കാൻ അയാൾക്കു ആഗ്രഹമില്ലായിരുന്നു. അതുകൊണ്ട് വളരെ പ്രയാസപ്പെട്ട് ചുരുക്കത്തിൽ ഇത്രമാത്രം പറഞ്ഞു., "അയാൾ തന്റെ കഴിഞ്ഞ കാലത്തെ പുകഴ്തിപ്പറയുകയായിരുന്നു." പിന്നെ പുല്ലയ്യായുടെ നേരെ തിരിഞ്ഞ് അയാൾ അറിയിച്ചു, "ആ കഥയൊക്കെ വിടു. നിങ്ങളുടെ പേരു പറയൂ!"

"പുല്ലയ്യാ!"

"ഏതെങ്കിലും ഈശ്വരന്റെ പേരാണോ പറയുന്നത്" എന്ന് ബംഗാളിബാബു ഇംഗ്ലീഷിൽ ചോദിച്ചു.

മറ്റെ ഉദ്യോഗസ്ഥൻ ഇംഗ്ലീഷിൽ തന്നെ അതിന് വിശദീകരണം നൽകിയിട്ടു പറഞ്ഞു, "അയാൾ പറയുന്ന പേരിന്റെ അർഥം 'പുളിച്ച മനുഷ്യൻ' എന്നാണ്."

ബംഗാളി ഓഫീസർ പരിഹാസമായി പറഞ്ഞു, "ആളിനെ കണ്ടിട്ടും അങ്ങിനെതന്നെ തോന്നുന്നു."

അതിനു ശേഷം ഒരു ഭാഗത്തു വച്ചിരുന്ന പെട്ടി പൊക്കി എടുക്കാൻ പുല്ലയ്യായോടു പറഞ്ഞു. പുല്ലയ്യായ്ക്കു ആദ്യം മുതല്ക്കേ വിശപ്പുണ്ടായിരുന്നു. വളരെ പ്രയാസപ്പെട്ടാണ് പെട്ടി പൊക്കിയത്. അപ്പോൾ ഓഫീസർ ഇംഗ്ലീഷിൽ പറഞ്ഞു, "അയാളെടുത്തിട്ട് അത് പൊങ്ങുന്നില്ല." വിറയ്ക്കുന്ന കൈകളോടെ പുല്ലയ്യാ പെട്ടി താഴെ ഇറക്കി, കിതച്ചു കൊണ്ട്, രണ്ടു കൈകളും കൂപ്പി ദയനീയമായി പറഞ്ഞു – "സാർ, ഇന്നലെ രാത്രി മുതൽ ഒന്നും കഴിച്ചിട്ടില്ല. വലിയ കഷ്ടപ്പാടാണ്. വിശപ്പുകാരണം ഞാൻ മാത്രമല്ല, കുഞ്ഞുങ്ങളും ഉണങ്ങി മുള്ളപോലെയായി. പത്തു ദിവസം രണ്ടുനേരം തിന്നാൻ കിട്ടിയാൽ, ഇത്തരം രണ്ടുപെട്ടികൾ എളുപ്പം പൊക്കിയെടുക്കാം. ഇത്തവണ എന്നോടു ദയവു വിചാരിക്കണം." ഇത്രയും പറഞ്ഞപ്പോഴേക്ക് അയാളുടെ കണ്ണുകളിൽ അശ്രുക്കൾ ഉരുണ്ടു വന്നു.

"ശരി! ഇപ്പോൾ പോകൂ, ഫലം ഓഫീസിൽ നിന്നറിയിക്കും" എന്ന് രണ്ടാമത്തെ ഓഫീസർ പറഞ്ഞപ്പോൾ, പുല്ലയ്യായുടെ മനസ്സിന് കുറച്ചു ബലം വച്ചു. വഴിയിൽ ഇടയ്ക്കിടെ ഇരുന്നിരുന്ന് വീട്ടിലെത്തിയപ്പോൾ രാത്രിയായി. മുറ്റത്തു എത്തി മോഹാലസ്യപ്പെട്ടെന്നപോലെ പെട്ടെന്നു ഇരുന്നുപോയി. നീലി അരയണയ്ക്ക്

എന്തോ പച്ചക്കറി വാങ്ങി വെള്ളത്തിൽ തിളപ്പിച്ചു. പരിചയമുള്ള ആരോടോ പ്രതിമാസം നാലണ പലിശയ്ക്ക് ഒരു രൂപാ കടം വാങ്ങി അതിന് അരിയും കൊണ്ടു വന്നു. രണ്ടും വയറ്റിലെത്തിയപ്പോൾ പുല്ലയ്യായ്ക്ക് വയറ്റിന് അല്പം ആശ്വാസം തോന്നി.

അതിനടുത്ത ദിവസം രാവിലെ തന്നെ സഹായിച്ച ക്ളർക്കിന്റെ വീട്ടിലെത്തി തലേ ദിവസത്തെ കാര്യങ്ങളൊക്കെ അയാളോടു പറഞ്ഞു – ഫലം അങ്ങയുടെ ഓഫീസ്സിൽ നിന്നറിഞ്ഞു കൊള്ളണമെന്ന് പറഞ്ഞിരിക്കുന്നതായും അറിയിച്ചു. ഇതിനു ശേഷം നാലു ദിവസം പുല്ലയ്യാ ആവേശത്തോടും ഉത്സാഹത്തോടും അങ്ങുമിങ്ങും നടന്ന് കിട്ടുന്ന ജോലികൾ ചെയ്തു, കുടുംബം പോറ്റി.

ഇന്റർവ്യൂ പ്രകാരം പുല്ലയ്യായെ ജോലിക്കെടുത്തിട്ടില്ലെന്ന് അഞ്ചാം ദിവസം ആ ക്ളർക്ക് പറഞ്ഞു. ഇതു കേട്ടപ്പോൾ പുല്ലയ്യാ നിരാശനായി. അയാൾ അവിടെത്തന്നെ സ്തംഭിച്ചു നിന്നുപോയി. കണ്ണിൽ നിന്നു വെള്ളം ധാരധാരയായി ഒഴുകി. അയാൾക്കു കരച്ചിൽ വന്നു. വിങ്ങിവിങ്ങിക്കരയണമെന്നു തോന്നി, എന്നാൽ വായിൽ നിന്ന് ഒരു ശബ്ദവും പുറത്തു വന്നില്ല. ഒടുവിൽ അടഞ്ഞതൊണ്ടയിൽ നിന്ന് വളരെ പ്രയാസപ്പെട്ട് ഇത്രയും മാത്രം പുറത്തു വന്നു. "സാർ, എന്റെ ചുരുണ്ടമുടി കണ്ട് ഗ്രാമക്കാർ പ്രത്യേകിച്ച് യുവതികൾ മോഹിച്ചുപോയിരുന്നു! ജീവനെക്കാൾ പ്രിയപ്പെട്ടതായിരുന്നു അതെനിക്ക്. ഒരു പിടി ധാന്യം കിട്ടുമല്ലോ എന്നാശിച്ച മനസ്സ് പിളർന്ന് ആ മുടിയും ഞാൻ ബലിയർപ്പിച്ചു–– എന്നിട്ടും വായിലെ വറ്റ് അപഹരിക്കപ്പെട്ടു! എന്റെ വിധിതന്നെ തകർന്നു കഴിഞ്ഞിരിക്കെ, അങ്ങേയ്ക്ക് എന്തു ചെയ്യാൻ കഴിയും!" ഇത്രയും പറഞ്ഞ്, ഭാരിച്ച ചുവടുകളോടെ വന്നവഴിയെ മടങ്ങിപ്പോയി.

# 32

മഞ്ഞുകാലമായിരുന്നു. പുല്ലയ്യായ്ക്ക് കൂലിപ്പണി കിട്ടുന്ന ദിവസങ്ങളിൽ വല്ലതും ഭക്ഷണം ഉണ്ടാക്കും. ഇല്ലാത്തപ്പോൾ, കുഞ്ഞുങ്ങൾക്ക് വല്ല കഞ്ഞിയോ വെള്ളമോ കൊടുത്തിട്ട്, ഭാര്യയും ഭർത്താവും മിക്കവാറും പട്ടിണിയായി കിടന്നുറങ്ങും.

ഒരു ദിവസം പുല്ലയ്യാ ജോലി തിരക്കി പോകുകയായിരുന്നു. വഴിയിൽ വച്ച്, അയാളെ മീറ്റിങ്ങിന് കൊണ്ടുപോയ പഴയ ചങ്ങാതിയെ കണ്ടു. വളരെ നിർബന്ധിച്ച്, വീണ്ടും ഒരിക്കൽ കൂടി, അയാൾ പുല്ലയ്യായെ മീറ്റിങ്ങിനു കൊണ്ടുപോയി.

പുല്ലയ്യായ്ക്ക് ഏതോ പുതിയ മനുഷ്യനെ പരിചയപ്പെടുത്തിക്കൊണ്ട് അയാൾ പറഞ്ഞു – 'സഹോദരാ, നോക്കൂ ; ഭൂസ്വത്തിന്റെ കാര്യം പോകട്ടെ, ഒരു പൊട്ടച്ചില്ലിക്കാശുപോലുമില്ല. ധനികരെപ്പോലെ തെരഞ്ഞെടുപ്പിന് ചെലവു ചെയ്യാൻ കഴിവില്ല. നമ്മെപ്പോലുള്ള പാവങ്ങളെ സേവിച്ചാണ് ഇയാളുടെ ജീവിതം കഴിഞ്ഞത്. ഇപ്പോഴിതാ നല്ലൊരു അവസരം വന്നിരിക്കുന്നു. നാമെല്ലാം ചേർന്ന് ഇയാളെ തെരഞ്ഞെടുക്കണം, അല്ലേ?'

ചങ്ങാതിയുടെ ഉപദേശം മാനിച്ച്, തീനും, കുടിയും മറന്ന്, പുല്ലയ്യാ തെരഞ്ഞെടുപ്പു പ്രചരണത്തിൽ മുഴുകി. ദിവസവും പലതരക്കാരുമായി അയാൾ പരിചയപ്പെട്ടുകൊണ്ടിരുന്നു. ഇവരിൽ പലരും മാസ ശമ്പളത്തിന് ജോലി ചെയ്യുന്നവരായിരുന്നു. മാസം മുഴുവൻ പ്രയത്നിച്ചിട്ടു കിട്ടിയ വേതനം, മദ്യഷോപ്പിൽ അർച്ചന നടത്തിയിട്ട്, വീട്ടിലെത്തി, ചീത്തവിളിയും തല്ലും കൊണ്ട് ഭാര്യയേയും കുഞ്ഞുങ്ങളേയും നിശ്ശബ്ദരാക്കിയ ചിലരും അക്കൂട്ടത്തിലുണ്ടായിരുന്നു. ഊഹക്കച്ചവടം, ലോട്ടറി മുതലായവ മുഖേന തങ്ങളുടെ വരുമാനം വർധിപ്പിക്കുന്നതിലുള്ള യത്നത്തിൽ മൂലധനം പോലും നഷ്ടപ്പെട്ടവരും ഉണ്ടായിരുന്നു. ഇവരെല്ലാം ഒന്നു ചേർന്നു താന്താങ്ങളുടെ രീതിക്കനുസരിച്ച് സർക്കാരിനെ പരസ്യമായി നിന്ദിച്ചു പോന്നു. ധനികന്മാർ ദരിദ്രന്മാരുടെ ചോരയൂറ്റിക്കുടിച്ച് സ്വന്തം കുമ്പ വീർപ്പിക്കുന്നു; സർക്കാർ ഇവരെ ശിക്ഷിക്കുന്നതിനു പകരം സഹായിക്കുന്നു. കാക്കയെക്കണ്ടിച്ച് കഴുകനെ തീറ്റുന്ന സർക്കാരാണിത്. ഇതു ജനായത്തമല്ല, ധനായത്തമാണ്; കക്ഷിരാഷ്ട്രീയമാണിവിടുള്ളത്. ഈ സർക്കാരിൽ ഉന്നത സ്ഥാനങ്ങളിലിരിക്കുന്നവൻ സാഹോദര്യത്തിനു പകരം സ്വജന പക്ഷപാതം ആദർശമായി സ്വീകരിച്ചിട്ടുള്ളവരാണ്; സേവനത്തിനു പകരം ഫലങ്ങൾ സഞ്ചയിക്കുന്നവരാണിവർ; തങ്ങളുടെ ചെയ്തികൾ സമർഥിക്കുന്നതിന് പ്രമാണങ്ങൾ തിരഞ്ഞു പിടിക്കുന്നവരാണിവർ എന്നൊക്കെ പറഞ്ഞു പോന്നു. ഇതൊക്കെ കേട്ട് പുല്ലയ്യായും, അവരോടൊപ്പം കൈ ഉയർത്തി 'ജയ് ജയ്' വിളിച്ചു.

ക്രമേണ അയാളുടെ മനസ്സിൽ പല സംശയങ്ങളും സങ്കോചങ്ങളും അങ്കുരിച്ചു വന്നു. എന്നാൽ അവയൊക്കെ അയാൾ ഉള്ളിൽ അടക്കി വച്ചതേ ഉള്ളു. സാവകാശത്തിലാണെങ്കിലും അയാൾക്കും തോന്നിത്തുടങ്ങി ഇവർ പറയുന്നത് സത്യമല്ലേ എന്ന്. എന്തു കൊണ്ട് ജീവിക്കാൻ അനുവദിക്കപ്പെടുന്നില്ല? മൂന്നു നാലു ദിവസങ്ങൾ കഴിഞ്ഞപ്പോൾ പുല്ലയ്യാ തന്നെ ഇക്കാര്യങ്ങളൊക്കെ പുറത്തു പറയാൻ തുടങ്ങി. നേരത്തെ സ്വന്തം ചങ്ങാതിമാരോടു മാത്രമേ പറഞ്ഞിരുന്നുള്ളു. ഭർത്താവ് ഇതൊക്കെ പറയുന്നതു കേട്ടപ്പോൾ നീലി ചോദിച്ചു :

"അങ്ങ് എന്താണീ പറയുന്നത്?"

"നിനക്കു മനസ്സിലാകുകയില്ല – ഇന്നത്തെ പുതിയ തലമുറ ഉണർന്നു കഴിഞ്ഞിരിക്കുന്നു . അസത്യം ഇനി അധികനാൾ ചെലവാകുകയില്ല. മേലാൽ രാജാവും തെണ്ടിയും ഒരുപോലെയാകും".

നീലിക്കു ചിരി വന്നു. അവർ പറഞ്ഞു:

"ഇങ്ങിനെ വിളിച്ചു പറഞ്ഞതുകൊണ്ട് അങ്ങിനെയാകുമോ?"

"പിന്നെന്ത്? തെരഞ്ഞെടുക്കപ്പെടുന്ന ആൾ അധികാരത്തിൽ വരുമ്പോൾ എന്തുകൊണ്ട് ആകുകയില്ല? അന്ന്, കൃഷി ഭൂമി കൃഷിക്കാരന്റേതാകും.... വേലക്കൂലിയും ദിവസം മൂന്നു രൂപയിൽ കുറയുകയില്ല! അന്നു ഭിക്ഷതെണ്ടൽ പേരിനു പോലും ശേഷിക്കുകയില്ല! "

"പ്രവർത്തിക്കുന്നവർ പറഞ്ഞു നടക്കുമോ?"

"അപ്പറഞ്ഞതു കൊള്ളാം. നമുക്കു കാണാമല്ലോ! അയാൾ അധികാരത്തിൽ വന്നാൽ, ധനികന്മാരുടെ സ്വത്തെല്ലാം പാവങ്ങൾക്കു വീതിച്ചു കൊടുക്കും."

"വീതിച്ചു കൊടുക്കുമെന്നു തന്നെയിരിക്കട്ടെ, അതു ചെലവാക്കി കഴിഞ്ഞാൽ അവൻ വീണ്ടും ദരിദ്രനാകും. ഒന്നു ചോദിക്കട്ടെ, ഇങ്ങിനെ സ്വന്തം ജോലി കളഞ്ഞിട്ട് ഇതിലൊക്കെ ചെന്നു കുടുങ്ങുന്നതെന്തിന്. ഒരു കൈയിലെ അഞ്ചുവിരലും ഒരു പോലെ ഇരിക്കയില്ല. എന്നിട്ടും ഓരോന്നിനും അതതിന്റേതായ മേന്മ ഉണ്ട്. ഒന്നിച്ച് കഴിയുന്നതിൽ സുഖമുണ്ട്. വീതിച്ചു കഴിഞ്ഞാൽ അതൊരിക്കലും കിട്ടുകയില്ല. പിന്നെ, നന്മയും തിന്മയും പ്രത്യേകം പ്രത്യേകം വീതിക്കുക സാധ്യമല്ല. രണ്ടിലും അതതിന്റേതായ ഗുണം

എപ്പോഴുമുണ്ട്. എന്തിന് വെറുതേ തന്നെപ്പോലുള്ള മറ്റൊരുവനെ കൊല്ലുവാൻ മിനക്കെടുന്നു. ഇന്ന് അങ്ങയുടെ ഊഴം; നാളെ മറ്റാരുടേത് – ഇക്കാര്യം മറക്കരുത്. അതുകൊണ്ട് എനിക്ക് ഇത്രമാത്രമേ പറയാനുള്ളൂ; ഈ പാഴ്‌വേല ഉപേക്ഷിക്കൂ; എന്നിട്ട് സ്വന്തം ജോലി ചെയ്യൂ".

നീലി അമ്മൂമ്മയെ ഓർത്തു. ഓരോ ദുഃഖത്തിലും നീലിയെ സഹായിച്ചിരുന്നത് അമ്മൂമ്മയുടെ ഉപദേശമാണ്. നീലിയുടെ വർത്തമാനം കേട്ട് പുല്ലയ്യാ ഒന്നും പറഞ്ഞില്ല. അന്നു രാത്രിയും ദൂരെ എവിടെയോ തെരഞ്ഞെടുപ്പു പ്രചരണം സംബന്ധിച്ച മുദ്രാവാക്യങ്ങൾ കേട്ടുകൊണ്ടിരുന്നു. എവിടെ തിരിഞ്ഞു നോക്കിയാലും ഇതേപ്പറ്റിയുള്ള ചർച്ചമാത്രം! ഇതേ സംബന്ധിച്ച ഒച്ചപ്പാട്! ഓരോ തെരുവിലും ഒന്നിനു ശേഷം വേറൊന്ന് എന്ന കണക്കിൽ യോഗങ്ങൾ നടന്നുവന്നു. ഓരോ യോഗത്തിനും വലിയ ജനക്കൂട്ടം ഉണ്ടായിരുന്നു. എല്ലാ മനുഷ്യരിലും ആവേശത്തിന്റെ ഒരു പുതിയ ഓളം അടിച്ചുതുടങ്ങി. ആളും ആളും തമ്മിലും, അയൽവക്കവും അയൽവക്കവും തമ്മിലും – എന്തിന് ഭാര്യയും ഭർത്താവും തമ്മിലും – ഇതേ സംബന്ധിച്ചു ചർച്ചകളാണ് എപ്പോഴും.

തെരഞ്ഞെടുപ്പുദിവസം അടുത്തു വന്നതോടുകൂടി ജനങ്ങളുടെ ഉത്സാഹം പതഞ്ഞു പൊങ്ങി. അന്നു രാത്രി ആ വൃദ്ധൻ മരത്തിന്റെ കീഴിലിരുന്ന് പട്ടിക്കുഞ്ഞിനെ ഓർത്ത് പിറുപിറുത്തു കൊണ്ടിരുന്നു. ഇതു കേട്ട്, മല്ലു ഉറങ്ങിയെങ്കിൽ പട്ടിക്കുഞ്ഞിനെയെടുത്ത് വൃദ്ധന്റെ കൈയിൽ കൊടുക്കണമെന്ന് പുല്ലയ്യാ ആലോചിച്ചു. വൃദ്ധൻ സ്വയം വലിയ കാര്യങ്ങൾ പറയുകയായിരുന്നു. അയാൾ പറഞ്ഞിരുന്നതും തെരഞ്ഞെടുപ്പു കാര്യങ്ങൾ തന്നെയാണ്.

"തെരഞ്ഞെടുപ്പിന്റെ പേര് പറഞ്ഞ് ജനങ്ങൾ പണം വെള്ളം പോലെ ഒഴുക്കുകയാണ്. തൊണ്ട മുഴക്കി മുദ്രാവാക്യം വിളിച്ച് ഭൂമിയും ആകാശവും കീഴ്മേൽ മറിക്കുന്നു. ഇതു കേട്ടാൽ തോന്നും, പൈസകൊടുത്ത് വോട്ടു വാങ്ങി അസംബ്ലിയിൽ പോയി കൈപൊക്കലാണ് ഡെമോക്രസി എന്ന്. മന്ത്രിമാർ മുതൽ ശിപായിമാർ വരെയുള്ളവർക്ക് പ്രസംഗം തകർത്തു കസറുന്നതിനും ഉപദേശങ്ങൾ കെട്ടഴിച്ചു വിടുന്നതിനും വേണ്ടിയാണ് രാജ്യത്തിന് സ്വാതന്ത്ര്യം കിട്ടിയതെന്നു തോന്നുന്നു.

തെരഞ്ഞെടുപ്പുകാലത്ത് വിഭിന്ന കക്ഷികളായി വിഭജിക്കപ്പെടുന്ന ജനത, എന്നെന്നേയ്ക്കുമായി വേർപെട്ടുപോകുന്നു എന്നതാണ് സ്വാതന്ത്ര്യത്തിന്റെ മുഖ്യ പരിണാമം. സർക്കാർ കക്ഷി എന്തു കാര്യം പറയട്ടെ, എന്തു ചെയ്യട്ടെ പ്രതിപക്ഷങ്ങൾ അതിനെ നിന്ദിച്ചു കൊണ്ടേയിരിക്കുന്നു. സ്വാതന്ത്ര്യത്തിന്റെ യഥാർഥ രൂപം ഇതായിത്തീർന്നിരിക്കുകയാണ്."

പ്രസംഗിക്കുന്ന ഭാവത്തിൽ നില്ക്കുന്ന വൃദ്ധന്റെ സമീപം ചെന്ന് പുല്ലയ്യാ ചോദിച്ചു :

"നിങ്ങൾ ഇതൊക്കെ ആരെയാണ് ധരിപ്പിക്കുന്നത്?"

"ആരെയെന്നോ? ഈ മരത്തിനെ! ഈ കല്ലുകളെ! ഈ മരവും കല്ലും എല്ലാം രാഷ്ട്രീയത്തിൽ മുഴുകുന്ന കാലം ഇനിയും അകലത്തിലല്ല. അവയ്ക്കും ജീവനുണ്ടെന്നാണല്ലോ പറയുന്നത്."

"അവിടെ യോഗത്തിൽ എന്താ പ്രസംഗിക്കാത്തത്?"

"എന്തു പറഞ്ഞു? യോഗമോ! ഇംഗ്ലണ്ടിൽ സ്വാതന്ത്ര്യം ഉന്നത നിലവാരം പുലർത്തുന്നത് വെറും യോഗങ്ങളും സമ്മേളനങ്ങളും കൊണ്ടല്ല!" അയാൾ ചിരിച്ചു.

അയാൾ വളരെ നേരം ചിരിച്ചുകൊണ്ടു തന്നെയിരുന്നു. പുല്ലയ്യാ മഞ്ഞുകൊണ്ട് കിടുകിടുത്തു തുടങ്ങി. ആ വൃദ്ധനോടുള്ള ആകർഷണശക്തി കാരണം അവിടെ നിന്ന് പോകുവാൻ കഴിഞ്ഞില്ല. സമീപമുള്ള തോട്ടിൽ നിന്ന് ദുർഗന്ധം വമിച്ചുകൊണ്ടിരുന്നു. അവിടെ നിന്നതു കാരണം പുല്ലയ്യായുടെ മനസ്സിൽ, ഓരോ നിമിഷവും പല പ്രകാരത്തിലുള്ള ആശകൾ മുളയിടുവാൻ തുടങ്ങി – 'വയസ്സൻ ഇപ്പോൾ ഉത്സാഹത്തിലാണ്. ചോദിച്ചാൽ സ്വർണം വച്ചിരിക്കുന്ന സ്ഥാനം പറഞ്ഞേയ്ക്കും. അത് ഞാൻ കുഴിച്ചെടുത്ത് നവിരിയിൽ കൊണ്ടുപോകും. അവിടെ, സ്വന്തം പഴയ ഭൂസ്വത്തു വാങ്ങി സുഖമായി ജീവിക്കും.... ഇയാളെയും കൂടെ കൊണ്ടുപോകും....' എന്നാൽ അടുത്ത ക്ഷണത്തിൽ ഇത്തരം സമ്പാദ്യം എത്രനാൾ കൂടെയുണ്ടാകും എന്ന വിചാരം വരികയായി. ഗ്രാമത്തലവൻ ധനികനായത് എങ്ങിനെയാണ്? അയാളുടെ അച്ഛൻ ഏതോ പട്ടണത്തിൽ കൂലിപ്പണിചെയ്തു കഴിയുകയായിരുന്നു. അവിടെ എന്തിന്റെയോ അസ്തിവാരം പണിയാൻ വേണ്ടി ഭൂമി കുഴിക്കുമ്പോൾ താഴെ കുഴിച്ചിട്ടിരുന്ന പെട്ടി കിട്ടി. അതിൽ സ്വർണം ആയിരുന്നു. തന്നെ സംബന്ധിച്ചും ഇങ്ങിനെ സംഭവി

ച്ചാൽ തന്റെ ദുഃഖം മുഴുവൻ തീരും. മല്ലുവിനെ പഠിപ്പിച്ച് വലിയ മനുഷ്യനാക്കും! ഇങ്ങിനെ വിചാരം തുടരുന്നതിനിടയിൽ വൃദ്ധൻ വീണ്ടും പറയാൻ തുടങ്ങി.

"അയാൾ ഗ്രാമത്തിലെ വലിയ ആളാകുന്നു. നാലു ദിക്കുകളിലായി നാലു വെപ്പാട്ടികളെ അയാൾ പാർപ്പിച്ചിട്ടുണ്ട്. വലിയ രാജഭക്തനാകുന്നു. അയാളുടെ ചുറ്റുമുള്ള പാവം ജനങ്ങൾ വളരെ നിഷ്കളങ്കരാണ്. അയാളെ അവർ വളരെ ബഹുമാനിക്കുന്നു. പണം കൊടുത്ത് അയാൾ ബഹുമാനം വാങ്ങുന്നു. ദാനധർമ്മത്തിന്റെ പേരിൽ രണ്ടു രൂപാ എറിഞ്ഞുകൊടുത്തിട്ട് അയാൾ പുണ്യം സമ്പാദിക്കുന്നു. അയാൾ കൊടുക്കുന്ന സാധനങ്ങളിൽ സ്വന്തം പേർ കൊത്തിക്കുന്നു. സമുദായത്തിൽ അയാൾക്കു ലഭിച്ചിരിക്കുന്ന മാന്യത കാണുമ്പോൾ ജനങ്ങളുടെ നിഷ്കപടതയോട് ദയവ് തോന്നുന്നു. ഒരിക്കലും നീതിയിലും, സത്യത്തിലും ഉറച്ചു നില്ക്കാൻ കഴിയാത്ത മനുഷ്യന് ആരെയെങ്കിലും സഹായിക്കാൻ കഴിയുമോ? ഇങ്ങിനെയുള്ള വഞ്ചകന്റെ കൈകളിൽ, ജനങ്ങൾ സ്വന്തം സുഖ ദുഃഖങ്ങളുടെ ചുമതല ഏല്പിച്ചു കൊടുത്താൽ, അവർ എങ്ങിനെ സന്തുഷ്ടരാകും? ജനങ്ങളെ മടയൻമാരാക്കിയിട്ട് സ്വന്തം സ്വാർത്ഥത നേടാൻ മാത്രമേ അവർക്കറിയു. പഠിപ്പുള്ള ഈ മൂഢൻമാരേക്കാൾ മേൻമയേറിയവരാണ് നിഷ്കളങ്കരായ ഈ ജനങ്ങൾ. ഇവരിലാണ് ഇവിടത്തെ പരിഷ്കാരവും സംസ്കാരവും നിലനില്ക്കുന്നത്. ഇവരെ കൊന്നു കളയാൻ ഞാൻ പറയുന്നില്ല. രക്തത്തിനു ദാഹിക്കുന്നവർ മനുഷ്യനല്ല, മൃഗമാണ്. മൃഗങ്ങൾക്ക് മനുഷ്യസമൂഹത്തിൽ സ്ഥാനമില്ല. അപ്പോൾ പിന്നെ, ഇങ്ങിനെയുള്ളവരോടു പെരുമാറേണ്ടത് എങ്ങിനെയാണ്? ഇവരെ ബഹുമാനിക്കുന്നതു നിർത്തണം. സഹോദരൻമാരേ ഞാൻ പറയുന്നു, ഇവരെ ബഹുമാനിക്കുന്നത് ഉപേക്ഷിക്കണമെന്ന്. ഏതു കൃഷിയുമാകട്ടെ, മറ്റുള്ളവർക്ക് ഉപകാരം ചെയ്യുന്നുണ്ടോ അതിനെ പ്രശംസിക്കൂ. ഭൂമിയിൽ സത്യം മാത്രമേ ജനങ്ങൾക്കു നൻമ ചെയ്യുകയുള്ളു. അവർക്കു സുഖം നല്കുകയുള്ളു. കാലത്തിന്റെ പാച്ചിലിൽ ഇനിയും ഒന്നു മാത്രമേ അവശേഷിക്കുന്നുള്ളു – സത്യം. ഈ സത്യത്തിന്റെ അടിത്തറയിൽ ഉയർത്തപ്പെടുന്ന സർക്കാർ മാത്രമേ സ്ഥിരമായി നിലകൊള്ളുകയുള്ളു. അത്തരം സർക്കാരിനെ കുറച്ചു പേർ നിന്ദിച്ചു

എന്നുവരാം. എങ്കിലും അതിന് ഉറച്ചു നിലകൊള്ളാൻ കഴിയും. സത്യത്തെ തൊഴിച്ചിട്ട് മുന്നോട്ട് നീങ്ങുന്ന നേതാക്കൾ, തങ്ങൾ വലിയവരാണ് എന്ന് പറഞ്ഞ് മറ്റുള്ളവരെ വഞ്ചിക്കുന്നവർ, സ്വയം ചതിയിൽപെടുന്നു. അങ്ങിനെയുള്ളവർ ജീവിതത്തിൽ ഒരിക്കലെങ്കിലും പശ്ചാത്തപിക്കുന്നില്ലെങ്കിൽ, നേതാവെന്നതോ പോകട്ടെ, മനുഷ്യനെങ്കിലും ആകുവാൻ അവർക്കു കഴിയുമോ? അങ്ങിനെയുള്ള മൃഗങ്ങളുടെ അന്ത്യവും അതു തന്നെയാണ്. എന്തെന്നാൽ സത്യമാണ് ദൈവം. ദൈവത്തിന്റെ അല്പം അംശം എങ്കിലും ഇല്ലാത്തവന് വലിയ കാര്യങ്ങൾ ചെയ്യുക സാധ്യമല്ല."

വൃദ്ധൻ കുറച്ചു നേരം തന്നെത്താൻ ചിരിച്ചു. മൂടൽമഞ്ഞു പരന്നു. തണുപ്പ് കൂടി വന്നു. അതോടൊപ്പം പുല്ലയ്യായുടെ മനസ്സിലെ വൈവശ്യവും വർധിച്ചു വന്നു. നിശ്ശബ്ദത ഭേദിച്ചു കൊണ്ട് അയാൾ സാവകാശത്തിൽ ചോദിച്ചു.

"നിങ്ങൾ എവിടെയാണ് ആ സ്വർണം ഒളിച്ചുവച്ചിരിക്കുന്നത്?"

"എന്തിന്?"

"കുഴിച്ചിട്ടിരിക്കുകയാണോ?"

"അതേ."

"എവിടെ?"

"തെങ്ങിൻ ചുവട്ടിൽ!"

"എവിടെ? വീട്ടിന്റെ പിൻഭാഗത്തോ?"

"അതേ!"

"വൃക്ഷത്തിന്റെ ഏതു ഭാഗത്തായി?"

"അടുത്തു തന്നെ."

"എത്ര തോല? അതു നിങ്ങളുടെ തന്നെയാണോ?"

വൃദ്ധന് ശുണ്ഠി വന്നു. അയാൾ പറഞ്ഞു "അല്ല. എന്റെ ജീവിതം തകർത്തവന്റെ— പിന്നെ, ഇതൊക്കെ അറിഞ്ഞിട്ട് നിങ്ങൾക്കെന്തു കാര്യം? പോകൂ ഇവിടുന്ന്." അയാളുടെ നിലവിളികേട്ട്, കൂടുതൽ എന്തെങ്കിലും ചോദിക്കാൻ പുല്ലയ്യായ്ക്ക് ധൈര്യം ഉണ്ടായില്ല. അയാൾ എണീറ്റ് മിണ്ടാതെ പോയി.

"ഇത് എന്തൊരു ലോകം? – ഇതെന്തൊരു മനുഷ്യർ? – എല്ലാം മായ! സ്ത്രീ മായയാണ്! പുരുഷൻ വഞ്ചന ആണ്! എല്ലാം കള്ളൻമാരാണ്. ആരോ എന്റെ ജീവിതം കൊള്ളയടിച്ചു. മറ്റാരോ എന്റെ പട്ടിക്കുഞ്ഞിനെ അപഹരിച്ചു!"

നടക്കുമ്പോൾ, വൃദ്ധന്റെ ഒടുവിലത്തെ വാചകം പുല്ലയ്യാ കേട്ടു. പുല്ലയ്യായ്ക്ക് അയാളോട് അലിവു തോന്നി. അയാൾ വേഗം പോയി പട്ടിക്കുഞ്ഞിനെയും എടുത്തു കൊണ്ട് മടങ്ങിവന്നു.

"ഇതാ, നിങ്ങളുടെ പട്ടിക്കുഞ്ഞ്. ഇവിടെ നിന്നാൽ അതിനെ ആരെങ്കിലും വീണ്ടും കൊണ്ടുപൊയ്ക്കളയും...... ഇവിടെ നിന്നു പൊയ്ക്കോ!"

പട്ടിക്കുഞ്ഞിനെ കണ്ടതും വൃദ്ധൻ തുള്ളിച്ചാടി. "എടാ മോനേ! എന്റെ ചങ്ങാതീ. വന്നോടാ. നീ വന്നോടാ. നിന്നോട് എന്തെല്ലാം കാര്യങ്ങൾ പറയാൻ ഞാൻ വിചാരിച്ചു. എന്നെ ഉപേക്ഷിച്ച് നീ എവിടെ പോയിരുന്നു?" എന്നു പറഞ്ഞുകൊണ്ട് അയാൾ പട്ടിക്കുഞ്ഞിന്റെ കവിളിൽ ചുംബിക്കാൻ തുടങ്ങി. പട്ടിക്കുഞ്ഞ് കുരച്ചു.

"എടാ... കരയാതെടാ. എന്തിനാ നീ കരയുന്നത്? എനിക്കു നിന്നെ കിട്ടിക്കഴിഞ്ഞല്ലോ" എന്നു പറഞ്ഞ് പട്ടിക്കുഞ്ഞിനെയും കൊണ്ട് അയാൾ അവിടെ നിന്നു പോയി.

പിറ്റെ ദിവസം രാവിലെ, പുല്ലയ്യാ അങ്കണത്തിലിരിക്കുമ്പോൾ ഒരാൾ വന്ന് ജോലിക്കു വിളിച്ചു. പുല്ലയ്യായ്ക്ക് വളരെ അദ്ഭുതം തോന്നി. ഇത്ര പെട്ടെന്ന് ഈ പരിവർത്തനമോ? ആളുകൾ ജോലിക്കാരെ അന്വേഷിച്ച് നടക്കാൻ തുടങ്ങിയിരിക്കുന്നു. യഥാർഥത്തിൽ ലോകം ഇത്രയ്ക്കു മാറിപ്പോയോ? അയാൾക്കു വലിയ സന്തോഷം തോന്നി.

"എന്തു ജോലി?"

"ദിവസം രണ്ടു രൂപാ കിട്ടും. നിങ്ങൾ ചുമടു ചുമക്കുകയോ കല്ലടിക്കുകയോ ഒന്നും വേണ്ട, സാധിക്കുമോ? ഇതാ രൂപാ."

പുല്ലയ്യാ രൂപ വാങ്ങി നീലിയുടെ കൈയിൽ കൊടുത്തിട്ട് അയാളുടെ കൂടെപ്പോയി. മല്ലുവും അച്ഛന്റെ കൂടെ പുറപ്പെട്ടു. മൂന്നു പേരും ഉദ്ദേശം അര മൈൽ നടന്നു. അവിടെ വലിയൊരു കെട്ടിടത്തിനു മുമ്പിൽ വലിയ ജനക്കൂട്ടം ഉണ്ടായിരുന്നു. ആൾക്കൂട്ടത്തിലെ മിക്കവാറും എല്ലാവരും അയാളെപ്പോലുള്ളവരായിരുന്നു. എല്ലാവരും അന്യോന്യം കുശുകുശുക്കുകയാണ്. അടുത്തു ചെന്നപ്പോൾ പുല്ലയ്യായ്ക്ക് മനസ്സിലായി എല്ലാവരും തെരഞ്ഞെടുപ്പു കാര്യം ചർച്ച ചെയ്യുകയാണെന്ന്. അപ്പോൾ അകത്തേയ്ക്ക് വിളിച്ചു. എല്ലാവരും അങ്ങോട്ടുപോയി. ഒരു മനുഷ്യൻ അവിടെ ഒരു കസേരയിൽ ഇരിക്കുന്നു. വലിയ മീശ. അമ്പതു വയസ്സു തോന്നിക്കും. വലതുകൈയിലെ നാലു വിരലുകളിലും മോതിരങ്ങൾ

തിളങ്ങുന്നു. കറുത്തു മിന്നുന്ന മുഖം. വെളുത്തതും നേർമ്മയുള്ളതും ആയ മുണ്ടും തെളിച്ചമുള്ള ഉടുപ്പുമാണ് വേഷം. കൈത്തണ്ടയിൽ ഒരു തവളയുടെ വലിപ്പമുള്ള വാച്ചുകെട്ടിയിരിക്കുന്നു.

"കേൾക്കൂ, വീണ്ടും ഒരിക്കൽ കൂടി നല്ലപോലെ കേൾക്കൂ." ഉച്ചത്തിലുള്ള അയാളുടെ ശബ്ദം എല്ലാവർക്കും കേൾക്കായി. ഞാൻ പറഞ്ഞതൊക്കെ നിങ്ങൾ മനസ്സിൽ ദൃഢമായി ഉറപ്പിച്ചുകൊള്ളൂ. ആരും അതു മറക്കരുത്. ഞാൻ ഇന്നു ചുമതലപ്പെടുത്തിയ കാര്യങ്ങൾ നിർവഹിച്ചിട്ട് വീട്ടിൽ പോകുന്നവർക്ക് നാളെ മൂന്നുരൂപാ തരുന്നുണ്ട്."

"ചെയ്യാം, ചെയ്യാം."

ആ വ്യക്തി കസേരയിൽ നിന്നെഴുന്നേറ്റു. പിന്നെ പ്രസംഗത്തിന്റെ ആംഗ്യങ്ങളോടും ഭാവപ്രകടനങ്ങളോടും പറഞ്ഞു!

"നിങ്ങൾ പഠിപ്പുള്ളവരുടെ അടുത്ത് പോകരുത്. നമ്മുടെ രാജ്യത്തിലെ പഠിപ്പുള്ളവരെ അപേക്ഷിച്ച് നല്ലവരാണ് പഠിപ്പില്ലാത്തവർ. പഠിപ്പുള്ളവർ വെറും പുസ്തകപ്പുഴുക്കളാണ്. ലോകകാര്യങ്ങൾ അവർക്ക് ഒട്ടും അറിഞ്ഞുകൂടാ. അതുകൊണ്ട് നിങ്ങൾ പട്ടണത്തിലെ അക്ഷരാഭ്യാസമില്ലാത്തവരുടെ അടുത്തുചെല്ലൂ. അതും ദരിദ്രരുടെ അടുത്ത്. എന്തെന്നാൽ അവരുടെ ദുഃഖം നിങ്ങൾക്കറിയാം. നിങ്ങൾ പറയുന്നത് അവർക്ക് മനസ്സിലാകും. നിങ്ങൾ രണ്ടുകൂട്ടരുടെയും ഹൃദയം എനിക്കറിയാം. എന്ത്, കേൾക്കുന്നുണ്ടോ?"

"ഉണ്ടേ, ഉണ്ട്!"

"ഞാൻ ഇവിടെ പറയുന്നമാതിരി നിങ്ങൾ അവിടെ പറയണം. എന്തിനു പറയണം? എനിക്ക് ഇംഗ്ലീഷ് തിരിയുകയില്ല – ശരിയാണ്, എന്നാൽ എന്ത്? നമ്മുടെ ഭാഷ വരികയില്ലേ? ഞാൻ നിങ്ങളോട് എങ്ങിനെ പറയുന്നുവോ, നാളെ അസംബ്ലിയിലും ശരിക്കും ഇതേരീതിയിൽ, ഇതേ ഭാഷയിൽ സംസാരിക്കും. ഇംഗ്ലീഷിൽ പറയുന്നതുകൊണ്ട് കാര്യങ്ങളൊക്കെ നടക്കുമോ? എന്റെ ചുറ്റും നില്ക്കുന്ന നിങ്ങൾക്ക്, ജനങ്ങൾക്ക് ഇംഗ്ലീഷ് വശമില്ല. എന്റെ പ്രിയപ്പെട്ട ജനങ്ങൾ വെറും മുണ്ടും ഷർട്ടും മാത്രം ധരിക്കുന്നു. അതുകൊണ്ട്, ഞാനും അവരുടെ ഭാഷ സംസാരിക്കും."

"കൊള്ളാം, കൊള്ളാം."

മീശപിരിച്ചുകൊണ്ട് അയാൾ സംഭാഷണം തുടർന്നു. "ഈ സർക്കാരിന്റെ സമ്പ്രദായം എനിക്ക് ഒട്ടും മനസ്സിലാകുന്നില്ല. മദ്യത്തിന്റെ കരിഞ്ചന്ത നിങ്ങൾ ശ്രദ്ധിച്ചിട്ടുണ്ടോ? സർക്കാർ ഉദ്യോഗസ്ഥൻ, അയാൾ ആരു തന്നെയാകട്ടെ, സ്വർണച്ചെരിപ്പിനു മുമ്പാകെ വളഞ്ഞു പോകുന്നു. കോടീശ്വരൻമാർ കരം കൊടുക്കുന്നതിൽ നിന്ന് ഒഴിവാക്കപ്പെടുന്നു. എന്നാൽ പാവങ്ങളാകട്ടെ കരത്തിന്റെ ഭാരം കൊണ്ട് അമർന്നു പോകുകയാണ്. സർക്കാരും അവനെ നടപടികളുടെ വലയിൽ കുരുക്കുകയാണ് ചെയ്യുന്നത്. നാളെ ഞാൻ അസംബ്ലിയിൽ പോകുന്ന പക്ഷം ഇക്കാര്യത്തിനു വേണ്ടി സമരം ചെയ്യും. സർക്കാരിനോട് ഞാൻ പറയും തനിക്കുള്ളത് സർക്കാർ നേരിട്ടു തന്നെ ഇവർക്ക് സപ്ലൈ ചെയ്യണമെന്ന്. അതിൽ നിന്നു കിട്ടുന്ന പണം, അവരുടെ തെരുവുകളിലെ ഓടകൾ വൃത്തിയാക്കുവാൻ ഉപയോഗിക്കണമെന്നും പറയും. അങ്ങിനെ അവർ സുഖിക്കട്ടെ. ഇക്കാര്യങ്ങൾ പറയുന്നതിന് ഇംഗ്ലീഷ് വേണോ? എന്റച്ഛന് ഇംഗ്ലീഷ് അറിവില്ലായിരുന്നു. എന്റെ അപ്പൂപ്പൻ ഇംഗ്ലീഷ് വാക്കുതന്നെ കേട്ടിട്ടില്ല. എന്നിട്ടും പഞ്ചായത്തു നടത്തുന്നതിൽ വലിയ വലിയ സായ്പൻമാർക്കുപോലും അദ്ദേഹത്തിന്റെ ഒപ്പം നില്ക്കാൻ കഴിഞ്ഞില്ല. ഇനി പറയൂ... ഏറ്റവും ഉറക്കെ പറയൂ.... നിങ്ങളുടെ വോട്ട്!" ആരുടെയും വാ തുറന്നില്ല. അപ്പോൾ അയാൾ പറഞ്ഞു – "എടോ പറയൂ, ബംഗാരയ്യായ്ക്ക്!"

"നിങ്ങളുടെ വോട്ട്?"

"ബംഗാരയ്യായ്ക്ക്." എല്ലാവരും ഒറ്റസ്വരത്തിൽ വിളിച്ചു പറഞ്ഞു. പുല്ലയ്യായും വിളിച്ചു. ആ മനുഷ്യന്റെ വാക്കുകളിലും തീർച്ചയായും കുറച്ചു നേരുണ്ടെന്ന് അയാൾക്ക് തോന്നി. അയാൾ കൂലി വാങ്ങിക്കഴിഞ്ഞിരുന്നു. അതുകൊണ്ട് അയാളും മറ്റാളുകളുടെ കൂടെ പ്രചരണ യാത്ര ആരംഭിച്ചു.

മഞ്ഞു കൂടിക്കൂടി വന്നപ്പോൾ, പ്രചരണത്തിനും ശക്തി വർധിച്ചു. എവിടെയും കാണുന്നതും, കേൾക്കുന്നതുമെല്ലാം അതിന്റെ ബഹളം തന്നെ. അവിടെ നിന്ന് ഒറ്റ സീറ്റിലേക്ക് നാലു പേരാണ് മത്സരിച്ചിരുന്നത്. ഇവരിൽ ബംഗാരയ്യാ സ്വതന്ത്രകക്ഷിക്കാരനായിരുന്നു. അയാൾ തന്റെ പൂർവിക സ്വത്ത് പിന്നെയും വർധിപ്പിച്ചിരുന്നു. യുദ്ധകാലത്ത്, കോൺട്രാക്ട് മുഖേന ആയിരക്കണക്കിനു രൂപാ സമ്പാദിച്ചു. ഏതാനും മാസം മുമ്പ് അയാൾ

ഒരു പഴയ കാർ വാങ്ങി. ഈ തെരഞ്ഞെടുപ്പിൽ, തന്റെ ജാതിയിൽ പ്പെട്ടവർക്കിടയിൽ മാന്യതയും പേരും സമ്പാദിക്കുന്നതിനു വേണ്ടി അമ്പതിനായിരം രൂപാ ചെലവ് ചെയ്ത് രാവും പകലും കൈകാൽ തല്ലുകയായിരുന്നു. 'തെരഞ്ഞെടുപ്പിൽ ജയിച്ച് ഞാൻ അംഗമാകുന്ന പക്ഷം, നല്ല കള്ളും മദ്യവും ഗ്രാമത്തിൽ വീണ്ടും കിട്ടാറാക്കും. ഓരോ ഗ്രാമത്തിൽ നിന്നും വസൂൽ ചെയ്യപ്പെടുന്ന തുക, അതേ ഗ്രാമത്തിൽ ചെലവ് ചെയ്യിക്കും.' ഇവ കൂടാതെ മറ്റനേകം വാഗ്ദാനങ്ങളും നൽകിക്കൊണ്ട് അയാൾ സമീപമുള്ള ഗ്രാമങ്ങളിൽ തെരഞ്ഞെടുപ്പു പ്രചരണം നടത്തി. മിക്കവാറും മുഴുവൻ ഗ്രാമവാസികളും അവിടത്തെ ഗ്രാമത്തലവന്റെ പിടിയിലാണെന്ന് അയാൾ നല്ലവണ്ണം മനസ്സിലാക്കിയിരുന്നു. ഗ്രാമത്തലവൻ ആർക്ക് വോട്ടു ചെയ്യണമെന്ന് ആവശ്യപ്പെടുന്നുവോ അതനുസരിച്ച് ഗ്രാമവാസികൾ കണ്ണുമടച്ച് വോട്ടുചെയ്യും. അതു കൊണ്ട് തക്കസമയത്തു തന്നെ ഗ്രാമത്തലവനെ പ്രസാദിപ്പിക്കാമെങ്കിൽ കാര്യം ഫലിച്ചതുതന്നെ. പിന്നത്തെ പ്രചാരണം അദ്ദേഹം തന്നെ നടത്തിക്കൊള്ളും. ബംഗാരയ്യാ ശരിക്കും അതു തന്നെ ചെയ്തു. ഗ്രാമത്തിലെ നിഷ്കപടരായ ജനങ്ങളുടെ മുക്കാൽ പങ്ക് വോട്ട് കിട്ടുമെന്നതിൽ സംശയമൊന്നുമില്ലെന്ന് അയാൾ കരുതി.

മറുഭാഗത്ത് ബംഗാരയ്യയുടെ എതിരാളികൾ അതി വിചിത്രമായ കിംവദന്തി പ്രചരിപ്പിക്കുകയായിരുന്നു. ഇടത്തരക്കാർ അയാളെ പരിഹസിച്ചുപോന്നു. തെരഞ്ഞെടുപ്പുമായി ഇയാൾക്ക് എന്ത് ബന്ധമാണുള്ളതെന്ന് ഉന്നതവിഭാഗത്തിൽപ്പെട്ടവർ ചോദിച്ചു. ഇതു കേട്ട ചിലർ, പരിഹാസമായി പറഞ്ഞു, കൊള്ളയടിച്ച സാമാനങ്ങൾ വില്ക്കുന്നതിനുള്ള അവസരം ഇതുതന്നെയാണെന്ന്. ഇവയ്ക്കെല്ലാം പുറമെ, ബംഗാരയ്യായ്ക്ക് എതിരെ ഏതാനും ഫലിതങ്ങളും പ്രചരിച്ചു. കുറച്ചുനാൾ മുമ്പെ അദ്ദേഹം കാർ വാങ്ങിയില്ലേ? ഒരു ദിവസം അദ്ദേഹം പിൻസീറ്റിൽ ഒറ്റയ്ക്കിരിക്കുകയായിരുന്നു, ഡ്രൈവർ കാറോടിച്ചുകൊണ്ടിരിക്കുകയാണ്. വഴിയിൽ വച്ച് ഗർ–ർ എന്ന ഒച്ച കേട്ടു. ഇതു കേട്ടതും പിൻസീറ്റിൽ നിന്നും ചോദ്യം ഉണ്ടായി, 'എന്താ ഒച്ച കേട്ടത്?' ഗിയർ പിടിച്ചതാണെന്ന് ഡ്രൈവർ മറുപടി പറഞ്ഞു. അദ്ദേഹം പരിഭ്രമിച്ചു പോയി. ഉടൻ ചോദിച്ചു, 'എടോ, എന്തിനാ ഇപ്പോൾ ഗിയർ പിടിച്ചത്? നാളെ വീട്ടിൽ ചെന്നിട്ട് സൗകര്യമായി പിടിച്ചാൽ പോരായിരുന്നോ?'.....

ഒരിക്കൽ ഓടിക്കൊണ്ടിരിക്കുന്നതിനിടയിൽ വണ്ടി പെട്ടെന്നു നിന്നുപോയി. കാരണം ചോദിച്ചപ്പോൾ ഡ്രൈവർ പറഞ്ഞു, വഴിയിൽ ഏതോ കല്ലു കിടന്നു എന്നും അതു കൊണ്ടു നിന്നുപോയതാണെന്നും. അപ്പോൾ അദ്ദേഹം ഡ്രൈവറെ തട്ടിക്കയറി. "അപ്പോൾ താനിത്ര മടയനാണോ? ഉച്ചത്തിൽ ഹോൺ അടിച്ചിരുന്നെങ്കിൽ കല്ലു മാറുമായിരുന്നല്ലോ!" ഒരു ദിവസം അദ്ദേഹം പട്ടണത്തിൽ ഒരു തെരുവിൽ പ്രസംഗിക്കുകയായിരുന്നു. പ്രസംഗത്തിനിടയിൽ അയാൾ പറഞ്ഞു. "നിങ്ങൾ എന്നെ അസംബ്ലി മെമ്പർ ആക്കിയാൽ, പൈപ്പിൽ നിന്നു മദ്യം എടുക്കാൻ സൗകര്യപ്പെടുത്തും..... അസംബ്ലിയിൽ ആരും എന്റെ പ്രസംഗം കേൾക്കുന്നില്ലെന്നോ കാര്യം പറയാൻ എനിക്ക് കഴിയുന്നില്ലെന്നോ വരട്ടെ, ഞാൻ വക്കീലിനെ ഏർപ്പെടുത്തി കാര്യങ്ങൾ പറയിക്കും."

ബംഗാരയ്യായെപ്പറ്റി, ഇത്തരം അനേകം ഫലിതകഥകൾ എതിർകക്ഷികൾ പ്രചരിപ്പിച്ചു. എങ്കിലും ഇതൊന്നും അയാളുടെമേൽ ഏശിയില്ല. അയാൾ പറഞ്ഞു – "എനിക്ക് ദരിദ്രരുടെ പിന്തുണ കിട്ടിയിട്ടുണ്ട്. എനിക്കു ജയിക്കാൻ കഴിയുന്നില്ലെങ്കിൽ പിന്നെ മറ്റാർക്ക് ജയിക്കാൻ കഴിയുമെന്ന് ഞാൻതന്നെ ഒന്നുനോക്കട്ടെ. തന്നെപ്പറ്റി പുകഴ്ത്തുന്നതിനുവേണ്ടി അയാൾ പണം ഒഴുക്കിക്കൊണ്ടിരുന്നു. അന്നു രാത്രിയിൽ, അയാൾ പ്രചരണക്കാർക്ക് വയർ നിറയെ സദ്യയും കൊടുത്തു. അയാൾ പറഞ്ഞു, "ഉണ്ടുകൊള്ളു ഉണ്ടുകൊള്ളു. നിങ്ങളുടെ ബുദ്ധിമുട്ടുകൾ എനിക്കറിയാം!"

എല്ലാവരും ഊണു കഴിഞ്ഞപ്പോൾ അയാൾ പറഞ്ഞു, "നിങ്ങൾ ഇപ്പോൾ വീട്ടിൽ പോകണ്ട. ഇന്നു രാത്രി, കാൺഗ്രസ്സുകാർ പട്ടണത്തിൽ ഒരു വലിയ ഘോഷയാത്ര സംഘടിപ്പിക്കുന്നുണ്ടെന്നു കേട്ടു. അതുകൊണ്ട് നമുക്കും അവിടെ പോകേണ്ടിവരും. നിങ്ങളുടെ മുദ്രാവാക്യംവിളിയിൽ, എതിർ പക്ഷക്കാരുടെ മുദ്രാവാക്യം വിളി കേൾക്കാതാകണം. ജോലി നല്ലപോലെ ചെയ്തു മടങ്ങിപ്പോകുകയാണെങ്കിൽ, ഓരോരുത്തർക്കും ഈരണ്ടുരൂപാ കൂടുതൽ കിട്ടും."

ഇതുകേട്ട് എല്ലാവരും അങ്ങിനെയാകട്ടെ എന്നു സമ്മതിച്ചു. പുല്ലയ്യാഴ് അനേക ദിവസങ്ങൾക്കുശേഷം വയർ നിറയെ ഭക്ഷണം കിട്ടി. അയാൾ വിചാരിച്ചു – "ഈ മനുഷ്യന് ദരിദ്രരുടെ ദുഃഖം മനസ്സിലായിട്ടുണ്ടെന്നു തോന്നുന്നു. ഇങ്ങിനെയുള്ള ഒരു മനുഷ്യൻ സർക്കാരിൽ ഉണ്ടാകുന്നപക്ഷം സകലരുടേയും ദുഃഖം തീരും.

മറ്റെകക്ഷിയിൽ ഞാൻ നാലു ദിവസം കൂലിയൊന്നുമില്ലാതെ ചുറ്റിനടന്നു. അവിടെ തിന്നാനും കുടിക്കാനും ഒന്നും കിട്ടിയില്ല."

പെട്രോമാക്സു വിളക്കുകളും കൊട്ടും ഘോഷവുമായി ആളുകൾ പുറപ്പെട്ടു. ആകാശത്തെ തൊട്ടുഴിഞ്ഞു അവരുടെ മുദ്രാവാക്യം വിളികൾ. വഴിക്ക് മറ്റൊരു കക്ഷിയിലെ ആളുകളുമായി കണ്ടു മുട്ടുകയുണ്ടായി. അവർ കൊടിയും പിടിച്ച് അടുത്തുകൂടി കടന്നു പൊയ്ക്കഴിഞ്ഞിരിക്കുന്നു. ഏതാനും ദിവസംമുമ്പ് പുല്ലയ്യാ ആ കക്ഷി യിലെ ആളുകളുമായി ചുറ്റിക്കറങ്ങിയിരുന്നതാണ്. അവരെല്ലാം തന്നെത്തന്നെ നോക്കുന്നതായി അയാൾക്കുതോന്നി. അയാളുടെ ചങ്ങാതിയും, അയലത്തെ പോക്കറ്റടിക്കാരനും എല്ലാം അതിലു ണ്ടായിരുന്നു. ആദ്യം പുല്ലയ്യാക്ക് അല്പം ലജ്ജതോന്നി. എന്നാൽ പിന്നീട് അയാൾക്കുതോന്നി വയർ ആദ്യം, മറ്റെല്ലാ കാര്യങ്ങളും പിന്നെ. നാളെ ഞാൻ വിശപ്പുകൊണ്ടു കിടന്നു പിടയുമ്പോൾ, ഇവരാരും ഒന്നും തരാൻ വരികയില്ല. ഇങ്ങിനെ വിചാരിച്ച് കാൽ ഉറപ്പിച്ചു ചവിട്ടി അയാൾ മുന്നോട്ടുപോയി. അപ്പോഴേക്കും മറ്റൊരു ആൾക്കൂട്ടം കാണാറായി. കൂട്ടത്തിന് മുമ്പിൽ നുകം വച്ച കാളകൾ! അന്തരീക്ഷമാകെ മുദ്രാവാക്യങ്ങളുടെ ഒരു മഹാ സമുദ്രംതന്നെ. എല്ലാവരും കൂടിച്ചേർന്നു വിളിക്കുന്ന മുദ്രാവാക്യങ്ങൾ ലൗഡ് സ്പീക്കറിന് സമീപം നിന്നുള്ള വിളികളുടെ മുമ്പാകെ ദുർബല ശബ്ദ ങ്ങളായിത്തീർന്നിരുന്നു. ക്രമേണ ഒരു കക്ഷിയുടെ ആളുകൾ മറ്റെ കക്ഷിയിലുള്ളവരെ അധിക്ഷേപിക്കാൻ തുടങ്ങി. കാര്യം വഷളായി. രണ്ടു കക്ഷികളിലും പെട്ട ചിലർ അന്തരീക്ഷത്തിന്റെ ചൂട് അല്പം കുറയ്ക്കാൻ യത്നിച്ചു. പക്ഷേ, വാക്കുകളുടെ ചൂട് നിമിഷംപ്രതി വർധിച്ചാണ് വന്നത്. വാക്കുകളുടെ സ്ഥാനം കൈകൾ ഏറ്റെ ടുത്തു. റോഡിനരികിൽ മരാമത്തുപണികൾക്കായി ഇട്ടിരുന്ന കൽ ചില്ലു കൂനകളിൽ കൈ ചെന്നെത്തി. ഒന്നു രണ്ടു കല്ലുകൾ കൊ ണ്ടുള്ള ഏറേറ്റ പുല്ലയ്യാ ആവേശഭരിതനായി. അയാളും രണ്ടു കൈ കൾ കൊണ്ടും കല്ലു പെറുക്കിയെടുത്തു. ആ കല്ല് എറിയാൻ ഓങ്ങിയപ്പോഴും അയാൾക്കു തോന്നി ആരോ തന്റെ കൈ പിടി ച്ചെന്ന്! ഭാര്യയെ ഓർത്ത് ചില്ലുകൾ അയാൾ താഴെത്തന്നെ ഇട്ടു.

അപ്പോൾ, പോലീസ് വരുന്നെന്ന് ആരോ വിളിച്ചു പറഞ്ഞു! കുറെപ്പേർ ഓട്ടം പിടിച്ചു. ഒരു കക്ഷി ഒരുവശത്തേക്കും മറ്റെ കക്ഷി എതിർ വശത്തേക്കും ഓടി. ബംഗാരയ്യായുടെ കക്ഷി മുമ്പിൽ

കടന്നു. പോകുന്നപോക്കിൽ അവർ വിളിച്ചു പറഞ്ഞ ചീത്ത വിളികൾ ഉൾപ്പെട്ട മുദ്രാവാക്യങ്ങൾ ആകാശത്തിൽ മാറ്റൊലി ക്കൊണ്ടു.

കുറച്ചു ദൂരം മുന്നിലായി റോഡരികിൽ നിന്നിരുന്ന വൃദ്ധൻ ഇതൊക്കെ നോക്കിക്കാണുകയായിരുന്നു. കണ്ടുകൊണ്ടിരിക്കുന്ന തിനിടയിൽ, പട്ടിക്കുഞ്ഞിനേയും കൈയിൽവച്ചുകൊണ്ട് അയാൾ അവിടെത്തന്നെ ഇരുന്നു കളഞ്ഞു. വൃദ്ധൻ കുറച്ചുനേരം തന്ന ത്താൻ ചിരിച്ചു. പിന്നെ, സ്നേഹനിർഭരമായ സ്വരത്തിൽ പട്ടി ക്കുഞ്ഞിനെ സാന്ത്വനപ്പെടുത്തുന്ന രീതിയിൽ പറഞ്ഞു – 'മക്കളേ, ഈ ഭ്രാന്തന്മാർ തമ്മിൽ തമ്മിൽ യുദ്ധം ചെയ്യുന്നത് എങ്ങിനെ യെന്നു കണ്ടില്ലേ? എന്തിനാണെന്ന് നിനക്കറിയാമോ? എന്തിനെ ന്നാൽ, ജനങ്ങൾക്കു സന്തോഷം നൽകുന്ന സർക്കാരുണ്ടാക്കാൻ അവർ ആഗ്രഹിക്കുന്നു. ഈ ആളുകൾ അന്യോന്യം ബഹുമാനി ക്കുന്നില്ല. ഈർഷ്യയുടേയും ദ്വേഷ്യത്തിന്റേയും ചിതൽ, മനുഷ്യ രാശിയുടെ മനുഷ്യത്വത്തെ തിന്നു നശിപ്പിച്ചുകൊണ്ടിരിക്കുക യാണ്. ഇങ്ങിനെയുള്ള ഒരു രാഷ്ട്രത്തിന് അധഃപതനത്തിന്റെ കുഴിയിൽ പതിക്കാൻ എത്രകാലം വേണം?'

ഇത്രയും പറഞ്ഞിട്ട് അയാൾ എഴുന്നേറ്റു.

'മക്കളേ, എനിക്കീ സ്ഥിതി വന്നത് എങ്ങിനെ എന്നറിയാമോ? അടുത്തുള്ളവരുടെ തിന്മയിൽ ഒളിഞ്ഞു കിടന്നിരുന്ന നന്മ കാണാൻ എനിക്കു കഴിഞ്ഞില്ല. താഴ്ന്നവരെ സ്വന്തമാക്കാനുള്ള ഔദാര്യം എനിക്കുണ്ടായില്ല. എല്ലാറ്റിനേയും ഞാൻ സ്വാർഥ ദൃഷ്ടികളോടെ വീക്ഷിച്ചു. കപടമായ ഈ അഹങ്കാരം എന്നെ നശിപ്പിച്ചു. ഈ ഭൂമിയിൽ നിമിഷംതോറും വർധിച്ചു വരുന്ന ദുഃഖത്തിന്റെ കാരണം എന്തെന്ന് അറിയാമോ? മനുഷ്യൻ അവന്റെ സ്വാർഥത്തിന്റെ സ്വർണനിറമുള്ള വലയിൽ കുടുങ്ങിപ്പോയി. ഈ വലപൊട്ടിക്കാൻ ഏതു സർക്കാരിനു കഴിയുന്നോ, ആ സർക്കാ രിനു മാത്രമേ, രാമരാജ്യം എന്ന സങ്കല്പം യഥാർഥമാക്കി മാറ്റുവാൻ സാധിക്കുകയുള്ളു. ഇന്ന് ഈ മായ, മനുഷ്യരുടെ ഹൃദയങ്ങളിൽ, ദുരാശയായി ഇരിപ്പുറപ്പിച്ചിരിക്കുകയാണ്. ഇതി നായി സർക്കാർ കുതിരയുടെ കടിഞ്ഞാൺ പിടിക്കാതിരിക്കുന്നേട ത്തോളംകാലം, അതു തോന്നിയപോലെ പ്രവർത്തിച്ച് ഈ ഭൂമിയെ നരകമാക്കിത്തീർക്കും! മറ്റുള്ളവരുടെമേൽ അച്ചടക്കം പുലർത്താൻ

ചുമതലപ്പെട്ട ഭരണക്രമംതന്നെ കടിഞ്ഞാണില്ലാത്ത കുതിരയായി ഓടുന്നിടത്തോളം കാലം, സർവ നാശമല്ലാതെ മറ്റൊന്നും വരില്ല. പ്രവർത്തകനാകാൻ ആഗ്രഹിക്കുന്ന പക്ഷം, അയാൾക്കു ന്യായദൃഷ്ടി ഉണ്ടെന്നിരുന്നാൽ തന്നെ, അതുകൊണ്ടുമാത്രമായില്ല, അവന് വിവേകപൂർണമായ ബുദ്ധിയും വേണം. സുബോധവും വിവേകവും അനേക കോടി ജനങ്ങൾക്ക് സുഖവും സന്തോഷവും പ്രദാനം ചെയ്യും. പുരാതനകാലങ്ങളിൽ രാജാവിന്റെ ന്യായവും മന്ത്രിയുടെ വിവേകവും ചേർന്നാണ് പ്രജകളെ സന്തുഷ്ടരാക്കിയിരുന്നത്. നിഷ്കളങ്കരായ ജനങ്ങൾക്കിടയിൽ വ്യാജമായ അഹങ്കാരം വർധിപ്പിച്ച് അവരെ നിരാശാഗർത്തത്തിൽ തള്ളുന്നവർ ഏറ്റവും ഘോരമായ അപരാധമാണ് ചെയ്യുന്നതെന്ന് ഞാൻ മനസ്സിലാക്കുന്നു. ചങ്ങാതീ, താൻ, നന്ദിയുള്ള ജാതിയിൽപ്പെട്ട ജന്തുവാണ്. അതുകൊണ്ടാണ് ഇക്കാര്യങ്ങളൊക്കെ തന്നോടു പറയുന്നത്. ഞാൻ പറഞ്ഞതൊക്കെ തനിക്കു മനസ്സിലായല്ലോ, ഇല്ലേ?"

പട്ടിക്കുഞ്ഞ് പതുക്കെ കുരച്ചു. വൃദ്ധൻ മെല്ലെ ചിരിച്ചു. അപ്പോഴേക്കും എവിടെയോ നിലവിളിക്കുന്ന ഒച്ച കേട്ടു. പട്ടിക്കുഞ്ഞ് കുറച്ചു വളർന്നു കഴിഞ്ഞിരുന്നെങ്കിലും, അതു നഷ്ടപ്പെട്ടു പോകുമോ എന്ന ഭയം കാരണം അതിനെ എളിയിൽ എടുത്തു കൊണ്ട്, കരച്ചിൽ കേട്ട ദിക്കിലേക്ക് വൃദ്ധൻ സാവധാനത്തിൽ നടന്നുപോയി. ഒരു വീടിന് മുമ്പിൽ ആരുടേയൊ ശവം കിടന്നിരുന്നു. ഒരു സ്ത്രീയും രണ്ടു കുഞ്ഞുങ്ങളും അതിന്മേൽ വീണു കിടന്നു കരയുകയാണ്. അവരുടെ കരച്ചിൽകണ്ട്, അടുത്തും അയൽവക്കത്തും താമസിക്കുന്നവരുടെ കണ്ണുകളിൽനിന്നും അശ്രുക്കൾ പ്രവഹിക്കുന്നു.

വൃദ്ധൻ കുറച്ചുനേരം മിണ്ടാതെ അതു നോക്കിനിന്നു. പിന്നെ പറഞ്ഞു: "സഹോദരാ നിങ്ങൾ മരിച്ചുകഴിഞ്ഞോ?" അവിടെ നിന്നിരുന്നവർ വൃദ്ധന്റെ നേരെ നോക്കി. അയാളുടെ നീണ്ട താടിമീശയും, അഴിച്ചിട്ടിരിക്കുന്ന തലമുടിയും, മുഖത്തിന്റെ പ്രകാശവും കണ്ടപ്പോൾ ആളുകൾക്ക് അയാളോട് ആദരവ് തോന്നി.

വൃദ്ധൻ മൃതദേഹത്തിന്റെ അടുത്തേക്ക് ചെന്നിട്ടു പറഞ്ഞു – "സഹോദരന്മാരെ, നിങ്ങളെന്തിനു കരയുന്നു? ഇതുനോക്കൂ!" ഇങ്ങിനെ പറഞ്ഞിട്ട് ഒരു കൽചില്ലെടുത്ത് നിലത്ത് സമകോണങ്ങളുള്ള ഒരു ത്രിഭുജരേഖ വരച്ചു. പിന്നെ ആ വരകളിൽ ചതുഷ്കോണ

ങ്ങൾ ഉണ്ടാക്കി. അതു വിവരിച്ചുകൊടുത്തുകൊണ്ട് അയാൾ പറഞ്ഞു – "നോക്കൂ, ഇത് ആത്മാവാണ്, ഇതു മനസ്സും! രണ്ടും അന്യോന്യം ഒരുപോലെ ചേരുന്നില്ലെങ്കിൽ, പരമാത്മാവിനു തുല്യമാകുവാൻ അതിന് സാധിക്കുകയില്ല. മനസ്സിനേയും ആത്മാവിനേയും ഒരുമിച്ചു നിർത്താൻ കഴിയാതെവന്നപ്പോൾ അയാൾ മരിച്ചുപോയി. ഇവ രണ്ടും തമ്മിൽ കഴിയുവാൻ കഴിയാത്തിടത്തോളം, ഇപ്രകാരം ജന്മം എടുത്തുകൊണ്ടേയിരിക്കും." ഇത്രയും പറഞ്ഞിട്ട്, എന്തോ കളഞ്ഞുപോയാലത്തെപ്പോലെ മുന്നോട്ടും പിന്നോട്ടും കുറേനേരം ചുറ്റിത്തിരിഞ്ഞുകൊണ്ടിരുന്നു. അയാൾ വീണ്ടും എന്തെങ്കിലും ഇന്ദ്രജാലം കാണിക്കാൻ പോകയാണോ എന്ന് എല്ലാവരും കൗതുകപൂർവം നോക്കിക്കൊണ്ടിരുന്നു. എന്നാൽ, അല്പസമയം കഴിഞ്ഞപ്പോൾ വൃദ്ധൻ അയാളുടെ വഴിക്കുപോയി.

# 33

തെരഞ്ഞെടുപ്പു ബഹളം കഴിഞ്ഞു. അതോടെ പുല്ലയ്യായുടെ നാലു ദിവസത്തെ സുഖജീവിതവും അവസാനിച്ചു. തെരഞ്ഞെടുപ്പിൽ ബംഗാരായ്യാ പറ്റെ തോറ്റു. എങ്കിലും, അയാൾ വലിയ ദാനശീലനാണ്, ദരിദ്രരുടെ ദുഃഖത്തിൽ വേദനിക്കുന്നവനാണ്, തനിക്ക് എന്തെങ്കിലും സഹായം ചെയ്യും എന്നൊക്കെ പുല്ലയ്യാ വിചാരിച്ചു. ഇങ്ങിനെ ആലോചിച്ച്, പകൽ മുഴുവൻ അയാൾ ബംഗാരയ്യായുടെ വീട്ടുവാതുക്കൽ പാറാവുകാരനെപ്പോലെ കുത്തിയിരുന്നു. തന്റെ ചോറു തിന്നവർ തന്നോടു നന്ദികേടു കാണിച്ചു എന്ന വിചാരം ആദ്യം മുതല്ക്കേ ബംഗാരയ്യക്കുണ്ടായിരുന്നു. മാത്രമല്ല, അവരെക്കൊണ്ട്, അയാൾക്ക് ആവശ്യമൊന്നും ഉണ്ടായിരുന്നുമില്ല. അതിനാൽ പുല്ലയ്യായെ കണ്ടപ്പോൾതന്നെ അയാളോട് തട്ടിക്കയറുകയും അയാളെ പുറത്തിറക്കിവിടുവിക്കയും ചെയ്തു. പുല്ലയ്യായ്ക്ക് അതോർത്ത് വളരെ വിഷമം തോന്നി. എങ്കിലും തന്റെ പഴയ ചീത്തക്കാലം ഓർത്ത് മിണ്ടാതെ വീട്ടിലേക്കുപോയി.

തെരഞ്ഞെടുപ്പുകാലത്തു കിട്ടിയ സംഖ്യയിൽനിന്ന് കടം വീട്ടിയതിനുശേഷം അല്പം തുക മിച്ചമുണ്ടായിരുന്നു. ഇതിൽനിന്ന്, മകൾക്കുവേണ്ടി രണ്ടു ഗൗണും, മല്ലുവിന് രണ്ട് നിക്കറും

ഉടുപ്പും നീലി തയ്പിച്ചു. കുറച്ചുതുക കൂടി മിച്ചം വരുന്നെങ്കിൽ ഒരു ചർക്ക വാങ്ങണമെന്ന് അവൾ ആലോചിച്ചിരുന്നു. ഒരു ചർക്ക വാങ്ങുന്ന പക്ഷം നൂലുണ്ടാക്കി കുറേശ്ശെകുറേശ്ശെയായി കുറെ രൂപാ കൂടി സ്വരുമിക്കാമെന്നും, അതുകൊടുത്ത് ഒരു എരുമയെ വാങ്ങാമെന്നും, അതിന്റെ പാൽവിറ്റ് ജീവിതത്തിനുള്ള മാർഗം ഉണ്ടാക്കണമെന്നും ഒക്കെയായിരുന്നു അവളുടെ വിചാരം. എന്നാൽ അവളുടെ ആഗ്രഹങ്ങളൊക്കെ നിരാശയിലാണ് കലാശിച്ചത്.

കുട്ടയുമായി വീണ്ടും അങ്ങാടിയിൽ കൂലിപ്പണിക്കു പോകുന്നതിൽ പുല്ലയ്യാക്ക് സങ്കോചം തോന്നി. തെരഞ്ഞെടുപ്പുകാലത്ത് സമയത്തിനു ആഹാരം കിട്ടിയതുകൊണ്ട് പുല്ലയ്യായുടെ ഉണങ്ങിയ അസ്ഥിപഞ്ജരം അല്പം പച്ചപിടിച്ചു. ഇനി കുഞ്ഞുങ്ങളോടുകൂടി അങ്ങാടിയിൽ കൂലിപ്പണിക്കു പോകുന്നത് നാണക്കേടായി അയാൾക്കുതോന്നി. രണ്ടുദിവസം ജോലിക്കുവേണ്ടി പട്ടണത്തിൽ അങ്ങുമിങ്ങും ചുറ്റിക്കറങ്ങി. സ്റ്റേഷനിൽനിന്ന് ഒരുപ്രാവശ്യം കുറച്ച് സാമാനം പുറത്തെടുത്തുകൊണ്ട് വച്ചതിന് അയാൾക്ക് എട്ടണ കൂലി കിട്ടി. തീർന്നുകാര്യം. അയാളുടെ സ്ഥിതി പഴയ പടിയായി. കുറച്ചു ദിവസമായി വിട്ടുനിന്നിരുന്ന ആലോചനകൾ, വീണ്ടും അയാളെ അലട്ടുവാൻ തുടങ്ങി.

ഒരു ദിവസം ധൈര്യം അവലംബിച്ച്, കുട്ടയും എടുത്ത് അയാൾ അങ്ങാടിയിൽ പോയി. അയാളെ കണ്ടതും പിള്ളേർ അയാളോട് വെറുപ്പു കാണിക്കാൻ തുടങ്ങി. കുറെ പിള്ളേർ അയാളുടെ പിറകെ ചെന്ന് മുണ്ടുപിടിച്ച് വലിക്കുകയും തലമുടി നുള്ളുകയും ചെയ്തു. കുറെ പിള്ളേർ ഭ്രാന്തനെന്നു പറഞ്ഞും, ചീത്തവിളിച്ചും അയാളെ വേദനിപ്പിച്ചു. ഇതൊന്നും അയാൾക്കു സഹിച്ചില്ല.

വീണ്ടും കുറേശ്ശ കുറേശ്ശ ഉപവാസദിവസങ്ങൾ ആരംഭിച്ചു. കുഞ്ഞുങ്ങൾ വിശപ്പുകൊണ്ടു പിടയ്ക്കാൻ തുടങ്ങി. ഒരു രാത്രിയിൽ പുല്ലയ്യാ അങ്കണത്തിൽ കിടക്കുകയായിരുന്നു. ചുറ്റും നിശ്ശബ്ദമാണ്. മല്ലു വിശന്ന് കരഞ്ഞ് ഉറങ്ങിപ്പോയി. അപ്പോൾ ഒരു തീവണ്ടി ഗഡ ഗഡ ശബ്ദമുണ്ടാക്കിക്കൊണ്ടുപോയി. പുല്ലയ്യാ ഞെട്ടിപ്പോയി. വിശപ്പുകൊണ്ടു പിടച്ചു പിടച്ചു താൻ മരിച്ചു പോകയില്ലേ എന്നയാൾക്കു തോന്നി. 'എന്റെ ജീവിതം ഈ വിധം ദയനീയമായിപ്പോയോ? എന്റെ അച്ഛൻ ജീവിതത്തിൽ സുഖിച്ചു. ആളുകൾക്കിട

യിൽ സൽപേരും ആദരവും നേടി. അങ്ങിനെയുള്ള ഒരാളിന്റെ മകനായിരുന്നിട്ടും എനിക്ക് ഈ സ്ഥിതി വന്നല്ലോ? എന്റെ ഭാര്യ അവളുടെ ദാനശീലവും പരോപകാര ബുദ്ധിയുംകൊണ്ട് എനിക്ക് ആഹാരം കിട്ടാതാക്കുന്നുണ്ട്. ഈ ലോകത്തിൽ ആദ്യം വിശപ്പും പിന്നെ ന്യായവും ആണുള്ളത്! വയറ്റിലെ അഗ്നി ശമിപ്പിക്കുന്ന തിനുവേണ്ടി എന്തുചെയ്യുന്നതും ന്യായമാണ്. പിന്നെ ഞാൻ എന്തുകൊണ്ടു ആ വയസ്സന്റെ വീടു കണ്ടുപിടിച്ച് അയാളുടെ സ്വർണം എടുക്കുന്നില്ല. പിൻ ഭാഗത്തെ തെങ്ങിന്റെ ചുവട്ടിൽ സ്വർണം കുഴിച്ചിട്ടിട്ടുണ്ടെന്ന് അയാൾ പറഞ്ഞല്ലോ? ഇത്രയും ചിന്തിച്ചിട്ട് അയാൾ മുന്നിലുള്ള മരത്തിന്റെ നേർക്കു നോക്കി. വൃദ്ധൻ അവിടെ ഇല്ലായിരുന്നു. താൻ പട്ടിക്കുഞ്ഞിനെ അയാളുടെ കൈയിൽ കൊടുത്തതിൽപിന്നെ അയാൾ അവിടെ വന്നിട്ടില്ലെന്ന് പുല്ലയ്യാ ഓർത്തു. മുന്നിലെ മരത്തിന്റെ ശാഖകൾ കാറ്റിൽ ആടി ക്കൊണ്ടിരുന്നു. ആലോചിച്ചാലോചിച്ച് പുല്ലയ്യാ ഉറങ്ങിപ്പോയി. പാതിരാത്രിക്ക് മഞ്ഞ് കൂടിയപ്പോൾ അയാൾ എണീറ്റ് അകത്തു പോയി.

ഗ്രാമത്തിൽ, കണ്ണുപൊട്ടനായ വെങ്കണ്ണ മരിച്ചുപോയെന്ന് അന്നു രാത്രി അയാൾ സ്വപ്നം കണ്ടു. ഉണർന്നപ്പോൾ അയാൾക്ക് സ്വന്തം ഗ്രാമത്തിന്റെ ഓർമ്മവന്നു. നീലമ്മാദേവിയുടെ അമ്പലം. വെങ്കണ്ണയുടെ ആഗ്രഹങ്ങൾ, അയാളുടെ കഷ്ടപ്പാടുകൾ – – – ഇവ യൊക്കെ ഒന്നൊന്നായി അയാളുടെ കൺമുമ്പാകെ വന്നു ചുറ്റിക്കറ ങ്ങാൻ തുടങ്ങി. ഒരിക്കൽ കൂടി ഗ്രാമത്തിൽ പോകാൻ അയാൾ ആഗ്രഹിച്ചു.

നേരം വെളുത്ത ഉടനെ വീണ്ടും ജോലി അന്വേഷണം! ചുറ്റിക്കറങ്ങുമ്പോൾ, മൂന്നുനില കെട്ടിടത്തിനു മുൻവശം പൊളി ച്ചിട്ടിരിക്കുന്ന വീടിന്റെ മുറ്റത്ത് വയസ്സൻ ഇരിക്കുന്നത് അയാൾ കണ്ടു. അയാൾ കെട്ടിടത്തിന്റെ പിൻഭാഗത്ത് തെങ്ങുള്ള വീടുകൾ നോക്കി നടന്നു. അത്തരം അനേകം വീടുകൾ അയാൾ കണ്ടു. ഒടുവിൽ ഈ യത്നത്തിൽ പരാജിതനായ അയാൾ ഓർത്തു, ഒരു പക്ഷേ വൃദ്ധന്റെ വീട് പട്ടണത്തിൽ അല്ലായിരിക്കാമെന്ന്. ഉച്ചയ്ക്കു വീട്ടിലെത്തിയപ്പോൾ, നീലി അയാൾക്കു കഞ്ഞികൊടുത്തു. മുഴു വൻ കഴിച്ചു കഴിഞ്ഞപ്പോൾ, നീലി ഇതുവരെ ഒന്നും കഴിച്ചിട്ടില്ലെന്ന്

അയാൾ ഓർത്തു. ഇക്കാരണത്താൽ മനസ്സിലും വയറ്റിലും അസ്വസ്ഥത അനുഭവപ്പെട്ടു.

പുല്ലയ്യായുടെ കാൽ വേദനിക്കുന്നുണ്ടായിരുന്നു. അതിനാൽ ഉച്ചയ്ക്ക് അയാൾ ഉറങ്ങിപ്പോയി. ഉണർന്നപ്പോൾ സന്ധ്യയായിക്കഴിഞ്ഞിരുന്നു. കൈയും മുഖവും കഴുകി മകനേയും കൂട്ടി അയാൾ വീട്ടിൽ നിന്നു പുറത്തുപോയി. റോഡ് നിറയെ വരികയും പോകയും ചെയ്യുന്ന ആളുകൾ. റോഡരികിലുള്ള പീടികകളിൽ നിന്ന് ആളുകൾ പലതരം സാമാനം വാങ്ങുന്നു. അതു കണ്ടപ്പോൾ, പുല്ലയ്യായുടെ മനസ്സും ശരീരവും വട്ടം തിരിഞ്ഞു. കഷ്ടം, മകനുവേണ്ടി ഒരു റബ്ബർപന്തു വാങ്ങാൻ തനിക്കു കഴിഞ്ഞിരുന്നെങ്കിൽ എന്നയാൾ ആലോചിച്ചു. അതാ, റോഡിന്റെ മധ്യത്തിൽ തന്നെ ഒരു കുട്ടി പന്തും തട്ടി ഇങ്ങോട്ടു വരുന്നു. മല്ലു കൊതിയോടെ അങ്ങോട്ടുതന്നെ നോക്കിനിന്നു. "അച്ഛാ, അച്ഛാ" എന്നു വിളിച്ചുകൊണ്ട് അങ്ങോട്ടു വിരൽ ചൂണ്ടുകയും ചെയ്തു. ഏതോ പെൺകുട്ടി കുഴലും ഊതി പൊയ്ക്കൊണ്ടിരുന്നു. മല്ലുവിനും അതുപോലൊരു പന്തു വാങ്ങണം. അതാ കാണൂ, ഒരു പെൺകുട്ടിയുടെ കൈയിലെ റബ്ബർ പൂച്ച, മ്യാവൂ മ്യാവൂ എന്നു കരഞ്ഞ് അവളെ ചിരിപ്പിക്കുന്നു. മല്ലുവിന് അതും വേണം!

മല്ലുവിനെപ്പറ്റി അയാൾ ചിന്തിച്ചു – "മകനേ, നിന്റെ ജനനം നല്ല മുഹൂർത്തത്തിലാണ്.എന്നിട്ടും നിന്റെ കാലം നല്ലതല്ല!" രണ്ടുപേരും കുറച്ചുകൂടി മുന്നോട്ടുപോയി. അവിടെ ഒരു ജ്യോതിഷി ഇരുന്ന് ഒരാളുടെ കൈ നോക്കുകയായിരുന്നു. തന്റെ ഭാവി അറിയണമെന്ന ആഗ്രഹം പുല്ലയ്യാക്കും ഉണ്ടായി. എന്നാൽ അയാൾക്ക് പൈസ എവിടെ? എങ്കിലും ഭാവി അറിയുന്നത് നല്ലതാണ്. തന്റെ കാലത്തിന് എന്നു മാറ്റം ഉണ്ടാകുമെന്ന് അറിയണം.

"എന്താ മിസ്റ്റർ, കൈ ഒന്നു നോക്കുമോ?" അയാൾ ജ്യോതിഷിയോടു ചോദിച്ചു.

"ഈശ്വരനാമം ചൊല്ലി, നിങ്ങളുടെ മനസ്സിൽ തോന്നുന്നത് എന്താണെന്നുവച്ചാൽ തരൂ." പുല്ലയ്യായുടെ കൈയിൽ ഒരു പൊട്ടച്ചില്ലിപോലുമില്ല. അയാൾ സ്വയം ശപിച്ചുകൊണ്ട് തോട്ടിന്റെ കരയിൽ എത്തി. അപ്പോഴും അയാളുടെ കാൽ വേദനിക്കുന്നുണ്ടായിരുന്നു. അയാൾ അവിടിരുന്നു വിശ്രമിച്ചു. അയാൾക്ക് കഠിനമായ വിശപ്പുതോന്നി. വിശപ്പുമൂലമുള്ള തന്റെ സ്ഥിതി

എന്തായിരിക്കുമെന്ന് അയാൾ ആലോചിച്ചു. എഴുന്നേറ്റു നില്ക്കുവാനുള്ള ശക്തിപോലും തന്റെ കാലുകൾക്കില്ലെന്ന് അയാൾക്കു തോന്നി; വഴിതെറ്റിയ സഞ്ചാരിയെപ്പോലെ ഒരിടത്ത് ഇരുന്നു. വിശപ്പ്, വിശക്കുന്ന സിംഹിയെപ്പോലെ അയാളെ തിന്നുകയാണ്. ക്രമേണ ആളുകൾ ഒഴിഞ്ഞുതുടങ്ങി. വീശിയടിക്കുന്ന കാറ്റ് റോഡിലെ പൊടി തൂത്തുവാരുകയാണ്. ക്ഷീണം കാരണം, മല്ലു, അച്ഛന്റെ തുടയിൽ തലവച്ച് കിടക്കുകയാണ്. അവന്റെ സ്ഥിതി കണ്ട് അച്ഛന്റെ ഹൃദയം ആവേശഭരിതമായി. ദുഃഖഭാരത്താൽ അയാളുടെ ഞരമ്പുകളാകെ വിജൃംഭിച്ചു.

അപ്പോൾ മകന്റെ ജനനസമയം ഓർമ്മവന്നു. ഗ്രാമമാകെ നോക്കിയാലും, തന്റെ മകനെപ്പോലെ ആരും ജനിച്ചിട്ടില്ല. അത്ര മഹത്വം സിദ്ധിച്ചിട്ടും പട്ടണത്തിലെ ഓടയുടെ അരികിലിരുന്ന് വിശന്ന് കരയേണ്ടി വന്നിരിക്കുന്നു. ഇങ്ങനെ ചിന്തിച്ചപ്പോൾ അയാൾ സ്വന്തം വിശപ്പുമറന്ന്, മകന്റെ വിശപ്പ് അനുഭവിച്ചറിയാൻ തുടങ്ങി. മുൻവശമുള്ള റൊട്ടിക്കട പൂട്ടുകയാണ്. അവിടെച്ചെന്ന് ഒരു റൊട്ടി എടുത്തുകൊണ്ട് പോയാലെന്ത് എന്ന് അയാൾ ആലോചിച്ചു! അയാൾ എഴുന്നേറ്റു – എന്നാൽ എന്താ ഇത്? – – മോഷണം? മോഷ്ടിക്കാനാണോ താൻ തുനിഞ്ഞത്? പോലീസ് തന്നെ പിടിക്കയില്ലേ? അപ്പോൾ തന്റെ കുടുംബത്തിന്റെ സ്ഥിതി എന്താകും?

ഇനിയും വീട്ടിൽ എന്തിനു പോകണം എന്ന് അയാൾ ആലോചിച്ചു! എന്നാൽ, തങ്ങൾ രണ്ടാളും വിശക്കുന്ന വയറുമായി മഞ്ഞിൽ ഉറങ്ങിയാൽ എന്താകും സംഭവിക്കുക? രാത്രിയിൽ ഇവിടെ തന്നെ കാണുന്ന ആരെങ്കിലും കള്ളനാണെന്നു കരുതിയാലോ? ഇപ്പോൾ വീട്ടിൽ പോയില്ലെങ്കിൽ നീലി എന്തു വിചാരിക്കും?

അയാൾ എഴുന്നേറ്റു. വീട്ടിലേക്കു നടന്നു. മല്ലുവും കാൽ നീട്ടി വച്ചു. കുറുക്കുവഴിയിൽ കൂടി വേഗം വീട്ടിലെത്താൻ വേണ്ടി തെരുവുകളിൽകൂടിയാണ് നടന്നത്. വഴിയിൽ മറ്റ് ആളുകൾ ഇല്ലായിരുന്നു. അച്ഛനും മകനും മാത്രം.

നാലു ചുവടു വച്ചപ്പോൾതന്നെ പുല്ലയ്യാപ്പ് ക്ഷീണംതോന്നി. ഇതിനിടയിൽ തെരുവിൽ ഒരു കിഴവി ഇരിക്കുന്നത് ബൾബിന്റെ പ്രകാശത്തിൽ അയാൾ കണ്ടു. കണ്ണുപൊട്ടിയാണ് എന്നു തോന്നി.

മുഷിഞ്ഞ് കീറിപ്പറിഞ്ഞ വസ്ത്രമാണ് ഉടുത്തിരിക്കുന്നത്. അതിൽക്കൂടി എത്തിനോക്കുന്ന എല്ലും തൊലിയുമായ ശരീരം. ആ തെരുവിനരുകിൽ ഒറ്റയ്ക്ക് ഇരുന്ന് ദീന സ്വരത്തിൽ വിളിച്ചുപറയുകയാണവൾ – "അമ്മേ, സാറേ, കണ്ണുപൊട്ടിയാണേ! ജോലി എടുക്കാൻ പാടില്ലേ! ഏതു ജന്മത്തിലെ പാപമാണ് ഈ ജന്മത്തിൽ തിന്നുന്നതെന്ന് അറിഞ്ഞുകൂടേ...... പാപം നിറഞ്ഞ ഈ വയറ് വേദനിച്ചു പിടയുന്നേ .... എന്നോടു ദയവു കാട്ടണം അമ്മേ! ഈ കണ്ണുപൊട്ടിയോടു ദയവുണ്ടാകണം സാറേ!"

ഇതു കണ്ടപ്പോൾ, മുജ്ജന്മത്തിൽ എത്ര പാപമാണ് ചെയ്തതെന്ന് അറിഞ്ഞുകൂടെന്ന് പുല്ലയ്യായ്ക്ക് തോന്നി. ഇപ്പോൾ അതനുഭവിക്കുകയാണോ! എന്നിട്ടും ജീവിതമോഹം അവസാനിച്ചിട്ടില്ല. അയാൾ കുറച്ചുനേരം അവിടെത്തന്നെ ഇരുന്നു. കിഴവി ഇപ്പോഴും വിളിച്ചു പറഞ്ഞുകൊണ്ടിരിക്കുകയാണ്. ഇടതു കൈകൊണ്ട് മുമ്പിൽ വിരിച്ചിട്ടുള്ള തുണി തപ്പിനോക്കുന്നുമുണ്ട്. ആ തുണിയുടെ കോണിൽ ഒരണ കിടപ്പുണ്ട്. അതിൽ കിഴവിയുടെ കൈ എത്തിയില്ല. വെളിച്ചത്തിൽ പുല്ലയ്യായ്ക്ക് അതു നല്ലവണ്ണം കാണാം! അവൾ ശരിക്കും കണ്ണുപൊട്ടി തന്നെയോ! ഭിക്ഷ യാചിക്കാൻ വേണ്ടി കണ്ണുപൊട്ടി ആയതല്ലേ? അവിടെനിന്ന് അല്പം അകലെ ഒരു സിനിമാഹാൾ ഉണ്ട്. സിനിമ തീർന്ന ഉടനെ വളരെപ്പേർ അതിലേ വീട്ടിൽ പോയിരുന്നു. അവരെ പ്രതീക്ഷിച്ചിരിക്കുകയാണ് കിഴവി. അതിനാൽ സിനിമ ഇതുവരെ കഴിഞ്ഞില്ല എന്നും അവൾ പറഞ്ഞുകൊണ്ടിരുന്നു. പുല്ലയ്യാ അവിടെ ഇരിക്കുമ്പോൾ, ഒന്നും രണ്ടും ആയി ആളുകൾ ആ വഴിക്ക് പൊയ്ക്കൊണ്ടിരുന്നു.

ഇപ്പോൾ അവിടെ അച്ഛനും മകനും മാത്രമേ ഇരിക്കുന്നുള്ളൂ. വയസ്സി കുറെ നേരത്തേക്ക് സംസാരിച്ചില്ല. അപ്പോഴേക്കും പുല്ലയ്യായുടെ മനസ്സിൽ പലവിധ ചിന്തകളും ഉണർന്നു. ആ കോണിൽ ഒരണയോ, ഒരു രൂപയോ കിടപ്പുണ്ട്. കിഴവി പിന്നെയും യാചിക്കാൻ തുടങ്ങി. അവളുടെ ശബ്ദം കൂടിക്കൂടി വന്നതോടെ, പുല്ലയ്യായുടെ മനസ്സിലെ ആഗ്രഹവും തള്ളിത്തള്ളി വന്നു. അയാളുടെ ശക്തിയായ വിശപ്പ് കെടുത്താൻ എന്തു ചെയ്യുന്നതും ന്യായമാണെന്ന് അയാൾക്കു തോന്നി. അതുമാത്രമാണ് സത്യം. മറ്റെല്ലാം കള്ളമാണ്, ക്ഷണികമാണ്. അപ്പോൾ അത് എടുക്കാമോ?

പലിശസഹിതം അതു തിരിച്ചുകൊടുക്കാമെന്നും അയാൾ കരുതി. അടുത്ത ക്ഷണത്തിൽ അയാളുടെ വിചാരം തകിടം മറിഞ്ഞു. "എടാ! എന്താ ഇത്? പിന്നെയും മോഷണക്കാര്യമോ? അതും മകന്റെ മുമ്പാകെ! ഇതിനു മുമ്പ് ഒരിക്കൽ സഹിച്ചു കഴിഞ്ഞതാണ്. താൻ കള്ളനായാൽ, തന്റെ മകൻ കള്ളന്റെ മകനാകുകയില്ലേ? കള്ളനാകുകയില്ലേ?——"

അയാളുടെ മനസ്സിൽ എന്തോ ഇരുട്ടു കയറാൻ തുടങ്ങി! അപ്പോഴേക്കും എന്തോ കൊട്ടിന്റേയും പാട്ടിന്റേയും ഒച്ച കേൾക്കായി. കുറെ ആളുകൾ പന്തവും കൊളുത്തി ആ വഴിക്കു വരികയായിരുന്നു. അവരുടെ കൂടെ അലങ്കരിച്ച ഒരു കാളയും ഉണ്ടായിരുന്നു. താളം അടിച്ച് പാട്ടും പാടിയാണ് അവർ വന്നത്. അവരുടെ ഒച്ച കേട്ടപ്പോൾ പുല്ലയ്യായ്ക്കു ജീവൻ വീണു. തന്റെ ഗ്രാമത്തിൽ കൂടി പാടിപ്പാടി പോകുകയാണോ താൻ എന്ന് അയാൾക്കു തോന്നി. വേണമെങ്കിൽ തങ്ങൾ അച്ഛനും മകനും അവരെക്കാൾ നന്നായി കളിക്കുമെന്നും അയാൾ ഓർത്തു. എന്നാൽ——

അവർ വരുന്നതു കണ്ടിട്ടും മല്ലുവിന് ഒരു ഉത്സാഹവും തോന്നിയില്ല. അതിൽനിന്ന്, ആ പിഞ്ചു ജീവന്റെ വിശപ്പും വേദനയും പുല്ലയ്യാ അനുമാനിച്ചു. അതേപ്പറ്റി ഓർത്തോർത്ത് അയാൾ പിന്നേയും തളർന്നുപോയി.

ദാ, മിഠായി കൂട്ടിയിരിക്കുന്ന വണ്ടി. പട്ടണത്തിൽ ആദ്യ രാത്രിയിൽ അവർ കണ്ട വണ്ടിതന്നെയാണത്. അതിനുശേഷം ഇന്നു വീണ്ടും കാണുകയാണ്. അതിലെ മണി അടിച്ചുകൊണ്ടിരിക്കുന്നു. മല്ലു അതിനെ കൊതിയോടെ നോക്കുകയായിരുന്നു. അവന്റെ നേർക്കുതന്നെയാണ് വണ്ടിവരുന്നത്. അവരുടെ ഏറ്റവും അടുത്തു വന്നപ്പോൾ വണ്ടിക്കാരൻ വിളിച്ചു പറയാൻ തുടങ്ങി. "മിഠായി വാങ്ങു; ചൂടു പക്കാവട വാങ്ങു!" അയാളുടെ വാക്കുകൾക്ക് എന്തൊരു മാധുര്യം! എന്തൊരു ചൂട്! പുല്ലയ്യാ ഓർത്തു!

അതാ വണ്ടി തീരെ അടുത്തു വന്നു. മല്ലു വളരെ ഉത്സാഹത്തോടെ എഴുന്നേറ്റ്, "അച്ഛാ! അച്ഛാ!" എന്നു പറഞ്ഞുകൊണ്ട് അതിന്റെ നേർക്കുചൂണ്ടിക്കാട്ടി. വണ്ടി മുന്നോട്ടു നീങ്ങിയപ്പോൾ മല്ലുവിന്റെ കൈയും അതിന്റെ നേർക്കു തിരിഞ്ഞു! പുല്ലയ്യായുടെ ഹൃദയത്തിന് വല്ലാത്ത വേദന അനുഭവപ്പെട്ടു – എന്റെ മല്ലു—— വിശന്നു പിടയുകയാണ്! ഞാൻ വിശന്നു മരിക്കുന്നു— വിശന്നു

പിടച്ചുപിടച്ച് എന്റെ മകന് എന്തെങ്കിലും സംഭവിച്ചാൽ, എന്റെ സിദ്ധാന്തങ്ങൾ അവനെ വീണ്ടുംകൊണ്ടുവരികയില്ല! അയാൾ മകനോടു പറഞ്ഞു – "മോനേ, ചെല്ലൂ. അവരെ നിർത്തിച്ച്, എന്തെങ്കിലും വാങ്ങിച്ചുകൊള്ളൂ." അയാൾ കുട്ടിയെ അങ്ങോട്ടയച്ചിട്ട് അങ്ങുമിങ്ങും നോക്കി. പിന്നെ പതുക്കെ കൈനീട്ടി. അണ!! അയാളുടെ കൈയിൽ ഒരണ!!!! അയാൾ ഓടി വണ്ടിയുടെ അടുത്തെത്തി. അയാൾ ഒരുപൊതി പക്കാവട വാങ്ങി. കുട്ടി അതു ചവച്ചു ചവച്ചു തിന്നാൻ തുടങ്ങി. പുല്ലയ്യായും വിറയ്ക്കുന്ന കൈകളോടെ അതിന്റെ ഓരോ കഷണം പൊട്ടിച്ച് തന്റെ വായിലിടുവാൻ തുടങ്ങി. പൊതി ഒഴിഞ്ഞു. കുട്ടിയുടെ മുഖം പ്രസന്നമായി. ഒരു ഉണർവുണ്ടായി എന്ന് അയാൾക്കുതോന്നി. അതാ, അവന്റെ മുഖത്ത് പഴയപടി ചിരി പരന്നു. പുല്ലയ്യാ ആവേശഭരിതനായി, "മകനേ, മകനേ" എന്ന് വിളിച്ച്, അവന്റെ മേൽ വാത്സല്യം ചൊരിയവേ, അങ്ങ് ദൂരെനിന്ന് കിഴവിയുടെ ദീന ശബ്ദം കേട്ടുതുടങ്ങി. ആ ശബ്ദം ക്രമേണ ക്രമേണ ഉറച്ചു വരുന്നതായും, ശബ്ദം ഏറ്റവും വർധിച്ച് അത് തന്റെ ചെവി പൊട്ടിച്ചു കളയുന്നതായും അയാൾക്കുതോന്നി. അയാളുടെ തല കറങ്ങാൻ തുടങ്ങി. പിന്നൊന്നും അയാൾക്കു കേൾക്കാൻ കഴിഞ്ഞില്ല. "ഹായ് എന്താ, ഞാനീ ചെയ്തത്?..... ആ കിഴവിയുടെ വക, കണ്ണുകാണാത്ത ആ യാചകിയുടെ വക. മോഷണം!! ഇല്ല, ഇല്ല. ഞാൻ മോഷ്ടിക്കുകയില്ലെന്ന് നീലിയോട് സത്യം ചെയ്തതായിരുന്നു..... എന്നിട്ട് എന്തിന്, പിന്നെയും ഞാനിങ്ങനെ ചെയ്തു? ഞാൻ കള്ളനാണോ?? കള്ളനാണോ ഞാൻ?......" അയാളുടെ കണ്ണുകൾ നിറഞ്ഞു. അയാളുടെ ഹൃദയത്തിൽ കഠിനമായ പീഡ അനുഭവപ്പെട്ടു. വായിൽ വിരലിട്ട് ആ ഏകാന്തതയിലിരുന്ന് ഛർദിക്കാൻ തുടങ്ങിയപ്പോൾ, മകനും അച്ഛനെ അനുകരിച്ചു!

"അച്ഛാ! അച്ഛാ! ഇതു നല്ലതല്ല!" എന്നുപറഞ്ഞുകൊണ്ട് മകൻ ഛർദിക്കാൻ തുടങ്ങി. അല്പം മുമ്പ് സന്തോഷത്തോടുകൂടി ചവച്ചുചവച്ചു തിന്നുന്നത് ഛർദിച്ചു കളയുന്നതിന് മകൻ പാടുപെടുന്നതു കണ്ടപ്പോൾ, പുല്ലയ്യായുടെ മനസ്സിലുണ്ടായ ദുഃഖത്തിനും വേദനയ്ക്കും അതിരില്ലായിരുന്നു. തളർന്നു കുഴഞ്ഞ കൈകൾ കൊണ്ട്, അയാൾ മകനെ വാരിയെടുത്ത് എളിയിലിരുത്തി. അച്ഛന്റെ കീറിപ്പറിഞ്ഞ ബനിയൻ പിന്നെയും കീറിപ്പോയിരിക്കുന്നതായി അവൻ മനസ്സിലാക്കി. "അച്ഛാ! ബനിയൻ കീറിപ്പോയി!"

എന്നു പറഞ്ഞുകൊണ്ട് അവൻ താഴെയിറങ്ങി. മകൻ സാവധാനത്തിൽ മുന്നോട്ടു പൊയ്ക്കൊണ്ടിരുന്നു. അച്ഛൻ പിന്നിലായി, ഭാരിച്ച കാൽവയ്പുകളോടെ നടന്നു നീങ്ങി.

"അച്ഛാ! ഈ ബനിയൻ കീറിപ്പോയി.... വേറൊന്നു വാങ്ങിക്കൂ."

"പൈസയില്ല."

"അച്ഛാ! ഞാൻ വലുതാകുമ്പോൾ വാങ്ങിത്തരാം!" ആ പിഞ്ചു കുഞ്ഞിന്റെ വർത്തമാനം കേട്ടപ്പോൾ, പുല്ലയ്യായ്ക്കു ഒരു വശത്തുകൂടി സന്തോഷത്തിന്റേയും മറുവശത്തുകൂടി ദുഃഖത്തിന്റേയും സങ്കല്പങ്ങൾ പൊന്തിവന്നു!

"മോനേ, നീ എന്ന് വലുതാകും?"

"വളരെ വേഗം! അപ്പോൾ ഞാൻ വായിൽ രണ്ടുകൈയും തിരുകി വേഗം വേഗം ഛർദിക്കും" വളരെ സന്തോഷത്തോടെ അഭിനയിച്ചു കാണിച്ചു കൊണ്ട് മല്ലു പറഞ്ഞു.

ഇതു കേട്ട് പുല്ലയ്യായുടെ കണ്ണിൽ നിന്ന് അശ്രു പ്രവഹിച്ചു.

## 34

പിറ്റെ ദിവസം രാവിലെ പുല്ലയ്യാ കുട്ടയും എടുത്ത് അങ്ങാടിയിൽ പോയി. ഇപ്രാവശ്യവും, കഴിഞ്ഞ തവണ പോയപ്പോഴത്തെ സ്വാഗതം തന്നെയാണ് ലഭിച്ചത്. പിള്ളേരിൽ ചിലർ അയാളെ കളിയാക്കി, ചിലർ അധിക്ഷേപിച്ചു, മറ്റുചിലർ ചീത്തവിളിച്ചു. വയസ്സികളുടെ കുശുകുശുപ്പ് വേറെയും! ഇതെല്ലാം കണ്ടും കേട്ടും പുല്ലയ്യാ നാണിച്ചു മരവിച്ചു പോയി. അവിടുന്ന് പൊയ്ക്കളയാമെന്ന് ആദ്യം വിചാരിച്ചു. എന്നാൽ പിന്നീട് തോന്നി ഇന്നത്തേക്കുമാത്രം അവിടെ കൂടാമെന്നും പിന്നൊരിക്കലും വരാതെ കഴിക്കാമെന്നും. ഉച്ചയായപ്പോഴേക്കും വെറും നാലണ കിട്ടി. അതുകൊണ്ട് നാലു പേരുടെ വയർ എങ്ങിനെ നിറയ്ക്കും? എങ്ങിനെയൊ ആഹാരം കഴിച്ചു. സന്ധ്യയായപ്പോഴും ആ നാലണ മാത്രം ബാക്കിയുണ്ട്. മനസ്സിലിരിക്കുന്ന കാര്യം ഇന്നു സാധിക്കണമെന്നുതന്നെ അയാൾ നിശ്ചയിച്ചു. സന്ധ്യയ്ക്ക് മല്ലുവും ഒരുമിച്ച് അയാൾ വെളിയിൽ റോഡിനു നേരെ നടന്നു. റോഡിൽ വളരെപ്പേർ വന്നും പോയും ഇരുന്നു. ജ്യോതിഷി അവിടെത്തന്നെ ഉണ്ട്. വേഗം ചെന്ന്,

കൈകൂപ്പി അയാളുടെ മുമ്പിൽ ഇരുന്നു കൊടുത്തു. കുട്ടിയെ ഒന്നു നോക്കിയിട്ട് ജ്യോതിഷി പറഞ്ഞു.

"സഹോദരാ, വേഷത്തിൽ എന്തിരിക്കുന്നു? ഹൃദയം വലുതായിരിക്കണം. കുട്ടി വലുതായി സത്യസന്ധനാകും. അച്ഛന്റെ പേരിനു പ്രസിദ്ധി ഉണ്ടാക്കും"

ഇതുകേട്ട് പുല്ലയ്യായ്ക്ക് വളരെ സന്തോഷം തോന്നി. ജ്യോതിഷിയുടെ വാക്കുകൾ പൂർണമായി വിശ്വസിച്ചു. ജ്യോതിഷി പുല്ലയ്യായുടെ കൈ സ്വന്തം കൈയിൽ ഗ്രഹിച്ചിട്ട്, കുറെനേരം മിണ്ടാതെ നോക്കിയിരുന്നു. പിന്നെ ഇങ്ങനെ പറഞ്ഞു – "സഹോദരാ! ലക്ഷ്മി നിങ്ങളുടെ അടുത്തു വരുന്നുണ്ട്. എന്നാൽ വേഗം തന്നെ അവിടുന്ന് പോകുന്നുമുണ്ട്. നിങ്ങളുടെ ഹൃദയം, താമരയിലയിൽ വീഴുന്ന വെള്ളത്തുള്ളിയായിത്തീർന്നിരിക്കുന്നു. ജന്മസ്ഥാനത്തിൽ ശനീശ്വരൻ ചുറ്റിക്കറങ്ങുന്നു. നിങ്ങളുടെ ഹൃദയം എല്ലാവർക്കും നന്മ വരാൻ ആഗ്രഹിക്കുന്നു. ഈ ഒരു രേഖ കാണുന്നില്ലേ...... അത് ആയുർ രേഖയാണ്. അതനുസരിച്ച് നിങ്ങൾക്ക് എൺപത് വർഷം ആയുസ്സുണ്ട്. ഇത് നിങ്ങളുടെ ധനരേഖയാണ്...... കാലം ചെല്ലുമ്പോൾ നിങ്ങൾ നാലു കാശുണ്ടാക്കും...... മേലിലാണ് നിങ്ങളുടെ നല്ല കാലം വരുന്നത്..... ദുഃഖം ഉണ്ടാകുകയില്ല! വയർ നിറഞ്ഞാൽ സന്തോഷിക്കും, എന്നാൽ അല്പം കുറഞ്ഞാൽ പരിഭവിക്കും. ഒരേ ഒരു ചക്രം, ഒരേ ഒരു വർത്തമാനം ഒരേയൊരു വിചാരം..... പുരുഷൻ തുമ്മൽ പോലെയാണ്. സ്ത്രീ പുഷ്പത്തിനു തുല്യമാണ്. നിങ്ങളുടെ പേരിൽ ശനീശ്വര പൂജ നടത്തുക. ചീത്തക്കാലം ദൂരെ പോകും...... നല്ലകാലം വരും...... ഇന്നാ..... കുങ്കുമം! പൊട്ടുതൊട്ടുകൊള്ളു!" അയാൾ അച്ഛന്റേയും മകന്റേയും നെറ്റിയിൽ പൊട്ടുതൊടുവിച്ചു. പുല്ലയ്യാ മകനെപ്പറ്റി പല ചോദ്യങ്ങളും ചോദിക്കാൻ തുടങ്ങി. ജ്യോതിഷി ചിരിച്ചുകൊണ്ട് പറഞ്ഞു – "സഹോദരാ!, കുട്ടിയുടെ മുഖംതന്നെ കണ്ണാടിപോലെയാണ്! സിംഹത്തിന്റേയും പല്ലെണ്ണും. ചത്തുപോകട്ടെ, എന്നാലും സത്യം കൈ വെടിയുകയില്ല. അങ്ങിനെയുള്ള കുട്ടി ആയിരത്തിലോ ലക്ഷത്തിലോ ഒന്നു വീതം പോലും ഉണ്ടാകുകയില്ല. ചിലപ്പോൾ, കോടിയിൽ ഒന്നുണ്ടായെന്നു വരാം!"

പുല്ലയ്യായ്ക്ക് രോമാഞ്ചം ഉണ്ടായി. അയാൾ ചോദ്യം ഒന്നും ചോദിച്ചില്ല. രണ്ടണ കൈയിൽ വച്ചുകൊടുത്തു നമസ്കരിച്ചിട്ട് യാത്രയായി. അപ്പോഴേക്ക് റോഡരികിലെ ബൾബ് തെളിഞ്ഞു. അയാൾക്ക് പുത്തനായി ഒരു ഉത്സാഹം തോന്നി. പോകുമ്പോൾ മകനെ കൂടെക്കൂടെ നോക്കി. എന്നിട്ടും അയാൾക്ക് കണ്ടത് മതിയായില്ല. മകൻ ജനിച്ച ദിവസം അയാൾക്ക് ഓർമ്മ വന്നു.

'എന്റെ ആയുസ്സ് എൺപതു വർഷമാണ്. ശനി എപ്പോൾ തീരും? ഞാൻ മകനെ നല്ലവണ്ണം പഠിപ്പിക്കും. പട്ടണത്തിൽ വന്നു കഴിഞ്ഞല്ലോ ആരുടെയെങ്കിലും കാലുപിടിച്ച് എന്റെ മകനെ പഠിപ്പിച്ച് വലിയ മനുഷ്യനാക്കും. ന്യായാസനത്തിൽ ഇരുന്നു കൊണ്ട് പാലും വെള്ളവും വകതിരിക്കുവാൻ തുടങ്ങുമ്പോൾ ആളുകൾ അവനെ പ്രശംസിക്കും. അവൻ വെറും നിസ്സാര നാണോ! ഒരു കോടിയിലൊരുത്തൻ. ഒടുവിൽ എന്താകും അവൻ. പുല്ലയ്യായുടെ മകൻ മല്ലു നായുഡു നടന്ന് നടന്ന് പൊട്ടക്കണ്ണിയായ ആ വയസ്സി ഇരുന്നു ഭിക്ഷയാചിക്കുന്ന തെരുവിലെത്തി. മനസ്സിലെ ആഗ്രഹങ്ങൾ അയാളുടെ വയറ്റിലെ തീ കെടുത്തി.

കണ്ണുപൊട്ടിയായ കിഴവി ഇന്നലെ രാത്രി അവിടെ ഇരിക്കുക യായിരുന്നു. ഇന്നും അവിടെത്തന്നെ ഇരിപ്പുണ്ട്. ഇപ്പോഴും ഇന്നലത്തെപ്പോലെ ദീനതയോടെ നിലവിളിക്കുന്നുണ്ട്. ഇന്ന ലത്തെ തന്റെ ചെയ്തി ഓർത്ത് പുല്ലയ്യാ ലജ്ജിച്ചു. ഇന്നലെ അയാൾക്കു ഉറക്കം വന്നില്ല. ഒരണ പലിശയും ചേർത്ത് രണ്ടണ അയാൾ കിഴവിയുടെ കൈയിൽ വച്ചുകൊടുത്തു. കിഴവി അതു തൊട്ടുനോക്കി മനസ്സിലാക്കി. അവൾ വളരെ സന്തോഷിച്ച് അയാളെ അനുഗ്രഹിച്ചു. എന്നാൽ ഈ അനുഗ്രഹം ശാപമായി ട്ടാണ് പുല്ലയ്യായ്ക്ക് തോന്നിയത്. മനസ്സിലെ അഴുക്ക് വെളിയിൽ കളഞ്ഞാൽ മാത്രമേ പാപം കുറച്ചെങ്കിലും തീരുകയുള്ളു എന്ന് അയാൾ വിചാരിച്ചു. എന്നാൽ അവളോട് അതു പറയാൻ അയാൾക്കു കഴിഞ്ഞില്ല. ഒടുവിൽ അയാൾ പറഞ്ഞു, "മുത്തശ്ശി, ഇങ്ങിനെ അനുഗ്രഹിക്കരുത് ഞാൻ നിങ്ങളോടുള്ള കടം വീട്ടാം."

കിഴവി നിഷ്കളങ്കമായി ചിരിച്ചിട്ടു പറഞ്ഞു.

"നിങ്ങളെപ്പോലുള്ള നല്ലയാളുകൾ എവിടെ കാണുമെന്നു പറയൂ, എന്റേതെന്ന് പറയാവുന്ന വല്ല ധനവും നിങ്ങളെ ഞാൻ ഏൽപ്പിച്ചിരുന്നോ? എനിക്കു വല്ലതും കിട്ടുന്നത് നിങ്ങളെ

പ്പോലുള്ള ദാനശീലൻമാർ തരുന്നതാണ്. നിങ്ങളൊക്കെ ഞങ്ങൾക്കും വല്ലതും തന്നാൽ അതിനു പുണ്യം കിട്ടാവുന്നത് എന്തുകൊണ്ട്?"

"പുണ്യം കിട്ടുമോ? പാപമേ കിട്ടുകയുള്ളൂ." പുല്ലയ്യാ ആവേശ പൂർവം പറഞ്ഞു.

"മകനേ, എന്തൊന്നാ ഈ പറയുന്നത്? എനിക്കും ഒരു നല്ല കാലമുണ്ടായിരുന്നു. എങ്കിലും എന്തു പാപമാണ് ഞാൻ ചെയ്ത തൊന്ന് അറിഞ്ഞുകൂടാ. ഇപ്പോൾ അതു അനുഭവിക്കുന്നു. എല്ലാ വർക്കും വൈകിയോ നേരത്തേയോ അവിടെ പോയേ ഒക്കൂ. അതു വരെ പാപിഷ്ഠമായ വയറിന് അല്പം വല്ലതും കൊടുക്കണം. മകനേ, വാങ്ങുന്നവനേക്കാൾ വലിയവരാണ് കൊടുക്കുന്നവർ. അവരെ അവരുടെ പുണ്യം തന്നെ രക്ഷിച്ചുകൊള്ളും."

പുല്ലയ്യാ നിമിഷ നേരം അവളെ നോക്കി. ഇന്നലെ ഇങ്ങിനെ നികൃഷ്ടജീവിതം നയിക്കുന്നതിനുപകരം എന്തു കൊണ്ടു മരിച്ചു പോകുന്നില്ല എന്നു വിചാരിച്ചു. എന്നാൽ ഇന്നു തോന്നുന്നത്. അവൾ എന്നും സുഖമായി ജീവിക്കട്ടെ എന്ന ആശംസയാണ്. ജ്യോതിഷി പറഞ്ഞത് ശരിയാണ്. ഉടുപ്പിൽ എന്തിരിക്കുന്നു. മനസ്സ് വലുതാകുകയാണ് വേണ്ടത്. ഏതു ചളിക്കുണ്ടിന്റെ മധ്യത്തിലുമാകട്ടെ നീലിയുടെ ഔദാര്യം ചെളിയിൽ വളരുന്ന താമരയുടേതുപോലെ സുഗന്ധമുള്ളതാണ്. ജീവിതത്തിൽ താൻ കണ്ട പലരെപ്പറ്റിയും പുല്ലയ്യാ ഓർത്തു. അവരിൽ രജുവാ ഉണ്ട്. പറഞ്ഞുവന്നാൽ അയാൾ ധനികനാണ്. എന്നാൽ ഒരിക്കലും അയാൾ സന്തുഷ്ടനായിരുന്നില്ല. എന്നാൽ ദരിദ്രയായ കിഴവി - നീലിയുടെ അമ്മൂമ്മ - മരിക്കുന്ന നിമിഷം വരെ എത്ര സന്തുഷ്ട യായിരുന്നു. ആ രജുവ തന്നെയാണ് മനഃപൂർവം തന്നെ ഈ നിലയിലാക്കിയത്. ഈ ലോകത്തിൽ നൻമയും തിൻമയും രണ്ടും ഉണ്ട്. നൻമയ്ക്ക് ഒരിക്കലും മരണമില്ല. തിൻമ, മരിച്ചു മരിച്ച് വീണ്ടും ജൻമമെടുക്കുന്നു. അത് ദിവസവും മരിക്കുന്നു. ദിവ സവും ജനിക്കുന്നു.

പരിശുദ്ധ ഹൃദയമുള്ള ആ കിഴവിയുടെ പാർശ്വത്തിലിരുന്നാണ് പുല്ലയ്യായുടെ ഹൃദയത്തിൽ ഇങ്ങനെയുള്ള ചിന്തകൾ ഉയർന്നുവന്നത്. വളരെ സന്തുഷ്ടനായി അയാൾ വീട്ടിലേക്കു മടങ്ങി. എല്ലാ കാര്യങ്ങളും അയാൾ നീലിയോടു പറഞ്ഞു. അതു

കേട്ട് നീലി പറഞ്ഞു – "ആ പൈസ കയ്യിലുണ്ടായിരുന്നെങ്കിൽ ഒരു നേരത്തെ ആഹാരം കിട്ടിയേനെ." ഇതുകേട്ട് പുല്ലയ്യായ്ക്ക് ദേഷ്യം വന്നു. അയാൾ പറഞ്ഞു, "എന്ത്? എല്ലാവരും ഇങ്ങനെ വിചാരിച്ചാൽ ആ പാവം എങ്ങനെ ജീവിക്കും? അവൾ ചെയ്യുന്ന ജോലിയുടെ പൈസ അവൾക്കു കിട്ടിക്കൂടേ?"

അതിന്റെ പിറ്റേദിവസം അയാൾ അങ്ങാടിയിൽ പോയില്ല. താൻ അങ്ങാടിയിൽ ഒരിക്കലും പോകുകയില്ലെന്ന് തീരുമാനിച്ചു. പുറത്തു ചില ദിവസം കൂലിപ്പണി കിട്ടും. നീലി വളരെ ക്ഷീണിച്ചു. അവൾക്ക് പെട്ടെന്ന് രോഗം പിടിപെടുമോ എന്നു പുല്ലയ്യാ ഭയന്നു. അടുത്തും അയലത്തും ഉള്ളവരോട് കടം വാങ്ങിയിരുന്നു. അവരത് തിരിച്ചു ചോദിച്ചു തുടങ്ങി. വീട്ടുവാടക കൊടുക്കാത്തതിനാൽ ഉടമസ്ഥ ശുണ്ഠി എടുത്തു പറഞ്ഞുതുടങ്ങി, വാടക തരാൻ കഴിവില്ലെങ്കിൽ സാമാനങ്ങൾ അവിടെ ഇട്ടിട്ട് വീട് ഒഴിഞ്ഞുതരണം എന്ന്. ഏതെങ്കിലും വീട്ടിൽ ജോലി കിട്ടുമോ എന്ന് നീലി അന്വേഷിച്ചു. പുല്ലയ്യാ അതു വിലക്കി. അയാൾ ചോദിച്ചു. "വല്ലവരുടേയും വീട്ടിൽ തിണ്ണമെഴുകാനും പാത്രം മിഴുക്കാനും നീ പോകുമോ? നാം പട്ടിണി കിടന്നു ചാകട്ടെ, എന്നാലും അത്തരം പണികൾക്ക് നിന്നെ ഞാൻ അയയ്ക്കുകയില്ല." ദിവസം ചെല്ലുന്തോറും നീലി ക്ഷീണിച്ചു ക്ഷീണിച്ചു വന്നു. വയർ നിറയ്ക്കാൻ കഴിയുമാറ് ഒരിടത്തും അവൾക്കു ജോലി കിട്ടിയില്ല. എന്തു ചെയ്യണം, എന്തു ചെയ്യരുത് എന്ന കാര്യത്തിൽ പുല്ലയ്യായ്ക്ക് ഒരു വഴിയും തോന്നിയില്ല. ഇതേപ്പറ്റി ചിന്തിച്ച് അയാൾ ഉണങ്ങി മുള്ളുപോലെയായി.

ഒരു സന്ധ്യയ്ക്ക് വിശക്കുന്ന വയറുമായി കൂലിപ്പണി തിരക്കി മകനും ഒരുമിച്ച് അങ്ങാടിയിലേക്കു തിരിച്ചു. ഒരു കച്ചവടക്കാരൻ അയാളോടു പറഞ്ഞു "തന്റെ ഊരും പേരും ഒന്നും ഞങ്ങൾക്കറിഞ്ഞുകൂടാ. ഈയിടെ, ഇന്നലെയോ മിനിയാന്നോ ഒരാളെ ഞങ്ങൾ ജോലിക്കു വച്ചു. ഇന്നലെ പീടികയിലെ സാമാനവും എടുത്ത് അയാൾ എവിടെയോ ഓടിക്കളഞ്ഞു." പുല്ലയ്യാ അയാളോടു വളരെ പറഞ്ഞു നോക്കി. കെഞ്ചി, എന്നാൽ ഫലമൊന്നും ഉണ്ടായില്ല. ഒടുവിൽ അച്ഛനും മകനും ക്ഷീണിച്ചു തളർന്ന് തലയും താഴ്ത്തി വീട്ടിലേക്കു മടങ്ങിപ്പോകുമ്പോൾ പെട്ടെന്ന് "സഹോദരാ!" എന്നൊരു വിളി കേട്ടു. പുല്ലയ്യാ ഞെട്ടിപ്പോയി. ശബ്ദം പരിചയ

മുള്ളതുപോലെ തോന്നുന്നു. അയാൾ തല ഉയർത്തി. ആ ചങ്ങാതിയെക്കണ്ടതും പുല്ലയ്യാ ലജ്ജിച്ച് വിവശനായിപ്പോയി. തെരഞ്ഞെടുപ്പു കാലത്ത് ആ സഹോദരന്റെ ഉപദേശം തട്ടിക്കള ഞ്ഞിട്ടാണ്, പുല്ലയ്യാ ബംഗാരയ്യയെപ്പോലുള്ളവരുടെ വലയിൽ കുടുങ്ങിയത്.

ചങ്ങാതി എത്രയും സ്വാഭാവികമട്ടിൽ പുല്ലയ്യായുടെ തോളിൽ കൈവച്ചുകൊണ്ടു ചോദിച്ചു. "സഹോദരാ! വളരെ നാൾ കൂടി യാണല്ലോ കാണുന്നത്. ബംഗാരയ്യ എന്തെങ്കിലും ജോലി തരുവിച്ചോ?"

"ഇല്ല സഹോദരാ, അയാളുടെ ഉദ്ദേശം മനസ്സിലാക്കിയപ്പോൾ മുതൽ ഞാൻ അറിയുന്ന മട്ടു തന്നെ കാട്ടാറില്ല. വാതുക്കൽ നിന്ന് എന്നെ പുറത്തിറക്കിവിടുവിച്ചു. എന്റെ വിധി തന്നെ ചീത്ത യായിരിക്കെ, അയാളെപ്പറ്റി ദോഷം പറഞ്ഞിട്ട് എന്തു വിശേഷം? എനിക്ക് ശനിപ്പിഴയാണ്. ആർക്കെങ്കിലും നല്ലതു ചെയ്താൽ ദോഷ മായിരിക്കും ഫലം. ഞാൻ നിങ്ങൾ പറഞ്ഞതു കേട്ടില്ല. അല്ലായിരു ന്നെങ്കിൽ___.

"ഞാനും ദരിദ്രനാണ്. ദരിദ്രരുടെ അനുഭവങ്ങൾ എനിക്ക് നല്ലവണ്ണം അറിയാം. നിങ്ങൾ അവിടെ കൂലിപ്പണിക്കു പോയി. അതിൽ നിങ്ങളുടെ തെറ്റെന്താണ്? ഇങ്ങിനെ ഹൃദയം കൊച്ചാ ക്കരുത്___ പോകാം. ചായ കുടിക്കാം."

നിഷേധിക്കാൻ പുല്ലയ്യായ്ക്ക് കഴിഞ്ഞില്ല. റോഡിന്റെ അരി കിൽ തന്നെയായിരുന്നു 'കാകാ' ഹോട്ടൽ. അവിടെ ജോലി ചെയ്തിരുന്നവരുടെതുൾപ്പെടെ, എല്ലാ സാധനങ്ങളുടേയും നിറം കറുപ്പായിരുന്നു, കാക്കയുടേതുപോലെ. അതിന്റെ ഒരു മൂലയിൽ മേശപ്പുറത്ത് ഒരു വെള്ളിത്തളികയിൽ തിന്നാനുള്ള ഏതാനും സാധനങ്ങൾ വച്ചിരുന്നു. അതിന്റെ വേറൊരു മൂലയിൽ ചായ ഉണ്ടാക്കാനുള്ള അടുപ്പും പാത്രങ്ങളും ആണ്. ഹോട്ടൽ ഉടമ സ്ഥൻ തടിച്ച് കരുത്തനായ മനുഷ്യനായിരുന്നു. കട്ടിയേറിയ അഴുക്കു ദോത്തിയും ബനിയനും ധരിച്ച് വാതുക്കലായി അയാൾ ഇരുന്നിരുന്നു. അവിടെത്തന്നെ വേറൊരു മേശമേൽ ഒരു കൊച്ചു ഗ്രാമഫോൺ വച്ചിട്ടുണ്ട്. അതിൽ നിന്ന് ഹിന്ദിപ്പാട്ടുകൾ പുറപ്പെട്ടു കൊണ്ടിരിക്കുന്നു.

ആ ചങ്ങാതി, അച്ഛനും മകനും വയർ നിറയെ പറാട്ടയും ബോണ്ടയും വാങ്ങിക്കൊടുത്തു. പിന്നെ വളരെ നിർബന്ധിച്ച് ചായയും കുടിപ്പിച്ചു. പിന്നെ, അയാൾ നാലു ബോണ്ട വാങ്ങിപ്പൊതിഞ്ഞു കെട്ടിച്ച് കൊടുത്തിട്ടു പറഞ്ഞു "വീട്ടിൽ കൊണ്ടുപോയി അമ്മയ്ക്കു കൊടുക്കൂ." ഇങ്ങിനെ പറഞ്ഞിട്ട് മല്ലുവിന്റെ കൈ അയാൾ തൊട്ടുതടവി. കൂടെക്കൂടെ ചങ്ങാതിയെക്കൊണ്ടു ചെലവു ചെയ്യിക്കുന്നല്ലോ എന്നോർത്ത് പുല്ലയ്യായ്ക്ക് ലജ്ജ തോന്നി. വയർ നിറയെ തിന്നതുകൊണ്ട് പുല്ലയ്യായ്ക്ക് അല്പം സുഖം തോന്നി. കാലുകൾക്കും കൈകൾക്കും കുറച്ചു ശക്തി ഉണ്ടായി.

മൂന്നുപേരും വീണ്ടും റോഡരികിലേക്ക് നടന്നു. പുല്ലയ്യാ മൗനം ഭഞ്ജിച്ചു. "സഹോദരാ, നിങ്ങൾക്ക് എവിടെയെങ്കിലും ജോലി ആയോ?"

"ചെയ്യാൻ തയ്യാറുള്ളവർക്ക് ജോലിക്ക് കുറവു വല്ലതുമുണ്ടോ? സഹോദരന്റെ വീട്ടിൽ സഹോദരി സുഖക്കേടായി കിടപ്പാണ്. ആളുകൾ അങ്ങോട്ട് വിരൽ ചൂണ്ടിക്കൊണ്ടിരിക്കുന്നു. ലോകം മുഴുവൻ സുഖമായിരിക്കുമ്പോൾ പാവം എന്തിനു ദു:ഖിക്കുന്നു?"

"ആ സാറിന്റെ വീട്ടിൽ എനിക്കും ജോലി ചെയ്യാൻ കഴിഞ്ഞിരുന്നെങ്കിൽ അല്പം സ്വല്പം സഹായവും കിട്ടിയേനെ."

"അയാളും പോയി ജോലിയിൽ നിന്ന്. അയാൾ എനിക്കു വേണ്ടി ഒന്നും ചെയ്തില്ല."

"അപ്പോൾ പിന്നെ എങ്ങിനെ കിട്ടി?"

"പറയാം, എല്ലാം പറയാം... വരൂ... ഇരിക്കൂ...." റോഡരികിൽ ഒരു ഉയർന്ന കല്ലിൽ ഇരുന്നു. പുല്ലയ്യായും മല്ലുവും ഇരുന്നപ്പോൾ അയാൾ പറയാൻ തുടങ്ങി. "സഹോദരാ, നാളെ രാവിലെ വരൂ ധനികന്റെ സ്വാർത്ഥതയും ദരിദ്രന്റെ കഷ്ടതയും നിങ്ങളുടെ കണ്ണുകൾ കൊണ്ടുതന്നെ കാണൂ. നിങ്ങൾ തന്നെ അതു കാണുമ്പോൾ ഈ ലോകത്തിലെ രീതികളുടേയും, നീതികളുടേയും ന്യായങ്ങളുടേയും, അന്യായങ്ങളുടേയും രഹസ്യം നിങ്ങൾക്കു തന്നെ മനസ്സിലാകും."

"സഹോദരാ, ഈ ഭൂമിയിൽ നിന്നു നീതി പൊയ്പോകുകയാണെങ്കിൽ ഇവിടെ പിന്നെ എന്ത് സംഭവിക്കും?"

"സഹോദരാ, നിങ്ങൾ വിശപ്പുകൊണ്ട് പിടഞ്ഞു മരിക്കുമ്പോൾ നിങ്ങളുടെ നീതി നിങ്ങൾക്ക് എങ്ങിനെ ഉപകരിക്കും? നിങ്ങൾ

ജീവിച്ചിരിക്കുന്നിടത്തോളം ഈ രീതിക്കും നീതിക്കും നിങ്ങളെ സംബന്ധിച്ച് കുറച്ച് അർഥമുണ്ട്. അധികാരത്തിന്റേയും പണത്തിന്റേയും മദത്തിൽ പെട്ട് മനുഷ്യൻ അന്ധനായിത്തീരുകയും, അയാളുടെ കൈകളിൽ ഭരണം വന്നു ചേരുകയും ചെയ്താൽ, അതിന്റെ പരിണാമം എന്തായിരിക്കുമെന്ന് അറിയാമോ? അപ്പോൾ അയാൾ ഏതെങ്കിലും ഒരാളെ കൊല്ലുവാൻ വേണ്ടിപ്പോലും ബോംബോ, അണുബോംബുതന്നെയോ എറിയാൻ ആജ്ഞ നല്കും. ആരുടെ മേൽ ബോംബെറിയുന്നതിന് അയാൾ കല്പിക്കുന്നുവോ അയാളുടെ സമീപവും വശങ്ങളിലും ആയി നിർദോഷികളും നിരപരാധികളും ആയ ജനങ്ങളുണ്ടെന്ന കാര്യം ഒരിക്കലും അയാൾ ആലോചിക്കാറില്ല. അവർ എന്നും സമാധാനകാംക്ഷികളും നിസ്സഹായരും ആണ്. ഈ നിസ്സഹായരായ ജനങ്ങളെ അവരുടെ അറിവില്ലാത്ത സന്താനങ്ങളോടൊപ്പം മരണത്തിന്റെ ഗർത്തത്തിലേക്ക് തള്ളിവിടുകയാണ് അയാൾ തന്റെ ചെയ്തികൾ മുഖേന ചെയ്യുന്നത്. മുഴുവൻ ജനങ്ങളേയും തന്റെ സന്താനങ്ങളെന്നു വിചാരിക്കുന്നവരുടെ കൈയിൽ വേണം ഭരണത്തിന്റെ കടിഞ്ഞാൺ ഏൽപ്പിച്ചുകൊടുക്കാൻ. അങ്ങിനെയുള്ള വ്യക്തി നമുക്കെല്ലാം അമ്മയും അച്ഛനും എല്ലാം ആയിരിക്കും. ദരിദ്രരായ നമ്മുടെ സങ്കടങ്ങളെപ്പറ്റി ചിന്തിക്കാത്തവന് നമ്മുടെ ദുഃഖം ഇല്ലായ്മ ചെയ്യാത്തവന്, നമുക്കു തന്നെയും, രീതിയും നീതിയും അനുസരിച്ചും സത്യസന്ധമായും എങ്ങിനെ ജീവിക്കാൻ കഴിയും?'

'നമ്മുടെ സർക്കാരിനെപ്പറ്റി ഒന്നും പറയരുത്. അതുണ്ടായിട്ട് കുറച്ചുനാളല്ലേ ആയിട്ടുള്ളു. ഇതിനുള്ളിൽ അതിന് എത്രമാത്രം പ്രവർത്തിക്കാൻ കഴിയും? കുറച്ചുനാൾ കഴിഞ്ഞാൽ അതു തീർച്ചയായും നൻമ ചെയ്യും'

'സഹോദരാ, നിഷ്കപടനാണ് നിങ്ങൾ. ഇപ്പോഴും പട്ടണത്തിലെ കാര്യങ്ങൾ നിങ്ങൾക്കറിയില്ലേ? നാം കൊച്ചുകുഞ്ഞുങ്ങളായിരുന്നപ്പോൾ, നമ്മുടെ മാതാപിതാക്കൾ ആഹാരവും വസ്ത്രവും മാത്രം ലഭിക്കുന്നതുകൊണ്ട് സന്തുഷ്ടരായിരുന്നു. എന്നാൽ ഇക്കാലത്ത് റേഡിയോയും കാറുമൊക്കെ വന്നില്ലേ? ഇന്ന്, ഒരു മനുഷ്യന്റേയും ആഗ്രഹത്തിന് അതിരില്ല. വയർ നിറയുന്നതുകൊണ്ടു മാത്രം ഇക്കാലത്ത് ആരും സന്തോഷിക്കുകയില്ല. അവന് കാർ

വേണം. മനുഷ്യന്റെ ആഗ്രഹങ്ങൾ കൂടിക്കൂടി വരുന്തോറും അവന്റെ മനുഷ്യത്വം നശിച്ചു നശിച്ചു വരുന്നു. ഇപ്പറഞ്ഞതൊക്കെ, ഒന്നിച്ചുകിട്ടുന്നവൻ സാധനങ്ങളൊന്നും ഇല്ലാത്തവന്റെ മേൽ തന്റെ അധികാരം ചെലുത്തുന്നു. അവന് കാറിനെപ്പറ്റിയാണ് ചിന്ത; ഇവന്റെ ചിന്ത വിശപ്പിനെപ്പറ്റിയും."

"അപ്പോൾ നിങ്ങൾ പറയുന്നത് ഇവനും കാർ വേണമെന്നാണോ?"

"സർക്കാർ എല്ലാവരുടേയും അച്ഛനും അമ്മയ്ക്കും തുല്യമാണ്. അതിനാൽ അതിനോടു പറയുന്നത് അവന് കാർ കൊടുത്തുകൊള്ളു, പക്ഷേ ഇവന്റെ വിശപ്പും തീർക്കണം. ഇവന്റെ ആഗ്രഹങ്ങളും ഇവനെപ്പോലെ ചെറുതാണ്. ഇവനിൽ നൻമയും കൂടുതലുണ്ട്. രാജ്യത്തിലെ ഏതു പ്രവർത്തനത്തിനും അരയും തലയും മുറുക്കി മുന്നോട്ടുവരുന്നതും ഇവനാണ്. ആർ മുന്നിൽ വരുന്നുവോ ലോകം അവനുള്ളതാകുന്നു."

"അപ്പോൾ പിന്നെ സർക്കാർ ഇക്കാര്യം എന്തുകൊണ്ട് ചെയ്യുന്നില്ല?"

"സഹോദരാ അതാണു കാര്യം. സർക്കാർ കണ്ണുകാണാത്തതാകുമ്പോൾ നമ്മുടെ സങ്കടങ്ങൾ ജനിക്കുന്നു. പണ്ടത്തെ കാലത്ത്, ശ്രീരാമഭഗവാൻ എന്താണു ചെയ്തത്? ഒരു സാധാരണ അലക്കുകാരൻ പറഞ്ഞത് ചിരിച്ചുതള്ളിയോ? ഇല്ല. പക്ഷേ, അവനേയും ഭയന്ന് അവൻ പറഞ്ഞതും അനുസരിക്കണമെന്ന് വച്ച് സീതാമാതാവിനെ കാട്ടിൽ അയച്ചു. അങ്ങിനെയൊരു രാജ്യം വന്നാൽ സഹോദരാ കഞ്ഞിവെള്ളവും നമുക്ക് അമൃതമായിത്തീരും."

"സഹോദരാ! ഏറ്റവും ശരിയാണ് പറഞ്ഞത്. പക്ഷേ ആ രാജ്യം വീണ്ടും വരുമോ?"

"ശ്രീരാമഭഗവാൻ ലങ്കയിൽ നിന്നു മടങ്ങിവന്നിട്ടു ചെയ്തത് എന്താണെന്നറിയാമോ? ഇന്നത്തെപ്പോലെ അന്നും എത്രയോ ജനങ്ങൾ ധനം സമ്പാദിച്ചു കൂട്ടിയിരുന്നു. ശ്രീരാമൻ അവരെയൊന്നും ചെയ്തില്ല. അവിടുന്ന്, ശ്രീഹനുമാൻ മുഖേന ധനമൊക്കെ ശേഖരിച്ചിട്ട് അതുപയോഗിച്ച് പാവങ്ങൾക്ക് സുഖം വരുത്തി. അതുപോലെ, നമ്മുടെ സർക്കാരും കരിഞ്ചന്തയിൽ കോടിക്കണക്കിനു രൂപാ സമ്പാദിച്ചുകൂട്ടി കുത്തിയിരിക്കുന്നവരിൽ നിന്ന്, ധനം

ശേഖരിക്കുന്ന പക്ഷം, നമ്മെപ്പോലുള്ള എത്രയോ പേർക്ക് എളുപ്പത്തിൽ ജോലി കിട്ടുകയില്ലേ?"

"നമ്മുടെ ഗ്രാമത്തിന്റെ സ്ഥിതിതന്നെ കണ്ടില്ലേ! അനേകം ബഖാർ നെല്ലു കിട്ടിയവരിൽ നിന്ന് പ്രോക്യൂർമെന്റ് കുറച്ചു നെല്ലുമാത്രം എടുത്തു. എന്നെപ്പോലുള്ള പാവങ്ങളിൽ നിന്ന് കൂടു തലും. സഹോദരാ ഒരു കാര്യമുണ്ട്. മുകളിലുള്ളവർ നല്ലവരാണ്. എന്നാൽ ഇടയ്ക്കുള്ളവരാണ് ഈ അന്യായമൊക്കെ കാട്ടുന്നത്. ഇവർ സത്യസന്ധരായിരുന്നാൽ നമുക്ക് ഇത്രയേറെ കഷ്ടത അനുഭവിക്കേണ്ടിവരില്ല."

പുല്ലയ്യാ പറഞ്ഞ കാര്യം നിഷേധിക്കാൻ അയാൾക്കു കഴിഞ്ഞില്ല.

"സഹോദരാ ഇതാണ് ലോകത്തിന്റെ വഴക്കം. ലോകത്തിന് അനുസരിച്ച് നാം പ്രവർത്തിക്കാത്ത പക്ഷം നമുക്കു ജീവിക്കാൻ കഴിയുകയില്ല. പിന്നെ, ഇവിടെ വരുന്ന മഹാ പുരുഷജനങ്ങളെ സ്വന്തമായി കരുതി അവരുടെ സുഖത്തിനും സന്തോഷത്തിനും വേണ്ടി ന്യായമായി പ്രവർത്തിക്കുവാൻ കഴിയും. പക്ഷേ, അതുവരെ നാം ജീവിക്കണം. ഞാൻ പറയുന്നതു കേൾക്കു നിങ്ങളും നിങ്ങളുടെ കുടുംബവും വിശന്നു മരിക്കരുത്. രാത്രികാല ങ്ങളിൽ നിങ്ങൾക്ക് എന്റെ കൂടെ വരാമെന്നുണ്ടെങ്കിൽ...."

"എന്തിന്? എന്തിനുവേണ്ടി?" പുല്ലയ്യാ സംശയദൃഷ്ടിയോടെ നോക്കി. നീതിയും ന്യായവും അല്പമെങ്കിലും വ്യതിചലിച്ചാൽ പരിഭ്രമിക്കുന്ന പുല്ലയ്യായുടെ നേർക്ക് നോക്കി ചിരിച്ചുകൊണ്ടു പറഞ്ഞു– "പരിഭ്രമിക്കാതെ. മോഷ്ടിക്കാനല്ല – രാത്രിയിൽ ഹാർ ബറിലെ കപ്പലിൽ നിന്ന് ഗോതമ്പു ചാക്ക് ഇറക്കാനാണ്. ഈ സ്ഥിതിയിൽ നിങ്ങൾക്ക് ഗ്രാമത്തിൽ പോകാൻ സാധിക്കുകയില്ല. അതുകൊണ്ട് അവിടെവന്ന് ജോലി ചെയ്തിട്ട് തിന്നുകയും കുടിക്കുകയും ചെയ്ത് നാലു രൂപയും സമ്പാദിച്ച് സ്വന്തം ഗ്രാമ ത്തിലേക്ക് മടങ്ങിപ്പോകൂ."

പുല്ലയ്യായ്ക്ക് അദ്ഭുതം തോന്നി. അയാൾ പറഞ്ഞു "എന്ത്? എത്ര രൂപാ കിട്ടും?"

"കപ്പലിലെ ക്യാപ്റ്റന്റെ കൃപയുണ്ടെങ്കിൽ നൂറുകണക്കിനു കിട്ടും. നമ്മുടെ തലയിലെഴുത്തു നന്നെങ്കിൽ ആയിരക്കണക്കിനു കിട്ടാവു

ന്നതാണ്. നാളെ രാത്രി ഇതേ സമയത്ത് ഇവിടെ വച്ചുകാണാം. എന്തു പറയുന്നു? വരില്ലേ. പിന്നെ, ഒറ്റയ്ക്കുവരണം."

"ഇവൻ വിടുകയില്ല."

"ജീവിക്കണമെങ്കിൽ വിടുകതന്നെ വേണം!"

അയാളോടു യാത്ര ചോദിച്ചിട്ട് പുല്ലയ്യാ അത്യധികം സന്തോഷത്തോടെ വീട്ടിലേക്ക് പോയി.

"ഇന്നു മുതൽ നമ്മുടെ ദു:ഖം തീർന്നു!" അയാൾ നീലിയോട് പറഞ്ഞു "നാളെ രാത്രിമുതൽ ഹാർബറിൽ ജോലികിട്ടും. നാം തിന്നും, മറ്റുള്ളവർക്ക് തിന്നാൻ കൊടുക്കും, പിന്നെയും മിച്ചംവരുന്നത്, ഒന്നിച്ചുവച്ച് വീണ്ടും നമ്മുടെ ഗ്രാമത്തിൽ പോകും!"

സ്വയം സന്തോഷിച്ച് പുല്ലയ്യാ പറഞ്ഞുകൊണ്ടിരുന്നു. നീലി ഇടയിൽ തടഞ്ഞിട്ടു പറഞ്ഞു:

"കാറ്റിൽ മാളിക പണിയരുത്. എന്നും വയറ്റിനുള്ള വക ഉണ്ടാക്കാൻ കഴിഞ്ഞാൽ തന്നെ ധാരാളമായി."

പട്ടണത്തിൽ വന്നതിൽപിന്നെ, അന്ന് ആദ്യമായി പുല്ലയ്യ സുഖമായി ഉറങ്ങി.

## 35

പുല്ലയ്യായുടെ അനുമാനം ശരിയായിത്തീരുമാറ്, പിറ്റേന്നു രാത്രി മല്ലുവും അയാളുടെ കൂടെപ്പോകാൻ വേണ്ടി പുറത്തിറങ്ങി. വളരെ സമാധാനപ്പെടുത്തിയിട്ടും കുട്ടി അനുസരിച്ചില്ല. നീലി വളരെ സമാധാനം പറഞ്ഞു. മധുരവാക്കുകൾ പറഞ്ഞു. വിരട്ടിനോക്കി. എന്നിട്ടും ഫലം ഉണ്ടായില്ല. ഒടുവിൽ, കോപിച്ചുകൊണ്ട് അവനെ പിടിക്കുകയും ഭർത്താവിനോട് പുറത്തുപൊയ്ക്കൊള്ളാൻ ആംഗ്യം കാണിക്കുകയും ചെയ്തു. പുല്ലയ്യാ പോകാൻ തുടങ്ങിയപ്പോൾ മല്ലു കരഞ്ഞുകൊണ്ടും, കൈകാലു കുടഞ്ഞു കൊണ്ടും അമ്മയുടെ കൈകളിൽ നിന്നു വിട്ടുപോകാൻ യത്നിച്ചു. ഇതുമൂലം വിഷമിച്ചപ്പോൾ, അവൾ അവന്റെ കൈയും കാലും കെട്ടി വീടിന്റെ ഒരു മൂലയിൽ കൊണ്ടുപോയി ഇരുത്തി. മല്ലു ആ കെട്ടു പൊട്ടിച്ച് ഓടാൻ തുടങ്ങിയപ്പോൾ, നീലി അവനെ കയറുകൊണ്ടു മുറുക്കികെട്ടി. എല്ലാ പ്രകാരത്തിലും തോറ്റപ്പോൾ മല്ലു ഏങ്ങിയേങ്ങിക്കരഞ്ഞ് കരഞ്ഞ് ക്ഷീണിച്ച് ഉറങ്ങിപ്പോയി.

പുല്ലയ്യാ ചെന്ന ഉടനെ തന്നെ, ചങ്ങാതി അയാളെ തന്റെ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. ആദ്യമായിട്ടാണ് പുല്ലയ്യാ ചങ്ങാതിയുടെയും അയാളുടെ അയൽക്കാരുടെയും വീടുകൾ കാണുന്നത്. ചപ്പും കുപ്പയും നിറഞ്ഞ് വല്ലാതെ വെറുപ്പു തോന്നിക്കുന്ന അന്തരീക്ഷമായിരുന്നു അവിടത്തേത്. ആ കൊച്ചുകുടിലിന്റെ ഒരു കോണിൽ ചങ്ങാതിയും, സഹോദരിയും, അയാളുടെ മൂന്നു കുഞ്ഞുങ്ങളും താമസിച്ചിരുന്നു. ആകെക്കൂടി ഒരു മുറി മാത്രമേ ഉണ്ടായിരുന്നുള്ളൂ. അതിനെ മുറി എന്നു പറയുന്നതിലും കൂടുതൽ ശരിയായിരിക്കുക വരാന്ത എന്നു പറയുന്നതാണ്. തീരെ ചെറിയ ഒരു വിളക്ക് അവിടെ കത്തുന്നുണ്ടായിരുന്നു. ആ മുറിയുടെ ഒരു മൂലയിൽ കീറിയ പഴന്തുണി വിരിച്ച് ചങ്ങാതിയുടെ സഹോദരി ഉറങ്ങിക്കിടക്കുന്നു. ഇടയ്ക്കിടെ അവളുടെ ദീനരോദനം കേൾക്കാം. ചങ്ങാതിയുടെ മൂത്ത മകന് മല്ലുവിനെക്കാൾ മൂന്നു വയസ്സുകൂടുതൽ പ്രായം തോന്നിക്കും. അവൻ കൈയിൽ ഒരു പുസ്തകം എടുത്ത് ഉച്ചത്തിൽ വായിക്കുകയാണ്. മൂത്ത മകൾ ഇളയ മകളെ തൊട്ടിലിൽ കിടത്തി ആട്ടിക്കൊണ്ടിരിക്കുന്നു.

"കുട്ടി നല്ലവണ്ണം വായിക്കുന്നല്ലോ." അയാൾ ചങ്ങാതിയോടു പറഞ്ഞു.

ചങ്ങാതി മകനെപ്പറ്റി വളരെ കാര്യങ്ങൾ പറഞ്ഞു. തന്റെ ആഗ്രഹമനുസരിച്ചാണ് അവൻ ജീവിക്കുന്നതെന്ന് അയാൾ പറഞ്ഞു. ഇതുകേട്ടപ്പോൾ പുല്ലയ്യായ്ക്കു തോന്നി തന്നെപ്പോലെ തന്നെ തങ്ങളുടെ സന്താനങ്ങളെച്ചൊല്ലി ആനന്ദിക്കുകയും അഭിമാനിക്കുകയും ചെയ്യുന്ന മറ്റാളുകളും ഉണ്ടെന്ന്. ചങ്ങാതിയുടെ സഹോദരിയേയും അമ്മ നഷ്ടപ്പെട്ട ആ കുഞ്ഞുങ്ങളെയും ഓർത്ത് പുല്ലയ്യായ്ക്ക് വളരെ അലിവു തോന്നി. "സഹോദരാ, പാവങ്ങളും അമ്മയില്ലാത്തവരുമായ ഈ പിഞ്ചുകുഞ്ഞുങ്ങളെ എങ്ങിനെ വളർത്തിപ്പോകുന്നു?"

മുറ്റത്തിരുന്നുകൊണ്ട് ചങ്ങാതി തന്റെ രാമായണകഥ മുഴുവൻ പറഞ്ഞു – "സഹോദരാ, ജീവിതമാകുന്ന ഈ വണ്ടി വലിക്കാൻ വേണ്ടി ഞാൻ ജോലി അന്വേഷിച്ചു. കൂലിപ്പണി തിരഞ്ഞു. പക്ഷേ ഒന്നും കിട്ടിയില്ല. ഒടുവിൽ ഹാർബറിൽ കൊച്ചുകച്ചവടം ചെയ്തു നോക്കി. എന്നാൽ അതും അധികനാൾ നടത്തുവാൻ കഴിഞ്ഞില്ല. തന്റെ ചേട്ടത്തി മരിച്ച ദിവസം കൈയിൽ ഒരു പൊട്ടക്കാശുപോലും

ഇല്ലായിരുന്നു. അവസാന ദിവസങ്ങളിൽ അവൾക്ക് വേണ്ട പോലെ ആഹാരം കൊടുക്കാൻ കൂടി കഴിഞ്ഞില്ല. ഒടുവിൽ ദീനം പിടിച്ച്, ഒരു പ്രകാരത്തിൽ പറഞ്ഞാൽ ഞാൻ തന്നെയാണ് അവളെ കൊന്നത്. അന്ത്യശ്വാസം വിടുന്നതുവരെ, അവൾ ഒന്നും എന്നോടു ചോദിച്ചിട്ടില്ല. ഉണ്ണാനും ഉടുക്കാനും ഉള്ളതു കിട്ടട്ടെ, കിട്ടാതിരിക്കട്ടെ, അവൾ കമാ എന്നൊരക്ഷരം ഉരിയാടിയിട്ടില്ല. സഹോദരാ, അവൾ മരിച്ച അന്ന് ഞാനും മരിച്ചു കഴിഞ്ഞു."

ജോലിക്കാര്യം മറന്ന്, പുല്ലയ്യാ അയാളുടെ ദുഃഖകഥകൾ കേട്ടുകൊണ്ടിരുന്നു. ചങ്ങാതി തന്റെ കാര്യങ്ങൾ വീണ്ടും പറയാൻ തുടങ്ങി – "സഹോദരാ, നമ്മുടെ കൈയിൽ എന്താ ഉള്ളത്? ഇപ്പോൾ സമ്പാദ്യമായിട്ടുള്ളത് മനസ്സിന്റെ ധൈര്യം മാത്രമാണ്. അതിന്റെ സഹായത്താൽ ഈ കുഞ്ഞുങ്ങളെ സംരക്ഷിച്ചുകൊണ്ട്, ജീവിതമാകുന്ന വണ്ടി വലിക്കുകയാണ്."

അപ്പോഴേയ്ക്കും പുതിയ ഒരാൾ അവിടെ വന്നു. കറുത്ത് പൊക്കം കുറഞ്ഞ മനുഷ്യൻ. കണ്ടാൽ പേടിതോന്നും. അയാളെ കണ്ടതും ചങ്ങാതി എണീറ്റു. മൂന്നുപേരും മിണ്ടാതെ കുറെ ദൂരം നടന്നു. റോഡിന്റെ വശത്ത് തോട്ടിൻ കരയിൽ ഇരുന്നിട്ട്, ചങ്ങാതി പറഞ്ഞു. "സഹോദരാ! ഇതു സ്വന്തം ആളു തന്നെയാണ്!.... കണ്ടാൽ ഇങ്ങിനെയൊക്കെയിരിക്കും. എന്നാൽ പാവങ്ങൾക്കു വേണ്ടി ജീവൻ പോലും കൊടുക്കും. രൂപാ ഉണ്ടാക്കുന്നതുപോലെ തന്നെ രണ്ടുകൈകൾ കൊണ്ടും വാരിക്കോരി ചെലവാക്കുകയും ചെയ്യും.

അവിടെ നിന്ന് കുറെ അകലെ മാറി ഹാർബറിലെ ബൾബുകൾ വരിയായി തെളിഞ്ഞു നിൽക്കുന്നതു കാണാം. അതു കാണും തോറും പുല്ലയ്യായുടെ മനസ്സിലെ വിഷമം കൂടി വന്നു.

"ജോലിക്ക് എപ്പോൾ പോകും?"

"ഇപ്പോഴില്ല, ഈ രാത്രികളിൽ അവിടെ ജോലിചെയ്യുവാൻ കൂടി കഴിയുന്നില്ല."

"എന്തുകൊണ്ട്?"

"അതാ നോക്കൂ, ആകാശത്തിൽ എന്താണുള്ളതെന്ന്. അവർ പൊയ്ക്കഴിഞ്ഞു."

സംശയം നിറഞ്ഞ ദൃഷ്ടികളോടെ പുല്ലയ്യാ നോക്കി "കപ്പലിൽ നിന്ന് ചരക്കിറക്കാനല്ലേ?.."

"അതേ സഹോദരാ, നമ്മെപ്പോലുള്ളവർക്ക് ആ ഒറ്റവഴിയേ ശേഷിച്ചിട്ടുള്ളു."

"കടംകഥകൾ ചൊല്ലുന്നതെന്തിനാണ്? തെളിച്ചു പറയൂ."

"എന്ത്? നിങ്ങൾ ഇഷ്ടപ്പെടുന്നില്ലേ? ജോലി കിട്ടുന്ന ദിവസം ചെയ്യും. മറ്റു ദിവസങ്ങളിൽ മിണ്ടാതിരിക്കും. ഇതിലെന്താ ദോഷം? ഇതു കൊണ്ട് ആർക്കും ദോഷം സംഭവിക്കുന്നില്ല."

"എന്ത്, മോഷണമോ?" പുല്ലയ്യാ ആശ്ചര്യപൂർവ്വം ചോദിച്ചു.

"എടേ ചന്ദ! നമ്മുടെ ഈ സഹോദരൻ നിഷ്കളങ്കനാണ്! വിശന്നു മരിക്കാൻ തയ്യാറാണിയാൾ. എന്നാൽ എങ്ങിനെയെങ്കിലും വയർ പോറ്റി ജീവിക്കാൻ തയ്യാറല്ലതാനും. "പിന്നെ അയാൾ പുല്ലയ്യായുടെ നേർക്ക് തിരിഞ്ഞു പറഞ്ഞു – "സഹോദരാ, ജോലി നേടി ജീവിക്കാൻ തയ്യാറാണോ?"

"......"

"പറയൂ, സമ്പാദിക്കാൻ കഴിയുമോ?"

"ഇല്ല!"

"അപ്പോൾ, ജീവിക്കാൻ വേണ്ടി മോഷ്ടിക്കാൻ കഴിയുമോ?"

"ഇല്ല!"

"മതി, ഇയാളെ വിട്ടേയ്ക്ക്,! ഒന്നു മനസ്സിലാക്കൂ പൈസയുള്ളവരാരും നിങ്ങളെ ആഗ്രഹിച്ചുവരില്ല. അപ്പോൾ..."

"ഇതു പാപമാണ് മഹാപാപം."

"അപ്പോൾ കാര്യം ഇത്രയേ ഉള്ളു. ഈ ലോകത്തിൽ ഒന്നിനും കൊള്ളാത്തവനാണ് നിങ്ങൾ! നിങ്ങൾക്കു തനിയെ പണം ഉണ്ടാക്കാൻ കഴിയുകയില്ല. ആരെങ്കിലും തന്റെ സമ്പാദ്യം നിങ്ങൾക്കു തന്നാൽ അതു വാങ്ങുവാനും നിങ്ങൾക്കു കഴിയുകയില്ല... പിന്നെ നിങ്ങളെ ഏതു ജോലിക്കു കൊള്ളാം?"

"നീതിയുടെയും സത്യത്തിന്റേയും പേര് പറഞ്ഞ് ചാകാൻ !" ചന്ദ്രയ്യാ ഇടക്കു കയറി പറഞ്ഞു "നോക്കൂ സഹോദരാ! നിങ്ങളുടെ രീതിയും നീതിയും ഒന്നും എനിക്കു മനസ്സിലാകുന്നില്ല. വയറ്റിൽ തീ പൊള്ളുമ്പോൾ നീതിയും രീതിയും ഉരുവിട്ടുകൊണ്ടിരുന്നാൽ എന്താ ചെയ്യുക? ഒന്ന് ആലോചിച്ചുനോക്കൂ. അദ്ദേഹം നുണ പറഞ്ഞില്ലേ? അദ്ദേഹത്തെക്കാൾ വലിയവനാണോ നിങ്ങൾ? നിങ്ങൾ തീരെ നിഷ്കളങ്കനായിപ്പോയല്ലോ? എന്റെ വാക്കുകൾ

അനുസരിക്കുന്നില്ലെങ്കിൽ, നാലുദിവസം കഴിഞ്ഞാൽ ശവപ്പെട്ടി ചുമക്കാൻപോലും ആരും കാണുകയില്ല.'

പുല്ലയ്യായുടെ മുഖം തൂങ്ങിപ്പോയി. ചങ്ങാതി വീണ്ടും സമാധാനപ്പെടുത്തുവാൻ തുടങ്ങി. . . 'നാം ആരെയും കൊല്ലുന്നില്ല. ആരുടേയും ചോര കുടിക്കുന്നുമില്ല! നമ്മെപ്പോലുള്ള പാവങ്ങളെ ചതിച്ച് കൊള്ളയടിക്കുന്നവനോട് ന്യായമായി ആവശ്യപ്പെട്ടാൽ പോലും കിട്ടാത്തത് നാം മറ്റു വഴിയിൽക്കൂടി എടുക്കുന്നു. ആകാശത്തിൽ പറന്നു നടക്കുന്ന മേഘങ്ങൾ എല്ലാവരുടേയും വകയാണ്. ഈ ഭൂമിയിൽ മുളച്ചു വളരുന്ന എല്ലാ വൃക്ഷങ്ങളും ചെടികളും അവയിൽ ഉണ്ടാകുന്ന പൂക്കളും കായ്കളും എല്ലാവരുടേയും വകയാണ്. കുട്ടികൾ കുറച്ചും മുതിർന്നവർ കൂടുതലും തിന്നുന്നതു പോലെ ആ സാധനങ്ങളും വീതിച്ചെടുക്കുന്നപക്ഷം യാതൊരു വഴക്കും ഉണ്ടാകുകയില്ല. എന്നാൽ നമ്മെപ്പോലുള്ള കുഞ്ഞുങ്ങൾക്ക് ഒന്നും തരാതെ, കുറച്ച് ആളുകൾ യാതൊരു ദാക്ഷിണ്യവുമില്ലാതെ സകലതും തങ്ങളുടെ വയറ്റിൽ കുത്തിനിറച്ച്, രോഗികളെപ്പോലെ കിടക്കുമ്പോൾ നാം അവരോടു സമരം ചെയ്യാതെ പിന്നെ എന്തോന്നാ ചെയ്യേണ്ടത്?'

പുല്ലയ്യാ ഒന്നും മിണ്ടാതെ ആലോചിച്ചിരുന്നു. ചങ്ങാതി കൂടുതൽ ഉച്ചത്തിൽ തുടർന്നു പറഞ്ഞു, 'രാത്രികാലത്ത് ഈവിധം ജോലി ചെയ്യുന്നവർ, കള്ളന്മാരാണെന്ന് ഒരു പക്ഷേ, നിങ്ങൾ കരുതുന്നുണ്ടാകാം. രാജ്യത്തിലെ വളരെയേറെ കൊള്ളക്കാർ, കരിഞ്ചന്തയിൽ, നൂറു ശതമാനവും, അതിൽ വളരെകൂടുതലും ലാഭത്തിൽ സാധനങ്ങൾ വിറ്റ് പട്ടാപ്പകൽ, പവങ്ങളെ കൊള്ളയടിച്ച്, തങ്ങളുടെ ഇരുമ്പുപെട്ടികൾ നിറച്ചുകൊണ്ടിരിക്കുകയാണെന്ന കാര്യം നിങ്ങൾ ആലോചിക്കുന്നില്ല! അവരോ കള്ളന്മാർ? അതോ, ജീവിക്കാൻ വേണ്ടി നിമിഷംപ്രതി മനോദുഃഖം അനുഭവിച്ചു കഴിയുന്ന ദരിദ്രരോ? നിങ്ങളില്ലാതെ ഞങ്ങളുടെ ജോലി നടക്കുകയില്ല എന്നൊന്നും നിങ്ങൾ കരുതരുത്. എങ്കിലും എന്തുകൊണ്ടെന്നറിഞ്ഞു കൂടാ, നിങ്ങളെ കണ്ടുമുട്ടിയതു മുതൽ, നിങ്ങളോട് ആത്മാർഥത തോന്നി. പിന്നെ നിങ്ങളും ഞങ്ങളെപ്പോലെ ഒരു ദരിദ്രനാണല്ലോ. വഞ്ചിക്കപ്പെട്ട സഹോദരനുമാണ്. ഭാര്യയും കുഞ്ഞുകുട്ടികളും ആയി വിശന്നു മരിക്കുകയാണ്. അതിനാൽ ഇക്കാര്യങ്ങളെല്ലാം പറഞ്ഞു തരികയാണ്. പിന്നെ,

സഹോദരാ, കളവോ, അസത്യമോ, വിശ്വാസവഞ്ചനയോ ചെയ്യാതെ ഭൂമിയും സ്വത്തുമൊക്കെ ഉണ്ടാക്കിയവർ ആരുണ്ടെന്ന് അല്പമൊന്ന് ആലോചിച്ചുനോക്കൂ. ശരി, നിങ്ങൾ മോഷ്ടിക്കുക യൊന്നും വേണ്ട. ദൂരെ മാറി ഇരുന്നുകൊള്ളൂ. തന്റെ പങ്ക് പറ്റിക്കൊള്ളുകയും ചെയ്യൂ!......"

ചന്ദ്രൻ മറയുന്നതുവരെ മൂന്നുപേരും അവിടെ ഇരുന്നു. വീട്ടി ലേക്കു പോകണമെന്ന ആഗ്രഹം പുല്ലയ്യായ്ക്ക് അപ്പോൾ ഉണ്ടായില്ല. പല വിചാരങ്ങളും അയാളുടെ മനസ്സിൽ ഉയർന്നു പൊങ്ങി – കടം വീട്ടാനുണ്ട് – വാടക കൊടുത്തില്ലെങ്കിൽ വീട്ടുടമസ്ഥ വീട്ടിൽ നിന്നിറക്കിവിടും! .. എത്രയത്രെ വലിയ കാര്യങ്ങളാണ് താൻ ഭാര്യ യോടു പറഞ്ഞിട്ടുള്ളത്. അതൊക്കെ വെറും സ്വപ്നങ്ങളായിരുന്നു എന്ന് വീട്ടിൽ മടങ്ങിഎത്തി അവളോടെങ്ങനെ പറയും..! മകനെ പഠിപ്പിക്കണം .... അതിനു എഴുത്തുപലക, പുസ്തകങ്ങൾ, നല്ല ഉടുപ്പുകൾ, ഇതൊക്കെവേണം. ഇവരോട് ചേർന്നില്ലെങ്കിൽ ഇവയൊക്കെ എവിടുന്ന് വരും? നാളെ മുതൽ കുടുംബത്തിന്റെ സ്ഥിതി എന്താകും? ... ഗ്രാമത്തിലേക്കു മടങ്ങിപ്പോയാലോ? ഓളം വെട്ടുന്ന പച്ച നിറഞ്ഞ ആ മനോഹര നെൽപ്പാടങ്ങൾ, കളകളം പൊഴിച്ചൊഴുകുന്ന ആ പുഴ, തല ചായ്ക്കാനുതകുന്ന ഉറപ്പുള്ള ആ പുര, പോത്തുകൾ, കൃഷിപ്പണി – – – ശാന്തമായ ആ അന്തരീക്ഷം ––– നീലമ്മാ ദേവിയുടെ ഉത്സവം – – – ആ കളി വിനോദങ്ങൾ – – – ആ വേഷംകെട്ടൽ – എവിടെ തിരിഞ്ഞു നോക്കിയാലും അവി ടൊക്കെ ഉത്സവംതന്നെ ...... ചിരിയുടേയും സന്തോഷത്തിന്റേയും അലയടിതന്നെ! എല്ലാവരും ചേർന്ന് അട്ടഹാസത്തോടെ 'എടാ പുല്ലീ!' എന്നു വിളിക്കുന്നെന്നു വയ്ക്കൂ. നിങ്ങൾ ഗ്രാമം വിട്ടുപോയത് എന്തിനെന്നു മറന്നുപോയോ? – ആളുകൾ മാറിപ്പോയി – അവരുടെ കൂടെ ഞങ്ങളും മാറി ! മാറ്റം സംഭവിച്ചതിന്റെ ഫലമായി, അങ്ങമിങ്ങുമായി, വിരക്തിയും രസഹീനതയും ഭവിച്ചുകിടപ്പാണ്. ഇവിടെ ഇപ്പോൾ ജീവിക്കാൻ കഴിയുമോ? എങ്ങിനെ ജീവിക്കും? കൈവശം ഒറ്റ പൊട്ടച്ചില്ലിപോലുമില്ല. ഒരു തുണ്ട് ഭൂമിപോലുമില്ല! ––– പാർക്കാൻ വീടില്ല! എല്ലാവരും നിന്നെ നോക്കി ചിരിക്കും .... കളിയാക്കും...... നിന്റെ പതനം കണ്ട് ആരും ദയ കാട്ടുകയില്ല ...... അപ്പോൾ എന്തു തിന്നു ജീവിക്കും? ഏതു മുഖവും വച്ചു കൊണ്ടാണ് അവിടെ പോകുക? പൊങ്ങിപ്പൊങ്ങിവന്ന . പ്രശ്ന

ങ്ങളുടെ കൊടുങ്കാറ്റിൽ അയാളുടെ ഹൃദയം തകർന്നു പൊടിയുകയും അയാൾ ഥർ ഥർ എന്നു വിറയ്ക്കാൻ തുടങ്ങുകയും ചെയ്തു! ഹൃദയവേദനകാരണം അയാൾ കണ്ണടച്ചു മനസ്സുകൊണ്ടു പറയാൻ തുടങ്ങി! "അമ്മാ! നീലമ്മാദേവി!! എന്നിൽ ദയവുണ്ടാകണമേ! .. എനിക്കിതു ചെയ്യാൻ കഴിവില്ലല്ലോ. നീതിയായും, സത്യസന്ധമായും ജീവിക്കുവാനുള്ള മറ്റു വല്ല വഴിയും കാട്ടിത്തരേണമേ!"

"ദാ, അയാൾ കരയുന്നു!" ചന്ദ്രയ്യാ പറഞ്ഞു.

"എടോ, ആദ്യദിവസം ഞങ്ങളുടെ സ്ഥിതിയും ഇതുതന്നെയായിരുന്നു! ആ ചളിക്കുണ്ടിൽ ഇറങ്ങുന്നതിനുമുമ്പ് ഞങ്ങൾ മനുഷ്യരായിരുന്നു — ആ ചളിക്കുണ്ടിൽ ഇറങ്ങാതെ നമ്മുടെ വയർ നിറയുകയില്ല. ഒരിക്കൽ ഇറങ്ങിക്കഴിഞ്ഞപ്പോഴേക്കും ഞങ്ങളുടെ സ്ഥിതി എന്തായിപ്പോയി, പന്നികളുടെ സ്ഥിതിയെക്കാൾ മോശമായോ?"

മൂവരും കുറെനേരം മൗനമായിരുന്നു. ഒടുവിൽ ചങ്ങാതി മൗനം ഭഞ്ജിച്ചു. "സഹോദരാ! എഴുന്നേല്ക്കു! നിങ്ങൾ മോഷ്ടിക്കരുത്. ചെയ്യേണ്ടതു ഞങ്ങൾ രണ്ടുപേരും ചെയ്യും. നിങ്ങൾ ദൂരെ മാറിയിരുന്നുകൊള്ളൂ. മറ്റു ജോലി എന്തെങ്കിലും നിങ്ങൾക്കു കിട്ടുന്നതു വരെ, ഞങ്ങൾക്കു കിട്ടുന്നതിൽ നിന്നു വല്ലതും നിങ്ങൾക്കും തരാം." ഇങ്ങിനെ പറഞ്ഞിട്ട്, ചന്ദ്രയ്യയുടെ കൈ തന്റെ കൈയിൽ എടുത്ത് പുല്ലയ്യായുടെ കൈ അതിന്മേൽ വച്ചുകൊണ്ട് പറഞ്ഞു, 'പറയൂ, ഈശ്വരൻ സാക്ഷിയായി നമ്മളിൽ ആരെങ്കിലും പിടിക്കപ്പെട്ടാൽ, ബാക്കി രണ്ടു പേരുടേയും രഹസ്യം ഏതവസ്ഥയിലും പുറത്തുവിടുകയില്ല!" ഇപ്രകാരം മൂന്നുപേരും മൂന്നു പ്രാവശ്യം പ്രതിജ്ഞയെടുത്തു. ആദ്യതവണ, പുല്ലയ്യായുടെ ശബ്ദത്തിനു വിറയലുണ്ടായിരുന്നു. രണ്ടാം പ്രാവശ്യം നേരിയതോതിൽ വിറയലുണ്ടായി. മൂന്നാം തവണയാകട്ടെ അയാളുടെ ശബ്ദം തികച്ചും ഉറച്ചതും വ്യക്തവുമായിരുന്നു.

അതിനുശേഷം മൂന്നുപേരും അവിടെനിന്ന് യാത്രതിരിച്ചു. ചന്ദ്രയ്യാ നേരത്തെതന്നെ അന്നുരാത്രി ഭിത്തിതുരക്കുന്നതിനുള്ള പദ്ധതി തയ്യാറാക്കിക്കഴിഞ്ഞിരുന്നു. ആ പദ്ധതി അനുസരിച്ച് അയാൾ ഒരു തെരുവിൽ കടന്ന് അവിടെ ഒറ്റക്ക് നിന്നിരുന്ന ഒരു ബൾബ് കല്ലെറിഞ്ഞു പൊട്ടിച്ചു കളഞ്ഞു. അതോടെ എല്ലായിടവും

ഇരുട്ടായി. തെരുവിന്റെ അറ്റത്തുള്ള ഒരു കുപ്പയുടെ മറവിൽ പുല്ലയ്യായെ ഇരുത്തിയിട്ട്, പോലീസിൽ നിന്നും, മറ്റുപലരിൽനിന്നും സ്വയം രക്ഷപ്പെടുത്താനുള്ള വഴികളുംമറ്റും ചങ്ങാതി വിശദമായി പഠിപ്പിച്ചു കൊടുത്തു.

ഈ പണിയിൽ വിദഗ്ധനായിരുന്നു ചന്ദ്രയ്യാ. ദൂരെ ഒരു കോണിൽ ഇരുന്നപ്പോൾതന്നെ പുല്ലയ്യായുടെ കാലുകൾ കിടുകിടു ക്കാനും, വിറയ്ക്കാനും തുടങ്ങി! പലവിധ വിചാരങ്ങളും അയാളെ പീഡിപ്പിച്ചു. ഗ്രാമത്തിൽ താമസിക്കുമ്പോൾ കള്ളന്മാർ ദൃഷ്ടിയിൽ പ്പെട്ടിരുന്നെങ്കിൽ താൻ മിണ്ടാതിരിക്കുമായിരുന്നോ? കാവലിരുന്ന് അവരെ പിടിക്കുമായിരുന്നു! എന്നാൽ ഇന്നോ! ഉറക്കെ 'കള്ളൻ, കള്ളൻ' എന്നു വിളിച്ചു പറഞ്ഞാലോ എന്ന് അയാൾ ആലോചിച്ചു. അയാളുടെ ഒച്ച നാക്കിൻതുമ്പത്തു തങ്ങിനിന്നതേ ഉള്ളു. തന്റെ പ്രതിജ്ഞയും ശുദ്ധമനസ്സും മനോവേദനയും എല്ലാം കൂടിച്ചേർന്ന് അയാളുടെ തൊണ്ട അടച്ചുകളഞ്ഞു.!

രണ്ടുപേരും മടങ്ങിവരാൻ സമയം അധികം എടുത്തില്ല. മൂന്നുപേരും കൂടി കാലടികൾ മന്ദംമന്ദം വച്ച് ആദ്യസ്ഥലത്ത് – തോട്ടിന്റെ കരയിൽ എത്തി. ഇന്നത്തെ പണിയിൽ ചന്ദ്രയ്യാ തികച്ചും സന്തുഷ്ടനായിരുന്നില്ല. അയാൾ തന്റെ ബനിയന്റെ ഉൾക്കീശയിൽനിന്ന്, സ്വർണത്തിലുള്ള എന്തോ സാധനവും കനമുള്ള എന്തോ വസ്തുവും പുറത്തെടുത്തു. കനമുള്ള വസ്തു കഠാരയായിരുന്നു! അതുകണ്ടപ്പോൾ പുല്ലയ്യായ്ക്ക് പേടിയായി. താൻ കള്ളന്മാരുടെ കൈപ്പിടിയിൽ കുടുങ്ങിപ്പോയി എന്ന് അയാൾക്കു തോന്നി.

"പ്രകാശമാകാൻ ഇനിയും നേരമുണ്ട്. നമുക്ക് ഇനിയും നാളെ രാവിലെ കാണാം" ചങ്ങാതി പറഞ്ഞു. പുല്ലയ്യാ വീട്ടിലേയ്ക്കുപോയി.

## 36

വഴി നടക്കുമ്പോൾ അയാളുടെ മനസ്സിൽ പലവിധ ചിന്തകൾ പൊന്തിവന്നു. "നാളെ രാവിലെ ഈ രൂപ വാങ്ങി എങ്ങിനെ നീലിക്കുകൊടുക്കും? ഈ രൂപാ എവിടെനിന്നു കിട്ടിയെന്ന് അവൾ ചോദിച്ചാലോ? എന്തു മറുപടി പറയും അപ്പോൾ? വിവാഹദിവസം അയാൾ ഓർത്തു. അന്നത്തെ പ്രതിജ്ഞ അനുസരിച്ച് തന്റെ

വരുമാനത്തിൽ പകുതി ഭാര്യയ്ക്കു കൊടുത്തേ തീരൂ. അതനുസരിച്ചു പ്രവർത്തിക്കാതിരിക്കുക എന്നതിന്റെ അർഥം അന്നത്തെ പ്രതിജ്ഞയെ ലംഘിക്കുക എന്നതാണ്. താൻ നാളെ രൂപാ വാങ്ങാൻ പോകുന്നില്ലെന്ന് ഒടുവിൽ അയാൾ തീരുമാനിച്ചു.

രാവിലെ അച്ഛനെ കണ്ടപ്പോൾ മല്ലു പിണക്കമായി. വിളിച്ചിട്ടും അവൻ അടുത്തുചെന്നില്ല. എന്തുകൂലികിട്ടി എന്നു നീലി ചോദിച്ചു. ഉടൻ മറുപടി പറഞ്ഞില്ലെങ്കിൽ എന്ത് ആപത്താണ് സംഭവിക്കുക എന്ന് അയാൾ ആലോചിച്ചു.

'മൂന്നുരൂപാ.'

'ഈ ജോലി എന്നും കിട്ടുമോ?' അവളുടെ ശബ്ദത്തിൽ സന്തോഷം പ്രകടമായിരുന്നു.

'എപ്പോഴുണ്ടാകും, എപ്പോഴില്ലാതാകും എന്ന് ആർക്കറിയാം!'

വളരെ പ്രയാസപ്പെട്ടാണ് ഈ നുണ അയാളുടെ വായിൽനിന്നു പുറത്തു വന്നത്. പുറത്തുവന്നപ്പോൾ അയാൾക്കു വല്ലാത്തപേടി തോന്നി. കാര്യം പറഞ്ഞിട്ടും രൂപാ കൈയിൽ കൊടുക്കാതിരുന്നപ്പോൾ നീലി വീണ്ടും ചോദിച്ചു.

'കൂലി തന്നില്ലേ?'

'തരും!'

'എപ്പോൾ?'

'ഇന്നുതന്നെ!'

അല്പം കഴിഞ്ഞപ്പോൾ അയാൾക്കു ഉറങ്ങണമെന്നുതോന്നി. കിടന്നുകൊണ്ട് അയാൾ മല്ലുവിനെ വിളിച്ചു. അവൻ ചെന്നില്ല. മകൾ അവിടെ അടുത്തുതന്നെ കളിച്ചു കൊണ്ടിരുന്നു.

'മകനേ! ഇന്നു കൊണ്ടുപോകാം... വരൂ ഇവിടെ.'

മകൻ അച്ഛന്റെ അടുത്തുചെന്നു. പക്ഷേ, ചിരിച്ചില്ല. അയാൾ കുറച്ചുനേരം അവനെ ചിരിപ്പിക്കാൻ നോക്കി. അപ്പോഴേക്കും പിൻഭാഗത്തുനിന്ന് അയൽക്കാരിയുടെ ഒച്ചകേട്ടു. അവൾ നീലിയുടെ നേരെ മുഞ്ഞ കാട്ടിക്കൊണ്ട് കടം തിരിച്ചുതരാൻ ആവശ്യപ്പെടുകയായിരുന്നു. അവളുടെ വർത്തമാനം കൂടുതൽ സമയം കേട്ടിരിക്കാൻ പുല്ലയ്യാക്ക് കഴിഞ്ഞില്ല.

'വീടു പൊക്കിയെടുത്ത് ഞങ്ങൾ എവിടേക്കെങ്കിലും ഓടിപ്പോകുമെന്ന മട്ടിലാണല്ലോ പറയുന്നത്!'

"തന്റെ വലിപ്പത്തെപ്പറ്റി ഇത്ര അഹങ്കാരമാണെങ്കിൽ, എന്റെ രൂപാ എന്തുകൊണ്ട് എറിഞ്ഞുതരുന്നില്ല?"

"എറിയാതെ കൈയിൽ വച്ചുതന്നാൽ എടുക്കുകയില്ലേ?"

"എപ്പോഴെങ്കിലും തരുമെങ്കിൽ, ഇപ്പോഴെന്തിന് ഇങ്ങിനെ കിടന്നു ചാടുന്നു? ഒരുപാടുപേർ വന്നീ വീടു ചോദിച്ചുകൊണ്ടിരിക്കുകയാണ്. വാടക തരാൻ നിങ്ങൾക്കു കഴിയുമെങ്കിൽ തരൂ. ഇല്ലെങ്കിൽ വീടൊഴിഞ്ഞു തരൂ."

നീലി ഇടയ്ക്കു കടന്ന് വന്ന് ഭർത്താവിനെ സമാധാനപ്പെടുത്തിയിട്ട് അകത്തുപോയി. പക്ഷേ, അയൽക്കാരി പറച്ചിൽ നിർത്തിയില്ല. അതുകൊണ്ട് പുല്ലയ്യായ്ക്ക് അഭിമാനഭംഗം ഉണ്ടായി. അയാൾ വേഗത്തിൽ ചങ്ങാതിയുടെ അടുത്തുചെന്നു പറഞ്ഞു "സഹോദരാ, മൂന്നുരൂപാ വേണം." കാര്യങ്ങളെല്ലാം കേട്ടകഴിഞ്ഞ്, അയാൾ ചന്ദ്രയ്യായുടെ വീട്ടിൽചെന്ന് മൂന്നു രൂപാ വാങ്ങിക്കൊണ്ടു വന്നു കൊടുത്തിട്ട് മറ്റുള്ളവർ കേൾക്കാതെ പതുക്കെ പറഞ്ഞു, "രാത്രിയിലെ സാധനം വിറ്റില്ല. കളവു സാധനത്തിന്റെ വില പകുതിയേ ഉള്ളൂ. ആ തട്ടാൻ ഒന്നാംതരം കൊതിയനും പേടിത്തൊണ്ടനും ആണ്. അവനു നല്ല പേടിയുണ്ട്." അയാളുടെ പങ്കായി പത്തുരൂപാ വരുമെന്ന് ചന്ദ്രയ്യാ പറഞ്ഞു.

"ഈ രൂപാ ഞാൻ കടം വാങ്ങുകയാണ്, ഇപ്പോൾ അതിന്റെ കാര്യം ഞാൻ പറയുന്നില്ല" എന്നു പുല്ലയ്യാ പറഞ്ഞു. പുല്ലയ്യാ വീട്ടിൽ മടങ്ങി എത്തി. നീലിയുടെ കൈയിൽ രൂപാ കൊടുത്തിട്ടു പറഞ്ഞു, "പോയി അവളുടെ മുഖത്ത് എറിഞ്ഞുകൊടുത്തിട്ടു വരൂ." അയാളുടെ വാക്കുകൾ അയൽക്കാരി കേട്ടു. അവൾ ബഹളം ഉണ്ടാക്കി. നീലി അവളെ വളരെ സമാധാനപ്പെടുത്തി.

"സഹോദരീ! എന്തിനാ ഇങ്ങിനെ പിണങ്ങുന്നത്? ലോകത്ത് ആരും എന്നും ഉണ്ടാകുകയില്ല. ഇതിനുവേണ്ടി എന്തിന് ഇങ്ങിനെ പിണങ്ങുന്നു? ആപത്തുകാലത്ത് അയലത്തും സമീപത്തും ഉള്ളവർ വന്നു സഹായിക്കുന്നില്ലെങ്കിൽ, പിന്നെ ആരാണ് സഹായിക്കുക? അതിനുശേഷം അയൽക്കാരി വളരെ പ്രയാസപ്പെട്ട് സ്വയം അടങ്ങി.

അന്നുതന്നെ സന്ധ്യയ്ക്ക്, മകനും ഒരുമിച്ച് പുല്ലയ്യാ ചങ്ങാതിയുടെ അടുത്തെത്തി. ചങ്ങാതി വളരെ നിർബന്ധിച്ച് അവർ രണ്ടുപേരെയും സിനിമായ്ക്കു കൊണ്ടുപോയി, അതുകണ്ടപ്പോൾ

മല്ലുവിനുണ്ടായ സന്തോഷം അതിരറ്റതായിരുന്നു. ഇടയ്ക്കിടയ്ക്ക് അവൻ തുള്ളിച്ചാടി ആർത്തുവിളച്ചപ്പോൾ സമീപം ഇരുന്നവർക്ക് പുല്ലയ്യായോട് ദേഷ്യം തോന്നി. പടം കണ്ടുകൊണ്ടിരുന്നപ്പോൾ പുല്ലയ്യായുടെ മനസ്സിലൂടെ പല സങ്കല്പങ്ങളും കടന്നു പോയി. ജനങ്ങളുടെ കൈവശം ഇത്തരം കെട്ടിടവും ഇത്രയും പണവും, ഈ മാതിരി വസ്ത്രങ്ങളും ഉണ്ടായിരിക്കെ അവർ എന്തുകൊണ്ട് സുഖമായിരിക്കുന്നില്ല എന്ന് അയാൾ ആലോചിച്ചു! ഒരു പടം ഒരു പ്രാവശ്യം കണ്ടപ്പോൾ അതു വീണ്ടും വീണ്ടും കാണണമെന്ന ആഗ്രഹം പുല്ലയ്യായ്ക്ക് ഉണ്ടായി. എത്ര മധുരമായിരുന്നു അതിലെ പാട്ടുകൾ? കുറഞ്ഞതു മൂന്നു മണിക്കൂർ തന്റെ ജീവിതത്തിലെ എല്ലാ ദുഃഖങ്ങളും സന്തോഷവും അനുഭവിച്ചെന്ന് അയാൾക്കു തോന്നി.

"ഇന്നു രാത്രി ജോലിക്കു പോകുന്നില്ലേ?" വീട്ടിൽ എത്തിയ ഉടനെ നീലി ചോദിച്ചു.

"ഇന്നു ജോലി ഇല്ല."

പിറ്റേ ദിവസം തെരുവിൽവച്ച് ചന്ദ്രയ്യാ പുല്ലയ്യായെ കണ്ടു. രണ്ടുപേരും കൂടി എവിടെയോ പോയി. പല ജാതിക്കാർ താമസിക്കുന്ന അനേകം തെരുവുകൾ കടന്ന് ഒരു കുടിലിൽ എത്തി. അവിടെ പത്തുപന്ത്രണ്ടുപേർ ഇരുന്നു ചീട്ടുകളിക്കുന്നു. "ഇരുന്നു കാണൂ" എന്നു പറഞ്ഞിട്ട്, ചന്ദ്രയ്യായും പണംവച്ച് കളിക്കാൻ തുടങ്ങി. അതു കണ്ടപ്പോൾ പുല്ലയ്യാക്ക് ആശ്ചര്യം തോന്നി. നല്ല ഉത്സാഹത്തിലായിരുന്നു മല്ലു. ഉച്ചയ്ക്കുണ്ണാൻ പോലും ചന്ദ്രയ്യ ഇരുന്ന സ്ഥാനത്തു നിന്ന് എഴുന്നേറ്റില്ല. പുല്ലയ്യാ എഴുന്നേറ്റു പോകാൻ തുടങ്ങിയപ്പോൾ, ചന്ദ്രയ്യാ പുറത്തുവന്ന് പറഞ്ഞു "ഇന്നു രാത്രി പോകണം. ഇപ്പോൾ ഭയ്യായെ കണ്ടിട്ടുപോകൂ."

പുല്ലയ്യാ ആകാമെന്നു സമ്മതിച്ചു. എന്നാൽ വീട്ടിലേക്കു പോകുകയാണു ചെയ്തത്. വീട്ടിലെത്തിയപ്പോൾ തിന്നാൻ ഒന്നും ഉണ്ടായിരുന്നില്ല. മുകളിൽ നിന്ന് നീലി പറഞ്ഞു "കടക്കാർവന്ന് വഴക്കിട്ടിട്ടുപോയി." ഇതുകേട്ട് പുല്ലയ്യാ മുറ്റത്തുതന്നെ പെട്ടെന്ന് ഇരുന്നുപോയി. കുഞ്ഞുമകൾ വിശന്നു കരയുകയായിരുന്നു. നീലി ഒന്നും പറയാതെ പിൻഭാഗത്തുപോയി ഇരുന്നു.

പുല്ലയ്യായുടെ മനസ്സിൽ പലചിന്തകൾ ഉയർന്നു വന്നു. "എനിക്ക് ജോലി മറ്റെവിടെ കിട്ടാനാണ്? ആ ചളിക്കുണ്ടിൽ ആഴ്ന്നു

പോകുകതന്നെ. ഉരലിൽ ഒരിക്കൽ തലവച്ചുകൊടുത്ത സ്ഥിതിക്ക് ഇനി ഇടികൊള്ളുമെന്ന് ഭയപ്പെടുന്നതെന്തിന്? സ്വയം മുങ്ങിയിട്ടു പോകണം. ഈ ഭൂമിയിൽ, വയറിനു മുന്നിൽ നീതിയും ന്യായവും ഒന്നുമില്ല. വിശന്നു പിടഞ്ഞപ്പോൾ, വിശ്വാമിത്ര മഹർഷി ചണ്ഡാലന്റെ കുടിലിൽനിന്ന് പട്ടിയിറച്ചി കട്ടത് പ്രസിദ്ധമല്ലേ? അപ്പോൾ എന്നെപ്പോലുള്ള ഒരുവന് അസ്തിത്വം എവിടെ? എന്റെ ജീവിതത്തിന് ഇങ്ങിനെ ഒരു തിരിവുണ്ടായത് എങ്ങിനെ എന്നറിവില്ല. എന്നാൽ ഇതുകൊണ്ട് എന്റെ സങ്കടങ്ങളെല്ലാം തീരും. ഈ ഒരു തെറ്റിന് യമരാജാവ് എന്നെ ഇരുമ്പുകാക്കയെ ക്കൊണ്ട് കൊത്തിക്കീറിക്കുകയോ മറ്റെന്തെങ്കിലും ശിക്ഷ നൽകു കയോ ചെയ്യട്ടെ. സന്തോഷത്തോടെ സഹിച്ചുകൊള്ളാം. ഞാൻ ചത്തുകഴിഞ്ഞിട്ട് ഏതു കാക്ക കൊത്തിയാലെന്ത്? ആരു കാണാൻ?"

ഈ ചിന്തകളുടെ ആവേശത്തിൽ അയാൾ തന്റെ ചങ്ങാതി യുടെ വീട്ടിൽ ചെന്നെത്തി. ഏഴുരൂപാ കൈയിൽ വച്ചുകൊടുത്തിട്ട് അയാൾ പറഞ്ഞു, "സഹോദരാ, ഇങ്ങിനെ കൈയിൽ വന്നെ ത്തുന്നത് അതുപോലെതന്നെ പോകും. ഇത് എന്നും ഉണ്ടാകു മെന്നു കരുതരുത്. കൈയിലുള്ളപ്പോൾ തിന്ന് ആരോഗ്യം ഉണ്ടാക്കൂ. പിന്നെ ആരുടെയെങ്കിലും പോക്കറ്റിനു കനം വയ്പിച്ചാൽ ജോലികിട്ടും." ചങ്ങാതിയുടെ വാക്കുകൾ പുല്ലയ്യാക്കു ശരിയാണെന്നു ബോധ്യമായി.

"ഇന്നു രാത്രി ചെല്ലാൻ ചന്ദ്രയ്യാ വിളിച്ചിട്ടുണ്ട്" പുല്ലയ്യാ പിറുപിറുത്തു.

"അയാളില്ലാതെ നമുക്കെന്തു ചെയ്യാൻ കഴിയും? അതിനാൽ അയാൾ തരുന്നതും വാങ്ങിച്ചുകൊണ്ട് നമുക്ക് മിണ്ടാതിരിക്കേണ്ടി വരുന്നു. ആ നീചന് രണ്ടു ഭാര്യമാരുണ്ട്. ചീട്ടുകളിയും ചൂതു കളിയും മറ്റും കൂടാതെ അയാൾക്ക് നേരം പുലരുകയില്ല. ഇതിനെല്ലാം പുറമെ നല്ലവണ്ണം കുടിക്കുകയും ചെയ്യും. അയാളുടെ കൂടെ ചേർന്നാൽ മൂന്നുദിവസംകൊണ്ട് നിങ്ങൾ ആൾ മാറി പ്പോകും. അയാളുമായുള്ള നമ്മുടെ സമ്പർക്കം ജോലി ചെയ്യാൻ മാത്രമായിരിക്കുന്നതാണ് നല്ലത്."

പുല്ലയ്യാ മകന്റെ നേരെ ആംഗ്യം കാണിച്ചിട്ട് പറഞ്ഞു, "വളരെ പ്രയാസപ്പെട്ടാണ് അവന്റെ അടുത്തുനിന്ന് ഒഴിഞ്ഞു നില്ക്കുന്നത്.

ചന്ദ്രയ്യാ കുറച്ച് ഗുളികകൾ തന്നിട്ടുണ്ട് – ഉറക്കം വരാൻ. അത് അവന് തിന്നാൻ കൊടുക്കും'.

'മുമ്പൊക്കെ ഞാനും എന്റെ മക്കൾക്ക് ഈ ഗുളികകൾ കൊടുത്തിരുന്നു. നല്ലവണ്ണം ഉറങ്ങിപ്പോകും.'

ഈ രൂപാ മുഴുവൻകൂടി നിലിയെ ഏല്പിച്ചാൽ, അവൾ എല്ലാകാര്യങ്ങളും ഊഹിച്ചെടുക്കുമെന്ന്, വീട്ടിലേക്ക് പോകുമ്പോൾ പുല്ലയ്യാ ആലോചിച്ചു. അതുകൊണ്ട് രണ്ടുരൂപാ അവളുടെ കൈയിൽകൊടുത്തിട്ടു പറയും അത് ഒരു സ്നേഹിതന്റെ വീട്ടിൽ നിന്ന് കടം വാങ്ങിയതാണെന്ന്.

## 37

കപ്പലിൽനിന്ന് ചരക്കിറക്കാനാണെന്ന് പറഞ്ഞ് രാത്രിയിൽ വീട്ടിൽ നിന്ന് പോകുന്നത് പുല്ലയ്യായ്ക്ക് ഒരു ശീലമായിക്കഴിഞ്ഞിരിക്കുന്നു. രാത്രിയിൽ വീട്ടിൽ കിടന്നുറങ്ങണമെന്ന ആഗ്രഹം അയാൾക്കില്ല. കാലം ചെന്നപ്പോൾ അയാൾ തന്റെ ജോലിയിൽ സമർത്ഥനായിത്തീർന്നു. വീട്ടിൽ മല്ലുവിനെപ്പറ്റിയും അയാൾക്ക് ബുദ്ധിമുട്ട് ഒന്നും ഇപ്പോഴില്ല. കൂടുതൽ നിർബന്ധിക്കുമ്പോൾ ഒരു ഗുളിക കൊടുത്ത് അവനെ ഉറക്കിപ്പോന്നു. ക്രമേണ രാത്രിയിൽ കൂടുതൽ ഉറങ്ങുന്നതിന് അവൻ ശീലിച്ചു. ഉണർന്നാൽ അവൻ അച്ഛന്റെ അടുത്തുനിന്ന് മാറിനില്ക്കുകയില്ല.

പുല്ലയ്യായുടെ സ്ഥിതി ഇപ്പോൾ സാമാന്യം മെച്ചപ്പെട്ടിരിക്കുന്നു. വീട്ടിലുള്ളവർക്കെല്ലാം വയർനിറയെ ആഹാരം, മകന് ഉടുപ്പ് എന്നിങ്ങനെ എല്ലാം ഉണ്ടായി. അയാൾ മകനെ പള്ളിക്കൂടത്തിൽ ചേർത്തു. ഇക്കാര്യം കൊണ്ടെങ്കിലും അച്ഛന്റടുത്തുനിന്ന് അവൻ വിട്ടുനിൽക്കുമെന്ന് അയാൾ ഓർത്തു. മകന്റെ പഠിത്തത്തെ അടിസ്ഥാനമാക്കി അയാൾക്ക് വലിയ പ്രതീക്ഷകൾ ഉണ്ടായിരുന്നു.

ഇപ്പോൾ അയാൾ മറ്റുള്ളവരെപ്പോലെ ആഴ്ചയിൽ മൂന്നുതവണ സിനിമയ്ക്കുപോകും. ചന്ദ്രയ്യാ അയാളുടെ വലിയ സ്നേഹിതനായി കഴിഞ്ഞിരിക്കുന്നു. ഭയ്യായുമായി അകന്നു കഴിഞ്ഞു. ക്രമേണ അയാൾ ബ്രാക്കറ്റ് കളിക്കാൻ തുടങ്ങി. ചില ദിവസങ്ങളിൽ അഞ്ചാറു രൂപാവരെ പന്തയം വയ്ക്കും. കളിയിൽ തോല്ക്കുന്തോറും അതിലുള്ള ആകർഷണം കൂടിവന്നു...... പണത്തിനുള്ള

ദുരാഗ്രഹം വർധിച്ചു. കളിച്ച്കളിച്ച് ആയിരക്കണക്കിന് രൂപാകിട്ടും ...... അപ്പോൾ തന്റെ ഗ്രാമത്തിൽ പോയി സുഖമായും ഉയർന്ന നിലവാരത്തിലും ജീവിക്കും ...... കുറച്ചുനാൾക്കുള്ളിൽ തന്റെ വക ഭൂമി വീണ്ടും വാങ്ങിക്കുവാൻ സാധിക്കത്തക്കവിധം രൂപാ ഉണ്ടാക്കും...... നിവൃത്തികേടുകൊണ്ടല്ല അയാൾ ഇപ്പോൾ മോഷ്ടിക്കുന്നത്. അതയാളുടെ ജീവിത വൃത്തിയായിത്തീർന്നു. അതു പാപമല്ലാതായി. പിന്നെയോ ജീവിക്കുന്നതിനുള്ള ഉപായ മായി. കുറെനാൾ മുമ്പ്, മോഷ്ടിക്കുന്ന സമയത്ത് പിടിക്കപ്പെടുമെന്ന നിലയിലായതാണ്. അപ്പോൾമുതൽ വളരെ കരുതലോടെ പ്രവർത്തിക്കാൻ തുടങ്ങി.

കഴിഞ്ഞ ആറുമാസമായി അവർ, ചെറിയ ചെറിയ കളവുകളേ നടത്തിയിരുന്നുള്ളു. അതുകൊണ്ട് പുല്ലയ്യായുടെ ദുരാഗ്രഹത്തിന്റെ ദാഹം ശമിച്ചില്ല. അയാൾ, വീട്ടിൽ സാധാരണയായി ഈരണ്ടുമൂന്നു രൂപാ കൊടുത്തിരുന്നു. കൂടുതൽ സമയം ബ്രാക്കറ്റ് കളിക്കുന്ന ദിവസം, മിക്കവാറും വീട്ടിൽ ഒന്നും കൊടുക്കുകയില്ല. നീലിയോടു കള്ളം പറയുക അയാളുടെ ശീലമായിത്തീർന്നു. ഇതു തെറ്റാണെന്ന് അയാൾക്ക് തോന്നിയതേ ഇല്ല. ഇത്രയും നാളത്തെ വരുമാന ത്തിൽനിന്ന് അയാൾ നീലിക്ക് ഒരു സാരിപോലും വാങ്ങി ക്കൊടുത്തില്ല. ഒടുവിൽ അവളുടെ സ്ഥിതിയിൽ അലിവുതോന്നി ഒരു സാരി വാങ്ങിക്കൊടുത്തു.

"ഇതെവിടെനിന്നു വന്നു? രാത്രിയിൽ അങ്ങു പറഞ്ഞല്ലോ കൂലികിട്ടിയില്ലെന്ന്."

"കപ്പലിലെ ക്യാപ്റ്റൻ സായിപ്പ് വളരെനല്ല ആളാണ്. കടുവാ വേഷം കെട്ടണമെന്ന് പറഞ്ഞിരുന്നു. കളി കണ്ടപ്പോൾ, സന്തോഷം തോന്നി അഞ്ചു രൂപാതന്നിട്ടു പറഞ്ഞു, ഇതുകൊണ്ടുപോയി നിന്റെ ഭാര്യയ്ക്ക് ഒരു സാരി വാങ്ങിക്കൊടുക്കൂ" എന്ന്.

നീലി സാരി ഉടുത്തു. പക്ഷേ അതിൽ അവൾക്കു സന്തോഷം തോന്നിയില്ല. ശരീരമാകെ വിറയ്ക്കുന്നതായി അവൾക്കു തോന്നി. അവൾ മിക്കവാറും ദു:ഖിതയായി കാണപ്പെട്ടു. ഭർത്താവ് എത്ര രൂപാ സമ്പാദിച്ചുകൊണ്ടുവന്നാലും അവൾ പ്രസന്ന ആയില്ല. എന്തെന്നാൽ ഇപ്പോൾ ഭർത്താവിന്റെ മുഖത്ത് പഴയ തെളിച്ചം കാണാനില്ല. ആ കണ്ണുകളിൽ മുമ്പുണ്ടായിരുന്ന നിഷ്കളങ്കത

ഇപ്പോഴില്ല. പണ്ടത്തെ കോമളതയില്ല. അയാളുടെ നടപടി കളിലുണ്ടായ മാറ്റം നീലി അനുഭവിച്ചറിഞ്ഞുകൊണ്ടിരുന്നു.

ആ സാരി അഴിച്ചുമാറ്റി വേറെ വസ്ത്രം ധരിക്കുന്നതുവരെ അവളുടെ മനസ്സിന് സമാധാനം ഉണ്ടായില്ല. ഒരു പ്രാവശ്യം അലക്കിയെടുത്താൽ ഒരുപക്ഷേ കാര്യം നേരെയാകുമെന്ന് അവൾ വിചാരിച്ചു.

ഒരിക്കൽ അവർ മോഷണത്തിനായി ചെന്നത് ഒരു രാത്രി പുല്ലയ്യാ കുടുംബത്തോടൊപ്പം കഴിച്ചുകൂട്ടിയ അതേ സത്ര ത്തിൽതന്നെയായിരുന്നു. ആ രാത്രിയിൽ പുല്ലയ്യായ്ക്ക് പഴയ കാര്യ ങ്ങൾ ഓർമ്മവന്നു. ആ രാത്രിയിലെ പുല്ലയ്യായും ഈ രാത്രിയിലെ പുല്ലയ്യായും തമ്മിൽ എത്ര അന്തരമുണ്ടെന്ന് അയാൾ ആലോചിച്ചു. ' രാത്രിയിലെ പുല്ലയ്യാ ചത്തുപോയി. ചത്തുപോയ ആളിനെ സ്മരിക്കുന്നത് നിഷ്പ്രയോജനമാണ്' എന്നയാൾ ചിന്തിച്ചു.

ഒരു ദിവസം ഭയ്യാ അയാളെ വീട്ടിൽകൊണ്ടുപോയി. ഭയ്യാ തന്നെ തട്ടിക്കയറുമോ എന്ന ഭയം അയാൾക്ക് ആദ്യംമുതല്ക്കേ ഉണ്ടായിരുന്നു. കുറെ നാളായി അയാൾക്ക് ചന്ദ്രയ്യായുമായുള്ള അടുപ്പം വർധിച്ചിരുന്നു. അതുമിതും പറഞ്ഞുകൊണ്ട് രണ്ടുപേരും തോട്ടിൻകരയിലെത്തി. സന്ധ്യയായിക്കഴിഞ്ഞിരുന്നു. എന്നിട്ടും നിലത്തെ ചൂട് കുറഞ്ഞിരുന്നില്ല.

"ജോലിയുടെ കര്യം എന്തായി?" ആകാശത്തേക്കു നോക്കി ക്കൊണ്ട് ഭയ്യ ചോദിച്ചു.

"എവിടെ കിട്ടാനാണ്?"

"കിട്ടാത്തത് എന്തുകൊണ്ട്? മേലിൽ കിട്ടുന്നത് എന്നെ ഏൽപ്പിക്കൂ. ഒന്നിച്ചുകൂട്ടി ആരുടെയെങ്കിലും പോക്കറ്റ് വീർപ്പിച്ചാൽ തീർച്ചയായും കിട്ടും."

"എവടുന്നു കിട്ടും? കിട്ടുകയാണെങ്കിൽതന്നെ നല്ല ജോലി നമുക്ക് എങ്ങിനെ കിട്ടും?"

"എന്തുകൊണ്ട് കിട്ടില്ല?"

"ആർക്കറിയാം എന്തുകൊണ്ടാണെന്ന്? ഇപ്പോഴത്തെ ഈ ജോലികൊണ്ട് എന്താണ്? ഏതെങ്കിലും ദിവസം ഭാഗ്യം തെളിയും! അതിനുശേഷം ഞാൻ ഇവിടെ ഒട്ടും താമസിക്കുകയില്ല. പിന്നെ എന്റെ ഗ്രാമത്തിൽ പോയി ആ രജുവയുമായി മത്സരിക്കും. അപ്പോൾ മുതൽ ഗ്രാമത്തിൽ എന്റെ പേരിന് കുറവൊന്നും വരില്ല."

ആവേശം കയറി അയാൾ മുമ്പുപിമ്പു നോക്കാതെ സംസാരിച്ചു കൊണ്ടേ ഇരുന്നു. ഭയ്യാ ശാന്തസ്വരത്തിൽ പറഞ്ഞു – "സഹോദരാ, എയ്തുവിട്ട അമ്പും നഷ്ടപ്പെട്ട അവസരവും തിരിച്ചു വരില്ല! ചൂതുകളിച്ച് ഇന്നുവരെ ആരും സന്തുഷ്ടരായിട്ടില്ല. തെളിയുമെന്നു നിങ്ങൾ കരുതുന്ന ഭാഗ്യം എപ്പോഴെങ്കിലും തെളിയുകയില്ല!"

"കാലം എന്നും ഒരുപോലിരിക്കുമോ?"

"മോഷണം മാത്രമാണ് ചന്തുവിന്റെ തൊഴിൽ. നിങ്ങളും ഞാനും വയറ്റുപിഴപ്പിനാണ് കള്ളന്മാരായത്. തൊഴിൽ ഉണ്ടായതിനു ശേഷവും നാം മോഷണം തുടരുകയാണെങ്കിൽ നാം യഥാർഥ ത്തിൽ കള്ളന്മാരാണ്. ആ സ്ഥിതിയിൽ ഏതെങ്കിലും സർക്കാ രിനെ മറിച്ചിടാനൊന്നും നമുക്കാവില്ല. യഥാർഥ കള്ളന്മാരെ സംബന്ധിച്ചിടത്തോളം, കാലം ചെല്ലുമ്പോൾ ചീത്തക്കാലമേ വരൂ. നല്ലകാലം ഒരിക്കലും വരില്ല. അതുകൊണ്ട്, ഞാൻ പറയുന്നതു കേട്ട്, ചൂതുകളി ഉപേക്ഷിച്ച് നാലുരൂപാ സമ്പാദിച്ച് അതിന്റെ സഹായത്താൽ ഏതെങ്കിലും ജോലികിട്ടാൻ വേണ്ടി പ്രയത്നിക്കൂ. നല്ലപോലെ വിയർപ്പൊഴുക്കി സമ്പാദിക്കുന്ന ധനവും അധർമ്മം ചെയ്തുനേടുന്ന ധനവും തമ്മിൽ വ്യത്യാസമില്ലേ?"

"ഇപ്പോൾ എന്നോട് ഒന്നും പറയരുത്. അതിൽ ഞാൻ ഒരുപാട് രൂപാ കളഞ്ഞു. അതു തിര്യേ സമ്പാദിച്ചിട്ടു ഞാൻ ഗ്രാമത്തിൽ പോകും. അതിനുമുമ്പ് നിങ്ങൾ എന്തുതന്നെ പറഞ്ഞാലും അത് എന്റെ തലയിൽ കയറുകയില്ല" വളരെ തീക്ഷ്ണസ്വരത്തിലാണ് പുല്ലയ്യാ മറുപടി പറഞ്ഞത്.

വീട്ടിൽ മടങ്ങിയെത്തിയപ്പോൾ ഭയ്യാ പറഞ്ഞു "ഞാൻ ഭയന്നതുപോലെ സംഭവിച്ചു. നിങ്ങൾ ആ ചെളിക്കുണ്ടിൽ ആഴ്ന്നു പോയി. പന്നിയായിപ്പോയി."

പുല്ലയ്യാ ഒന്നും പറഞ്ഞില്ല. മിണ്ടാതെ എഴുന്നേറ്റ് നടന്നു പോയി.

## 38

ഉഷ്ണകാലമായിരുന്നു. ഒരു ദിവസം, പുല്ലയ്യായും ചന്ദ്രയ്യായും ഒരുമിച്ച് എവിടെയോ പോകുകയായിരുന്നു. വഴിയിൽ, വൃദ്ധൻ പതിവുള്ള സ്ഥാനത്ത് ഇരിക്കുന്നത് അയാൾ കണ്ടു. വൃദ്ധൻ

പട്ടിയെ തന്റെ വശത്ത് ഇരുത്തി അതിനോട് എന്തോ കുശുകുശു ക്കുകയായിരുന്നു. പുല്ലയ്യാ അയാളുടെ നേരെ ആംഗ്യം കാട്ടി ചന്ദ്രയ്യായോടു പറഞ്ഞു.

"വയസ്സനെ കണ്ടോ? അറിയാമോ അയാൾ ആരെന്ന്?"

"ഈശ്വര തുല്യനാണയാൾ" ചന്ദ്രയ്യാ പറഞ്ഞു.

"നിങ്ങൾ എന്തുവേണമെങ്കിലും കൊടുത്തുകൊള്ളൂ. അയാളതു സ്വീകരിക്കുകയില്ല. അഥവാ എടുക്കുകയാണെങ്കിൽ തീരുമാനിച്ചു കൊള്ളൂ നല്ലകാലം വന്നു എന്ന്".

"അയാൾ തന്റെ സ്വർണം തെങ്ങിന്റെ ചുവട്ടിൽ കുഴിച്ചിട്ടിരി ക്കുകയാണെന്ന് ആളുകൾ പറയുന്നു. ഒരു ദിവസം അതിന്റെ സകല രഹസ്യവും ഞാൻ ചോദിച്ചു. എന്നാൽ അയാളുടെ വീട് എവിടെയാണെന്ന വിവരം കിട്ടിയില്ല" നടക്കുന്നതിനിടയിൽ പുല്ലയ്യാ പറഞ്ഞു.

"ആ മൂന്നുനില മാളിക അയാളുടെയാണ്. വളരെ വലിയ ആളാണ് ആ വൃദ്ധൻ : നല്ല പഠിപ്പുള്ളയാൾ – ഒരു ദിവസം അയാൾ എന്നോടും പറഞ്ഞു തെങ്ങിന്റെ ചുവട്ടിൽ സ്വർണം കുഴിച്ചിട്ടിട്ടുണ്ടെന്ന്."

"ശരിയാണ്. പക്ഷേ തെങ്ങൊന്നും കാണുന്നില്ല."

"രണ്ടു വർഷം മുമ്പായിരുന്നു, അതാ നോക്കൂ. പിൻഭാഗത്ത് മുറികൾ പണിതുയർത്തിയിരിക്കുന്നു. എത്ര സ്വർണമുണ്ടായിരു ന്നെന്ന് അറിയാമോ?"

"അതറിഞ്ഞകൂടാ. എങ്കിലും അതുകിട്ടിയിരുന്നെങ്കിൽ ഈ തൊഴിൽ ഉപേക്ഷിക്കുവാൻ കഴിയുമായിരുന്നു"

ചന്ദ്രയ്യാ ചിരിച്ചു "അതൊക്കെ എനിക്കു വിടൂ. ഞാൻ അതിന്റെ മുഴുവൻ രഹസ്യവും മനസ്സിലാക്കാം. എങ്ങിനെയെങ്കിലും ആ സ്വർണം കൈയിലാക്കണം. അതുകൊണ്ട് നമ്മുടെ ദാരിദ്ര്യം മുഴുവൻ ഇല്ലാതാകും."

മൂന്നു ദിവസത്തിനു ശേഷം അവർ മൂന്നുപേരും അവരുടെ പഴയ സ്ഥലത്ത് ഒന്നിച്ചു കൂടി. മൂന്നുപേരും വളരെനേരം സംസാരിച്ചുകൊണ്ടേയിരുന്നു. ഒടുവിൽ ചന്ദ്രയ്യാ പറഞ്ഞു, "ഞാൻ ആ വീട്ടിന്റെ മുഴുവൻ രഹസ്യവും മനസ്സിലാക്കിയിരിക്കുന്നു. ആ വീട്ടുടമസ്ഥൻ വളരെ കാര്യശേഷിയുള്ളവനാണ്. മൂന്നാം നിലയിലെ ആ മുറി കണ്ടില്ലേ! പെട്ടിവച്ചിരിക്കുന്നത് അതിലാണ്.

താക്കോൽ എപ്പോഴും ഉടമസ്ഥന്റെ തലയിണത്താഴെവച്ചിരിക്കും. അയാൾക്ക് ആരെയും വിശ്വാസമില്ല. സാധാരണ നിലയിൽ രാത്രി ആരും അവിടെ ചെല്ലാൻ സമ്മതിക്കുകയില്ല."

"അതൊക്കെ ശരി; എങ്കിലും ആ സ്വർണം?....."

"അതെ, അതേ, കേൾക്കൂ. ആ മരം മുറിച്ച്, അവിടെ വീടുപണിയാനായി അടിത്തറകെട്ടാൻ വാനം തോണ്ടിയപ്പോൾ, ഭൂമിയിൽ നിന്നും പെട്ടി പുറത്തുവന്നു. അതിൽ പിന്നെ ആരെയും അയാൾക്കു വിശ്വാസമില്ല. ഈ സ്ഥിതിയിൽ സ്വർണം അയാൾ എവിടെ വയ്ക്കും. അയാൾ അത് ആ പെട്ടിയിൽ വച്ചിരിക്കുന്നു."

"നമുക്ക് ഇതിനെക്കാൾ നല്ലൊരു അവസരം കിട്ടുകയില്ല. അത് അയാളുടെ വകയല്ല. അതുകൊണ്ട് നാം അത് അപഹരിച്ചാൽ തന്നെ പാപമൊന്നും വരാനില്ല" പുല്ലയ്യാ പറഞ്ഞു.

ശരി കേൾക്കൂ! നാം ധൃതിപിടിച്ചതുകൊണ്ട് വിശേഷമില്ല. തക്ക അവസരം നോക്കി നമുക്ക് പ്രവർത്തിക്കേണ്ടതുണ്ട്. ഇത്രയും വലിയൊരു ജോലി നാം ഇതുവരെ ചെയ്തിട്ടില്ല. മേലിൽ ചെയ്യുകയുമില്ല. അതുകൊണ്ട് വളരെ അവധാനതയോടെ പ്രവർത്തിക്കേണ്ടിയിരിക്കുന്നു. എവിടെയെങ്കിലും അല്പം തെറ്റോ, പിഴയോ പറ്റിയാൽ എല്ലാവരും പിടിയിലമരും. അതിനാൽ ഞാൻ ആ കെട്ടിടത്തിലെ ഭൃത്യനെ വീഴ്ത്തിയിരിക്കുകയാണ്".

"കൊന്നുകളഞ്ഞു?" ഭയ്യാ ചോദിച്ചു.

"എന്തിന്?" പുല്ലയ്യാ ചോദിച്ചു.

"എന്തെന്നാൽ, നാളെ മോഷണത്തിനുശേഷം, അവൻ നമ്മെ പോലീസിൽ പിടിപ്പിക്കുകയാണെങ്കിൽ എന്താ സംഭവിക്കുക?"

ചന്ദ്രയ്യാ ഉറക്കെ ചിരിച്ചു! "നിങ്ങൾ വയറ്റുപിഴപ്പിനായി കള്ളനായി. ഞാൻ ധനികനാകാൻ വേണ്ടി കള്ളനായി. ഞാൻ എത്രയോ പോലീസുകാരുടെ കണ്ണിൽ പൊടിയിട്ടിരിക്കുന്നു. ഞാൻ ചന്ദ്രയ്യാ ആയിട്ടല്ല അവിടെ ചെന്നത്! സന്യാസി വേഷം ധരിച്ചാണ്. ഞാൻ അയാളുടെ കഴിഞ്ഞകാലവും, ഭാവികാലവും ഒക്കെ പറഞ്ഞപ്പോൾ, അയാൾ കാലിൽ വീണ് നമസ്കരിച്ചു. അയാളുടെ അച്ഛനും അപ്പുപ്പനും ഇറങ്ങിവന്നാലും അവർക്കെന്നെ തിരിച്ചറിയാൻ കഴിയുമായിരുന്നില്ല. നിങ്ങൾ അതേപ്പറ്റി ഒന്നും ഉൽക്കണ്ഠപ്പെടേണ്ട. എല്ലാ പണിയും ശരിക്കു നടക്കും. അതിനു ഞാൻ ഉത്തരവാദിയാണ്. ആ കെട്ടിടം ഉടമസ്ഥൻ അയാളുടെ

കാമുകിയെപ്പോലും വിശ്വസിക്കുന്നില്ല. അയാൾ അവളെ നിത്യവും ശാസിക്കാറുണ്ട്. അയാൾ പറയും, "നീ നിന്റെ ഭർത്താവിനെ പോലും വഞ്ചിച്ച സ്ഥിതിക്ക് എന്നെ എന്തുകൊണ്ട് വഞ്ചിച്ചു കൂടാ? നിന്നെ എങ്ങിനെ വിശ്വസിക്കും? ആ സ്ത്രീക്ക് പക്ഷവാത രോഗമാണ്. പോരാത്തതിന് അയാളുടെ തട്ടിക്കയറ്റവും. അവൾ എപ്പോഴും ഭർത്താവിനെ സ്മരിച്ച് കരഞ്ഞു കഴിയുന്നു. മരണം മാത്രമാണ് അവളുടെ ഇപ്പോഴത്തെ പ്രതീക്ഷ. ഇതുകാരണം കെട്ടിടം ഉടമസ്ഥന്റെ സ്ഥിതി കൂടുതൽ വഷളായിരിക്കുന്നു. രാത്രിയിൽ അയാൾ ശരിക്ക് ഉറങ്ങാറില്ല. ഉറങ്ങുകയാണെങ്കിൽ തന്നെ പിച്ചും പേയും പറഞ്ഞുകൊണ്ടിരിക്കും. എന്തുകൊണ്ടെ ന്നറിഞ്ഞുകൂടാ, ചില രാത്രികളിൽ അയാൾക്കു വല്ലാത്ത പേടിയാണ്. അങ്ങിനെയുള്ള അവസരങ്ങളിൽ നല്ലവണ്ണം കുടിച്ച് ബോധമില്ലാതെ കിടക്കും. ഇങ്ങിനെയുള്ള ഏതെങ്കിലും അവസരം നോക്കിവേണം നമ്മുടെ ജോലി നടത്താൻ!"

"ഇത്ര വലിയ വീട്ടിൽ എത്ര പേരുണ്ടാകുമെന്ന് ആർക്കറിയാം? നമ്മുടെ പണി നടക്കുമോ?" പുല്ലയ്യാ സംശയം പ്രകടിപ്പിച്ചു.

ചന്ദ്രയ്യാ വീണ്ടും ചിരിച്ചു. "ഇത്ര ഭീരു ആയാൽ നമ്മുടെ ജീവിതം തന്നെ നടക്കുകയില്ല. തലയിൽ ആകാശം ഇടിഞ്ഞു വീണാലും ധൈര്യം കൈവെടിയാത്തവനുമാത്രമേ, ഈ ലോകത്തിൽ വല്ലതും ചെയ്യാൻ കഴിയൂ. നിങ്ങൾ എപ്പോഴെങ്കിലും ആ കെട്ടിടം ശ്രദ്ധിച്ചിട്ടുണ്ടോ?"

"ഉവ്വ്, പല പ്രാവശ്യം!"

"അങ്ങിനെയാണെങ്കിൽ അതിൻമേൽ എങ്ങിനെ കയറും?"

"കെട്ടിടത്തിന്റെ അപ്പുറത്ത് ഒരു തെരുവുണ്ട്. ഇപ്പുറത്തും ഒരു തെരുവുണ്ട്. അടുത്തുള്ള റോഡിൽ ഒരു ബൾബിന്റെ പ്രകാശം പതിക്കുന്നുണ്ട്. ആ തെരുവിൽ വെളിച്ചം ഒന്നുമില്ല. എന്നാൽ ഈ തെരുവിലുണ്ട്. അതിനാൽ അവിടെ കയറുക പ്രയാസം തന്നെയാണ്."

"ഞാൻ ആദ്യമെതന്നെ ആലോചിച്ചുറച്ചിട്ടുണ്ട്. മുമ്പിലുള്ള ബൾബ് പൊട്ടിക്കണം. പടിഞ്ഞാറുവശത്ത് മൂന്നാമത്തെ നില യിൽ നിന്ന് വെള്ളം പോകുന്നതിന് രണ്ടു സിമന്റ് കുഴലുകൾ താഴെ നിലംവരെ ഉണ്ടാക്കിയിട്ടില്ലേ? ഇരുട്ടത്തു രാത്രികളിൽ, ഒൻപതു മണിക്കുശേഷം ആ റോഡിൽ കൂടി ആരും നടക്കാറില്ല.

അതുകൊണ്ട് ഉദ്ദേശം പാതിരാത്രിക്ക് അവിടെ കൂടെ കയറണം. എന്നിട്ടു നമ്മുടെ കാര്യം നിർവഹിക്കണം. അതിനുശേഷം മറ്റെ വശത്തുകൂടെ, അതായത് മൂന്നുകുഴലുകൾ ഘടിപ്പിച്ചിരിക്കുന്നിടത്തുകൂടെ – നാലു പടികൾ ഇറങ്ങിയാൽ ഇവിടെ കുഴലിൽ പിടിക്കാം. ഏതെങ്കിലും ഒരു കുഴലിനെ പിടിച്ചു കൊണ്ട് ഇറങ്ങാൻ എളുപ്പമുണ്ട്?"

"ഈ വഴിക്കാണ് ഇറങ്ങുന്നതെങ്കിൽ?"

"പാടില്ല; ഈ ഭാഗത്തെ തെരുവ് വീതി കൂടുതലുള്ളതാണ്. റോന്തുചുറ്റുന്ന പോലീസ് ആ വഴിക്ക് വരാൻ ഇടയുണ്ട്. ഒളിക്കാനുള്ള സൗകര്യവും ഉണ്ടാകുകയില്ല. ആ ഭാഗത്തു മുഴുവൻ വാതിലുകളാണ്. പക്ഷേ എല്ലാം പിൻഭാഗത്താണ്. എവിടെ എങ്കിലും എളുപ്പം ഒളിക്കാം."

"വാതിലുകൾ അടച്ചിരിക്കും."

"അതു ഞാൻ തുറന്നു തരാം. ആ ഭാഗത്തെ തെരുവു മുറിച്ചു പോകുന്ന മൂന്നു മുടുക്കുകളുണ്ട്. അവയിൽ ഏതെങ്കിലും ഒന്നിൽ കൂടി പുറത്തുപോയാൽ നേരെ കടൽത്തീരത്തെത്താം. ഉഷ്ണം കാരണം നമ്മെപ്പോലുള്ള എത്ര പേരാണ് അവിടെ കിടന്നുറങ്ങുന്നത്. അവിടെ മണൽ കുന്നിൽ കിടന്നുറങ്ങാൻ വന്നതാണെന്നു ഭാവിക്കണം. തീർന്നു. എല്ലാ കാര്യങ്ങളും ഓർമ്മയുണ്ട്, ഇല്ലേ. ശരിയായ സമയത്തിന്, ഞാൻ തന്നെ നിങ്ങളുടെ വീടുകളിൽ വരാം."

മറ്റു രണ്ടുപേരും ചന്ദ്രയ്യായുടെ ഉപദേശം കൈക്കൊണ്ടു.

നിലാവുള്ള കാലം അവസാനിച്ചു. മുൻ വിവരിച്ച പദ്ധതിയുടെ ആസൂത്രണത്തിന് പതിനഞ്ചു ദിവസം വേണ്ടിവന്നു. എന്നാൽ ചന്ദ്രയ്യാ അക്കാര്യം ശബ്ദിച്ചതേ ഇല്ല. അയാളുടെ മുഖഭാവം കണ്ടപ്പോൾ പുല്ലയ്യായ്ക്ക് വളരെ ആശ്ചര്യം തോന്നി. ആ ജോലിക്കു പോകുന്നതിൽ അയാൾ അകമേ വളരെ ഉൽക്കണ്ഠിതനായിരുന്നു. ആ പണി വേഗം പൂർത്തിയാക്കി സ്ഥിരജീവിതത്തിനായി നവിരിയിലേക്കു മടങ്ങിപ്പോയതായി അയാൾ പതിവായി സ്വപ്നം കണ്ടിരുന്നു.

ജോലിയില്ലെന്ന കാരണം പറഞ്ഞ് മൂന്ന് ദിവസം വീട്ടിൽ തന്നെ ഇരുന്നു. അച്ഛനും മകനും അങ്കണത്തിലാണ് ഉറങ്ങിയിരുന്നത്. നീലി മുറിക്കകത്തും.

ശനിയാഴ്ച, പ്രഭാതം മുതൽക്കുതന്നെ അസ്വസ്ഥമായിരുന്നു പുല്ലയ്യായുടെ മനസ്സ്. ജോലിക്ക് താമസം നേരിടുന്നതുകൊണ്ട് അയാളുടെ മനസ്സിൽ കോപവും താപവും പരിഭ്രമവും അലയടിച്ചു. കാര്യം വേഗം സാധിച്ചിരുന്നെങ്കിൽ നേരത്തെ ഗ്രാമത്തിൽ പോകാമായിരുന്നു. ഇതിനകം കാര്യം നീലി ധരിക്കുന്ന പക്ഷം അവളെ കാര്യം പറഞ്ഞു മനസ്സിലാക്കി സമാധാനപ്പെടുത്തണം. തന്റെ ഗ്രാമം ഇപ്പോഴേയ്ക്കും എത്രമാത്രം മാറിപ്പോയി എന്ന് ആർക്കറിയാം! അയാൾ പട്ടണത്തിൽ വന്ന നാൾ മുതൽ ഈ ഒരു സ്വപ്നം നിത്യവും കാണാറുണ്ടായിരുന്നു. കുറെ പണം ഉണ്ടാക്കി ഗ്രാമത്തിലേക്കു മടങ്ങിപ്പോകണം. ഭൂമിയും സ്വത്തും ഉണ്ടാക്കി സുഖജീവിതം നയിച്ച്, നഷ്ടപ്പെട്ടുപോയ പേര് വീണ്ടെടുത്ത് നാലുപേർക്കിടയിൽ ഖ്യാതിയോടെ ജീവിക്കണം. അയാളുടെ ആ സ്വപ്നങ്ങൾ ഇതാ അടുത്തുതന്നെ സഫലമാകാൻ പോകുന്നു. ഈ ചിന്തകളിൽ മുഴുകിക്കഴിഞ്ഞ അയാൾക്ക് ഒരു നിമിഷം തള്ളി നീക്കുന്നതു പോലും പർവതാരോഹണം പോലെ പ്രയാസകരമായി തോന്നി. അയാൾ അങ്കണത്തിൽ ഒറ്റയ്ക്ക് തിരിഞ്ഞും മറിഞ്ഞും കിടന്ന് വിഷമിച്ചു. സമീപം തന്നെ, മരച്ചില്ലകൾ കാറ്റിൽ ആടി ക്കൊണ്ടിരിക്കുന്നു. തോട്ടിൽ നിന്നും ദുർഗന്ധം വമിച്ചിരുന്നു. മരത്തിലിരുന്ന് ഏതോ പക്ഷി കഠോരശബ്ദത്തിൽ കരയു ന്നുണ്ട്---മകൻ പകൽ വളരെനേരം ഉറങ്ങിയതിനാൽ അവനും ഉറക്കം വന്നില്ല.

പൂച്ചയെ ഓർത്തു കരഞ്ഞ അയൽക്കാരിയുടെ ഭർത്താവ് വീട്ടിൽ ഇല്ലെന്നു തോന്നുന്നു. അതിനാൽ സ്വന്തം കാര്യങ്ങൾ വിളിച്ചുപറയുകയാണ് – കഴിഞ്ഞ കാലത്തെ ജീവിതരഹസ്യങ്ങൾ – അവൾ ഇത് ഇതുവരെ ആരോടും പറഞ്ഞിട്ടില്ലെന്നു തോന്നുന്നു. നീലിയെ പറഞ്ഞു കേൾപ്പിക്കുകയാണ്. 'നീലു! അന്നു പൂച്ച ചത്തില്ല! ഞാൻ പൂച്ചയെ കൊന്നിട്ട് അക്കാരണം പറഞ്ഞ് കരഞ്ഞു കൊണ്ടിരിക്കുകയാണെന്ന് ആളുകൾ പറയുന്നു. പക്ഷേ നീ വന്ന നാൾ തൊട്ട് എല്ലാം നീ കണ്ടുകൊണ്ടാണല്ലോ ഇരിക്കുന്നത്. എന്റെ ഭർത്താവ് എന്തൊരു മനുഷ്യനാണ്. അദ്ദേഹം ഒരു സ്ത്രീയുടെ അടുത്തു പോലും പോയികൂടിയിട്ടില്ല. ഞാൻ വാ തുറക്കുമ്പോഴെ അദ്ദേഹം വെള്ളത്തിൽ വീണ പൂച്ചയെപ്പോലെ ആകും. നിങ്ങൾ ഇപ്പോൾ താമസിക്കുന്ന വീട്ടിലാണ് അദ്ദേഹം

താമസിച്ചിരുന്നത്. അദ്ദേഹത്തിന് വേറെ ആരും ഇല്ലായിരുന്നു. കരുത്തുള്ള ശരീരമായിരുന്നു. ധാരാളം പണം ഉണ്ടാക്കിയിരുന്നു. സമ്പാദിച്ചതുപോലെ ഇഷ്ടാനുസരണം ചെലവാക്കുകയും ചെയ്തു. നല്ലവണ്ണം തിന്നു. നല്ലവണ്ണം കുടിച്ചു. തെരുവിലുള്ളവർക്കെല്ലാം എന്നെ പേടിയാണ്. ഞാനോ എന്തുകൊണ്ടെന്നറിയില്ല, അദ്ദേഹത്തിന്റെ മുമ്പിൽ കുനിഞ്ഞുപോയി. നല്ലവണ്ണം തല്ലുകയും ചെയ്യും. പക്ഷേ ആ കൈകൊണ്ടു തല്ലുകിട്ടുന്നതിൽ ഒരു സുഖവും തോന്നിയിരുന്നു. എന്നെ സുഖിപ്പിക്കുകയും ചെയ്തിരുന്നു. അദ്ദേഹം മരിച്ചപ്പോൾ എനിക്കും തോന്നി മരിക്കണമെന്ന്. എന്നാൽ ഭാഗ്യം കെട്ട ഈ ജീവൻ പോയില്ല. ഒടുവിൽ പൂച്ചയെ അടിച്ചോടിച്ചിട്ട് അതിന്റെ പേരും പറഞ്ഞ് കരഞ്ഞ് കരഞ്ഞ് മനസ്സിലടക്കിവെച്ച ദുഃഖം പുറത്തു കളയുകയാണ്. നീലു ഞാൻ ഒരിക്കലും അങ്ങനെ കരയുന്ന കൂട്ടത്തിലല്ല. എന്നാൽ ആ സമയം എനിക്കറിയില്ല ഭ്രാന്തു കയറിയോ എന്ന്– ഞാൻ നല്ലവണ്ണം കരഞ്ഞുപോയി–'

അയൽക്കാരിയുടെ രാമായണ കഥ മുഴുവൻ നീലി കേട്ടു. അപ്പോഴേയ്ക്കും രാത്രി വളരെ ഇരുട്ടിക്കഴിഞ്ഞിരുന്നു. 'നീലു. രാത്രി വളരെയേറെയായി– പോയിക്കിടന്നുറങ്ങ്––ഇപ്പോൾ നിന്റെ കാലും പെരുത്തുപോയല്ലോ' എന്നു പറഞ്ഞ് അവൾ എഴുന്നേറ്റു പോയി. നീലി മുറിയിൽ പോയി കിടന്നു. അച്ഛന്റേയും മകന്റേയും സംസാരം കേട്ട് കേട്ട് അവൾ ഉറങ്ങിപ്പോയി.

സമയം നീങ്ങിക്കൊണ്ടിരുന്നു. എന്നാൽ പുല്ലയ്യായ്ക്ക് ഉറക്കം വന്നില്ല. അടുത്തുള്ള വൃക്ഷത്തിലേക്ക് അയാൾ കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടിരുന്നു. അവിടെ വൃദ്ധൻ ഉറങ്ങുന്നത് അയാൾ കണ്ടു. അപ്പോൾ അയാളുടെ ആഗ്രഹങ്ങൾ ചിറകുവിരുത്തി പറക്കാൻ തുടങ്ങി. മല്ലു അയാളുടെ നെഞ്ചിൽ കിടന്ന് മൂളിപ്പാട്ട് പാടുകയായിരുന്നു. അവന്റെ കൺപോളകൾ ക്രമേണ ഭാരം വച്ചു വന്ന് അടഞ്ഞു.

അപ്പോഴേയ്ക്കും വീടിന്റെ മുൻവശം ഏതാനും പേർ വന്നു നില്ക്കുന്നത് പുല്ലയ്യാ കണ്ടു. അവർ ആരെന്നു മനസ്സിലാക്കുവാൻ അയാൾക്ക് അധികം സമയം വേണ്ടിവന്നില്ല. അതിരറ്റതായിരുന്നു അയാളുടെ സന്തോഷം. പുറത്തുപോകാനായി, നെഞ്ചിൽ നിന്ന് മകനെ മാറ്റാൻ തുടങ്ങിയപ്പോൾ അവൻ ഉണർന്നു. പതുക്കെ കൊട്ടിക്കൊട്ടി അവനെ ഉറക്കി. എന്നാൽ അയാൾ എണീറ്റതും

അവൻ വീണ്ടും ഉണർന്നു. അപ്പോൾ പുല്ലയ്യായ്ക്ക് വലിയ ദേഷ്യം തോന്നി. കൂട്ടുകാരോട് എന്തോ ആംഗ്യം കാണിച്ചിട്ട് നീലി ഉണർന്നു പോകാതിരിക്കത്തക്കവിധം വളരെ പതുക്കെ മകനെ കൊട്ടിയുറക്കി.

തന്റെ അച്ഛന്റെ സൂത്രപ്പണി ആ പിഞ്ചുകുഞ്ഞിനു മനസ്സിലായി. തന്നെ ഉറക്കിക്കിടത്തിയിട്ട് അച്ഛൻ എവിടെയോ പോകുകയാണെന്ന് അവൻ തീരുമാനിച്ചു. പഴയപടി അച്ഛന്റെ പുറകെപോകണമെന്ന് നിശ്ചയിച്ച് അവൻ ഉറക്കം നടിച്ചുകിടന്നു. അല്പം കഴിഞ്ഞപ്പോൾ മകൻ ഉറങ്ങിപ്പോയെന്ന് പുല്ലയ്യാ ഉറപ്പിച്ചു. മകനെ ഒരിടത്തു കിടത്തിയിട്ട്, കാലടികൾ അമർത്തി ഊന്നാതെ അയാൾ അവിടെ നിന്നും പുറപ്പെട്ടു. കുട്ടി കണ്ണു തുറന്ന് അച്ഛൻ പോയ വഴി നോക്കിക്കൊണ്ടിരുന്നു.

ആ റോഡിന്റെ മൂലയിൽ വച്ച്, പുല്ലയ്യാ ആ രണ്ടുപേരോടും കൂടിച്ചേർന്നു. തിരിഞ്ഞു നോക്കിക്കൊണ്ടാണ് അച്ഛൻ നടന്നത്. തന്റെ കണ്ണും വെട്ടിച്ച് മകൻ പിറകെ വരുന്നുണ്ടാകുമെന്ന് അയാൾ ആലോചിച്ചിട്ടുണ്ടാകണം. മൂന്നുപേരും ഒരിടത്തു നിന്നു. ചന്ദ്രയ്യാ പറയുകയായിരുന്നു – "വാതിൽ തുറന്ന് അയാൾ തനിച്ച് ഉറങ്ങുകയാണ്. വീട്ടിലുള്ളവർ എവിടെയോ കല്യാണത്തിനു പോയിരിക്കുന്നു. എല്ലാ ഏർപ്പാടുകളും പൂർത്തിയായി. അയാളുടെ അടുത്ത് ഒരു കൈത്തോക്കും ഉണ്ടെന്നു കേട്ടു. ശരീരത്തിലെ ഓരോ രോമകൂപവും കണ്ണാക്കിക്കൊണ്ടുവേണം കാര്യം നടത്താൻ. ഇവിടുന്നു മടങ്ങുമ്പോൾ പോലീസോ മറ്റോ തടയുകയാണെങ്കിൽ, രണ്ടാമത്തെ സിനിമ കണ്ടിട്ടുവരികയാണെന്നും കടൽപ്പുറത്ത് ഉറങ്ങാൻ പോകുകയാണെന്നും പറയണം" ഇതിനു ശേഷം മൂന്നുപേരും തങ്ങളുടെ കൈപ്പടം അന്യോന്യം മുകളിൽ വച്ച് ഈവിധം പറഞ്ഞു "എന്തെങ്കിലും കുഴപ്പമുണ്ടായി, നമ്മൾ മൂന്നുപേരിൽ ഒരാൾ പിടിക്കപ്പെടുകയാണെങ്കിൽ ബാക്കി രണ്ടു പേരും യാതൊരു പരിതസ്ഥിതിയിലും ആദ്യത്തെ വ്യക്തിയുടെ വിവരം വെളിപ്പെടുത്തുകയില്ലെന്ന് ഈശ്വരനെ മുൻനിർത്തി സത്യം ചെയ്യുന്നു." മറ്റൊരുകാര്യവും ചന്ദ്രയ്യാ പറഞ്ഞു "ആരെങ്കിലും പിടിക്കപ്പെട്ടാൽ മറ്റുള്ളവർ ഉടൻ അയാളുടെ വീട്ടിൽ ചെല്ലണം. പോലീസോ മറ്റുവല്ലവരുമോ ചോദിച്ചാൽ, വീട്ടിലുള്ള മറ്റാളുകൾ പിടികിട്ടാത്തവരുടെ വിവരങ്ങൾ പറയുകയില്ലെന്ന്

ഉറപ്പുവരുത്തണം. പിടിക്കപ്പെട്ടവർ, പോലീസിനോടും മറ്റുള്ള വരോടും താൻ മോഷണവും മറ്റും നടത്തിയിട്ടില്ലെന്നു പറയണം.'

അതിനുശേഷം ആ മൂന്നുപേരും തോടുകടക്കുന്നത് ആ പിഞ്ചു കണ്ണുകൾ വളരെ വ്യക്തമായി കണുന്നുണ്ടായിരുന്നു. അച്ഛന്റെ കൂടെയുള്ളവരിൽ ഒരാൾ ഭയ്യയും മറ്റത് ചന്ദ്രയ്യയും ആണ്. അതാ, റോഡിന്റെ തിരിവിൽ വച്ച് മൂന്നു പേരും തിരിഞ്ഞുനിന്നു. അവർ മുൻവശം കാണുന്നില്ല. മല്ലു പരിഭ്രമിച്ചുപോയി. അവനും റോഡിന്റെ മൂലവരെ നടന്നിട്ട് എത്തിനോക്കി. മൂന്നുപേരും മുന്നോട്ടുതന്നെ പേകുന്നത് കാണായി. മല്ലുവും മുന്നോട്ടുനീങ്ങി. അവൻ ഒരു കുപ്പയുടെ മറവിൽ ഒളിച്ചിരുന്നു നോക്കി. അപ്പോൾ പുല്ലയ്യാ പുറകോട്ടുതിരിഞ്ഞു നോക്കുകയായിരുന്നു. എന്നാൽ തന്റെ മകൻ ഇതുവരെ പിന്തുടർന്നു വരികയായിരുന്നുവെന്നും മറഞ്ഞിരുന്നു നോക്കുകയാണെന്നും അയാൾ എങ്ങിനെ അറിയാനാണ്? പിന്നെ അവർ മറ്റൊരു തെരുവിൽ പ്രവേശിച്ചു. ഈ തെരുവ് ഏതാണെന്ന് അവന് നല്ലവണ്ണം അറിയാം. ഈ തെരുവിൽ കൂടി അവൻ പലപ്രാവശ്യം വരികയും പോകുകയും ചെയ്തിട്ടുള്ളതാണ്. ഈ തെരുവിലെ മുഴുവൻ കുട്ടികളും ഗോലി കളിക്കുന്നത് ഇവിടെയാണ്. അവരുടെ കളി താൻ വളരെ നേരം നോക്കിനിന്നിട്ടുണ്ട്. തന്റെ സ്കൂളും ഈ തെരുവിലാണ്. തെരുവിൽ ഇരുട്ടായിരുന്നു. അവൻ തോട്ടിനടുത്ത് കുനിഞ്ഞു നിന്നു നോക്കി. മൂന്നുപേരും കാലടികൾ പതുക്കെ പതുക്കെ വച്ചു നീങ്ങുന്നു. ആ ഇരുട്ടിലും അവരെ കാണാം. തോട്ടിനു കരയിൽ കൂടി അവൻ കുനിഞ്ഞു കുനിഞ്ഞു നടന്നു. അതാ ചവറ്റു തൊട്ടി. ആ തൊട്ടി യുടെ മറവിൽ ഇരുന്നുകൊണ്ട് മല്ലു നോക്കി. മിന്നിമിന്നി തെളിയുന്ന നക്ഷത്രങ്ങളുടെ പ്രകാശത്തിൽ ആ കെട്ടിടത്തിന്റെ വെള്ള നിറത്തിലുള്ള മതിലിൻമേൽ കൂടി ആ മൂന്നുപേരും മുകളിലേയ്ക്കു കയറുന്നു. മല്ലുവിന്റെ അത്ഭുതം വർധിച്ചു. അവന്റെ കുതൂഹലം ഇരട്ടിച്ചു. അച്ഛനെപ്പോലെ ആ മതിലിൽ കൂടി തനിക്കും മുകളിൽ കയറണമെന്ന് അവൻ ആഗ്രഹിച്ചു. പക്ഷേ അച്ഛൻ കണ്ടാലോ? അന്ന് അച്ഛന്റെ കാര്യങ്ങളെല്ലാം അമ്മയോട് പറഞ്ഞപ്പോൾ തന്നെ വളരെ അടിച്ചു. ഇല്ല താൻ അച്ഛന്റെ കണ്ണിൽപെടുകയില്ല– അദ്ദേഹത്തോട് സംസാരിക്കുകയില്ല–

അപ്പോൾ എവിടെയോ പട്ടി കുരയ്ക്കുന്നത് മല്ലു കേട്ടു. അപ്പോഴേയ്ക്കും മൂന്നാമത്തെയാൾ മതിൽ കയറിക്കഴിഞ്ഞിരുന്നു. പട്ടിയുടെ കുര കേട്ട് അയാൾ ഒരു നിമിഷം അറച്ചു നിന്നു. എന്നാൽ അടുത്ത ക്ഷണത്തിൽ തന്നെ പിന്നെയും കയറാൻ തുടങ്ങി.

കെട്ടിടത്തിനു സമീപം നിന്ന് തുടർച്ചയായി പട്ടിയുടെ കുര കേൾക്കാൻ തുടങ്ങി. വൃദ്ധൻ പട്ടിയെ സമാധാനപ്പെടുത്താൻ എല്ലാ പ്രയത്നവും ചെയ്തു തോറ്റുപോയി എന്നു തോന്നുന്നു. പട്ടി, യജമാനനെ അനുസരിക്കുന്നില്ലെന്നു വരാം. ഉറക്കത്തിൽ നിന്ന് ഉണർന്ന് വൃദ്ധൻ നാലുവശവും ചുറ്റി നടന്നു നോക്കി. ഇരുട്ടു വ്യാപിച്ചുകഴിഞ്ഞിരുന്നു. പട്ടി ഉടമസ്ഥന്റെ സമീപത്തു നിന്ന് ദൂരെ മാറി, ഒരു ചാട്ടം ചാടിയിട്ട് തുടർച്ചയായി കുരയ്ക്കാൻ തുടങ്ങി. അപ്പോൾ വൃദ്ധൻ എഴുന്നേറ്റ് അതിന്റെ അടുത്ത് ചെന്നു. അയാൾ അവിടെ നിന്നു നോക്കിയപ്പോൾ ഒടുവിലത്തെയാൾ കെട്ടിടത്തിന്റെ ഭിത്തിയുടെ മിക്കവാറും മുകളറ്റം വരെ കയറിക്കഴിഞ്ഞു എന്നു കണ്ടു. ഉടൻ തന്നെ അയാളും പട്ടിയുടെ കുരയോട് ഇടകലർന്ന് വരുമാറ്, വിളിച്ചു കൂവാൻ തുടങ്ങി "എടാ സീനു! കള്ളൻ കയറിയെടാ! കള്ളൻ! കള്ളൻ!.....കള്ളൻ!! ....കള്ളൻ!!! ......" പട്ടിയുടെയും വൃദ്ധന്റെയും ഒച്ച കൂടിച്ചേർന്ന് ശ്രീനിവാസറാവുവിനെ ഉണർത്തി. ഇതിനിടയിൽ തന്നെ 'ഠൻ ഠൻ' എന്ന ശബ്ദം കേൾക്കായി.

കുറച്ചു സമയത്തേയ്ക്ക് നാലുപാടും അന്തരീക്ഷം നിശ്ശബ്ദമായി. മല്ലു പേടിച്ച്, ചവറ്റുകുട്ടയിൽ നിന്നിറങ്ങി അതിന്റെ ഒരു കോണിൽ ചുരുണ്ടു കൂടി ഇരുന്നു. ഒരു പക്ഷേ, അച്ഛൻ ആ ഭിത്തിയിലുള്ള കുഴലിൽ പിടിച്ച് താഴെ ഇറങ്ങുന്നുണ്ടാകാമെന്ന് കരുതി അവൻ ശ്രദ്ധിച്ചു നോക്കി. അപ്പോൾ, ആ ചവറ്റു തൊട്ടിയുടെ സമീപത്തുകൂടി അനേകം പേർ ഓടിപ്പോകുന്ന കാലൊച്ച അവൻ കേട്ടു. അടുത്ത ക്ഷണത്തിൽ തന്നെ, ഏതാനും ലോറികൾ വരുന്നതിന്റെ ഇരമ്പലൊച്ചയും. ഇതെല്ലാം കണ്ട് ആ പിഞ്ചു ജീവൻ ചപ്പു ചവറിനോട് ഒട്ടിച്ചേർന്ന് ചെളിയോട് ചെളി ചേരുന്നതു പോലെ ലയിച്ച് നക്ഷത്രങ്ങൾ പോലുള്ള കൊച്ചുകണ്ണുകൾ കൊണ്ട് ആകാശത്തിന് നേർക്ക് എത്തി നോക്കിക്കൊണ്ടിരുന്നു. പക്ഷേ വളരെ പ്രതീക്ഷിച്ചിട്ടും അവന്റെ കണ്ണുകളുടെ ദാഹം

ശമിച്ചില്ല. അച്ഛൻ ഇറങ്ങിവന്നില്ല. എന്റച്ഛൻ മുകളിൽ നിന്ന് ഇതു വരെ താഴെ ഇറങ്ങിയില്ല. ആർക്കറിയാം എപ്പോൾ ഇറങ്ങുമെന്ന്? എന്റച്ഛൻ എപ്പോൾ ഇറങ്ങിവരും? അച്ഛൻ വരാതെ ഞാൻ ഇവിടെ നിന്നും മാറില്ല!.... പോവില്ല!!..." ഇങ്ങിനെ വിചാരിച്ച്, ആ പിഞ്ചു ജീവൻ ഭയത്തോടും കുതൂഹലത്തോടും വാശിയോടെ ഇരിപ്പായി.

വളരെ സമയം കഴിഞ്ഞിട്ടാണ് ഒച്ചയും ബഹളവും അവസാനിച്ചത്. അവിടെ കൂടിയിരുന്നവർ അവരുടെ വഴിക്കു മടങ്ങിപ്പോയി. പോകുംവഴി അവർ ആ വൃദ്ധനെയും പട്ടിയേയും പറ്റി സംസാരിച്ചു കൊണ്ടിരുന്നു. കുറെപ്പേർ കള്ളൻമാരുടെ പേർ പറഞ്ഞു കൊണ്ടു നടന്നു. അവർ പറഞ്ഞതൊന്നും മല്ലുവിന് തിരിഞ്ഞില്ല. പലതും കേട്ടു. മനസ്സിലായില്ല. ആ പിഞ്ചു തലച്ചോറിൽ കൊടുങ്കാറ്റുയർന്നു. അന്ന് ടേഷ (സ്റ്റേഷൻ) നടുത്ത് വച്ച് ആളുകൾ ഒരു പാട് അടിച്ചു... ഇന്നും അതു തന്നെയാണോ ചെയ്യുന്നത്?...... അങ്ങിനെയാണെങ്കിൽ ഞാൻ ഇവിടെ ഇരുന്നതുകൊണ്ട് എന്തു വിശേഷം? ഞാൻ ഇപ്പോൾ ഓടിപ്പോകും. അച്ഛനെ അടിക്കുന്നവരെ നല്ല പോലെ കടിക്കും. പക്ഷെ ഇപ്പോൾ കെട്ടിടത്തിന് മുകളിൽ കയറേണ്ടിവരുമല്ലോ. ശരി സാരമില്ല. ഇപ്പോൾ പോകും. കയറുമ്പോൾ അച്ഛൻ എന്നെക്കണ്ട് വഴക്കുപറയുകയില്ലേ?... തല്ലുകയില്ലേ? – ആരെങ്കിലും അച്ഛനെതല്ലിയാൽ അദ്ദേഹത്തിന്റെ ആ രണ്ടു ചങ്ങാതിമാരും വെറുതെയിരിക്കുമോ?.. ഇങ്ങിനെ പലതും ചിന്തിച്ച് ചിന്തിച്ച് ആ പിഞ്ചു ജീവൻ ആ ചവറ്റുതൊട്ടിയിൽ, ആ ദുർഗന്ധത്തിൽ കിടന്ന് വ്യാകുലപ്പെട്ടു പിടയ്ക്കാൻ തുടങ്ങി.

അച്ഛനെ നോക്കി നോക്കിയിരുന്ന മല്ലുവിന്റെ കണ്ണുകൾക്ക് ഇരുട്ടുപരന്നപോലെയായി. ചുറ്റും നിശ്ശബ്ദമായിരുന്നു. അപ്പോൾ അവന്റെ കണ്ണുകൾക്കു മുമ്പിൽ നീലാകാശത്തിൽ മിന്നിത്തെളിയുന്ന നക്ഷത്രങ്ങളും അവയ്ക്കു ചുറ്റും പരന്നു കിടക്കുന്ന ചപ്പുചവറും – രണ്ടും കാണായി. അവസാനം അവന്റെ പിഞ്ചു കോമള മസ്തിഷ്കത്തിൽ ഒരു ചിന്ത വൈദ്യുതി പോലെ മിന്നിത്തെളിഞ്ഞു. അച്ഛൻ ഒരു പക്ഷെ മറുവശത്തുകൂടെ ഇറങ്ങി വീട്ടിൽ ചെന്നെത്തിയിട്ടുണ്ടാകണം. അഥവാ, നേരെ കപ്പലിൽ നിന്നും ചരക്കിറക്കാൻ പോയിരിക്കും. അതുകൊണ്ട് നേരം വെളുക്കുന്നതുവരെ അദ്ദേഹത്തെ കാത്തിരിക്കുക തന്നെ. ഇങ്ങിനെ ചിന്തിച്ച് അവൻ നാലുപാടും മാറി മാറി നോക്കി. എല്ലാ ഭാഗത്തും

നിശ്ശബ്ദത നിറഞ്ഞ അന്ധകാരമായിരുന്നു. അവൻ പെട്ടെന്ന് പേടിച്ചുപോയി. വന്നവഴിയേ വീട്ടിലേക്കു ഓടി. അങ്കണത്തിലെത്തിയപ്പോൾ അവിടെ അച്ഛനില്ലെന്നു കണ്ടു. രാത്രി വളരെ നേരം അവൻ അച്ഛനെ നോക്കിക്കൊണ്ടിരുന്നു. നോക്കിനോക്കിയിരുന്ന് എപ്പോഴാണ് ഉറങ്ങിയതെന്നറിഞ്ഞില്ല.

നീലി അതിരാവിലെ തന്നെ മകനെ ഉണർത്തി അച്ഛൻ എവിടെയെന്നു ചോദിച്ചു. മല്ലു പരിഭ്രമിച്ച് എണീറ്റു പിൻഭാഗത്തേയ്ക്കു പോയി. നീലി അവിടെയും ചെന്ന് ചോദ്യം ആവർത്തിച്ചു. ഇന്നേവരെ കള്ളം പറഞ്ഞിട്ടില്ല ആ പിഞ്ചുകുഞ്ഞ്. കാര്യം പറഞ്ഞാൽ അച്ഛന് ദേഷ്യം വന്ന് തന്നെ തല്ലിയാലോ എന്ന് അവൻ ഭയപ്പെട്ടു.

പല പ്രാവശ്യം ചോദിച്ചിട്ടും മല്ലു ഉത്തരമൊന്നും പറഞ്ഞില്ല. ഭർത്താവ് മകന്റെ കണ്ണുവെട്ടിച്ച് എവിടെയെങ്കിലും പോയിരിക്കാമെന്നും അല്പസമയത്തിനുള്ളിൽ മടങ്ങിവരുമെന്നും അവൾ പ്രതീക്ഷിച്ചു. എന്നാൽ മല്ലുവിന്റെ മനസ്സിൽ ആകെ പരിഭ്രമം ആയിരുന്നു. അവൻ മുറ്റത്ത് ഉലാത്തിക്കൊണ്ട് അച്ഛനെ നോക്കാൻ തുടങ്ങി. സൂര്യന്റെ സ്വർണ കിരണങ്ങൾ ഭൂമിയിലെങ്ങും പരന്നു. ജനങ്ങൾ അവരവരുടെ ജോലികളിൽ വ്യാപൃതരായി. എന്നാൽ പരിഭ്രമവും വ്യാകുലതയും കാരണം ഇതിലൊന്നും മല്ലുവിന്റെ മനസ്സ് പതിഞ്ഞില്ല. അവൻ ആലോചിച്ചു – 'അച്ഛൻ ഇതുവരെ മടങ്ങിവന്നില്ല. എന്തു ആപത്തിലാണാവോ അദ്ദേഹം ചെന്നുപെട്ടത്.' ആലോചിച്ച് ആലോചിച്ച് അവന്റെ താപവും കോപവും വർധിച്ചുവന്നു. അടുത്തുകൂടി പോയവരോടൊക്കെ അവന് ദേഷ്യം തോന്നി. അവൻ വീണ്ടും വീട്ടിൽ കയറി. അങ്ങുമിങ്ങും നോക്കി. മുട്ടൻവടി എങ്ങും കാൺമാനില്ല. പിൻപുറത്തുപോയി. മറവിരിയിൽ നിന്ന് ഒരു കമ്പ് ഒടിച്ചെടുത്തു. നേരം വളരെ പുലർന്നിട്ടും ഭർത്താവിനെ കാണാതെ പരിഭ്രമിച്ചിരുന്ന നീലി വീണ്ടും മകനോട് അച്ഛനെപ്പറ്റി ചോദിക്കാൻ തുടങ്ങി. എന്നാൽ, രണ്ടു കൈകൊണ്ടും അവൻ തന്റെ വാപൊത്തിക്കളഞ്ഞു. ഇതുകണ്ടപ്പോൾ നീലിയുടെ സങ്കടവും ദേഷ്യവും വർധിച്ചു. കലശലായി പരിഭ്രമിക്കുകയും ചെയ്തു. എന്തെങ്കിലും അനാശാസ്യ സംഭവം നടന്നിരിക്കാമെന്ന് അവൾ സംശയിച്ചു. അവളുടെ മനസ്സ് അശാന്തവും അധീരവും ആകാൻ തുടങ്ങി.

കൈകൊണ്ടുള്ള അമ്മയുടെ അടി കൊണ്ടിട്ടും മല്ലു കാര്യമാക്കിയില്ല. മുളങ്കമ്പും കൈയിലെടുത്ത് അവൻ വേഗം റോഡിലേക്ക് ഓടി. ഇന്നലെ രാത്രി പോയ വഴിയേ തന്നെ ഇന്നും അവൻ നടന്നു. ചവറ്റു തൊട്ടിയും കടന്ന് അവൻ മുന്നോട്ടുപോയി. അവിടെ നില്ക്കവേ അവൻ ആലോചിച്ചു – ദാ, അച്ഛൻ ഇന്നലെ അടുത്തുള്ള ഈ കെട്ടിടത്തിലേക്കാണ് പോയത്. ആ ആളുകൾ എന്റച്ഛനെ ഒളിച്ചുവച്ചു. ഇങ്ങിനെ വിചാരിച്ച് കെട്ടിടത്തിന്റെ പടിവാതുക്കൽ എത്തി നോക്കിയിട്ട് വിളിച്ചു പറഞ്ഞു "അകത്ത് ആര്? ഞങ്ങളുടെ അച്ഛനെ കൂട്ടിക്കൊണ്ട് വരൂ."

അടുത്തു നിന്നിരുന്ന ഭൃത്യൻ അത്ഭുതത്തോടെ നോക്കാൻ തുടങ്ങി. കമ്പ് നിലത്ത് തട്ടിക്കൊണ്ട് മല്ലു പറഞ്ഞു – "എന്റച്ഛനെ വിട്ടയച്ചില്ലെങ്കിൽ.ഈ കമ്പുകൊണ്ട് തല്ലും...." അവൻ മൂന്നു നാലു പ്രാവശ്യം വടി ശക്തിയിൽ നിലത്തു തല്ലി.

അപ്പോഴേയ്ക്കും കാക്കി യൂണിഫോറം ധരിച്ച ഒരു മനുഷ്യൻ അകത്തുനിന്നും പുറത്തുവന്നു. അയാളെ കണ്ടതും മല്ലു കുറെക്കൂടി ഉച്ചത്തിൽ വിളിച്ചു പറഞ്ഞു "ഉം, എന്റച്ഛനെ കൂട്ടിക്കൊണ്ടുവരൂ." ഭൃത്യൻ എന്തോ പറയാൻ ആഗ്രഹിച്ചു. എന്നാൽ മല്ലു പറയാൻ അവസരം കൊടുത്തില്ല. ഇൻസ്പെക്ടർ മുമ്പോട്ട് വന്നിട്ട്, ചിരിച്ചുകൊണ്ട് ഭൃത്യനോട് പറഞ്ഞു "ഈ കുട്ടിക്ക് ബിസ്കറ്റ് തിന്നാൻ കൊതിയുണ്ട്. വേഗം ചെന്ന് ഒരു പാക്കറ്റ് വാങ്ങിക്കൊണ്ടുവരൂ". ഭൃത്യൻ പുറത്തേക്കു പോയി. അപ്പോഴേയ്ക്കും വീട്ടിനകത്ത് നിന്ന് രണ്ടു മൂന്നു പോലീസുകാർ കൂടി വന്നു.

മല്ലുവിന്റെ ദേഷ്യം തണുത്തില്ല. അവന്റെ വിളിച്ചുകൂവൽ കുറഞ്ഞില്ല. ഇൻസ്പെക്ടർ ചിരിച്ചുകൊണ്ട് പറഞ്ഞു –

"നിന്റച്ഛൻ ഇവിടെ വന്നില്ല!"

"എന്തുകൊണ്ടു വന്നില്ല? രാത്രിയിൽ ഇവിടെ വന്നിരുന്നല്ലോ?"

"വാതിൽ അടച്ചിരിക്കുകയായിരുന്നല്ലോ. പിന്നെ എങ്ങിനെ വന്നു?"

"എന്റെ അച്ഛനും വേറെ രണ്ടുപേരും അപ്പുറത്തെ ഭിത്തി കയറി വന്നില്ലേ?" ദേഷ്യപ്പെടുന്ന സ്വരത്തിലാണ് മല്ലു സംസാരിച്ചത്. ദേഷ്യത്തിൽ തന്നെ അവൻ തുടർന്നു പറഞ്ഞു "എന്റെ അച്ഛനെ വിട്ടു തരൂ. എന്റച്ഛൻ വളരെ നല്ലയാളാണ്."

അപ്പോഴേയ്ക്കും ബിസ്കറ്റ് വന്നു. ഇൻസ്പെക്ടർ ചിരിച്ചുകൊണ്ട് പറഞ്ഞു:

"കൊള്ളാം, കേൾക്കൂ നിന്റെ അച്ഛനെ വിട്ടുതരാം. ആദ്യം ഈ ബിസ്കറ്റ് തിന്നൂ." ഇൻസ്പെക്ടർ ബിസ്കറ്റ് അവന്റെ കൈയിൽ വച്ചു കൊടുത്തതും ദേഷ്യപ്പെട്ട് അവൻ അത് വലിച്ചെറിഞ്ഞുകളഞ്ഞു.

"എനിക്കു വേണ്ട നിങ്ങളുടെ ബിസ്കറ്റ്, എന്റെ അച്ഛനെ വിട്ടുതരൂ."

"എടാ, ഒന്നു തിന്നു കൊള്ളൂ" എന്ന് പറഞ്ഞിട്ട് എറിഞ്ഞു കളഞ്ഞ ബിസ്കറ്റ് വീണ്ടും എടുത്തുകൊണ്ട് അവന്റെ കൈയിൽ വച്ചുകൊടുക്കാൻ തുടങ്ങി. എന്നാൽ മല്ലു അവന്റെ ശാഠ്യം ഉപേക്ഷിച്ചില്ല. "എന്റെ അച്ഛനെ വിടുമോ ഇല്ലയോ?" ഇതുപറഞ്ഞിട്ട് കൈയിലിരിക്കുന്ന കമ്പ് വാൾ വീശുന്നതുപോലെ ഇൻസ്പെക്ടറുടെ നേരെ ചുഴറ്റിക്കാണിച്ചു.

ഇതു കണ്ടപ്പോൾ ഇൻസ്പെക്ടർ കൂടുതൽ ചിരിച്ചു. അയാൾ പറഞ്ഞു:

"നിന്റെ അച്ഛന്റെ പേരു പറയൂ. എന്നാലേ അയാളെ വിടാൻ കഴിയൂ."

"വിടും ഇല്ലേ?"

"തീർച്ചയായും."

"അപ്പോൾ നിങ്ങൾക്ക് എന്റെ അച്ഛന്റെ പേരു കൂടി അറിയില്ലേ? – അദ്ദേഹത്തിന്റെ പേര് പുല്ലയ്യാ എന്നാണ്."

"പിന്നെ അയാളുടെ കൂടെ വന്നിരുന്നവരുടെ പേരോ?"

"എന്റെ അച്ഛന്റെ പേരു പറഞ്ഞാൽ അദ്ദേഹത്തെ വിടാമെന്നാണല്ലോ നിങ്ങൾ പറഞ്ഞത്?"

"ആദ്യം ഞാൻ ചിലതു ചോദിക്കും. അതിന് ഉത്തരം പറയണം. അപ്പോൾ നിന്റെ അച്ഛനെ വിട്ടുതരാം. അല്ലെങ്കിൽ ഇവിടെ നിന്നു പൊയ്ക്കൊള്ളൂ."

"ഇല്ല, ഞാൻ പോവില്ല. എന്റച്ഛനെ മടക്കിത്തരൂ – അപ്പോൾ ഞാൻ പോകാം." ശുണ്ഠിയും വിനയവും കലർന്ന സ്വരത്തിൽ കുട്ടി പറഞ്ഞു.

"എടോ, നോക്ക്, ഈ കുട്ടിയെ പുറത്തു കൊണ്ടുപോകൂ." ഇൻസ്പെക്ടറുടെ ആജ്ഞ കേട്ട ഉടനെ, ശിപായി മല്ലുവിന്റെ കൈയിൽ കയറിപ്പിടിച്ചു.

മല്ലു ഉടൻ തന്നെ കമ്പ് മറ്റെ കൈയിൽ എടുത്തിട്ട്, ശിപായിയെ അടിക്കാൻ തുടങ്ങി. ഇൻസ്പെക്ടർ അവന്റെ കൈയിൽ നിന്ന് കമ്പ് പിടിച്ചുവാങ്ങി. കൈവിടുവിക്കാനുള്ള ശ്രമത്തിൽ മല്ലു ശിപായിയെ പിടിച്ചു കടിച്ചു. അതുകൊണ്ട് ഫലമൊന്നും ഉണ്ടായില്ല. മല്ലു പുറത്തുപോയിട്ട് കരയാൻ തുടങ്ങി. അതുകൊണ്ട് വിശേഷമി ല്ലെന്നു കണ്ടപ്പോൾ ഇൻസ്പെക്ടറുടെ അടുത്തുചെന്നിട്ട് ദേഷ്യം ചൊരിഞ്ഞു – "എന്റെ അച്ഛനെ വിട്ടില്ലെങ്കിൽ എന്തായിരിക്കും അനുഭവം എന്നറിയാമോ?... അച്ഛനോടു പറഞ്ഞ് ഞാൻ നിങ്ങളെ എല്ലാം നല്ലവണ്ണം തല്ലിക്കും. എന്റച്ഛാ! അച്ഛാ!!... അയ്യോ അച്ഛാ!!! എന്നു പറഞ്ഞ് അവൻ നിലവിളിക്കാൻ തുടങ്ങി. വിളിച്ചുവിളിച്ച് അവന്റെ തൊണ്ട അടച്ചു.... ഇവൻ പേടിക്കുന്നവനല്ല എന്നു ഇൻസ്പെക്ടർക്കു മനസ്സിലായി. കുറച്ചുകഴിഞ്ഞ് ചിരിച്ചു കൊണ്ട് പുറത്തുവന്നിട്ട് പറഞ്ഞു:

"നോക്കൂ, എന്റെ ചോദ്യങ്ങൾക്ക് ഉത്തരം പറഞ്ഞാൽ അച്ഛനെ ഇപ്പോൾ തന്നെ വിട്ടേയ്ക്കാം. വരൂ, അകത്തു വരൂ. നിന്റെ അച്ഛനെ കാണൂ." ഇതു കേട്ടതും ഒറ്റക്കുതിക്ക് അവൻ അക ത്തെത്തി. ഇൻസ്പെക്ടർ സ്നേഹഭാവത്തിൽ കൈ അവന്റെ തോളിൽ വച്ചിട്ട് അവന്റെ പേരു ചോദിച്ചു മനസ്സിലാക്കി. അതിനുശേഷം പറഞ്ഞു, "മല്ലു, നല്ലവനാണ്. മല്ലുവിന്റെ അച്ഛനും നല്ലവനാണ്. ശരിയല്ലേ മല്ലു."

സ്തുതി വാക്കുകൾ കേട്ട് അവന്റെ നിർദോഷമായ ഹൃദയത്തിൽ അത്യധികമായ സന്തോഷം തോന്നി. അവൻ ചിരിച്ചുകൊണ്ട് പറഞ്ഞു:

"അതേ എന്റെ അച്ഛൻ വളരെ നല്ല ആളാണ്."

ഇൻസ്പെക്ടർ അവനെ രണ്ടു കൈയ്ക്കും ഉയർത്തി ചുറ്റും കറക്കിയിട്ടു ചോദിച്ചു.–

"മല്ലൂ! നിന്റെ അച്ഛന്റെ കൂടെ രണ്ടുപേർ വന്നിരുന്നില്ലേ? അവരുടെ പേര് എന്താണ്?

"ഭയ്യാ എന്നും ചന്ദ്രയ്യാ എന്നും."

"കണ്ടാൽ എങ്ങിനെയിരിക്കും അവർ?"

"അയാളെ നോക്കൂ – ഒരാൾ അയാളെപ്പോലിരിക്കും. മറ്റെയാൾ നിങ്ങളെപ്പോലെയാണ്." ഇങ്ങനെ പറഞ്ഞിട്ട് ശരീരവും രൂപവും നിറവും ഒക്കെ അവൻ വിവരിച്ചു. ഇങ്ങിനെ അവനെ വിരട്ടിയും

സന്തോഷിപ്പിച്ചും ആ കെട്ടിടത്തിന്റെ അടുത്തു വന്നതു മുതൽ അവൻ കണ്ടതും കേട്ടതും ആയ വിവരങ്ങളൊക്കെ ഇൻസ്പെക്ടർ മനസ്സിലാക്കി. പിന്നെ മല്ലുവിനോട് ചോദിച്ചു.

"നിന്റെ അച്ഛന് എന്താണ് ജോലി?"

"രാത്രി കപ്പലിൽ നിന്ന് സാമാനം ഇറക്കുന്നു."

പിന്നെയും പലതും ചോദിക്കണമെന്ന് ഇൻസ്പെക്ടർ ആലോചിക്കുകയായിരുന്നു. പെട്ടെന്ന് മല്ലുവിന് അച്ഛന്റെ കാര്യം ഓർമ്മ വന്നു. അതിനാൽ വീണ്ടും അവൻ ശാഠ്യം പിടിച്ചു.

"അല്പം നില്ക്കൂ. നിന്റെ അച്ഛനെ ഇപ്പോൾ തന്നെ കൊണ്ടുവരാം." ഇതു പറഞ്ഞിട്ട് ഇൻസ്പെക്ടർ അകത്തു പോകുകയും കുറച്ചു കഴിഞ്ഞ് വേറൊരു ആളും ഒന്നിച്ചു മടങ്ങിവരുകയും ചെയ്തു. അയാൾ പറഞ്ഞു ഹാർബറിൽ വലിയൊരു കപ്പൽ വന്നിട്ടുണ്ട്. നിന്റെ അച്ഛൻ അവിടെ സാമാനം ഇറക്കാൻ പോയി. ഈ മനുഷ്യനെ പറഞ്ഞയച്ചിരിക്കുന്നു. മല്ലു വരികയാണെങ്കിൽ പറയണം ഞാൻ രാത്രിയിലേ വീട്ടിൽ വരികയുള്ളൂ എന്ന്. അതുകൊണ്ട് ഇപ്പോൾ നീ വീട്ടിൽ പോയി കളിക്കൂ. നിന്റെ അച്ഛൻ രാത്രി വീട്ടിൽ വരും."

കാര്യം ശരിയാണെന്ന് നിഷ്കളങ്കനായ ആ കുട്ടി തീരുമാനിച്ചു. എന്തെന്നാൽ ഇൻസ്പെക്ടർ പറഞ്ഞ രീതി വിശ്വാസം വരത്തക്ക വിധമായിരുന്നു. അവൻ വീട്ടിലേക്കു മടങ്ങിയപ്പോൾ ഇൻസ്പെക്ടറും അവന്റെ പുറകെ ചെന്നു. കുട്ടി വീട്ടിൽ കയറിയപ്പോൾ ഇൻസ്പെക്ടർ ആ വീട്ടിന്റെ മേൽവിലാസവും മറ്റും കുറിച്ചെടുത്തു.

വീട്ടിൽ എത്തിയപ്പോൾ, അമ്മ ചോദിക്കാതെ തന്നെ അച്ഛൻ കപ്പലിൽ നിന്ന് ചരക്കിറക്കാൻ പോയിരിക്കുകയാണെന്ന് അവൻ പറഞ്ഞു. സന്ധ്യയാകുന്നതു വരെ അവനെങ്ങും പോയില്ല. അച്ഛനെത്തന്നെ നോക്കിയിരുന്നു.

സന്ധ്യകഴിഞ്ഞു. എല്ലായിടവും ഇരുട്ടായി. എന്നിട്ടും അച്ഛൻ വന്നില്ല. മല്ലുവിന്റെ മനസ്സിലെ സമാധാനമില്ലായ്മ നിമിഷം പ്രതി കൂടിവന്നു. അവന്റെ കണ്ണുകളിൽ അത്യധികമായ അശ്രുകണങ്ങൾ എത്തിനോക്കി. നീലിയും അത്യധികമായ അസ്വസ്ഥതയോടെ ഭർത്താവിനെ പ്രതീക്ഷിക്കുകയായിരുന്നു. തലേന്നു രാത്രി ഏതോ ധനികന്റെ വീട്ടിൽ കള്ളൻ കയറിയെന്നും കൈത്തോക്കിനു വെടി

വച്ചിട്ടും കള്ളനെ കിട്ടിയില്ലെന്നും എവിടെയോ, ഓടിപ്പോയെന്നും അയലത്തും, സമീപത്തും ഉള്ളവർ പറഞ്ഞ് നീലി കേട്ടു.

"ഈ കൊള്ളരുതാത്തവർ എന്താണ് കാട്ടിയത്? കള്ളന്റെ ജീവിതം ജീവിതമാണോ?" നീലി പറഞ്ഞു.

"കൊള്ളനടത്തുക മാത്രം ചെയ്തിരുന്നെങ്കിൽ സാരമില്ലായിരുന്നു. ഉടമസ്ഥന്റെ തല അടിച്ചുപൊട്ടിച്ചു എന്നും കേൾക്കുന്നു. അയാളുടെ ജീവൻ അപകടത്തിലാണത്രേ, ആശുപത്രിയിലാണ്."

ആരോ തന്റെ തല അടിച്ചുപൊട്ടിച്ചതുപോലെ നീലിക്കു തോന്നി. "ഈശ്വരാ, ഞാൻ ഇന്ന് ആരെയാണ് കണി കണ്ടത്?" എന്നവർ ദുഃഖിച്ചു.

"ആ പണം ഉടമസ്ഥന്റെ അല്ലെന്നും കേൾക്കുന്നു. ആരുടെയോ അടുത്തു നിന്നു തട്ടിയെടുത്തതാണയാൾ." വന്നതുപോലെ പോയി എന്ന് കരുതി അയാൾ മിണ്ടാതിരുന്നെങ്കിൽ ഒന്നും സംഭവിക്കുകയില്ലായിരുന്നു. അയാൾ ആകാശത്തേക്കു വെടിവച്ചു. ഇതു കൊണ്ടിരുന്നെങ്കിൽ കള്ളൻമാരെല്ലാം ചത്തുപോയേനെ."

"കെട്ടിടം ഉടമസ്ഥൻ വളരെ ചീത്തയാളാണെന്നു കേൾക്കുന്നു. അയാൾക്ക് ആ ശിക്ഷ കിട്ടുകതന്നെവേണം." പോക്കറ്റടിക്കാരന്റെ ഭാര്യ അഭിപ്രായപ്പെട്ടു. അയാൾ നല്ലവനല്ലായിരുന്നെങ്കിൽ പിന്നെന്തിനാ ആകാശത്തേക്കു വെടിവച്ചത്? അയാൾ നല്ലവനാണെന്നതിനു തെളിവാണ് ·അയാൾ നേരെ കള്ളൻമാരെത്തന്നെ വെടിവച്ചില്ല എന്നത്. അങ്ങിനെയായിരുന്നെങ്കിൽ കള്ളൻമാരെല്ലാം ചത്തുപോയേനെ. ഈശ്വരൻ അനുഗ്രഹിച്ച് അയാൾ വേഗം സുഖപ്പെടട്ടെ. അയാളുടെ നൻമ തന്നെ അയാളെ രക്ഷിക്കും."

എത്രപേരുണ്ടോ അത്രയും തരത്തിൽ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചു. എട്ടുമണിയായിട്ടും അച്ഛൻ വരാതിരുന്നപ്പോൾ മല്ലു വിങ്ങിവിങ്ങിക്കരയാൻ തുടങ്ങി. അച്ഛൻ വരാത്തതോർത്ത് അവൻ ദുഃഖിച്ചതോടൊപ്പം അവന്റെ ദേഷ്യവും വർധിച്ചുവന്നു. ചെയ്യേണ്ടതെന്ത്, അരുതാത്തതെന്ത് എന്നറിയാതെ നീലി കുഴങ്ങി. അവളും മുറ്റത്തിറങ്ങി വഴിയിലേക്കു നോക്കിക്കൊണ്ടു നിന്നു. അമ്മയും മകനും തീനും കുടിയും മറന്ന് അവിടെത്തന്നെ ഇരിപ്പായി. രാത്രി പത്തടിച്ചു. റോഡിൽ ആളൊഴിഞ്ഞു. അടുത്തുള്ള മരത്തിലെ ചില്ലകൾ കാറ്റിൽ ഉലഞ്ഞാടിക്കൊണ്ടിരുന്നു. പുറത്തെ ഇരുട്ടിനോടൊപ്പം അവർ രണ്ടുപേരുടെയും നിരാശയും വർധിച്ചുവന്നു.

അതിനിടയിൽ ദൂരെനിന്ന് ആരോ വരുന്നത് മല്ലു കണ്ടു. ഉത്തരക്ഷണത്തിൽ "അച്ഛാ! അച്ഛാ!" എന്നു വിളിച്ചുകൊണ്ട് അവൻ മുന്നോട്ട് ഓടി. അച്ഛന്റെ കാലിൽ കെട്ടിപ്പിടിച്ച് അവൻ അയാളുടെ മുന്നോട്ടുള്ള ഗതി തടഞ്ഞു. ദുഃഖവും കോപതാപങ്ങളും ചേർന്നുള്ള സ്വരത്തിൽ അവൻ പിറുപിറുത്തത് എന്താണെന്ന് വ്യക്തമായില്ല. അച്ഛൻ മകനെ എളിയിൽ ഇരുത്തി അവന്റെ കവിളുകളിൽ വാത്സല്യം ചൊരിയാൻ തുടങ്ങി. തലേന്നു രാത്രി പുല്ലയ്യായുടെ കൈത്തണ്ടയ്ക്കു മുറിവുപറ്റിയെന്നു തോന്നുന്നു. അതിപ്പോൾ വേദനിക്കാൻ തുടങ്ങി. മുഖത്തെ മുറിവുകൾ നീരുവന്ന് വീർത്തിരുന്നു. സന്തോഷത്തിന്റെ ആവേശത്തിൽ മല്ലു, അച്ഛന്റെ മുഖത്ത് സ്വന്തം മുഖം ചേർത്തുരസിയപ്പോൾ അച്ഛന്റെ മുഖത്തെ മുഴയിൽ സ്പർശിച്ചു. പരിഭ്രാന്തനായി അവൻ ചോദിച്ചു. "അച്ഛാ ഇവിടെ മുറിഞ്ഞിട്ടുണ്ടല്ലോ. അവർ അച്ഛനെ തല്ലിയോ?"

മകന്റെ രണ്ടാമത്തെ വാചകം കേട്ട് പുല്ലയ്യാ പെട്ടെന്ന് അമ്പരന്നുപോയി. എങ്കിലും ഉടൻതന്നെ അതു നിയന്ത്രിച്ചു:

"ആര്?"

"അവര്, ആ കെട്ടിടത്തിലുള്ളവര്. അവർ അച്ഛനെ തല്ലിയോ? – ഇന്നു രാത്രി നമുക്കെല്ലാം കൂടി പോയി വേഗം അവരെയെല്ലാം ശരിപ്പെടുത്തണം."

പുല്ലയ്യാ ബോധം കെട്ടപോലെയായി. ഒരക്ഷരം അയാളുടെ വായിൽ നിന്നും പുറത്തുവന്നില്ല. എന്നാൽ മല്ലു, ഉത്സാഹ പൂർവം പറഞ്ഞുകൊണ്ടേയിരുന്നു. അന്നു രാവിലെ കയ്യിൽ കമ്പും എടുത്ത് ചവറ്റു തൊട്ടിയുടെ അടുത്തു എത്തിയതുമുതൽ അച്ഛൻ കപ്പലിൽ നിന്ന് സാമാനം ഇറക്കാൻ പോയ സമയത്ത്, ഏതോ ഒരാൾ മുഖേന മകന്റെ അടുത്ത് വിവരം അറിയിച്ചതുവരെയുള്ള വിശേഷങ്ങൾ സങ്കോചം കൂടാതെ അവൻ പറഞ്ഞപ്പോൾ കാര്യങ്ങളെല്ലാം പുല്ലയ്യായ്ക്ക് പെട്ടെന്ന് മനസ്സിലായി. അയാളുടെ നെഞ്ചു പിടയ്ക്കാൻ തുടങ്ങി. വീട്ടിലേക്കു പോകാൻ തന്നെ അയാൾക്കു ഭയമായി. അയാൾ മല്ലുവിനെ അവിടെത്തന്നെ ഇറക്കി നിർത്തി. മുമ്പിൽ നിന്നിരുന്ന നീലിയെ നോക്കാതെ അയാൾ പിൻഭാഗത്തേക്കു ഓടാൻ നോക്കി. എന്നാൽ, നീലി അയാളെ കയറു കൊണ്ടു കെട്ടി അവളുടെ സമീപത്തേക്കു വലിക്കുന്നതായി

അയാൾക്കു തോന്നി. അയാൾക്കു മകനെ ഓർത്ത് ദേഷ്യം വന്നു. അപ്പോൾ നീലി അയാളുടെ അടുത്തുചെന്നു.

'വീട്ടിൽ പറഞ്ഞിട്ട് പോയില്ലല്ലോ. അവൻ കരഞ്ഞു കരഞ്ഞു തളർന്നു. എനിക്കും പേടിയായിപ്പോയി' നീലി പറഞ്ഞു പൂർത്തിയാക്കും മുമ്പ് കുറെ ആളുകൾ വരുന്ന കാലൊച്ച കേൾക്കായി. നീലി അങ്ങോട്ടു നോക്കിയില്ല. അതിനു മുമ്പ്തന്നെ പുല്ലയ്യാ പരിഭ്രമിച്ച് കാലുകൾ നീട്ടിവച്ച് തോട്ടിനടുത്തേക്കു പോകാൻ തുടങ്ങി. ആളുകളും ആ ഭാഗത്തുനിന്നാണ് വന്നിരുന്നത്. പെട്ടെന്ന് ടോർച്ചിന്റെ വെളിച്ചം അവിടെ പതിച്ചു. രണ്ടുവശങ്ങളിലായി ചുവന്ന തൊപ്പി ധരിച്ച പോലീസുകാർ നിന്നിരുന്നു. നീലിക്ക് ഒന്നും മനസ്സിലായില്ല. ഇതെല്ലാം കൺമുമ്പിൽ കാണുന്ന ഒരു സ്വപ്നമായിട്ടാണ് അവൾക്കു തോന്നിയത്. നീലിയുടെ കാലുകൾ ഥർ ഥർ എന്നു വിറച്ചു തുടങ്ങി. അപ്പോഴേയ്ക്കും 'പിടിച്ചോ, പിടിച്ചോ, കള്ളൻ ഓടിപ്പോകുന്നേ പിടി അവനെ', എന്നിങ്ങനെയുള്ള ആജ്ഞകളും കേൾക്കായിവന്നു.

'ആരാകള്ളൻ?' ഈ ചോദ്യം നീലിയുടെ മനസ്സിൽ പൊന്തി. 'എന്റെ ഭർത്താവോ? എന്റെ ഭർത്താവ് കള്ളനോ? ഞാൻ ഒരു കള്ളന്റെ ഭാര്യയോ? അല്ല അല്ല.... അതു സംഭവിക്കുകയില്ല. ഇതു കള്ളമാണ്.... ഭ്രമമാണിത്.. ഇത് ഏതോ സ്വപ്നമാണ്!!! ഇത് നേരല്ല!...'

കള്ളന്റെ കൈകളിൽ വിലങ്ങുവയ്ക്കുന്നത് നീലി സ്വന്തം കണ്ണുകൊണ്ടു കണ്ടു. തെരുവാകെ ഉണർന്നു. എല്ലാവരും അവിടെ വന്നുകൂടി. എല്ലാവരുടെയും മുമ്പിൽ പുല്ലയ്യാ തല കുനിച്ചുനിന്നു. പുല്ലയ്യാ തന്നെയായിരുന്നു കള്ളൻ. ആളുകൾ ഓരോന്നു പറയാൻ തുടങ്ങി. അയലത്തും സമീപത്തും ഉള്ള സകലരും അയാളെ ചീത്ത വിളിച്ചു. ആ നല്ല മനുഷ്യന്റെ തല അടിച്ചുടച്ച കള്ളൻ, തന്റെ ഭർത്താവല്ലാതെ മറ്റാരുമല്ല എന്നു നീലി ഓർത്തു.

പിന്നൊന്നും ആലോചിക്കാൻ നീലിക്കു കഴിഞ്ഞില്ല. കാണാനും കേൾക്കാനും കഴിഞ്ഞില്ല. അവൾ പെട്ടെന്ന് നിലത്തു വീണുപോയി. മല്ലു അച്ഛന്റെ പുറകെ ഓടാൻ തുടങ്ങിയപ്പോൾ പോലീസ് അവനെ പുറകോട്ടു തള്ളിമാറ്റി. അവൻ വാവിട്ടുകരയാൻ തുടങ്ങി. പോലീസ് കള്ളനെ പിടിച്ചുകൊണ്ടുപോയി. നീലിയുടെ ദൃഷ്ടികൾ അയാളുടെ നേരെ ഉയർന്നും താഴ്ന്നും കൊണ്ടിരുന്നു. കുറേശ്ശേ

കുറെശ്ശെയായി ആളുകൾ പിരിഞ്ഞുപോയി... ക്രമേണ എല്ലാവരും പോയി. മല്ലു കൈയും കാലും തല്ലി കരഞ്ഞുകൊണ്ടിരുന്നു.

സർവദിക്കിലും ഇരുട്ടുപരന്നു. ആ ഇരുട്ടിൽ നീലി ഒറ്റയ്ക്കു വീണു കിടന്നു. അവളുടെ മനസ്സിൽ ദുഃഖപാരാവാരം അലയടിച്ചു. മല്ലു നിലത്തുനിന്നെണീറ്റ് അച്ഛനെ കാണാൻ സങ്കടപ്പെടുകയാണ്. അതു തടയാൻ വിഫലശ്രമം ചെയ്ത് അവൾ കുഴഞ്ഞു. കുഴപ്പത്തോടുകുഴപ്പത്തിൽ അമ്മയും മകനും രണ്ടുപേരും തളർന്നു കുഴഞ്ഞുപോയി. ഒടുവിൽ അമ്മ, ബോധം നശിച്ച മകനെ എളിയിലെടുത്ത് വേച്ചു വേച്ച് വീണും എണീറ്റും വീട്ടിൽ എത്തി. അകത്തെത്തിയതും അവളും വീണുപോയി.

# 40

അന്നു രാത്രി സ്റ്റേഷനിൽ വച്ച്, പോലീസ് പുല്ലയ്യായെ നല്ലവണ്ണം വിരട്ടിനോക്കി. പേടിപ്പിച്ചുനോക്കി. തട്ടിക്കേറി. എന്നാൽ ഉത്തരം ഒന്നു മാത്രമാമായിരുന്നു. "എനിക്കൊന്നും അറിവില്ല." പോലീസ് ലാത്തിക്കടിച്ച് അയാളെ ചമ്മന്തിപ്പരുവമാക്കി. അപ്പോഴും അയാൾ പറഞ്ഞു "ഇങ്ങിനെ ചാകും ഞാൻ. എന്നാലും രഹസ്യമൊന്നും പറയില്ല." പോലീസ് തോറ്റു. അവർ അയാളെ വലിച്ചിഴച്ച് പാറാവു മുറിയിൽ കൊണ്ടിട്ടു. പുല്ലയ്യായ്ക്ക് ശരീരമാകെ വേദനിച്ചു. കണ്ണിൽ നിന്നും വെള്ളം ഒഴുകി. അടഞ്ഞ ആ മുറിയിൽ ഇരുമ്പഴികൾക്കു പിന്നിലായി അയാൾ കിടന്നു. വേദന നിറഞ്ഞ ഹൃദയത്തോടെ അയാൾ പലതും ആലോചിച്ചു. തന്നെത്താൻ പഴി പറഞ്ഞു. കുശുകുശുത്തു. വീമ്പു പറഞ്ഞു. രണ്ടു കൈകൊണ്ടും തലയ്ക്കടിച്ച് കണക്കില്ലാതെ കണ്ണീരൊഴുക്കി. മൂന്നാം യാമത്തിൽ കരഞ്ഞ് കരഞ്ഞ് വല്ലപാടും അയാൾ കണ്ണു പൂട്ടി. ആ അല്പ നിദ്രയിലും അയാൾ അനേകം സ്വപ്നങ്ങൾ കണ്ടു. ഓരോ സ്വപ്നത്തിലും പോലീസിൽ പെട്ട ആരെയെങ്കിലും അയാൾ കണ്ടിരുന്നു. നേരം വെളുത്തപ്പോൾ ശരീരമാകെ വല്ലാതെ വേദനിക്കാൻ തുടങ്ങി. ക്ഷീണക്കൂടുതലിനാൽ അയാൾക്ക് എണീക്കാൻ പ്രയാസം തോന്നി. അയാൾ വിചാരിച്ചു – "മല്ലുമോൻ എത്ര കരഞ്ഞിട്ടുണ്ടാകുമെന്ന് ആർക്കറിയാം? നീലിയുടെ സ്ഥിതി എന്തായിരിക്കും ഇപ്പോൾ? എന്താണ് ഞാനീ ചെയ്ത് വച്ചത്?"

എണീറ്റു നിൽക്കാൻ അയാൾ ശ്രമിച്ചു. പക്ഷേ കഴിഞ്ഞില്ല. അയാൾക്കു വല്ലാതെ വിശന്നു. എല്ലെല്ലാം ഒടിഞ്ഞു തകർന്നു പോയോ എന്നു സംശയിക്കത്തക്ക വിധം അയാളുടെ ശരീരം മുഴുവൻ ശിഥിലവും അവശവും ആയിപ്പോയിരുന്നു. അന്ന് അയാളെ സെൻട്രൽ ജയിലിൽ കൊണ്ടുപോയി.

രാത്രിയിൽ നീലി ഒട്ടും ഉറങ്ങിയില്ല. കഴിഞ്ഞ കാലത്തെ എന്തെല്ലാം കാര്യങ്ങളാണ് അവളുടെ സ്മരണയിൽ ഉയരുകയും മറയുകയും ചെയ്തത്. കരഞ്ഞു കരഞ്ഞ് ക്ഷീണിച്ച് മല്ലു ഉറങ്ങി പ്പോയി. ഭർത്താവ് ഓരോ അവസരത്തിൽ പറഞ്ഞ അസത്യങ്ങൾ താൻ ഇതുവരെ എങ്ങിനെ വിശ്വസിച്ചു പോന്നു എന്നോർത്ത് അവൾക്ക് അത്ഭുതവും ദുഃഖവും തോന്നി. എന്തിനു വിശ്വസിച്ചു? അദ്ദേഹത്തിനു ജോലി ഒന്നും കിട്ടിയില്ലെങ്കിൽ തൂത്തുവാരിയോ പാത്രം കഴുകിയോ ഞാൻ എല്ലാവരുടെയും വയറു പോറ്റിയേനെ. അദ്ദേഹം തന്നെയാണ് പറക്കുന്ന പക്ഷിയുടെ ചിറക് കണ്ടിച്ചത്. ഞങ്ങളുടെ വിധി തന്നെ തകർന്നിരിക്കെ, കൂലിപ്പണി ചെയ്യുന്ന തിൽ എന്താണ് തരക്കേട്? ആരുടെയെങ്കിലും തല തല്ലിപ്പൊളി ച്ചാൽ മാത്രമേ നമ്മുടെ കടമെല്ലാം തീരൂ എന്നുണ്ടോ? ഇവിടെ അല്ലെങ്കിൽ അവിടെ കടം വീട്ടേണ്ടതായിത്തന്നെ വരും. ഞാനും ഇങ്ങിനെ കണ്ണടച്ചിരുന്നില്ലേ പൂച്ചയേപ്പോലെ?

ആലോചിച്ചാലോചിച്ച് അവളുടെ ദുഃഖം ഇരട്ടിച്ചു. എങ്കിലും ആ ദുഃഖത്തിലും ഹൃദയവേദനയിലും അവൾ അമ്മൂമ്മയെ ഓർത്തു. മരിക്കുന്നതിന് മുമ്പ് അമ്മൂമ്മ പറഞ്ഞത് ശരിയാണെന്ന് അവൾക്കു തോന്നി. എങ്കിലും അദ്ദേഹത്തിന്റെ സ്ഥിതിയെപ്പറ്റി ഓർത്ത് കണ്ണീരൊഴുക്കിയതു കൊണ്ടു മാത്രം കാര്യം നടക്കുകയില്ല. കുഞ്ഞുങ്ങളുടെ വയറു പോറ്റാനും വല്ലതും ചെയ്യേണ്ടിവരും. എല്ലാം നഷ്ടപ്പെട്ടാലും ജീവിക്കുവാൻ കഴിയും. എന്നാൽ ധൈര്യം നഷ്ടപ്പെട്ടാൽ ജീവിതം പ്രയാസമായിത്തീരും. ഒടുവിൽ അവൾ മനസ്സിൽ ഉറപ്പുവരുത്തി. നീലമ്മാ ദേവിയെ അവൾ മനസാ പ്രണമിച്ചു.

പിറ്റേദിവസം മുതൽ സ്ഥലവാസികൾ അവളെ സമൂഹത്തിൽ നിന്നും പുറംതള്ളിയ രീതിയിൽ പെരുമാറാൻ തുടങ്ങി. ഒരു സ്ത്രീ പറഞ്ഞു "കള്ളന്റെ ഭാര്യ കള്ളിയാണ്" "ഇവളെ ഒളിച്ചിട്ട് ഒരു കാര്യം നടക്കുകയില്ല. വാടക മോഹിച്ചിട്ട് ഇങ്ങനെയുള്ളവർക്ക് വീടു

കൊടുക്കുന്നത് തെരുവിന് മുഴുവൻ ദുഷ്പേരുണ്ടാക്കലാണ്." ഒരു വൃദ്ധ ആവശ്യപ്പെടാതെ തന്നെ തന്റെ ഉപദേശം നൽകി. "അയാളുടെ കാര്യം കഴിഞ്ഞു. ഇനി അവളുടെ കാര്യമേ അറിയേണ്ടതുള്ളൂ. ഒട്ടുമേ പരിചയമില്ലാത്തവർക്ക് തെരുവിൽ പാർക്കാൻ ഇടം കൊടുക്കുന്നത് തെരുവിന്റെ അഭിമാനം നശിപ്പിക്കലാണ്. അല്ലാതെ മറ്റൊന്നുമല്ല." ഒരു വൃദ്ധ സ്വന്തം ജീവിതാനുഭവം പറഞ്ഞു "ഒരാൾ കാരണം പോലീസിന്റെ നോട്ടം തെരുവിലുള്ള എല്ലാവരുടെയും മേൽ പതിഞ്ഞിരിക്കുന്നു." തന്റെ ഭയം യാഥാർഥ്യമായി ത്തീർന്നു വിഷമത്തിലായ പോക്കറ്റടിക്കാരൻ അഭിപ്രായപ്പെട്ടു. നീലി എല്ലാം കേട്ടു. അവൾ മൂകവും ശാന്തവും ആയ ഭാവം കൈക്കൊണ്ട് മനസാ നീലമ്മാ ദേവിയെ പ്രണമിച്ചിട്ട് പറഞ്ഞു 'അമ്മേ ഇതൊക്കെ സഹിക്കാനുള്ള കരുത്ത് എനിക്കു നൽകണമേ'. ഇതല്ലാതെ ആരു പറഞ്ഞതിനും അവൾ സമാധാനമൊന്നും പറഞ്ഞില്ല. എന്നാൽ മല്ലുവിന്റെ നേർക്ക് കണ്ണയച്ചപ്പോൾ അവളുടെ ധൈര്യമൊക്കെ തകർന്നു.

മല്ലുവിനെ ബലം പ്രയോഗിച്ച് സ്റ്റേഷനിൽ കൊണ്ടുപോയി. അവനിൽ നിന്നു കുറച്ചു രഹസ്യങ്ങൾ പുറത്തുകൊണ്ടുവരാൻ പോലീസ് ശ്രമിച്ചു. എന്നാൽ അവന്റെ വായിൽ നിന്ന് കരച്ചിലല്ലാതെ വേറൊന്നും പുറത്തുവന്നില്ല. അവനെക്കൊണ്ട് വല്ലതും പറയിക്കാൻ നടത്തിയ യത്നത്തിൽ പോലീസ് തോറ്റു. അവൻ വീട്ടിൽ വന്നതിൽ പിന്നെ അച്ഛനെ മറക്കുവാൻ തക്കവിധം നീലി മിരട്ടു വിദ്യകൾ പലതും പ്രയോഗിച്ചു. പക്ഷേ അവളുടെ യത്നം ഫലിച്ചില്ല. അവന്റെ കരച്ചിൽ നിന്നിട്ട്, പിറ്റേദിവസം താൻ തന്നെ അവനെ സ്റ്റേഷനിൽ കൊണ്ടുചെല്ലാമെന്ന് പറഞ്ഞ് നീലി പോലീസിനെ സമാധാനപ്പെടുത്തി വിട്ടു.

കരഞ്ഞു കരഞ്ഞ് രാത്രി ഏകദേശം ഒൻപതു മണിയായപ്പോൾ മല്ലു ഉറങ്ങിപ്പോയി. അതിനുമുമ്പുതന്നെ ആഹാരം കഴിച്ചിട്ട് മകൾ ഉറങ്ങിക്കഴിഞ്ഞിരുന്നു. അവൾ മുറ്റത്തിരുന്ന് ശൂന്യ ദൃഷ്ടിയോടെ ആകാശത്തേക്കു നോക്കുകയായിരുന്നു. അപ്പോൾ ഒരു സന്യാസി അവിടെ വന്നു. 'അമ്മാ വല്ലതും തിന്നാൻ തരൂ' എന്നു പറഞ്ഞു. നീലി എഴുന്നേറ്റു. വീട്ടിൽ കുറച്ച് ചോറ് ഇരുന്നതിൽ നിന്ന് പകുതി എടുത്തു കൊണ്ടുവന്നു കൊടുത്തു. സന്യാസി അത് തന്റെ

സഞ്ചിയിൽ ചൊരിഞ്ഞു. "അമ്മാ നിങ്ങൾ ഒരു വലിയ ആപത്തിൽ പെട്ടിരിക്കുകയാണ്" നീലിയെ നോക്കി സന്യാസി പറഞ്ഞു.

"അതേ സ്വാമി."

"എല്ലാം ഞാൻ മനസ്സിലാക്കുന്നുണ്ട്. നിന്റെ ഭർത്താവ് പോലീസിന്റെ അധീനതയിലാണ്. താമരയിലയിൽ വീണ വെള്ളം പോലെയാണ് നിന്റെ മനസ്സ്. എന്റെ ഉപദേശം അനുസരിക്കുമെങ്കിൽ നിന്റെ ഭർത്താവ് വിട്ടുപോരും. നിങ്ങൾക്കെല്ലാം സന്തോഷമാകും. ഭഗവാന്റെ അരുളപ്പാടാണിത്." തലയും കൈയും മുകളിലേക്ക് ഉയർത്തി അയാൾ പറഞ്ഞു.

"ആജ്ഞാപിച്ചാലും സ്വാമീ." നീലി ഏറ്റവും വിനീതഭാവത്തിൽ പറഞ്ഞു.

സന്യാസി അവിടെത്തന്നെ ഇരുന്നു. അല്പം മാറി കൈയും കെട്ടി നീലിയും ഇരുന്നു. സന്യാസി സാവകാശത്തിൽ പറഞ്ഞു തുടങ്ങി – "ഞാൻ നിന്റെ ഭർത്താവിനെ കണ്ടിട്ടാണ് വരുന്നത്. പോലീസ് നിന്നോട് എന്തെങ്കിലും ചോദിച്ചാൽ എനിക്കൊന്നും അറിഞ്ഞുകൂടാ എന്നു മാത്രമേ നീ പറയാവൂ. അതോടൊപ്പം മകനെക്കൊണ്ട് ഒന്നും പറയിക്കാതിരിക്കുകയും വേണം. അവർ അടിക്കുകയോ, തട്ടിക്കയറുകയോ, എന്തുവേണമെങ്കിലും ചെയ്യട്ടെ. ഒന്നും പറയരുത്. അങ്ങിനെയെങ്കിൽ ഭർത്താവ് നാളെ ഈ സമയത്തിനകം വരും. തീർച്ചയായും വരും."

നീലി തല ഉയർത്തി ആ സന്യാസിയെ ഒരിക്കൽ നോക്കി. പിന്നെ തല താഴ്ത്തിക്കളഞ്ഞു. അവൾ അത്യധികം വിനയത്തോടെ പറഞ്ഞു "സ്വാമീ അങ്ങു മഹാനാണ്. ലോകം കണ്ടവനാണ്. ഞാൻ ഈ ഭൂമിയിൽ യാതൊന്നും കണ്ടിട്ടില്ല. എന്റെ ഗ്രാമം കഴിഞ്ഞാൽ ഈ പട്ടണം മാത്രമാണ് ഞാൻ ആകെ കണ്ടിട്ടുള്ളത്. എന്റെ നൻമയ്ക്കുവേണ്ടിയാണ് അവിടുന്ന് ഈ വിധം ഉപദേശിക്കുന്നത്. ശരിതന്നെ. അങ്ങിനെചെയ്യുന്നതു കൊണ്ട് എനിക്ക് പോലീസിന്റെ കണ്ണ് മൂടാൻ കഴിഞ്ഞേയ്ക്കും. ലോകത്തിന്റെ കണ്ണു മറയ്ക്കാനും കഴിഞ്ഞെന്നുവരാം. എന്നാൽ എല്ലാംകാണുന്ന ഈശ്വരന്റെ കണ്ണിൽ പൊടിയിടാൻ എങ്ങിനെ കഴിയും? സ്വാമീ, ഇന്ന്, എന്റെ ഭർത്താവിനെ രക്ഷിക്കാൻ വേണ്ടി അന്യായം ന്യായമാണെന്ന് ഞാൻ എങ്ങിനെ പറയും? എന്റെ ഭർത്താവ് ജീവിച്ചിരിക്കുകയാണെങ്കിൽ ഭിക്ഷ തെണ്ടിയിട്ടാ

ണെങ്കിലും വയറു പോറ്റും. അന്ന് ആ കെട്ടിടം ഉടമസ്ഥൻ ഭർത്താവിന്റെ മേലാണ് കൈത്തോക്ക് ഒഴിച്ചിരുന്നതെങ്കിൽ ഭൂമിയിൽ നിന്നു തന്നെയുള്ള ബന്ധം വിട്ടുപോയേനെ. അങ്ങിനെയുള്ള ഒരു ഗുണവാനെതിരായി നുണപറയാൻ എനിക്കെങ്ങിനെ കഴിയും? അവിടുന്ന് എന്താണീ പറയുന്നത്?"

നീലി പറഞ്ഞതുകേട്ട് സന്യാസി അല്പം കഠിന സ്വരത്തിൽ പറഞ്ഞു – "ആപത്തിൽ പെടും, നിന്നെ രക്ഷിക്കാൻ പോലും പിന്നെ ആരും ഉണ്ടാകില്ല. ചിരട്ടയും പാളയും എടുക്കും. ദാഹിച്ചും വിശന്നും പിടച്ചു പിടച്ചു ചാകും. അപ്പോൾ ഭർത്താവിന്റെ ഉപദേശം ചവുട്ടിമാറ്റിക്കളഞ്ഞിട്ട് എന്നെന്നേയ്ക്കും ആയി അയാളിൽ നിന്ന് വിട്ടുപോകും. എല്ലാ കാര്യങ്ങളും നിന്നോട് പറയുവാൻ നിന്റെ ഭർത്താവുതന്നെയാണ് എന്നെ അയച്ചിട്ടുള്ളത്. ഞാൻ എന്റ കടമ നിർവഹിച്ചു. ഇനി നിങ്ങളുടെ ഇഷ്ടം പോലെ" സന്യാസി താക്കീതു നൽകുന്ന രീതിയിൽ സംസാരിച്ചപ്പോൾ ഒരു നിമിഷനേരത്തേക്ക് നീലിക്ക് ഒന്നും പറയാൻ തോന്നിയില്ല. എന്നാൽ അടുത്ത ക്ഷണത്തിൽ അവളുടെ ഉള്ളിലെ അചഞ്ചല വിശ്വാസം ഉണർന്നു. ശാന്തമായും എന്നാൽ ദൃഢസ്വരത്തിലും അവൾ പറഞ്ഞു "സ്വാമീ, ഇന്നു ഞാൻ എന്റെ ഭർത്താവിന്റെ ഉപദേശം അനുസരിച്ച് കള്ളം പറഞ്ഞാൽ സത്യത്തിനു മേൽ മൂടുപടം ഇടാൻ കഴിയുമോ? സത്യം എന്നെങ്കിലും പുറത്തു വരാതിരിക്കുമോ? അങ്ങിനെ സംഭവിച്ചില്ലെങ്കിൽ ഈ ലോകം എങ്ങിനെ നടക്കും? എങ്ങിനെ മഴ പെയ്യും? ഈ സൂര്യനും ചന്ദ്രനും എങ്ങിനെ ഉദിക്കും? രാത്രിയും പകലും എങ്ങിനെ ഉണ്ടാകും? ഞാൻ എന്തെങ്കിലും പറഞ്ഞാൽ ഒരു എളിയവൾ മഹാത്മ്യം പറയുന്നതുപോലെയാകും. ഞാൻ ആകാശത്തിലെ നക്ഷത്രങ്ങൾ പറിച്ചെടുക്കാൻ യത്നിക്കുകയോ പുല്ലുവട്ടിയിൽ വീണ എലിയെപ്പോലെ പിടക്കുകയോ ചെയ്യില്ല. മുകളിലുള്ളവൻ എല്ലാം കണ്ടു കൊണ്ടാണിരിക്കുന്നത്. എന്റെ ജോലി ഞാൻ ചെയ്യും. അതിനു ശേഷം എന്തു സംഭവിക്കണമോ അതു സംഭവിക്കുകതന്നെ ചെയ്യും." ഇത്രയും പറഞ്ഞിട്ട് നീലി എണീറ്റ് അകത്തുപോയി.

സന്യാസി വേഷത്തിൽ വന്നിരുന്ന ചന്ദ്രയ്യായ്ക്ക് കൂടുതലെന്തെങ്കിലും പറയാനോ ചെയ്യാനോ കഴിഞ്ഞില്ല. തിരിച്ചുപോകു

മ്പോൾ അയാൾ പറഞ്ഞു 'ധൃതിപിടിച്ച് ഒന്നും ചെയ്യരുത്. നല്ല വണ്ണം ആലോചിക്കൂ. പിന്നെ ഭർത്താവിൽ നിന്ന് അകന്നുപോകും. എന്റെ ഉപദേശം അനുസരിച്ച് പ്രവർത്തിക്കുന്നില്ലെങ്കിൽ അയാളുടെ ജീവൻ നഷ്ടപ്പെടും. നിനക്ക് ചിരട്ടയും പാളയും എടുത്ത് തെണ്ടി തിന്നേണ്ടിവരും.' രാത്രിയിൽ നീലിക്ക് ഉറക്കം വന്നില്ല. അവളുടെ മനസ്സിൽ പലവിധ ചിന്തകൾ ഉയർന്നുവന്നു. 'കള്ളനാണെന്നു കരുതി കണ്ണുപൊട്ടൻ വെങ്കണ്ണയുമായി പിണങ്ങിയ ആളാണ്. എപ്പോഴും കുലമഹിമയും ജാതിവലിപ്പവും പറഞ്ഞ് പറഞ്ഞ് അതിനു വേണ്ടി മരിക്കാൻ ഒരുങ്ങിക്കഴിഞ്ഞ ആളാണ്. സത്രത്തിൽ വച്ച് സാഹസികനായി ഒറ്റയ്ക്കു ചെന്ന് കള്ളൻമാരുടെ ഉദ്ദേശ്യം തെറ്റിച്ചു. അന്നു രാത്രി ടേസ (സ്റ്റേഷൻ) നിൽ വച്ച് എന്തിനു മോഷ്ടിച്ചു എന്നു ഞാൻ ചോദിച്ചപ്പോൾ പറഞ്ഞത് ജീവിക്കാൻ സഹായിക്കുമെന്നു കരുതി ഞാൻ തെറ്റു ചെയ്തുപോയി എന്നായിരുന്നു. 'ജീവൻ പോയാലും ഇനി ഇങ്ങിനെ ചെയ്യില്ല' എന്നും അന്നു പറഞ്ഞു. ഗ്രാമത്തിൽ വച്ചു തന്റെ വക സകലതും മറ്റുള്ളവർക്കു വിട്ടുകൊടുത്തു. എന്നാൽ ആരുടെയും ഒന്നും എടുത്തില്ല. ആർക്കും ഒരു ദോഷവും ചെയ്തില്ല. അങ്ങിനെയുള്ള ഒരാളിനെ കള്ളനെന്നു വിളിച്ചാൽ വിശ്വാസം വരുന്നില്ല-- ഉന്നതാദർശങ്ങളുള്ള അച്ഛന്റെ സ്വന്തം മകൻ. മണ്ണിനെ വിശ്വസിച്ച് നല്ല പോലെ വിയർപ്പൊഴുക്കി കിട്ടിയ വരുമാനം കൊണ്ടു ജീവിച്ചിരുന്നയാൾ. അദ്ദേഹത്തിനു മോഷ്ടിക്കാൻ കഴിയുമെന്ന് വിശ്വസിക്കുന്നതുപോകട്ടെ ചിന്തിക്കാൻ പോലും സാധിക്കുന്നില്ല. ഇല്ല, ഇല്ല, അങ്ങിനെ സംഭവിക്കുകയില്ല. എന്റെ ഭർത്താവ് കള്ളനല്ല. അദ്ദേഹം മോഷ്ടിക്കാൻ പോയില്ല. നിഷ്കളങ്കനാണദ്ദേഹം. നേർവഴിക്കു നടക്കുന്നവർ അദ്ദേഹത്തെപ്പോലെ ആരുമില്ല. ഞാൻ തന്നെയാണ് തിടുക്കത്തിൽ അദ്ദേഹത്തെ കള്ളനെന്നു ധരിച്ചുപോയത്.

അപ്പോൾ ആരോ വരുന്ന കാലൊച്ച കേട്ടു. അവൾ വിചാരിച്ചു, 'അതാ ഭർത്താവു വരുന്നു. അദ്ദേഹം കള്ളനല്ലേ അല്ല. പോലീസ് അദ്ദേഹത്തെ വിട്ടിട്ടുണ്ടാകും. കുറച്ചു നേരം ആ ദിക്കിലേക്കു നോക്കിക്കൊണ്ടിരുന്നു. കാലൊച്ച മെല്ലമെല്ലെ അകന്നുപോയി. ഇതിനിടയിൽ തലേന്നു രാത്രി നടന്ന എല്ലാ കാര്യങ്ങളും ഒന്നൊന്നായി ഓർത്തു. 'അദ്ദേഹത്തിന്റെ പേരിൽ കുറ്റമൊന്നും

ഉണ്ടായിരുന്നില്ലെങ്കിൽ പോലീസ് വരുന്നത് കണ്ട് അദ്ദേഹം ഓടിയതെന്തിന്? സംസാരിച്ച സമയത്ത് അദ്ദേഹം പരിഭ്രമിച്ചത് എന്തിന്? അദ്ദേഹത്തിന്റെ ശരീരത്തിൽ ആ മുറിവുകൾ എങ്ങിനെ ഉണ്ടായി. ആരോടെങ്കിലും കൂട്ടുചേർന്നാണ് അദ്ദേഹം കുറ്റം ചെയ്തതെങ്കിൽ അവരെ പോലീസ് പിടിക്കാത്തതെന്ത്? നവിരിയിൽ വച്ച് തെറ്റു ചെയ്ത ഉടനെ തന്നെ പോലീസ് പിടിച്ചില്ലേ? അദ്ദേഹം തീർച്ചയായും മോഷ്ടിച്ചിരിക്കും. അല്ലെങ്കിൽ പിന്നെന്തിന് ഒന്നും പറയരുതെന്നറിയിയ്ക്കാൻ സന്യാസിയെ അയച്ചു? അദ്ദേഹം തീർച്ചയായും മോഷ്ടിച്ചിരിക്കും – ഞാൻ സാക്ഷി പറഞ്ഞാൽ ഭർത്താവിന് എന്തു സംഭവിക്കുമെന്ന് അറിഞ്ഞുകൂടാ. ഈ ലോകത്തിൽ അദ്ദേഹത്തേക്കാൾ വേണ്ടപ്പെട്ടതായി ആരാണുള്ളത്? അദ്ദേഹത്തിനു വല്ലതും സംഭവിച്ചാൽ ഞാനും കുടുംബവും എങ്ങിനെ കഴിയും? അദ്ദേഹത്തിനുവേണ്ടി എന്തു വേണമെങ്കിലും ഞാൻ ചെയ്യും. അദ്ദേഹം ജീവിക്കണം. അദ്ദേഹത്തെ വിടുവിക്കണം. അദ്ദേഹത്തെ ഞാൻ സ്നേഹിക്കുന്നു. അവൾ വളരെനേരം ആലോചിച്ചിരുന്നു. അതിനകം വിശ്വാസവും സ്നേഹവും തമ്മിൽ സംഘർഷം നടന്നുകൊണ്ടിരുന്നു. പ്രഭാതമായപ്പോഴേയ്ക്ക് അവൾ ആലോചിച്ചുറച്ചു. കള്ളം പറഞ്ഞോ അല്ലെങ്കിൽ ഏതെങ്കിലും ഉപായം കൊണ്ടോ ഞാൻ ഭർത്താവിനെ വിടുവിക്കും. ഭർത്താവു ചെയ്തതിനു ശിക്ഷ കിട്ടാത്തവിധം അദ്ദേഹത്തെ ഞാൻ രക്ഷിക്കും. അല്ലെങ്കിൽ എന്റെ ജീവിതം തന്നെ അപഹരിക്കപ്പെടും. എന്റെ ഭർത്താവു നഷ്ടപ്പെടും. കള്ളത്തിന്റെ കീഴിൽ അമർന്നു പോകുവാൻ തക്കവിധം സത്യം അത്രയ്ക്കു ദുർബലമാണോ? അന്യായത്തിനു നശിപ്പിച്ചുകളയാൻ തക്കവിധം അത്ര ദുർബലമൊന്നുമല്ല സത്യം. സത്യവും ന്യായവും സ്വയം രക്ഷിക്കപ്പെടട്ടെ. ഞാൻ എന്തിന് അവയെപ്പറ്റി വ്യാകുലപ്പെടുന്നു. കഷ്ടം എനിക്കെന്താ പറ്റിപ്പോയത്? എന്താണ് ഞാൻ ഈ ചിന്തിക്കുന്നത്? ഞാൻ സത്യം തന്നെ പറയും. എല്ലാവരേയും രക്ഷിക്കുന്നത് ഈശ്വരനാണ്. എന്റെ ഭർത്താവിന് എന്തെങ്കിലും സംഭവിക്കട്ടെ... എന്റെ ജീവിതം ഏതു വഴിയ്ക്കെങ്കിലും തിരിയട്ടെ.... എന്റെ കുഞ്ഞുങ്ങൾ എങ്ങിനെയും ആകട്ടെ...... സത്യത്തിനു മേൽ ഞാൻ മൂടുപടം ഇടുകയില്ല. ഞാൻ സത്യം സത്യം തന്നെ പറയും. എനിക്കു വിശന്നാലും ഞാൻ സത്യം കൈവെടിയുകയില്ല.

എനിക്കു കരയേണ്ടിവന്നാൽ അതു സുഖത്തിലായിരിക്കും. ദു:ഖത്തിലാകയില്ല. ഞാൻ സകലതും സത്യം, സത്യം മാത്രം പറയും.

പിറ്റേദിവസം പോലീസ് വന്ന് നീലിയെയും മല്ലുവിനെയും സ്റ്റേഷനിലേയ്ക്ക് കൊണ്ടുപോയി. മല്ലുവിന്റെ മുമ്പിൽ ആറു പേരെ നിർത്തിയിട്ട് അവരിൽ നിന്ന് അവന്റെ അച്ഛന്റെ കൂട്ടുകാരെ തിരിച്ചറിയുവാൻ ആവശ്യപ്പെട്ടു. പറയില്ല എന്ന് മല്ലു ദേഷ്യത്തോടെ പറഞ്ഞു. തന്റെ അച്ഛനെ ഒളിച്ചുവച്ചിരിക്കുന്നത് ഈ പോലീസ് തന്നെയാണെന്ന കാരണത്താലാണ് അവന് ദേഷ്യവും സങ്കടവും ഉണ്ടായത്. നീലി വളരെ നേരം സമാധാനപ്പെടുത്തിയതിന്റെ ഫലമായി അവരിൽ ആരുമല്ലെന്ന് പറഞ്ഞു. മേലിൽ വേണ്ട കാര്യങ്ങൾ ഇൻസ്പെക്ടർക്ക് കൂടുതൽ ചുറുചുറുക്കോടെ ചെയ്യേണ്ടിവന്നു. അയാൾ ഒരു ബ്യാഗിൾ ഊതിയിട്ട് വേറൊന്നു വരുത്തി മല്ലുവിന്റെ കയ്യിലും കൊടുത്തു. അവൻ അത് ഇൻസ്പെക്ടർ വിളിച്ചതിനേക്കാൾ ഉച്ചത്തിൽ വിളിച്ചു. അപ്പോൾ തന്നെക്കാൾ വേഗത്തിൽ ബിസ്കറ്റ് തിന്നാമോ എന്ന് ഇൻസ്പെക്ടർ അവനോടു ചോദിച്ചു. ഇൻസ്പെക്ടർ തിന്നുന്നതിലും വേഗത്തിൽ അവൻ ബിസ്കറ്റു തിന്നു. അതിനു ശേഷം ഇൻസ്പെക്ടർ പറഞ്ഞു – "മല്ലു നിന്റെ അച്ഛൻ എന്താണ് ചെയ്യുന്നതെന്ന് നിനക്കറിയാമോ? അയാൾ കള്ളനല്ല. ഞങ്ങൾ അയാളെ വിട്ടു. എന്നാലും അയാൾ പിണങ്ങിപ്പറഞ്ഞു. "ഞാൻ എന്റെ ചങ്ങാതിമാരുടെ വീട്ടിൽ പോകുകയാണ്." അയാൾ അങ്ങോട്ടുപോയി. അവരുടെ വീടു നിനക്കറിയാമോ?"

"ഭയ്യയുടെ വീടറിയാം."

"ചന്ദ്രയ്യായുടെയോ?"

"ഇല്ല."

"നിനക്ക് അച്ഛനെ കാണണോ?"

"വേണം, വേണം" എന്നു പറഞ്ഞ് അവൻ തുള്ളിച്ചാടി. ഇൻസ്പെക്ടറും അവന്റെ കൂടെ പുറപ്പെട്ടു. രണ്ടുപേരും ആദ്യം ഒരു ഹോട്ടലിൽ കയറി. ആ കുട്ടിയുടെ കൂടെ മിക്കവാറും രണ്ടുപേർ ഹോട്ടലിൽ വരാറുണ്ടായിരുന്നെന്നും ചിലപ്പോൾ കുറിയ ഒരു മനുഷ്യനും വന്നിരുന്നു എന്നും ഹോട്ടൽ ഉടമസ്ഥൻ പറഞ്ഞു. എന്നാൽ അവരുടെ വീട് അയാൾക്കു അറിയില്ല. അപ്പോൾ ഇൻസ്പെക്ടർ അയാളെ ഭയപ്പെടുത്തി. "നിങ്ങൾ അവരുടെ

മേൽവിലാസം പറഞ്ഞുതന്നില്ലെങ്കിൽ നിങ്ങളെയും കേസിൽ ഉൾപ്പെടുത്തും." അയാൾ ദൂരെ നിന്ന് ഭയ്യായുടെ വീട് കാണിച്ചു കൊടുത്തിട്ട് പൊയ്ക്കളഞ്ഞു. അവിടെ ചെന്നിട്ട് ഇൻസ്പെക്ടർ മല്ലുവിനെ സമാധാനപ്പെടുത്തി. "ഒരു പക്ഷേ നിന്റെ അച്ഛൻ ചന്ദ്രയ്യായുടെ വീട്ടിലായിരിക്കും. അയാളുടെ വിവരം അറിഞ്ഞ് തീർച്ചയായും നിന്നെ കൊണ്ടുപോകാം."

ഇൻസ്പെക്ടറും മല്ലുവും പോലീസ് സ്റ്റേഷനിൽ മടങ്ങിയെത്തിയപ്പോൾ അവിടെ നീലി ഇരിക്കുന്നതു കണ്ടു. നീലിയെ നോക്കിയപ്പോൾ ഇൻസ്പെക്ടർക്ക് വളരെ ദയവു തോന്നി. ചോദിച്ച ചോദ്യങ്ങൾക്കെല്ലാം സങ്കോചമോ, കപടമോ കൂടാതെ അവൾ മറുപടി പറയുന്നതു കേട്ടപ്പോൾ അയാൾക്കു അവളോടു അറിയാതെ ആദരവും ബഹുമാനവും തോന്നി. ഏതെങ്കിലും പ്രകാരത്തിൽ അവളെ സഹായിക്കുവാൻ കഴിഞ്ഞാൽ എത്ര നന്നായിരുന്നേനെ എന്നും അയാൾ വിചാരിച്ചു. എന്നാൽ തന്റെ കർത്തവ്യം ഓർത്ത്, നീലി പറഞ്ഞതൊക്കെ അതുപടി രേഖപ്പെടുത്തി.

നീലി വീട്ടിലേക്കു പോകാനായി കുറച്ചു ദൂരം നടന്നിട്ട് തിരിച്ചു വന്നു.

"യജമാനനേ, വീട്ടുടമസ്ഥന്റെ ആരോഗ്യസ്ഥിതി എങ്ങിനെയിരിക്കുന്നു? അയാൾക്കു ബോധം വീണ്ടുകിട്ടിയോ?"

"മരിക്കുമെന്ന പേടി നീങ്ങി. വേഗം സുഖമാകും" എന്ന് ഇൻസ്പെക്ടർ മറുപടി പറഞ്ഞു.

"എല്ലാറ്റിനും ഈശ്വരൻ ഉണ്ടല്ലോ. നല്ലവർക്ക് നൻമ വരാതിരിക്കുമോ, ആ നല്ല മനുഷ്യനു വേഗം സുഖമാകട്ടെ."

"അയാൾ ഇത്ര നല്ലവനും ശുദ്ധനും ആണോ? അയാളുടെ പണം കണ്ടു പറയുന്നതാണോ?" ഇൻസ്പെക്ടർ ചിരിച്ചുകൊണ്ടു ചോദിച്ചു.

"സാർ, അയാൾ ശുദ്ധ ഹൃദയനല്ലായിരുന്നെങ്കിൽ കൈത്തോക്ക് കള്ളൻമാരുടെ നേർക്കു തന്നെ ഒഴിക്കുമായിരുന്നില്ലേ?" ഇങ്ങിനെ പറഞ്ഞിട്ട് അവൾ മകനെയും പിടിച്ചുകൊണ്ട് മന്ദം മന്ദം പോകാൻ തുടങ്ങി. ഇൻസ്പെക്ടറുടെ ഹൃദയം ഒരിക്കൽ കൂടി ചഞ്ചലമായി.

വഴി നടക്കുന്നതിനിടയിൽ നീലി ജോലി അന്വേഷിച്ച് മൂന്നു നാലു വീട്ടുപടിക്കൽ തങ്ങി. അവരോട് അവൾ തന്റെ ദുഃഖാവസ്ഥ പറഞ്ഞു. ഒടുവിൽ ഒരു വീട്ടുടമസ്ഥ കുറഞ്ഞ പ്രതിഫലത്തിന്

ശവളെ വേലക്കാരിയാക്കി. അടുത്തുകൂടി പോകുന്നവർ കൂടിയും വിറച്ചുപോകത്തക്കവിധം അത്ര മൂർച്ചയുള്ളതായിരുന്നു അവളുടെ നാക്ക്. അവൾ പറഞ്ഞ വ്യവസ്ഥകളെല്ലാം നീലി സമ്മതിച്ചു. അന്നു മുതൽ അവൾ ആ വീട്ടിലെ ജോലി ചെയ്യാൻ തുടങ്ങി. മെഴുകലും, പാത്രം തേപ്പും കഴിച്ചിട്ട് നീലി വീട്ടിലേക്കു പോകുമ്പോൾ, വഴിയിൽ വച്ച് അവളെപ്പോലുള്ള ഏതോ സ്ത്രീ ചോദിച്ചു:

"നിങ്ങൾ അവിടെ ജോലിചെയ്യാൻ തുടങ്ങിയോ?"

"ഉവ്വ്."

"അവർ മനുഷ്യരാണോ? വളരെ വിഷമിച്ച് ഒരു ചില്ലി തരും. അതിനുപകരം ചോര മുഴുവൻ വലിച്ചെടുക്കും. അതാണല്ലോ മാസംതോറും ഓരോ പുതിയ ജോലിക്കാരത്തിയെ അവിടെ കാണുന്നത്. അവരെപ്പറ്റി അറിയാവുന്ന ആരും അവിടെ ജോലിക്കു പോകുകയില്ല."

"കഷ്ടപ്പാടിൽ അവരെന്നെ സഹായിച്ചു. അവർ വല്ലതും പറഞ്ഞാൽ തന്നെ ഞാൻ സഹിക്കും. അവരും മനുഷ്യർ തന്നെയാണല്ലോ. എപ്പോഴെങ്കിലും അവർക്കു ദയവുണ്ടാകും" എന്നിങ്ങനെ പറഞ്ഞുകൊണ്ട് നീലി നടന്നുപോയി.

കോടതിയിൽ കേസിന്റെ വാദം ആരംഭിച്ചു. മൂന്നു പ്രതികളെയും ഒരിടത്തു നിർത്തി അവരുടെ മേൽ കുറ്റം ആരോപിക്കപ്പെട്ടു. എന്നാൽ മൂന്നുപേരും തങ്ങൾ നിർദോഷികളാണെന്നു പറഞ്ഞു.

അതിനാൽ സർക്കാർ വക്കീലിന് അവരുടെ കുറ്റം തെളിയിക്കേണ്ടതായി വന്നു. ആദ്യ സാക്ഷിയായി നീലിയെയാണു വിളിച്ചത്. മകളെ കോടതിക്കുപുറത്ത് മകനെ ചുമതല ഏൽപ്പിച്ചിട്ട് അവൾ അകത്തുവന്നു. കൈവശമുള്ള കീറിപ്പറിഞ്ഞ ഏതാനും സാരികളിൽ നിന്ന് അല്പം നല്ലതു നോക്കി ഒരെണ്ണമാണ് അവൾ ഉടുത്തിരുന്നത്. ഉണങ്ങിയ മുള്ളു കണക്കെയായിത്തീർന്നിരുന്നു അവൾ. മുഖം വാടി മഞ്ഞളിച്ചുപോയിരുന്നു. മുടി കെട്ടഴിഞ്ഞു പാറിപ്പറക്കുന്നു.

തല കുനിച്ചുകൊണ്ട് സാക്ഷിക്കൂട്ടിൽ കയറി നിന്നപ്പോൾ നീലിയുടെ കാലുകൾ വിറച്ചു. സാക്ഷിക്കൂടിന്റെ പിടിയിൽ പിടിച്ചുകൊണ്ട് തല ഉയർത്തിയപ്പോൾ മുമ്പിൽ മൂന്നു പ്രതികളും നില്ക്കുന്നത് അവൾ കണ്ടു. തല താഴ്ത്തി നില്ക്കുന്ന ഭർത്താവിന്റെ നേരെ നോക്കിയപ്പോൾ അവളുടെ നെഞ്ചിൽ വല്ലാത്തൊരു

അസ്വസ്ഥത അനുഭവപ്പെട്ടു. കൂടുതൽ സമയം അങ്ങോട്ടു നോക്കാൻ അവൾക്കു കഴിഞ്ഞില്ല. അവളുടെ കണ്ണുകൾ നിറഞ്ഞു. കാലുകൾ തളരുന്നതുപോലെ തോന്നി. എന്നാൽ അടുത്ത ക്ഷണത്തിൽ തന്നെ തന്റെ കർത്തവ്യം ഓർത്ത് അവൾ സ്വയം നിയന്ത്രിച്ചു.

അമ്മയും മകനും നൽകുന്ന സാക്ഷിത്തെളിവിനെ ആശ്രയിച്ചിരിക്കും പുല്ലയ്യയെയും കൂട്ടുകാരേയും രക്ഷിക്കാനുള്ള സാധ്യത എന്ന് പ്രതിഭാഗം വക്കീൽ നേരത്തെ തന്നെ നീലിയോടു പറഞ്ഞിരുന്നു. ഭാര്യ ഇതിനകം നല്ലവണ്ണം ചിന്തിച്ച് തന്നെ വിടുവിക്കാൻ തക്ക എന്തെങ്കിലും ഉപായം ഉണ്ടാക്കിയിരിക്കുമെന്നായിരുന്നു പുല്ലയ്യായുടെ ധാരണ.

ഇതിനിടയിൽ ശിപായി പറഞ്ഞു. 'സഹോദരീ, ഈശ്വരനാമത്തിൽ സത്യം ചെയ്യു.' പിന്നെ അയാൾ ഭഗവാന്റെ ഒരു ചിത്രം അവളുടെ മുമ്പിൽ വച്ചു.

'സഹോദരാ, ഇതിന്റെ ആവശ്യമെന്ത്? എവിടെയാണ് ഈശ്വരൻ ഇല്ലാത്തത്?'

'അതാണ് നടപടി.'

ശിപായി പറഞ്ഞ പ്രകാരം നീലി സത്യം ചെയ്തു. ഇതിന്റെ ഫലമായി അവളിൽ അവശേഷിച്ചിരുന്ന സങ്കോചം, വിറയൽ, ദു:ഖം തുടങ്ങിയ ഭാവങ്ങൾ ക്രമേണ വിട്ടുമാറി. തന്റെ വാക്കുകളിൽ എന്തോ ഈശ്വരാംശം വന്നു ചേർന്നതായി അവൾക്കു തോന്നി. അവൾ ഭയമില്ലാതെ നിശ്ചലയായി നിന്നു.

സർക്കാർ വക്കീൽ നീലിയോടു ചോദ്യം ചോദിക്കാൻ തുടങ്ങി.

'നിങ്ങളുടെ പേര്?'

'നീലമ്മ.'

'നിങ്ങളുടെ ഭർത്താവിന്റെ പേര്?'

'പുല്ലയ്യാ.'

'ഈ മൂന്നുപേരിൽ നിങ്ങളുടെ ഭർത്താവിനെ തിരിച്ചറിയാൻ കഴിയുമോ?'

'ഉവ്വ്, നടുവിൽ നില്ക്കുന്നയാൾ.'

അതിനുശേഷം, ചോദിക്കപ്പെട്ട ചോദ്യങ്ങൾക്കെല്ലാം നീലി സങ്കോചം കൂടാതെ പറഞ്ഞ ഉത്തരങ്ങൾ കേട്ടപ്പോൾ പുല്ലയ്യായ്ക്ക്

ശരീരത്തിലും മനസ്സിലും തീയാളുന്നതുപോലെ തോന്നി. എന്തു ചെയ്യാനാണ്! അയാളുടെ മനസ്സ് തിളച്ചു മറിയുകയായിരുന്നു.

ഒരു ദിവസം സ്റ്റേഷനിൽ മോഷണം നടത്തിയതു മുതൽ, കപ്പലിൽ നിന്നു ചരക്കിറക്കാനെന്ന വ്യാജേന രാത്രികളിൽ പുറത്തുപോയിരുന്നതും, ഒരു ദിവസം സാരി വാങ്ങിക്കൊണ്ടു വന്നതും, ഗ്രാമത്തിൽ പ്രൊക്യൂർമെന്റ് സംബന്ധിച്ച കുഴപ്പത്തിൽ ശിക്ഷ വാങ്ങിയതും ഈ കുറ്റം ചെയ്ത ദിവസവും അതിനു മുമ്പിലത്തെ ദിവസവും അമ്മയും മകനും തമ്മിൽ ചർച്ചനടന്നതും മറ്റുംമറ്റുമായി വക്കീൽ ചോദിച്ചതിനൊക്കെ നീലി സങ്കോചം കൂടാതെ ഉത്തരം പറഞ്ഞു. മറ്റു രണ്ടുപേരെയും താൻ കണ്ടിട്ടില്ലെന്നും അവർ വീട്ടിൽ വന്നിട്ടില്ലെന്നും നീലി പറഞ്ഞു.

എല്ലാ കാര്യങ്ങളും സത്യസന്ധമായും നിശ്ചലമായും നിസ്സങ്കോചമായും നീലി പറഞ്ഞുകഴിഞ്ഞപ്പോൾ സർക്കാർ വക്കീലിന് എന്തെങ്കിലും ചോദിക്കേണ്ട ആവശ്യംതന്നെ ഉണ്ടായില്ല. എങ്കിലും അയാൾ തന്റെ ചുമതല ഉപേക്ഷിച്ചില്ല.

"നിങ്ങളുടെ ഭർത്താവിന്റെ സ്വഭാവം എങ്ങിനെ?"

നീലി മിണ്ടാതെ നിന്നു.

"ശരി, നിങ്ങളുടെ ഭർത്താവിനെപ്പറ്റി ആളുകളുടെ അഭിപ്രായം എന്ത്?"

"എന്റെ അമ്മൂമ്മ പറയാറുണ്ടായിരുന്നു – 'കൈ പൊള്ളിയാൽ കുടം താഴെയിടും....' പട്ടണത്തിൽ വന്നതിനു ശേഷം ആര് എന്ത് വിചാരിച്ചു എന്ന് എനിക്കറിഞ്ഞു കൂടാ."

"ഭർത്താവിന്റെ ഈ സ്വഭാവം മൂലം നിങ്ങൾ പിണങ്ങിയിരുന്നോ?"

"സാർ, പിണക്കം കൊണ്ട് ആരെയും നേരെയാക്കാൻ സാധിക്കുകയില്ല. പിണങ്ങിയാൽ അവനവനുതന്നെയാണ് ദോഷം സംഭവിക്കുക!"

"നിങ്ങളുടെ ഭർത്താവ് നിങ്ങളെ ദേഷ്യപ്പെട്ടിരുന്നു, ഇല്ലേ! അതുകൊണ്ടാണ് നിങ്ങൾ അയാളെ ദേഷ്യപ്പെട്ടിരുന്നത്, അല്ലേ! എന്തു പറയുന്നു? ഇതു ശരിയല്ലേ?"

"സാർ, എന്തിനിങ്ങനെയുള്ള കാര്യങ്ങൾ പറയുന്നു?"

"അപ്പോൾ നിങ്ങൾ തമ്മിൽ ചേർച്ചയില്ലായിരുന്നു എന്നു നിങ്ങൾ കരുതുന്നു അല്ലേ?"

"അത് ഞാനെങ്ങനെ സമ്മതിക്കും! ഭർത്താവ് ഒരിക്കലും എന്നെ തല്ലിയിട്ടില്ല, തട്ടിക്കയറിയിട്ടില്ല. മാത്രമല്ല, കടുപ്പത്തിൽ ഒരു വാക്കു പറഞ്ഞിട്ടുപോലുമില്ല. ഞാൻ എന്തുപറയാൻ? ഞങ്ങൾ ഗ്രാമത്തിൽ താമസിക്കുന്ന കാലത്ത് കണ്ണുപൊട്ടനായ വെങ്കണ്ണ എന്തോ മോഷ്ടിച്ചപ്പോൾ അദ്ദേഹം അയാളുമായി വഴക്കുകൂടി. അങ്ങിനെയുള്ള ഒരാൾക്ക് ഈ വിധം മാറ്റം സംഭവിക്കുമെന്നു വിശ്വസിക്കാൻ എനിക്കു കഴിയുന്നില്ല. അല്ലെങ്കിൽ, നേരത്തെതന്നെ എന്റെ കണ്ണു തുറക്കുമായിരുന്നു. തെറ്റ് എന്റെയാണ്. എന്തെന്നാൽ അദ്ദേഹം പറഞ്ഞതെല്ലാം ഞാൻ വിശ്വസിച്ചു. ഞാൻ പറഞ്ഞതനുസരിച്ച് ഗ്രാമത്തിൽതന്നെ താമസിച്ചിരുന്നെങ്കിൽ, കൂലിപ്പണി ചെയ്ത് ഞങ്ങൾ സുഖമായി ജീവിക്കുമായിരുന്നു. എന്നാൽ അദ്ദേഹം അനുസരിച്ചില്ല. ഈ പാപം ഞങ്ങൾ തലയിൽ ചുമന്നു കഴിയുന്നു."

പുല്ലയ്യായുടെ ദേഷ്യം അതിരുകടന്നു. താനിതൊക്കെ ചെയ്തത് അവൾക്കുവേണ്ടിയാണെന്നും അവൾ തന്നെ ചതിച്ചു എന്നും വിളിച്ചു കൂവണമെന്ന് അയാൾ വിചാരിച്ചു. എന്നാൽ അയാളുടെ തൊണ്ടയിൽ നിന്നു ശബ്ദം പുറത്തുവന്നില്ല. എന്തെന്നാൽ അയാൾ അങ്ങിനെ ചെയ്തിരുന്നെങ്കിൽ കുറ്റം സ്വയം സമ്മതിക്കുന്നതിനു തുല്യമാകുമായിരുന്നു.

നീലിയുടെ തെളിവെടുപ്പു കഴിഞ്ഞു. മല്ലുവിനെ കോടതിയിൽ ഹാജരാക്കുന്നതിനുമുമ്പായി, കുട്ടി തന്റെ അച്ഛനെ വളരെക്കൂടുതൽ സ്നേഹിക്കുന്നുണ്ടെന്ന് വക്കീൽ ജഡ്ജിയെ ബോധിപ്പിച്ചു. അവനെ അടുത്തുകൊണ്ടുവന്നാൽ കരച്ചിലിന്റെ ഒച്ചയല്ലാതെ മറ്റൊരു ശബ്ദവും പുറത്തുവരികയില്ല. അതിനാൽ, പ്രതിയെ കുറച്ചുനേരത്തേയ്ക്കു പുറത്തു മാറ്റിനിർത്താൻ അനുവദിക്കണം. ജഡ്ജി വക്കീലിന്റെ അപേക്ഷ സ്വീകരിച്ചു.

സാക്ഷിക്കൂട്ടിൽ കയറിയ മല്ലു, മദംപൂണ്ട് അങ്ങുമിങ്ങും ചുറ്റാൻ തുടങ്ങി. സാക്ഷിക്കൂട്ടിന്റെ പടികൾക്കുമീതെ അവനെ ശരിക്കു കാണാൻ വയ്യ. ആവശ്യപ്പെട്ടിട്ടും കൈയിലിരുന്ന കമ്പ് അവൻ കളഞ്ഞില്ല. സാക്ഷിക്കൂട്ടിൽ കയറിയ ഉടനെ വാൾ വീശുന്ന മാതിരി ആ കമ്പ് ചുഴറ്റുകയും ചെയ്തു.

പുഞ്ചിരിച്ചുകൊണ്ട് വക്കീൽ പറഞ്ഞു –

"വളരെ നല്ല കുട്ടിയാണല്ലോ! – നിന്റെ പേർ?"

"മല്ലു!"

"നിന്റെ അച്ഛന്റെ പേർ?"

പരിഹസിച്ചു ചിരിച്ചുകൊണ്ട് അവൻ പറഞ്ഞു. – "എന്റെ അച്ഛന്റെ പേരുപോലും അറിയില്ലേ? – പുല്ലയ്യാ."

"വളരെ നല്ല പേര്."

"എന്റെ അച്ഛൻ നല്ലയാളാണ്. എന്റെ അച്ഛന്റെ പേരും നല്ല താണ്! നിങ്ങളുടെ പേരെന്താ?"

"എന്റെ പേര് ഗോവിന്ദ റാവു എന്നാണ്."

വെറുപ്പു പ്രകടിപ്പിക്കും വിധം മല്ലു പറഞ്ഞു:

"ഛി ഛി ! ഇത്ര വലിയ പേരോ? നല്ലതല്ല."

"ശരി പേര് ചെറുതാക്കിക്കളയാം. ആട്ടെ ഇനിപറയൂ. അന്നു രാത്രി നീയും നിന്റെ അച്ഛനും കൂടി വീടിന്റെ മുറ്റത്ത് കിടന്നുറങ്ങിയിരുന്നില്ലേ?"

"എന്നും ഉറങ്ങുന്നുണ്ട് – ഞാൻ അച്ഛന്റെ നെഞ്ചിൽ കിടന്നുറങ്ങുകയാണെങ്കിൽ അദ്ദേഹത്തിനു സുഖം കിട്ടും; എനിക്കും സുഖം കിട്ടും! ഹ ഹ ഹ !" അവൻ ചിരിക്കാൻ തുടങ്ങി.

"അതേ, അതേ. പറയൂ. അന്ന് എന്താ ഉണ്ടായതെന്ന്?"

"എന്ന്?"

"നിന്റെ അച്ഛൻ ആ കെട്ടിടത്തിന്റെ മുകളിൽ കയറിയില്ലേ, അന്ന്."

"അത് അവിടെ പറഞ്ഞല്ലോ. ഇനിയും എന്തിനാ പറയുന്നത്?"

"ഇവരാരും കേട്ടില്ലല്ലോ. അതുകൊണ്ട് പറയൂ, മല്ലൂ! നീ നല്ല കുട്ടിയല്ലേ!"

മല്ലു കമ്പ് കാലിന്റെ ചുവട്ടിൽ വച്ചു. പിന്നെ കൈകൾ രണ്ടും സാക്ഷിക്കൂട്ടിന്റെ വക്കു പിടിയിൽ പിടിച്ചുകൊണ്ട് ആളുകളെ നോക്കി പറയുവാൻ തുടങ്ങി. ചെറിയ നിക്കറും അതിനുമിതെ തോൾഭാഗം കീറിയ ഉടുപ്പും! മുഖത്ത് പാറിപ്പറക്കുന്ന തലമുടി. മുത്തുപോലുള്ള കൊച്ചു പല്ല്. മധുരമായ കോമള ശബ്ദം!

"അന്ന് അമ്മയുടെകൂടെ അയൽക്കാരിയുടെ വീട്ടിൽ ഇരിക്കുകയായിരുന്നു. കുറച്ചുകഴിഞ്ഞ് ഉറങ്ങാനായി അച്ഛന്റെ അടുത്തെത്തി. പാട്ടുപാടി ഉച്ചയ്ക്ക് ഉറങ്ങിയതായിരുന്നു. അതുകൊണ്ട് ഉടനെ ഉറക്കം വന്നില്ല. അച്ഛനും ഉറക്കം വന്നില്ല. ചുറ്റും ഇരുട്ടായിരുന്നു... നല്ല ഇരുട്ട് .. ഞാൻ സാവധാനത്തിൽ മയങ്ങാൻ തുടങ്ങി... അപ്പോഴേക്കും കണ്ണുതുറന്നു ... നോക്കി .. അച്ഛൻ എഴുന്നേറ്റു

പോകുന്നു ... ഞാനും എഴുന്നേറ്റു .. അച്ഛൻ മടങ്ങി – എന്നെ നെഞ്ചിൽ കിടത്തി കൈക്കുതട്ടിക്കൊണ്ടിരിന്നു. ഞാൻ വിചാരിച്ചു. ഇന്ന്, അച്ഛൻ എന്നെ വിട്ടിട്ട് എവിടെയോ പോകുകയാണ്. എന്നെ കൂടെക്കൊണ്ടുപോകുകയില്ല... അച്ഛൻ എന്താ ചെയ്യുന്നതെന്ന് കാണണമെന്നു വിചാരിച്ചു .. ആ കപ്പൽ എത്ര വലുതാണ് ...... അത് കാണണമെന്നും തോന്നി... ഞാൻ ഉറങ്ങുകയാണെന്നു ഭാവിച്ചു ... അച്ഛൻ എണീറ്റുപോയപ്പോൾ ഞാനും ഒളിച്ചും മറഞ്ഞും അദ്ദേഹത്തിന്റെ പുറകെപോയി."

"നിന്റെ അച്ഛന്റെ കൂടെ മറ്റുവല്ലവരും ഉണ്ടായിരുന്നോ?"

"ഭയ്യായും ചന്ദ്രയ്യയും."

"ഇവരാണോ ആ രണ്ടുപേരും?" ഇങ്ങനെ പറഞ്ഞിട്ട് വക്കീൽ അവർ രണ്ടുപേരെയും കാണിച്ചു. മല്ലുവിന് അവരെ മനസ്സിലായി. വക്കീലിന്റെ ചോദ്യത്തിന് 'അതേ' എന്നു അവൻ ഉത്തരം പറഞ്ഞു. പിന്നെ ഭയ്യയുടെ നേരെ തിരിഞ്ഞ് അവൻ പറഞ്ഞു:

"ബോണ്ടയും ചായയും വാങ്ങിത്തന്നിരുന്നല്ലോ!"

അപ്പോഴേക്കും വക്കീൽ വേറെ ചോദ്യങ്ങൾ ചോദിക്കാൻ തുടങ്ങി.

"ശരി, നീ അവരുടെ പിന്നാലെ പോയി. പിന്നെ എന്തുണ്ടായി?"

"അതെ, എന്തുണ്ടായി?" മല്ലു കുറച്ചുനേരം ആലോചിച്ചുനിന്നിട്ടു പിന്നെ പറഞ്ഞു— "ഞാൻ പിന്നെയും പുറകെ പുറകെ പോയി. അവർ മൂന്നുപേരും ഒരു റോഡിലെ ബൾബിന്റെ വെളിച്ചത്തിനു കീഴിൽ നിന്നു. അച്ഛൻ എന്നെ കണ്ടാൽ തീർച്ചയായും തല്ലും. അതുകൊണ്ട് കുപ്പത്തൊട്ടിയുടെ മറവിൽ ഒളിച്ചിരുന്നു. അങ്ങിനെ ഞാൻ കപ്പൽ കാണാൻ പോകുകയായിരുന്നു. മുമ്പിൽ കണ്ടു വളരെവലിയ ഒരു വീട്. എനിക്കും അതിന്റെ മുകളിൽ കയറണമെന്ന് മനസ്സിൽ തോന്നി . . . . . പക്ഷേ അച്ഛൻ കണ്ടാൽ തല്ലും! അദ്ദേഹത്തിനു ദേഷ്യം വരും! മൂന്നുപേരും മുകളിൽ കയറി . . . . . . . . . അപ്പോൾ ഒരു പട്ടി കുരയ്ക്കാൻ തുടങ്ങി 'ഭൗ ഭൗ!' ഞാൻ പരിഭ്രമിച്ചുപോയി. 'ഹാ ഹാ ഹൂ ഹൂ! എന്നൊക്കെ വലിയ ബഹളം കേട്ടു. ഞാൻ കുപ്പത്തൊട്ടിയിൽ ഒളിച്ചു... അച്ഛൻ പോകുന്നതും നോക്കിയിരുന്നു. എന്നാൽ അച്ഛൻ മടങ്ങിവന്നില്ല." പിറ്റെ ദിവസത്തെ കാര്യങ്ങൾ അവന്റെ സ്വാഭാവിക രീതിയിൽ പറഞ്ഞു.

എന്നാൽ അന്നു രാത്രിയിലെ സംഭവങ്ങൾ ഓർത്തപ്പോൾ അവന്റെ ധൈര്യം കുറഞ്ഞുപോയി. തൊണ്ട ഇടറി..... കണ്ണുകൾ നിറഞ്ഞു!

"അന്നു രാത്രി പോലീസുകാർ വന്ന് അച്ഛനെ പിടിച്ചു കൊണ്ടു പോയി. ഞാൻ വളരെ കരഞ്ഞു. പക്ഷേ, അച്ഛൻ മടങ്ങിവന്നില്ല... കാണാനും ഒത്തില്ല..... ഒരു വിവരവും ഇല്ല. ഇവർ എന്റെ അച്ഛനെ എന്താണു ചെയ്തത്?" 'ഇവിടെ ഉണ്ട്, അവിടെ ഉണ്ട്' എന്നു പറയുന്നതു മാത്രമേ ഉള്ളൂ! ശരിക്ക് അദ്ദേഹം എവിടെയാണ് ഉള്ളതെന്ന് അറിവില്ല. എന്റെ അച്ഛൻ ഇവിടെ ഉണ്ടായിരുന്നെങ്കിൽ നുണ പറയുന്ന ഈ പോലീസുകാരുടെ എല്ലും മുള്ളും ഒടിച്ചു വിട്ടേനെ! എത്ര നല്ലവനാണ് എന്റെ അച്ഛൻ! അച്ഛനെപ്പറ്റി അമ്മയോടു കരഞ്ഞുകൊണ്ടു ചോദിച്ചു! അപ്പോൾ അമ്മ പറയുകയാണ് അദ്ദേഹം ഗ്രാമത്തിൽ പോയി എന്ന്! അദ്ദേഹം ഗ്രാമത്തിൽ പോയെങ്കിൽ, എന്നോടു പറയാതെ പോകുമോ? എന്തിനു പോയി? പോയാൽതന്നെ, എന്നെ വിട്ടിട്ട് ഇത്രനാൾ താമസിക്കാൻ കഴിയുകയില്ല." പറഞ്ഞുപറഞ്ഞ് അവന്റെ ദൃഷ്ടി മറിഞ്ഞുപോയി. അവന്റെ മുഖം പ്രകാശിച്ചു. അവൻ പെട്ടെന്ന് കാലിനടിയിൽ ഇട്ടിരുന്ന കമ്പെടുത്ത് ചുറ്റും വീശി. അതുകൊണ്ട് സാക്ഷിക്കൂട്ടിന്റെ പടിയിൽ നാലുതവണ അടിച്ചിട്ട് ഉച്ചത്തിൽ വിളിച്ചുപറഞ്ഞു "എടോ, പോലീസുകാരേ! നിങ്ങളെല്ലാംകൂടി എന്റെ അച്ഛനെ എവിടെയാണ് ഒളിച്ചു വച്ചിരിക്കുന്നത്? എന്റെ അച്ഛനെ നിങ്ങൾ തിരിച്ചു തന്നില്ലെങ്കിൽ, ഇതുകണ്ടോ, ഇതുകൊണ്ട് നിങ്ങളുടെയെല്ലാം എല്ല് അടിച്ചൊടിക്കും! നിങ്ങളെയെല്ലാം വെട്ടി വീഴ്ത്തും!" 'അച്ഛാ! അച്ഛാ!' അവൻ ഉച്ചത്തിൽ നിലവിളിക്കാൻ തുടങ്ങി. ആ സമയം ഒരു വശത്തു ഒളിച്ചു നിർത്തിയിരുന്ന പുല്ലയ്യായുടെ ശരീരമാകെ കിടുകിടെ വിറച്ചുപോയി. അയാളുടെ കണ്ണുകളിൽ ഇരുട്ട് കയറി. അയാൾ ദേഷ്യവും ദു:ഖവും മറ്റും പാടേ മറന്ന് പെട്ടെന്ന് മുന്നോട്ടു നീങ്ങി!

"മല്ലൂ! എന്റെ മോനേ!" എന്നു പറഞ്ഞുകൊണ്ട് ഒറ്റക്കുതിക്ക് സാക്ഷിക്കൂട്ടിനടുത്തെത്താൻ അയാൾ ചാടി. അച്ഛനെ കണ്ടതും മല്ലു മനസ്സിൽ തള്ളിക്കയറിയ സന്തോഷത്തോടെ, 'അച്ഛാ' എന്നുപറഞ്ഞുകൊണ്ട് സാക്ഷിക്കൂട്ടിൽ നിന്ന് ഇറങ്ങി. കരയുന്ന മല്ലുവിനെ, ശിപായി പുറത്തേക്കു എടുത്തുകൊണ്ടുപോയി.

മുന്നോട്ട് ഓടിയ പുല്ലയ്യായെ പോലീസ് പിന്നിലേക്കും കൊണ്ടു പോയി.

## 42

പുല്ലയ്യാ കോടതിയിൽനിന്ന് ജയിലിൽ എത്തിയപ്പോൾ സന്ധ്യയായി. മുറിക്കകത്തു കയറിയതും പെട്ടെന്ന് ഇരുന്നുപോയി. ശരീരവും മനസ്സും ദേഷ്യം കൊണ്ട് ജ്വലിക്കുകയായിരുന്നു. മുമ്പിൽ ഇരുമ്പഴികൾ. എങ്കിലും തിളച്ചു പൊങ്ങുന്ന ദേഷ്യത്തിൽ തോന്നിയത്, നേരെചെന്ന് ഭാര്യയുടെ കഴുത്തു പിടിച്ചുഞെരിക്കാനാണ്.

'അവൾ കാരണമാണ് ഇതൊക്കെ സംഭവിച്ചത്. എന്റെ മകൻ മല്ലുവിന്ന് ഒരു പ്രാവശ്യം ആംഗ്യം കാണിച്ചിരുന്നെങ്കിൽ അവൻ വാതുറക്കുമായിരുന്നോ? അവൾ, അവസരം കിട്ടിയപ്പോൾ എന്റെ ശത്രുവിനെ സഹായിച്ചു. അവൾ കാരണം എന്റെ ജീവിതം നശിച്ചു. ഞാൻ ആദേമ്മച്ചേച്ചിയുടെ വാക്കുകൾ കേട്ടില്ല. നിലം ഉടമ പറഞ്ഞതുപോലെതന്നെ അവൾ എന്നെ ചതിച്ചു. ദാനം ചെയ്തുചെയ്തു തല കുനിപ്പിച്ച് എന്റെ സകലതും നശിപ്പിച്ചു. ഭീരുത്വം കാണിക്കാൻ സദാ പ്രേരിപ്പിച്ച് എന്റെ പൗരുഷം കളഞ്ഞു കുളിച്ചു. തിടുക്കം കൊണ്ട് അവളുടെ അസ്സൽ രൂപം കാണാൻ എനിക്കു കഴിഞ്ഞില്ല. വാതു പറഞ്ഞതു ജയിക്കണമെന്ന വാശികൊണ്ട്, ആ നീച വർഗക്കാരിയെ — കള്ള നാണയത്തുട്ടുപോലെ എങ്ങും ചെലവാകാതെ നടന്നവളെ – ഞാൻ കഴുത്തിൽ കെട്ടിവച്ചു. വളരെ ശ്രദ്ധിച്ചും സൂക്ഷിച്ചും നടന്നിട്ടും ഒടുവിൽ എച്ചിലിലയിൽ തന്നെ കാലുകുത്തി. എന്നെ മനസാ കൊതിച്ചുവന്നവളെ തട്ടിക്കളഞ്ഞു. അവളെ കല്യാണം കഴിച്ചിരുന്നെങ്കിൽ എനിക്ക് ഇന്ന് ഈ ഗതികേടു വരികയില്ലായിരുന്നു! സ്വർണം വിളയുന്ന ഭൂമി കളഞ്ഞു കുളിച്ച് ഗ്രാമം വിട്ടു പോരേണ്ടിവരില്ലായിരുന്നു. ഇരുമ്പഴികൾക്കു പിന്നിൽ അടച്ചിട്ട മുറിയിൽ നിലത്തുകിടന്നു കഴിച്ചുകൂട്ടേണ്ടി വരില്ലായിരുന്നു. പ്രിയപ്പെട്ട സ്വന്തം മകന്റെ, മല്ലുവിന്റെ അടുത്തു നിന്ന് അകന്നു കഴിയേണ്ടി വരില്ലായിരുന്നു.! ഇതൊക്കെ അവളുടെ കാട്ടായമാണ്! 'അവളെ അടിച്ചാലും, ഇടിച്ചാലും, കഴുത്തു ഞെരിച്ചാൽ തന്നെയും ഒരു പാപവും വരാനില്ല.' അയാളുടെ ഹൃദയം, മൊരിയുന്ന പപ്പടംപോലെ പൊള്ളാൻ തുടങ്ങി. അന്ന്

എന്തെങ്കിലും തിന്നാൻ പോലും അയാൾക്കു കഴിഞ്ഞില്ല. ദേഷ്യം കൊണ്ടുതന്നെ അയാളുടെ വയർ നിറഞ്ഞുപോയെന്നു തോന്നുന്നു. ആലോചിച്ച് ആലോചിച്ച് സന്ധ്യയായതും ഇരുട്ടു പരന്നതും അറിഞ്ഞല്ല.

ഇടയ്ക്കിടെ ഭ്രാന്തനെപ്പോലെ അയാൾ ചുറ്റിക്കറങ്ങി. ദേഷ്യം അധികം ആകുമ്പോൾ ഇടക്കിടക്ക് ഉച്ചത്തിൽതന്നെ സംസാരിക്കും. രണ്ടുമൂന്നു പ്രാവശ്യം ഇരുമ്പഴികൾ ഒടിച്ചു കളയാനും നോക്കി. മുഴുവൻ ബലവും പ്രയോഗിച്ചിട്ടും വാതിൽ തുറന്നില്ല.

പുല്ലയ്യായുടെ ആ ദു:ഖമെല്ലാം കണ്ട് അവിടെ കിടന്നിരുന്ന മറ്റൊരു തടവുകാരൻ ചോദിച്ചു:

"സഹോദരാ, നിങ്ങൾക്ക് ഇതെന്തു പറ്റി?"

"എന്താണുണ്ടായതെന്നതിനെപ്പറ്റി എന്തു പറയാനാണ്? വാതിൽ ഒന്നു തുറന്നുകിട്ടിയാൽ, അവളുടെ കഴുത്തു ഞാൻ പിടിച്ചു ഞെരിക്കും."

"ആരുടെ?" .

"വേറെ ആരുടെ? എന്റെ ഭാര്യയാകാൻ ഇടയായ ആ നീച ജാതിക്കാരിയുടെ – ഗ്രാമം മുഴുവൻ ചവുട്ടിത്തള്ളിയവളെ, ഞാൻ എന്റെ കഴുത്തിൽ കെട്ടിവച്ചവളെ! അവളിന്ന് എനിക്കുദോഷമായി മൊഴികൊടുത്തു". പുല്ലയ്യായുടെ ക്രോധം മുഴുവൻ പെട്ടെന്നു ദു:ഖമായി മാറി. ഏങ്ങിയേങ്ങിക്കരഞ്ഞുകൊണ്ട് അയാൾ പറഞ്ഞു, "അവൾ എന്റെ മകനെ – എന്റെ മല്ലുവിനെ – കാണാൻ സമ്മതിക്കില്ല. മകനെ ഓർമ്മിച്ച് ദു:ഖിച്ചു ദു:ഖിച്ച് എന്റെ സ്ഥിതി എങ്ങിനെയായി എന്നറിയില്ല!"

തേങ്ങിക്കരഞ്ഞുകൊണ്ട്, അയാൾ കൂട്ടുകാരനു സമീപം എത്തി പിന്നെയും കരയാൻ തുടങ്ങി. കുറച്ചുകഴിഞ്ഞു കൂട്ടുകാരൻ പുല്ലയ്യായെ കൂട്ടിക്കൊണ്ടു പോയി തന്റെ സ്ഥാനത്തു കിടത്തി. ക്ഷീണം കാരണം പുല്ലയ്യായ്ക്ക് ഞരമ്പുകളെല്ലാം വലിഞ്ഞ് പോകുന്നതായി തോന്നി. സന്ധികളെല്ലാം വേദനിച്ചു. അയാൾ കമഴ്ന്നുകിടന്ന് ഉറങ്ങിപ്പോയി. കണ്ണുപൂട്ടിയപ്പോൾതന്നെ തന്റെ മുമ്പിൽ കോടതി, ഭാര്യ, മകൻ ഒന്നിനുപിന്നാലെ ഒന്നായി വന്നു ചുറ്റിക്കറങ്ങുന്നതുപോലെ തോന്നി. തന്മൂലം അയാളുടെ മനസ്സിന് അന്തമറ്റ വേദനയും ദു:ഖവും ഉണ്ടായി. അയാൾ മെല്ലെ കണ്ണുതുറന്നു. മുമ്പിൽ പാറാവുകാരൻ അങ്ങോട്ടുമിങ്ങോട്ടും

ഉലാത്തുന്നു. വരാന്തയിലെ വെളിച്ചം ആ മുറിയിലും അല്പം പരന്നിട്ടുണ്ട്. ആ മങ്ങിയ വെളിച്ചത്തിൽ പുല്ലയ്യാ തനിക്കു ധൈര്യം പകർന്നു തരാൻ ശ്രമിച്ച തന്റെ കൂട്ടുകാരന്റെ നേരെ നോക്കി.

വൃദ്ധൻ അവിടെ എങ്ങിനെവന്നു എന്ന് അയാൾ ആലോചിച്ചു. അല്ല ---. പിന്നെ ആര്? ഭഗത്തിനെപ്പോലെ തോന്നുന്നു--- പക്ഷേ അയാൾ നേരത്തെ മരിച്ചുപോയല്ലോ! അയാൾ എങ്ങിനെ വന്നു? അപ്പോൾ പിന്നെ? അപ്പോൾ പിന്നെ? ആ വൃദ്ധൻ വന്നോ? പക്ഷേ, അയാളെ എന്തിനു ജയിലിൽ വയ്ക്കുന്നു? ഇന്നു രാവിലെ ആ മനുഷ്യൻ ഇവിടെ ഇല്ലായിരുന്നു!! ഇപ്പോൾ എങ്ങിനെ വന്നു? അപ്പോൾ ആരാണിത്?---'

ആ മനുഷ്യൻ പുല്ലയ്യായോടു സാവധാനത്തിൽ ചോദിച്ചു, 'മകനേ! വേദന അല്പമെങ്കിലും കുറഞ്ഞോ?' പുല്ലയ്യായുടെ വായിൽനിന്ന് പെട്ടെന്ന് ഉത്തരമൊന്നും വന്നില്ല. ആളിനെ മനസ്സിലാകാത്ത മാതിരി മൂളുക മാത്രം ചെയ്തു. നേരത്തെ കേട്ടതുപോലെ കാലൊച്ച കേൾക്കാനുണ്ടായിരുന്നില്ല. ഒരു പക്ഷേ, പാറാവുകാരൻ അങ്ങേയറ്റത്ത് ഇരുന്നുപോയതായിരിക്കണം. രാത്രി മുന്നോട്ടു നീങ്ങുന്തോറും പുല്ലയ്യായുടെ കണ്ണുകളിൽ നിന്ന് ഉറക്കം ദൂരെ മാറി മാറി പൊയ്ക്കൊണ്ടിരുന്നു. അയാളുടെ കൂട്ടു തടവുകാരനും ഉറങ്ങിയില്ല. കുറച്ചുനേരം കഴിഞ്ഞപ്പോൾ അയാൾ വീണ്ടും ചോദിച്ചു 'എന്താ മകനേ! ഉറക്കം വരുന്നില്ലേ?'

അയാളുടെ ഒച്ച കേട്ടതും പുല്ലയ്യായുടെ ശരീരമാകെ രോമാഞ്ചം ഉണ്ടായി. ആ ശബ്ദം എവിടെയോ വച്ച് തനിക്കു പരിചയമുള്ളതായി അയാൾക്കു തോന്നി. ആ ശബ്ദം അയാളുടെ ക്രോധാഗ്നിയിൽ ശീതളജലം തളിച്ചതായും അയാൾക്കു അനുഭവപ്പെട്ടു.

അല്പം കഴിഞ്ഞ് പുല്ലയ്യാ എഴുന്നേറ്റു കുത്തിയിരുന്നു. കൂട്ടുകാരനും എഴുന്നേറ്റ് അയാളുടെ അടുത്തു ചെന്നു.

'മകനേ, നിനക്ക് ഈ സ്ഥിതി എങ്ങിനെവന്നു?'

ഈ ചോദ്യം കേട്ടപ്പോൾ, തന്റെ ഹൃദയം പിളർന്ന് അയാളുടെ മുമ്പിൽ വച്ചു കൊടുക്കണമെന്ന് പുല്ലയ്യായ്ക്കു തോന്നി, 'ഈ മനുഷ്യന്റെ പേരും ഊരും ഒന്നും അറിയില്ല. എന്നിട്ടും തന്റെ ദുഃഖവും വേദനയും പങ്കിടുവാൻ ഈ ഭൂമിയിൽ ഈ ഒരാൾ മാത്രമാണുള്ളത് എന്നു പുല്ലയ്യാ വിചാരിച്ചു. അവിടെ കുത്തിയിരുന്ന്, തന്റെ ജീവിതത്തിന്റെ ആരംഭം മുതൽ ഇതുവരെയുള്ള മുഴുവൻ

കഥകളും പുല്ലയ്യാ പറഞ്ഞു കേൾപ്പിച്ചു. മുഴുവൻ കേട്ടുകഴിഞ്ഞ് അയാൾ ഒരു ദീർഘശ്വാസം വിട്ടു. ഇതല്ലാതെ അയാൾ ഒന്നും പറഞ്ഞില്ല. കുറച്ചുകഴിഞ്ഞ് എഴുന്നേറ്റുനടന്നുകൊണ്ട് അയാൾ പറഞ്ഞു, – 'മകനേ, രാത്രി വളരെയായി. ഇപ്പോൾ ഉറങ്ങിക്കോളൂ. വളരെ ക്ഷീണിച്ചുപോയി!'

കൂട്ടുകാരൻ നടന്നുപോയി. പുല്ലയ്യാ അയാളുടെ നേരെത്തന്നെ നോക്കിക്കൊണ്ടിരുന്നു: അങ്ങിനെ അല്പസമയത്തിനുള്ളിൽ ഉറങ്ങിപ്പോയി.

രാത്രിയുടെ അവസാനയാമത്തിൽ അയാളുടെ കണ്ണുതുറന്നു. അതിൽപിന്നെ അയാൾക്ക് ഉറക്കം വന്നില്ല. അപ്പോൾ അയാൾക്കു തോന്നി കൂട്ടുകാരൻ, യോഗാസനത്തിൽ ഇരിക്കുകയാണെന്ന്. ഇതു കണ്ടപ്പോൾ നീലമ്മാദേവിയുടെ ക്ഷേത്രത്തിൽ ധ്യാനമുദ്രയിലിരിക്കുന്ന ഭഗത്തിനെ പുല്ലയ്യാ ഓർത്തു. അതിനെപ്പറ്റി ആലോചിക്കുന്നതിനിടയിൽ കൂട്ടുകാരൻ വിളിച്ചു. – 'മകനേ'. പുല്ലയ്യാ എണീറ്റ് അയാളുടെ അടുത്തെത്തി. കൂട്ടുകാരന്റെ മുഖം തെളിഞ്ഞു കാണാൻ പുല്ലയ്യാക്കു കഴിഞ്ഞില്ല.' എങ്കിലും എന്തോ തേജസ്സ് മുഖത്തു പ്രകാശിക്കുന്നുണ്ടെന്ന് അയാൾക്കു മനസ്സിലായി.

കൂട്ടുകാരൻ തന്റെ കൈ, പുല്ലയ്യായുടെ ചുമലിൽ വച്ച് തലോടിക്കൊണ്ട് സാവകാശത്തിൽ പറഞ്ഞു – 'മകനേ! സ്വന്തം ആളുകളെത്തന്നെ വെറുപ്പോടും ദ്വേഷത്തോടുംകൂടി വീക്ഷിച്ചിരുന്ന ഒരു കാലം എനിക്കുണ്ടായിരുന്നു. എങ്കിലും ഒരു മനുഷ്യനായി ജീവിക്കാൻ എനിക്കു കഴിഞ്ഞില്ല. അങ്ങിനെ ജയിലിൽ ആയി. ഇപ്പോൾ എന്റെ വക യാതൊന്നും ശേഷിക്കുന്നില്ല. ഞാൻ വീണ്ടും ആ ലോകത്തിൽ സുഖമായി ജീവിക്കുവാൻ തയ്യാറാകുകയാണ്. വായു, ജലം, തുടങ്ങിയ പഞ്ച ഭൂതങ്ങളാൽ നിർമ്മിതമായ ആ ശരീരം ശേഷിക്കുന്ന കാലമത്രയും ഇത് നമ്മുടെ ധർമ്മസാധനമാകണം. അല്ലെങ്കിൽ യാതൊന്നും ശേഷിക്കുകയില്ല. നിങ്ങൾ സ്വയം ചതിക്കാൻ പോകുകയാണ്! സ്വന്തം പ്രവൃത്തിയുടെ ഫലം ചിരിച്ചുകൊണ്ട് അനുഭവിക്കൂ.' കുറച്ച്സമയം കഴിഞ്ഞ് അയാളുടെ താടിപിടിച്ചുകൊണ്ട് പിന്നെയും പറഞ്ഞു, 'സത്യത്തെ സ്പഷ്ടമായി പ്രകടിപ്പിക്കുന്ന ഭാര്യയെ ലഭിച്ചതിൽ, നിങ്ങൾ അഭിമാനിക്കുകയാണ് വേണ്ടത്. ധൈര്യസമേതം കള്ളന്മാരെ പിടികൂടി ·പോലീസിനെ ഏല്പിച്ച മകനെ ജനിപ്പിച്ചത് നിങ്ങളാണ്. നിങ്ങളെക്കാൾ

വലിയ ഒരു ഭാഗ്യശാലി ആരുണ്ട്? ആ ജന്മത്തോടുകൂടി എല്ലാം അവസാനിക്കുന്നില്ല. ഒരു ഈർക്കിലോ, തടിയോകൊണ്ട് ഒരു വണ്ടിച്ചക്രം നിർമ്മിക്കപ്പെടുന്നില്ല. വണ്ടിച്ചക്രം മുഴുവനായി നിർമ്മിക്കപ്പെടുന്നുതിനും, അത് റോഡിന്റെ അറ്റം വരെ എത്തുന്നതിനും ഇടയ്ക്ക് എത്ര ജന്മം എടുക്കേണ്ടി വരുമെന്ന് ആർക്കറിയാം! നിങ്ങൾ ജയിലിൽ കഴിയുന്ന ഈ അവസരത്തിൽ, അവിടെ അവരുടെ സ്ഥിതി എന്തെന്ന് ആലോചിക്കുന്നുണ്ടോ? ആ സ്ത്രീയുടെ നീതിബോധമൊന്നു മാത്രമേ നിഴൽപോലെ അവളോടൊപ്പം ഉണ്ടാവുകയുള്ളു. അത് അവളെ രക്ഷിക്കും! പാമ്പായി അവളെ കടിക്കത്തക്കവിധത്തിൽ എന്തു പാപമാണ് ചെയ്തിട്ടുണ്ടാകുക എന്നു ആലേചിച്ചു നോക്കൂ."

ഇത്രയും പറഞ്ഞിട്ട് അയാൾ എണീറ്റു പോയി. ഇതിനകം വാതിൽ തുറന്നു. കൂട്ടുകാരൻ പോയി, പുല്ലയ്യാ അവിടെത്തന്നെ ഇരുന്നു. നേരം വെളുത്തപ്പോൾ അയാൾ മുറിയുടെ പുറത്തു പോകുകയും അകത്തു വരികയും ചെയ്തു. എങ്കിലും അയാളുടെ മനസ്സിൽ കൂട്ടുകാരനെപ്പറ്റിയുള്ള വിചാരങ്ങൾ തന്നെ ചുറ്റിത്തിരിഞ്ഞുകൊണ്ടിരുന്നു. തലേന്നു രാത്രി അയാൾ ഉറങ്ങിയിരുന്നില്ല. തൽഫലമായി കണ്ണുചുവന്നിരുന്നു. ഇപ്പോൾ കണ്ണടയ്ക്കാനേ വയ്യ. എന്തെങ്കിലും ജോലി ചെയ്യണം. ജോലി ചെയ്യുമ്പോഴും അയാൾ കൂട്ടുകാരന്റെ കാര്യംതന്നെ ഓർക്കും____

ഉച്ചയ്ക്ക് അയാൾ മുറിയിൽ തിരിച്ചെത്തിയപ്പോൾ അവിടെ കൂട്ടുകാരൻ ഉണ്ടായിരുന്നില്ല. അയാൾ തിരിച്ചുവരുമെന്ന് പുല്ലയ്യാ പ്രതീക്ഷിച്ചു. അങ്ങിനെയായാൽ പകൽ വെളിച്ചത്തിൽ അയാളുടെ രൂപവും നിറവും സ്പഷ്ടമായി കാണാൻ കഴിയുമല്ലോ. എന്നാൽ പിന്നെ അയാൾ മടങ്ങിവന്നതേയില്ല! ഒടുവിൽ, അയാളുടെ വിവരം പാറാവുകാരനോടു ചോദിച്ചു. അയാളെ അന്നു രാവിലെതന്നെ വിട്ടു എന്ന് പാറാവുകാരൻ മറുപടി പറഞ്ഞു. ഇതുകേട്ട് പുല്ലയ്യാക്ക് വളരെ ദുഃഖം തോന്നി. രാവിലെതന്നെ അയാളെ നോക്കിക്കാണേണ്ടതായിരുന്നു എന്നു അയാൾ വിചാരിച്ചു.

വൈകുന്നേരമായപ്പോഴേക്കും പുല്ലയ്യായുടെ മനസ്സ് വല്ലാതെ അസ്വസ്ഥമായി. പലവിചാരങ്ങളും അയാളുടെ മനസ്സിൽ പൊങ്ങിവന്നു. ശക്തിയായി കാറ്റടിക്കുന്നുണ്ടായിരുന്നു. ചവറ്റുകുപ്പയിൽ

നിന്ന് ദുർഗന്ധം വമിച്ചുകൊണ്ടിരുന്നു. അല്പസമയത്തിനുള്ളിൽ ആകാശത്തിന്റെ നീലനിറം വ്യക്തമായി കാണായി.

സന്ധ്യയ്ക്ക് ഇരുട്ടു പരന്നു. പുല്ലയ്യാ, പിന്നെയും പഴയ കാലത്തെപ്പറ്റി ഓർമ്മിക്കാൻ തുടങ്ങി. നീലിയുമായുള്ള വിവാഹം—. വിവാഹത്തിനു മുമ്പുതന്നെ മകനെപ്പറ്റിയുള്ള സങ്കല്പം— തന്റെ സ്വപ്നത്തിലെ ഓമന മകൻ— മകനും അച്ഛനെപ്പോലെ ചുരുണ്ട തലമുടി വളർത്തും..... നാലാളുകൾക്കിടയിൽ പേരു കേൾക്കും— മകൻ ആരെയും ഭയപ്പെടുകയില്ല— താൻ മകനെ ഗുസ്തിയിൽ ഉസ്താദാക്കും....... തന്റെ മകൻ പ്രതിജ്ഞ പൂർണമായി പാലിക്കും..... ജീവൻ ത്യജിച്ചുപോലും സത്യത്തെ രക്ഷിക്കും— കള്ളന്മാരെ പിടിക്കും— കള്ളന്മാർക്ക് ശിക്ഷനൽകുന്നതിൽ രാജപുത്രനാകും—. അതേ, അതേ ആയിക്കഴിഞ്ഞു—— അന്ന് ജ്യോതിഷി അവന്റെ കൈ നോക്കി പറയുകയും ചെയ്തിരുന്നു — – ഇങ്ങിനെയുള്ള കുട്ടി ലക്ഷത്തിലല്ല കോടിയിൽ ഒന്നേ ഉണ്ടാകുകയുള്ളൂ എന്ന്..... അയാൾ പറഞ്ഞതു ശരിതന്നെ. എന്റെ മകൻ കോടിയിൽ ഒന്നുമാത്രമാണ്. ഞാൻ ആഗ്രഹിച്ചപ്രകാരംതന്നെ ആയിത്തീർന്നിരിക്കുന്നു അവൻ— എന്റെ മകനേ, എന്റെ മല്ലൂ! ന്യായവും സത്യവും സംരക്ഷിക്കുന്നവനായിത്തീർന്നിരിക്കുന്നു. പിന്നെ, എനിക്ക് ഇത്രയും ദുഃഖം എന്തിനു തോന്നുന്നു? ഇത്രയേറെ വേദന തോന്നുന്നതെന്ത്?

ചിന്തിച്ചു ചിന്തിച്ചു അയാൾക്കു തോന്നി മകൻ മാത്രമല്ല അവന്റെകൂടെ ഭാര്യയും തന്റെ കൺമുന്നിൽ വന്നു നില്ക്കുന്നു എന്ന്. നിഷ്കളങ്കമായ ആ മുഖം. ആ നിശ്ചല പ്രകാശം – അയാളുടെ മുമ്പാകെ പെട്ടെന്ന് ഇടിമിന്നലായി കലാശിച്ചു— അവളുടെ തേജസ്സിനെ നേരിടാൻ കെല്പില്ല എന്നു തോന്നുമാറ് അയാളുടെ തല കുനിഞ്ഞുപോയി— അവളുടെ മുമ്പാകെ നില്കാൻ കഴിവില്ലാതെയായിപ്പോയി.

അന്നു രാത്രി ഒരുപിടി വറ്റുപോലും അയാൾ കഴിച്ചില്ല. തളികയുടെ മുമ്പിൽ ഇരുന്നപ്പോൾ, ഭാര്യയുടേയും മകന്റേയും സ്മരണ അയാളുടെ മനസ്സിനെ പീഡിപ്പിച്ചു. മനസ്സിന് ധൈര്യം വരുത്തി അരപ്പിടി ഭക്ഷണം വായിലാക്കാൻ തുടങ്ങി. എന്നാൽ കണ്ണിൽ വെള്ളം നിറഞ്ഞു. അയാൾ എണീറ്റു നടന്നുകളഞ്ഞു.

രാത്രി മുഴുവൻ അയാൾ ഭാര്യയുടെ കാര്യങ്ങൾ തന്നെ ഓർത്തുകഴിഞ്ഞു. ഹൃദയാന്തർഭാഗത്ത്, ഏതോ പീഡാനുഭവം, പ്രാണികണക്കെ, കരണ്ടുതിന്നാൻ തുടങ്ങി. അയാൾ ആലോചിച്ചു – എന്റെ ഭാര്യയും മകനും സത്യമാണ് പറഞ്ഞത്. അതുകൊണ്ട്, ഇത്രവലിയ മുറിപറ്റിയിട്ടും ആ കെട്ടിടംഉടമസ്ഥൻ മരിച്ചില്ല – സുഖപ്പെട്ടുവന്നു! ചീത്ത മനുഷ്യനായത് ഞാനാണ്, ചീത്ത സഹവാസംകൊണ്ട് ഞാൻ തീരെ അധ:പതിച്ചുപോയി. കള്ളനായി, ചൂതുകളിച്ചു – ഇക്കണക്കിന് സ്വന്തപ്പെട്ടവരുമായി ജീവിക്കാൻ എനിക്കു കഴിയുമായിരുന്നോ? എനിക്കു പറ്റിയതു ജയിൽ തന്നെയാണ്. എന്റെ ഭാര്യയും മകനും ചെയ്യുന്നതെല്ലാം എന്റെ നന്മയ്ക്കു വേണ്ടിയാണ്. ഇവിടെ ഞാൻ മറ്റുള്ളവരെപ്പോലെ ജോലിചെയ്യാൻ പഠിക്കുകയും, പുറത്തുവന്നു കഴിഞ്ഞാൽ നല്ല ജീവിതം നയിക്കുകയും ചെയ്യും.

തല ഉയർത്തി അയാൾ ആകാശത്തേക്കു നോക്കി. അവിടെ തന്റെ പല ആളുകളേയും കാണുന്നതായി അയാൾക്കുതോന്നി. അല്പനേരത്തിനുള്ളിൽ വീണ്ടും അയാൾക്കു മകനെ ഓർമ്മവന്നു. മകൻ ജനിക്കുന്നതിനുമുമ്പുള്ള ആ സുഖ സ്വപ്നങ്ങൾ! അവൻ ജനിച്ച ദിവസത്തെ തന്റെ കൂത്താട്ടം. എല്ലാം ഒന്നൊന്നായി അയാളോർത്തു! അയാൾ വിചാരിച്ചു, മകനെ ഒരിക്കൽ നേഞ്ചോടുചേർത്തു തന്റെ സ്നേഹം ചൊരിയണമെന്ന ആഗ്രഹം നിമിഷംതോറും അയാൾക്കു വർധിച്ചുവന്നു. ഒടുവിൽ അയാൾ തന്റെ ആഗ്രഹം മനസ്സിൽ വച്ചുതന്നെ സഫലമാക്കി. ആ നിലത്തു വീണ്, തന്റെ സ്നേഹം ചൊരിയാൻ തുടങ്ങിയപ്പോൾ, അയാളുടെ കണ്ണുകളിൽനിന്ന് ഗംഗയും യമുനയും പ്രവഹിച്ചു. എപ്പോൾ മുതല്ക്കാണ് പാറാവുകാരൻ ഇതൊക്കെ നോക്കിനിന്നതെന്ന് അറിഞ്ഞുകൂടാ. അയാൾ ചോദിച്ചു – "എന്താ കരയുന്നത്? ഉറങ്ങു! ഇപ്പോൾ ഉറങ്ങു!"

പുല്ലയ്യാ പെട്ടെന്ന് എണീറ്റു. അഴികൾക്കടുത്തു ചെന്ന് പിറുപിറുക്കുന്ന സ്വരത്തിൽ പറഞ്ഞു, "അവിടെ നോക്കൂ...... ആർബറി (ഹാർബർ)ലേക്കു പോകുന്ന വഴിക്കാണ് എന്റെ വീട്. ഒരുപ്രാവശ്യം എന്റെ മകനെ കൊണ്ടുവന്നു കാണിക്കുമെങ്കിൽ ദൈവം നിങ്ങൾക്കു നല്ലതു വരുത്തും!"

"നോക്കൂ, ഒച്ച ഉണ്ടാക്കരുത്. ജയിലർ സാഹിബ് വന്നു കണ്ടാൽ മോശമാണ്. പോയി ഉറങ്ങു!"

പുല്ലയ്യാ വിവശനായി. ആ ഇരുമ്പഴിയെ ബലമായി പിടിച്ച്, തണുത്ത ദീർഘ ശ്വാസം വിട്ടുകൊണ്ടിരുന്നു.

# 43

നല്ല വെയിലത്ത്, കുഞ്ഞുങ്ങളേയുംകൊണ്ട് നീലി സെഷൻസ് കോടതിയിലെത്തി. കോടതിക്കു സമീപമുള്ള ഒരു മരച്ചുവട്ടിൽ അവൾ ഇരുന്നു. നേരം വളരെയായിട്ടും അവളെ വിളിച്ചില്ല.

അവൾക്കു വിശക്കുന്നുണ്ടായിരുന്നു. അതിനുപുറമെ മകളുടെ നിലവിളിയും. ഈ കുഞ്ഞുങ്ങളെ ഇനി എന്തു കൊടുത്തു വളർത്തും എന്ന ചിന്തയിൽ വേദനിച്ചു കഴിയുകയായിരുന്നു അവൾ. ഈ ദയനീയ സ്ഥിതിയിലാണ് അവളുടെ ജോലിയും പോയത്. വീട്ടുകാരി പറഞ്ഞു, "നീയിപ്പോൾ ജോലി നല്ലപോലെ ചെയ്യുന്നില്ല. പ്രസവം കഴിഞ്ഞു വരൂ." എന്നാൽ അതുവരെ അവൾ എങ്ങിനെ കഴിയും? മകനും ജോലി ചെയ്യാൻ തക്കവിധം വളർന്നില്ലല്ലോ എന്നോർത്ത് അവൾക്ക് ദുഃഖം ഉണ്ടായി. തലേന്നു രാത്രിമുതൽ അവൾ ചിന്തിക്കുകയാണ്. ഇന്നലെ രാത്രി സ്വല്പം വെള്ളം കുടിച്ചുകൊണ്ട് അവൾ ഉറങ്ങി, രാവിലെമുതൽ തല ചക്രം കറങ്ങുകയാണ്. ക്ഷീണം കാരണം അവൾക്ക് ഒരു ജോലിയും കിട്ടിയില്ല. നിന്നുനിന്ന് വളരെ വിഷമിച്ചാണ് കോടതിയിൽ വന്നിരിക്കുന്നത്. എന്നാൽ അവിടെ ഇരുന്നപ്പോൾ അവളുടെ തല തിരിയാൻ തുടങ്ങി.

മൂന്നു പ്രതികളെയും കോടതിയിൽ കയറ്റിനിർത്തി. ജഡ്ജിയോ വക്കീലോ എന്തെങ്കിലും പറയുന്നതിനുമുമ്പായിത്തന്നെ പുല്ലയ്യാ പറഞ്ഞു, "യജമാനനേ, ഞാൻ സത്യം ഉള്ളതുപോലെ പറയാം. എന്നോടു ദയവുതോന്നി എന്റെ ഒരു ആഗ്രഹം സാധിച്ചുതരണം. അതു വലുതൊന്നുമല്ല. കോടതിയുടെ മുമ്പിലുള്ള മരത്തിന്റെ ചുവട്ടിൽ എന്റെ മകൻ മല്ലു ഇരിപ്പുണ്ട്. അവനെ ഒന്നെടുത്ത് എന്റെ നെഞ്ചോടു ചേർത്തു പിടിക്കാൻ അനുവദിക്കുന്നതിനു ദയവുണ്ടാകണം. ഈശ്വരൻ അങ്ങേയ്ക്കു നല്ലതുവരുത്തും".

ജഡ്ജി അയാളുടെ അപേക്ഷ കൈക്കൊണ്ടു.. ജഡ്ജി പറഞ്ഞു. "നിങ്ങൾ പറയാൻ ഉദ്ദേശിക്കുന്നത് ആദ്യം പറയൂ. അങ്ങിനെയെങ്കിൽ നിങ്ങളുടെ ആഗ്രഹം സാധിക്കാം." മറ്റുവല്ല അവസരവും ആയിരുന്നെങ്കിൽ, തന്റെ മനസ്സിലെ എല്ലാ വേദനകളും, അതിനെതിരായി ചെയ്ത എല്ലാ അന്യായങ്ങളും, ചതിവും കളവും എല്ലാം പുല്ലയ്യാ വിസ്തരിച്ചു പറയുമായിരുന്നു. എന്നാൽ ഇപ്പോൾ തന്റെ പ്രിയപ്പെട്ട മകനെ എത്രയും വേഗം കാണാൻ അയാളുടെ കണ്ണുകൾ വെമ്പുകയായിരുന്നു. അവനെ എളിയിൽ എടുക്കുന്നതിനുള്ള അയാളുടെ ആഗ്രഹം ശക്തി പ്രാപിക്കുകയായിരുന്നു. ഈ ഉൽക്കണ്ഠകാരണം, മനസ്സിലെ സത്യത്തെ നാലഞ്ചു വാചകങ്ങളിൽ അയാൾ പറഞ്ഞു തീർത്തുകളഞ്ഞു – "ഭിത്തിയിൽ കൂടിയുള്ള കുഴലിൽ പിടിച്ച് ഞാൻ എല്ലാവരുടേയും പിന്നിലായി കയറി. ഉടമസ്ഥന്റെ കൈയിൽ തോക്കുണ്ടായിരുന്നു. അയാൾ അവരുടെമേൽ വെടിവയ്ക്കാൻ തുടങ്ങി. അവർ രണ്ടുപേരും ഇപ്പോൾ മരിച്ചുപോകുമെന്ന് എനിക്കു തോന്നി. പരിഭ്രമത്തിൽ എന്തു ചെയ്യണമെന്ന് എനിക്കു തോന്നിയില്ല. അടുത്തുകിടന്നിരുന്ന മേശയെടുത്ത് അയാളുടെ പുറകിൽ നിന്നുകൊണ്ടടിച്ചു. അപ്പോഴേക്കും താഴെ തെരുവിൽ ഒച്ചയും ബഹളവും വർധിച്ചുവന്നു. പിടിച്ചുപോകുമെന്ന ഭയംകൊണ്ട് മോഷണം നടത്താതെ ഞാൻ താഴെ ഇറങ്ങിപ്പോയി".

"നിങ്ങളുടെ കൂടെ ഉണ്ടായിരുന്നവർ ഇവർതന്നെയാണോ?" ജഡ്ജി ചോദിച്ചു. പുല്ലയ്യാ ഒന്നും മിണ്ടിയില്ല.

ജഡ്ജി ചോദ്യം ആവർത്തിച്ചു.

"യജമാനനെ, മാപ്പുതരണം. ഈ ചോദ്യം ചോദിക്കരുത്."

"എല്ലാറ്റിനും ഉത്തരം പറഞ്ഞാൽ മാത്രമേ നിങ്ങളുടെ ആഗ്രഹം സാധിച്ചു തരൂ".

പുല്ലയ്യാ തലതാഴ്ത്തി. അയാളുടെ മുഖം വിളറി, അപ്പോഴേക്കും ഭയ്യയുടെ ശബ്ദം കേൾക്കായി.

"യജമാനനേ, സത്യം എത്രനാൾ ഒളിച്ചുവയ്ക്കാൻ കഴിയും? ഞങ്ങൾ മൂന്നുപേരും ചേർന്നാണ് അതു ചെയ്തത്." പുല്ലയ്യാ തല ഉയർത്തി ആദരപൂർവം ഭയ്യായെ നോക്കി. നിഷ്കളങ്കനായ ആ മനുഷ്യൻ എന്തൊക്കെ വിഷമതകളും ദുഃഖങ്ങളും ആണ് സഹിച്ചതെന്നും, അയാൾ എന്തൊക്ക ഉപദേശങ്ങളാണ് തന്നിട്ടുള്ളതെന്നും

ഉള്ള എല്ലാ കാര്യങ്ങളും പുല്ലയ്യായുടെ കണ്ണുകൾക്കു മുമ്പിൽ മിന്നിത്തെളിഞ്ഞു.

പോലീസ് ഇൻസ്പെക്ടർ മല്ലുവിനെ കോടതിയിൽകൊണ്ടുവന്നു. അവൻ അച്ഛനെക്കണ്ടതും, 'അച്ഛാ' എന്നു വിളിച്ചുകൊണ്ട് പെട്ടെന്ന് കുതിച്ചു ചാടി. ഒരു ചാട്ടത്തിന് അവൻ അച്ഛന്റെ നീട്ടയ കൈകളിൽ ചെന്നു വീണു, അയാളുടെ നെഞ്ചോടു ചേർന്നിരുന്നു കൊണ്ട്, "അച്ഛാ, അച്ഛാ" എന്നു ജപിക്കാൻ തുടങ്ങി. ആ ആനന്ദത്തിൽ ദുഃഖത്തിന്റേയും, ദുഃഖത്തിൽ ആനന്ദത്തിന്റേയും അലകൾ അടിച്ചു.

അച്ഛൻ, മകനോടുള്ള ഹൃദയം നിറഞ്ഞ വാത്സല്യം പ്രകടിപ്പിക്കാൻ തുടങ്ങി. അയാൾ ഏങ്ങിയേങ്ങിക്കരഞ്ഞു. – "മകനേ – എന്റെ ഓമന മകനേ! നീ എന്റെ പേരു നിലനിർത്തി –" കരച്ചിൽ കൂടി വന്നതുകാരണം അയാളുടെ വാക്കുകളൊന്നും വ്യക്തമായിരുന്നില്ല. മകനോട് വളരെ കാര്യങ്ങൾ പറയണമെന്ന് വിചാരിച്ചിരുന്നതാണ്. ഒരുപാടു കാര്യങ്ങൾ പറഞ്ഞു. എത്രകാര്യങ്ങൾ പറയണമെന്ന് അറിഞ്ഞുകൂടായിരുന്നു. എന്നാൽ കരച്ചിലല്ലാതെ അയാളുടെ വായിൽനിന്ന് ഒറ്റ വാക്കു പോലും തിരിച്ചറിയാൻതക്കവിധം പുറത്തുവന്നില്ല. അച്ഛന്റേയും മകന്റേയും ഈ ദയനീയ സ്ഥിതി കണ്ടുനിന്നവരുടെ ഹൃദയങ്ങളും മെഴുകുപോലെ ഉരുക്കി.

മല്ലുവിനെ ഇപ്പോൾ വിട്ടുപോകേണ്ടതായിത്തീരുന്ന വരുമല്ലോ എന്നു പുല്ലയ്യാ ആലോചിച്ചു. അതല്ലാതെ മറ്റു വഴികളൊന്നുമില്ല. അച്ഛന്റെ കൈ അയയുവാൻ തുടങ്ങിയതോടെ, മകന്റെ പിടുത്തത്തിന്റെ ശക്തിയും കൂടിക്കൂടിവന്നു. അവൻ ഒച്ചയിലും ശക്തിയിലും കരയാൻ തുടങ്ങി. കരച്ചിൽ കേട്ട്, നീലി പരിഭ്രമിച്ച് അകത്തു വന്നു. വന്ന ഉടനെ, ഭർത്താവിന്റെ കരയുന്ന മുഖം അവൾ കണ്ടു. ആ മുഖം കണ്ടപ്പോഴേ, അവളുടെ ഹൃദയത്തിൽ അജ്ഞാതമായ ഒരു ആനന്ദത്തിന്റെ ഓളങ്ങൾ അലതല്ലാൻ തുടങ്ങി. ആ മുഖത്തിൽ ആദ്യകാലത്തെ നിഷ്കളങ്കതയും പ്രകാശവും വീണ്ടും വന്നതായി അവൾക്കു തോന്നി. ആ മുഖത്തിലേക്കു വീണ്ടും വീണ്ടും നോക്കിയപ്പോൾ വയറ്റിലെ വിശപ്പും മനസ്സിലെ വേദനയും അവൾ മറന്നുപോയി. അവൾ അറിയാതെതന്നെ കണ്ണീർക്കണങ്ങൾ പുറപ്പെട്ടു. കഴിഞ്ഞുപോയ കാലങ്ങൾ അവൾക്ക് ഓർമ്മ

വന്നു. ആദ്യ ദിവസത്തെ ആ വാതുപറയൽ......... നിഷ്കളങ്കയും സാധുവും ആയ ഈ പെൺകുട്ടി...... ഭർത്താവിന്റെ ചുരുണ്ട മുടികളിൽ വിരലോടിച്ച്കൊണ്ട് സ്നേഹവും മാധുര്യവും കലർന്ന ആ സംഭാഷണം – ആ വാക്കുകൾകേട്ട് തന്റെ ദേഷ്യം മറന്ന് നിഷ്കളങ്കമായ ഹൃദയത്തോടെ ഭാര്യയുടെ നേർക്കുള്ള ആ നോട്ടം – അന്നൊക്കെ ആ മുഖം എത്ര നിഷ്കളങ്കവും പ്രിയംകരവും ആയിരുന്നു! മകനുണ്ടായ ദിവസം ആ മുഖം എങ്ങിനെ പ്രകാശിച്ചിരുന്നു! അന്നത്തെ ആ നിഷ്കളങ്കതയും പ്രകാശവും എത്രയോ ദിവസത്തിനു ശേഷം തന്റെ ഭർത്താവിന്റെ മുഖത്ത് വീണ്ടും കാണാറായിരിക്കുന്നു!

ഇൻസ്പെക്ടർ മല്ലുവിനെ കോടതിക്കുവെളിയിൽ കൊണ്ടുവന്ന് നീലിയുടെ കൈകളിൽ ഏൽപ്പിച്ചിട്ടു പറഞ്ഞു – "അയാൾ എല്ലാ കാര്യങ്ങളും സത്യമായി പറഞ്ഞു. ഇനി നിങ്ങൾ ഇവിടെ വരേണ്ടി വരികയില്ല."

"സാർ!" വളരെ ദൈന്യഭാവത്തിൽ എന്തോ ചോദിക്കുവാൻ നീലി ആഗ്രഹിച്ചു. എന്നാൽ വാക്കുകൾ അവളുടെ തൊണ്ടയിൽ നിന്നു പുറത്തുവന്നില്ല. നീലി എന്താണ് ചോദിക്കാൻ ഉദ്ദേശിക്കുന്നതെന്ന് ഇൻസ്പെക്ടർ ഊഹിച്ചറിഞ്ഞു. അതിനുത്തരമായി അയാൾ പറഞ്ഞു, "വല്ലതും മൂന്നുനാലു വർഷത്തെ ശിക്ഷ അനുഭവിക്കേണ്ടിവരും." ഇതുകേട്ട് നീലി ഒരുനിമിഷനേരം സ്തംഭിച്ചു നിന്നുപോയി.

കുറച്ചുകഴിഞ്ഞ് നീലി നിന്നിടത്തുനിന്ന് സാവധാനത്തിൽ ഇളകി. മല്ലുവിന്റെ കരച്ചിൽ ഇനിയും കുറഞ്ഞിട്ടില്ല. നീലി കോടതി വളപ്പുവിട്ട് സാവകാശത്തിൽ റോഡിൽ എത്തി. അപ്പോഴും മല്ലു കരഞ്ഞുകൊണ്ടു പറയുവാൻ തുടങ്ങി –

"അമ്മാ, അവർ അച്ഛനെ കൊണ്ടുപോകുകയാണ്!"

നാലു ചുവടു വച്ചപ്പോഴേയ്ക്കും നീലി തളർന്നുപോയി. അവളുടെ വയറ് സന്തോഷം നിറഞ്ഞതായിരുന്നു. എന്നാൽ അതിപ്പോൾ ഒഴിഞ്ഞപോലെയായി. കാലിനു ഭാരം വച്ചപോലെയായി. കണ്ണിൽ തീ പുകയുകയായിരുന്നു. കരൾ പൊട്ടുകയായിരുന്നു. അവളിപ്പോൾ വളരെ വിഷമിച്ചാണ് ഓരോരോ ചുവടുവച്ചു മുന്നോട്ടു നീങ്ങുന്നത്. പക്ഷേ, മെല്ലെ മെല്ലെ അവൾക്കു തലചുറ്റൽ ഉണ്ടായിക്കൊണ്ടിരുന്നു. അവളുടെ കാലുകൾ വേച്ചാൻ തുടങ്ങി

അവൾ ആലോചിച്ചു. – "എന്റെ വീട് ഇനിയും എത്ര ദൂരെയാണെന്ന് അറിവില്ല...... ആ വീട് ഇപ്പോൾ എന്റെയാണോ? അവിടെയെത്തിയാൽ വാടക കൊടുക്കാത്തതിന് ഉടമസ്ഥ എന്തൊക്കെയാണ് പറയുക എന്ന് ആർക്കറിയാം! വീട്ടിൽ നിന്ന് ഇറക്കിവിടുകതന്നെ ചെയ്യുകയില്ലേ?..... ഒരു പക്ഷേ അവൾ ഇതിനകം തന്നെ വീട് താഴിട്ടു പൂട്ടിയിട്ടുണ്ടാകും. ഒരു പക്ഷേ അകത്തു കടക്കുവാൻ എന്നെ അനുവദിച്ചില്ലെന്നു വരാം!"

സന്ധ്യയ്ക്ക് റോഡിൽ ആളുകൾ വന്നുംപോയും ഇരുന്നു. അവർക്കു പുറമെ, കാളവണ്ടികളും, ബസ്സുകളും റിക്ഷകളും മറ്റും വഴിയുണ്ടാക്കി മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. എന്നാൽ നീലിയുടെ കാലുകൾ സ്തംഭിക്കാൻ തുടങ്ങി. വിശപ്പുകൊണ്ടു പൊരിയുന്ന അവൾ മാത്രമല്ല. മകനും മകളും വയറ്റിൽ വളരുന്ന ശിശുവും എല്ലാം വിശന്നു പിടയുകയാണ്.

വളരെ കഷ്ടപ്പെട്ട് നീലി കുറച്ചു ദൂരംകൂടി നടന്നു. അതാ, മുമ്പിൽ ശിവക്ഷേത്രം കാണുന്നു. ശിവക്ഷേത്രത്തിന് മുൻവശം അനേകം ഭിക്ഷക്കാർ വരിവരിയായി ഇരിക്കുന്നുണ്ട്. റോഡിനരികിലുള്ള പീടികകളിൽ പഴക്കുലകൾ തൂങ്ങുന്നു. നാലു പഴങ്ങൾ വാങ്ങി തിന്നാൽ വിശപ്പു തീരുമെന്ന് നീലി വിചാരിച്ചു. എന്നാൽ പഴം എങ്ങിനെ കിട്ടും? എത്രയെത്ര ഭക്തന്മാരാണ് മിനുങ്ങുന്ന വസ്ത്രങ്ങളുമായി കാറിലിരുന്ന് അമ്പലത്തിലേക്കു പോകുന്നത്. വരുന്നവരും പോകുന്നവരും ആയ ജനങ്ങളെക്കൊണ്ട് റോഡുനിറഞ്ഞിരിക്കുന്നു. റോഡിൽക്കൂടി നടക്കുമ്പോൾ നീലിക്കു പെട്ടെന്നു തലചുറ്റലുണ്ടായി. അവൾ ഒരിടത്ത് ഇരുന്നുപോയി. അവിടെനിന്ന് അല്പം അകലത്തിൽ ഒരു ഭിക്ഷക്കാരൻ ഇരിപ്പുണ്ടായിരുന്നു. നീലിയെക്കണ്ട് അയാൾ വിചാരിച്ചത് അവിടെ ഒരു ഭിക്ഷക്കാരി വന്നിരിക്കുന്നു എന്നാണ്. അയാൾ മനസ്സിലെ ഭാവത്തെ പുറത്തു കാട്ടിക്കൊണ്ട്, നീലിയെ വെറുപ്പോടെ നോക്കാൻ തുടങ്ങി. അടുത്തുണ്ടായിരുന്ന ഭിക്ഷക്കാരിയും അവളെ തുറിച്ചുനോക്കിക്കൊണ്ടിരുന്നു.

എണീക്കാൻ ശക്തിയില്ലാതെ നീലി കുഞ്ഞുങ്ങളുടെ നേരെ നോക്കി. മല്ലുവിന്റെ ദുഃഖം ഇപ്പോഴും അടങ്ങിയിട്ടില്ല. വയറ്റിലെ കുഞ്ഞ് കരഞ്ഞ്കരഞ്ഞ് 'അമ്മാ, വിശക്കുന്നു' എന്നു കരഞ്ഞു

പറയുന്നതായി നീലിക്കുതോന്നി. ഈ ചിന്ത മനസ്സിലുണ്ടായ തോടെ നീലിക്ക് തലചുറ്റലുണ്ടായി.

സാധുവായ ഈ സ്ത്രീ അമ്മ വീട്ടിലായിരുന്നപ്പോൾ വയറു പോറ്റാൻ വളരെ കഷ്ടപ്പെട്ടു. അപ്പോഴും അവൾ ദാനം ചെയ്യുന്ന കാര്യത്തിൽ കൈ പിൻവലിച്ചിരുന്നില്ല. അതിനുശേഷം യൗവന ത്തിൽ, ഇളകിയും, ചാടിയും തുള്ളിയും, ആടിയും, പാടിയും സന്തോഷത്തോടെ കഴിഞ്ഞു. വിവാഹസമയത്ത് നിഷ്കളങ്കയായ ഒരു പെൺകുട്ടിയെപ്പോലെ ലജ്ജകൊണ്ട് ചൂളിപ്പോയി. പിന്നെ വധു ആയി ശ്വശുര ഗൃഹത്തിൽ ചെന്നപ്പോൾ, തന്റെ പന്തയം ജയിക്കാൻ വേണ്ടി കല്യാണം നടത്തിയ ഭർത്താവിന്റെ കണ്ണു തുറന്നു. ഭാര്യയായി അവൾ വീടിനു ശോഭ വർധിപ്പിച്ചു. ഭർത്താ വിന്റെ അഭിമാനം വർധിപ്പിച്ചു. ഒരിക്കലും ആരുടെ മുമ്പിലും അവൾ കൈ നീട്ടിയില്ല. ക്ഷാമകാലത്തും അവൾ മറ്റാളുകൾക്കു കൊടുത്തു. ഒരിക്കലും ആരിൽനിന്നും എടുത്തില്ല. അവളുടെ കൈത്തലം കൊടുക്കുന്നതിനു വേണ്ടി സദാ കീഴോട്ടു വളഞ്ഞി രുന്നു. എടുക്കുന്നതിനു വേണ്ടി അവൾ ഒരിക്കലും മുകളിലോട്ടു കണ്ണുതിരിച്ചില്ല. എന്നാൽ ഇന്ന് എടുക്കുന്നതിനുവേണ്ടി ആ കൈത്തലം മുകളിലേക്കു തിരിച്ചപ്പോൾ, അവളുടെ കൈകളും, ശരീരം ആസകലവും കിടുകിടെ വിറയ്ക്കാൻ തുടങ്ങി. വളരെ ശ്രമിച്ചിട്ടും ആ കൈത്തലം കൊടുക്കാനുള്ള ഭാവത്തിൽ കീഴോട്ടു തിരിഞ്ഞുതന്നെ ഇരുന്നു. എന്നാൽ വളരെ പണിപ്പെട്ട്, ചോദി ക്കാൻ തക്കവിധം കൈത്തലം മുകളിലോട്ട് തിരിച്ച ഉടൻ തന്നെ ആ കൈത്തലത്തിൽ അവളുടെ കണ്ണുകളിൽനിന്നും രണ്ടു ചൂടു കണ്ണീർത്തുള്ളികൾ പതിച്ചു.